(മലയാളം)

അച്ഛനെങ്ങനെ അച്ചനായി

ഫാ. മാത്യു മാത്യു

പ്രസാധകർ : എം.ജെ.ഡി. പബ്ലീഷിംഗ് ഹൗസ്, കുന്നംകുളം

ഒന്നാം പതിപ്പ് : ഫെബ്രുവരി 2018

കോപ്പികൾ : 1500

പ്രിന്റിംഗ് : സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം

വില: ₹ 100.00







# സമർപ്പണം

1. പരിശുദ്ധ വലിയ ബാവാ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (കുറിച്ചി ബാവാ / കല്ലാശേരിൽ ബാവാ) യുടെ കബറിങ്കൽ.

2. സ്നേഹവാനായ ഭാഗ്യസ്മരണാർഹനായ ആബൂൻ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ കബറിങ്കൽ.

3. എന്റെ പിതൃമഹാൻ, പരേതനായ കൊച്ചിട്ടി തോമസ്, എടത്തുംപടിക്കൽ വടക്കേകുറ്റ് നെടുംപറമ്പിൽ കൊച്ചു പാപ്പി, എന്ന പാപ്പിച്ചേട്ടൻ അപ്പച്ചന്റെ കബറിങ്കൽ.

# അവതാരിക

ആത്മകഥകൾ അനുവാചകരെ ആകർഷിക്കുന്ന സാഹിത്യശാഖയാണ്. അതിനു പല കാരണങ്ങൾ ചൂണ്ടിക്കാണിക്കാം. ഒരു വ്യക്തിയുടെ ജീവിതത്തിൽ എന്തെല്ലാം അനുഭവങ്ങളിൽ കടന്നുപോയെന്നും അവയിൽ നിന്ന് ഏതു പാഠം ഉൾക്കൊണ്ടു എന്നറിയുന്നത് പ്രയോജനപ്രദമായ കാര്യമാണ്. കുടുംബത്തോടും സമൂഹത്തോടും ഉള്ള ബന്ധങ്ങൾ എങ്ങനെ പുലർത്തിയെന്നും, അവിടെ വരിച്ച സംഘർഷങ്ങളും നേട്ടങ്ങളും എന്തൊക്കെയെന്നും ആത്മകഥയിൽ അനാവരണം ചെയ്തിട്ടുണ്ടാവും. സമകാലീന ചരിത്രസംഭവങ്ങളെപ്പറ്റിയും നേരിട്ടു വായിച്ചറിയാനാവും. ആത്മകഥയുടെ വശ്യത അതിൽ പ്രകടിപ്പിക്കുന്ന ആത്മാർത്ഥതയും, ജീവിതദർശനവുമാണ്.

ഈ കൃതിക്കുള്ള പ്രത്യേകത, ജീവിതാരംഭം മുതലുള്ള അനുഭവങ്ങളെ വസ്തുനിഷ്ഠമായി അവതരിപ്പിക്കുകയല്ല പിന്നെയോ ജീവിതത്തിന്റെ ഒരു പ്രത്യേകാനുഭവത്തെപ്പറ്റി വിശദമായി വിശകലനം ചെയ്യുകയാണ്. അതായത് കഥാപുരുഷൻ എപ്രകാരം വൈദിക പദവിയിൽ എത്തിച്ചേർന്നു, അതിലേക്കു നയിച്ച സാഹചര്യങ്ങളും ഘടകങ്ങളും സംഭവങ്ങളും, അനുഭവങ്ങളും എന്തൊക്കെയെന്ന് വസ്തുനിഷ്ഠമായി പ്രതിപാദിക്കയാണ്. അവിടെ പല അസ്വാഭാവികതകളും, ജീവിത സംഘർഷങ്ങളും ഒക്കെ ഉണ്ടായി എന്നുള്ളത് വെളിപ്പെടുത്തുകയാണ് ഇതിൽ ചെയ്തിട്ടുള്ളത്.

പൗരോഹിത്യ പദവിയിലേക്കുള്ള ദൈവവിളി പലർക്കും പല വിധത്തിലാണുണ്ടാകുന്നത്. അഹറോന്യ പൗരോഹിത്യം പോലെ പാരമ്പര്യമായി ചില കുടുംബങ്ങളിൽ വൈദികരുണ്ടാകുന്നു. ഏതായാലും കഥാപുരുഷന്റെ കാര്യത്തിൽ പാരമ്പര്യസിദ്ധി പ്രസക്തമല്ല. മറ്റു ചിലരുടെ അനുഭവത്തിൽ ജനിക്കുമ്പോൾത്തന്നെയോ അതിനുശേഷമോ മാതാപിതാക്കൾ ദൈവമുമ്പാകെ സമർപ്പിച്ച്, ആ വിധത്തിൽ വളർത്തിയിട്ടുണ്ടാവും. ഇവിടെ അതും സംഭവിച്ചിട്ടില്ല. മാതാപിതാക്കൾ ആഗ്രഹിച്ച ആൾ വേറെയായിരുന്നു.

ചിലരുടെ കാര്യത്തിൽ ചില ആത്മിക പിതാക്കന്മാരോടുള്ള നിരന്തര സമ്പർക്കവും, അവരുടെ സ്വാധീനവും പൗരോഹിത്യശുശ്രൂഷയ്ക്ക് പ്രേരിപ്പിച്ചിട്ടുണ്ടാകും. മറ്റുചിലർക്ക് ദൈവവിളി ഉണ്ടായത് അവർ കടന്നുപോയ ചില പ്രതിസന്ധികളും തത്സമയം ഉണ്ടായ ആത്മീയാനുഭവങ്ങളുമായിരിക്കാം. വേറെ ചിലർ ആത്മിക ചൈതന്യമുള്ള ചില പ്രഭാഷകരുടെ പ്രസംഗവും തദവസരത്തിൽ ചെയ്ത ആഹ്വാനവുമായിരിക്കാം.

വേദപുസ്തകത്തിൽത്തന്നെ ദൈവപുരുഷന്മാരായ പലർക്കും പല വിധത്തിലും പല സാഹചര്യത്തിലുമാണ് ദൈവവിളി ഉണ്ടായിട്ടുള്ളത്. എബ്രായ ലേഖനകർത്താവ് അത്യന്തം ശ്രദ്ധേയമായ ഒരു പ്രസ്താവന നടത്തുന്നു. "എന്നാൽ അഹറോനെപ്പോലെ ദൈവം വിളിക്കുന്നവനല്ലാതെ ആരും ആ സ്ഥാനം സ്വതവേ എടുക്കുന്നില്ല" (5:4).

മാത്യു മാത്യു അച്ചന്റെ അനുഭവത്തിൽ പിതാമഹന്റെ ആഗ്രഹവും പ്രേരണയും നിർണ്ണയവും ഘടകമാണ്. അതുപോലെ പുണ്യപിതാവായ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ (കുറിച്ചി ബാവാ) കഥാപുരുഷനെ നോക്കിക്കൊണ്ട്, അയ്മേനി ആയിരിക്കെത്തന്നെ "മത്തായി കത്തനാർ" എന്ന പ്രഖ്യാപനവും പ്രേരകഘടകമായിരുന്നു. ഈ രണ്ടു ഘടകങ്ങളും അടിമനസ്സിൽ മങ്ങിപ്പോകാതെ സജീവമായി നിലകൊണ്ടു. ഈ വിളിയിൽ നിന്ന് പിന്മാറി കോളജ് പഠനം പൂർത്തിയാക്കി ഉദ്യോഗം തേടി പുറപ്പെടുകയായിരുന്നു. പൂനായിലും, പിന്നീട് കുവൈറ്റിലും ഉദ്യോഗം കരസ്ഥമാക്കി. മാത്രമല്ല വിവാഹബന്ധത്തിലേക്കും പ്രവേശിച്ചു. ദൈവം രണ്ടു മക്കളെയും നൽകി. അങ്ങനെ സന്തുഷ്ടമായ കുടുംബജീവിതവും, തൃപ്തികരമായി ഔദ്യോഗിക കർത്തവ്യങ്ങളും നിറവേറ്റിപ്പോകുമ്പോഴാണ്, പിതാമഹന്റെ ആഗ്രഹവും, ബാവാതിരുമേനിയുടെ പ്രഖ്യാപനവും, അടിമനസ്സിൽ നിന്ന് ബോധമണ്ഡലത്തിലേക്കു സജീവമായി ഉയർന്നുവന്നത്. അതു മാനസിക സംഘർഷത്തിലെത്തിച്ചു. സ്വന്തം കുടുംബത്തിന്റെ പ്രോത്സാഹജനകമല്ലാത്ത പ്രതികരണം, ജോലി ഉപേക്ഷിച്ച് പ്രായം കടന്ന താൻ വൈദികസ്ഥാനത്തേക്കു പ്രവേശിക്കുന്നതിനുള്ള വൈമനസ്യം; എങ്കിലും ഒരിക്കൽ ആഗ്രഹിച്ചിട്ട് സമർപ്പിച്ച ചിന്ത മറ്റൊരു വശത്ത്; ഇങ്ങനെ കഴിഞ്ഞപ്പോൾ ചില ദർശനങ്ങളും ആഹ്വാനങ്ങളും ഉണ്ടായി എന്ന സാക്ഷ്യം; ഇവയൊക്കെ സത്യസന്ധമായും വിശദമായും ഈ ഗ്രന്ഥത്തിൽ ചർച്ച ചെയ്യുന്നു.

അഭിനന്ദിക്കേണ്ട ഒരു കാര്യം, ഓരോ സംഭവത്തിന്റേയും തീയതിയും, സമയവും, സ്ഥലവും, സാഹചര്യവുമെല്ലാം കൃത്യമായും വിശദമായും നൽകുന്നു. ഡയറി എഴുതി സൂക്ഷിക്കുന്നു എന്നതിന്റെ തെളിവാണ് സംഭവങ്ങളുടെ എല്ലാം തീയതിയും, സ്ഥലവും എല്ലാം കൃത്യമായി നൽകുന്നത്. ഊഹത്തിൽ നിന്നോ, സങ്കൽപത്തിൽ നിന്നോ നൽകുന്ന വസ്തുതകളല്ല, കൃത്യമായും, വസ്തുനിഷ്ഠമായും നൽകുന്ന വിവരണമാണ്. ആർക്കും അതിൽ സംശയം തോന്നുവാനോ, ചോദ്യം ചെയ്യാനോ, കഴിയാതവണ്ണം കൃത്യത പാലിച്ചിട്ടുണ്ട്. ജീവിതത്തെ സ്പർശിച്ചതും സ്വാധീനിച്ചതുമായ സംഭവങ്ങളുടെ തീയതിയും സമയവുമെല്ലാം കൃത്യമായി ഓർത്തിരിക്കുന്നു.

വൈദികശുശ്രൂഷയിൽ എത്തിച്ചേരണമെന്നുള്ള ഉൽക്കടമായ ആഗ്രഹം ഉയർന്നു വന്നപ്പോഴേക്കും, ജോലി രാജിവച്ച് വൈദികപഠന ത്തിനു പോകുവാൻ തന്നെ തീരുമാനിച്ചു. കോട്ടയം ഭദ്രാസനത്തിന്റെ ഗീവർഗീസ് മാർ ഈവാനിയോസിനെ സമീപിച്ചപ്പോൾ പ്രോത്സാഹന മാണ് ലഭിച്ചത്. നാലു വർഷത്തെ പഠനം നടത്താൻ തയ്യാറായി എങ്കിലും, കുടുംബവും മറ്റു ചുമതലകളുമുള്ളതുകൊണ്ടും പ്രായം അൽപം കട ന്നതുകൊണ്ടും രണ്ടു വർഷത്തെ സ്പെഷ്യൽ കോഴ്സായി പരിശീലനം നടത്തിയാൽ മതി എന്ന തിരുമേനിയുടെ തീരുമാനത്തോടു സെമിനാരി ഫാക്കൽറ്റിയും സമ്മതിക്കുക ആയിരുന്നു. അത്യപൂർവമായി മാത്രമേ അപ്രകാരം പരിമിതപ്പെട്ട പരിശീലനം നടത്താറുള്ളു.

എനിക്ക് അദ്ദേഹത്തോടുള്ള ബന്ധം രണ്ടുവിധത്തിലാണ്. ഒന്ന് സെമി നാരിയുടെ ചുമതല വഹിക്കുന്ന അദ്ധ്യാപകൻ എന്ന നിലയിൽ; രണ്ട് അദ്ദേഹത്തിന്റെ ഇടവകപ്പള്ളിയായ പള്ളം സെന്റ് പോൾസ് പള്ളിയുടെ വികാരി എന്ന സ്ഥാനത്തും. പ്രായം കടന്ന ഒരു വിദ്യാർത്ഥി ആയിരു ന്നിട്ടും സെമിനാരി നിയമങ്ങൾ പൂർണ്ണമായി പാലിച്ചുകൊണ്ട്, പഠന ത്തിൽ ദത്തശ്രദ്ധനായി അവിടെ വർത്തിച്ചു. അദ്ദേഹത്തെക്കാൾ വളരെ പ്രായം കുറഞ്ഞവരായിരുന്നു മറ്റു വിദ്യാർത്ഥികൾ. അവരുമായി പൊരു ത്തപ്പെട്ടും ഐക്യപ്പെട്ടും നല്ല സൗഹാർദ്ദത്തോടെ പെരുമാറി. തന്റെ വിളിയെപ്പറ്റിയുള്ള ഉത്തമബോധ്യമാണ് അത്തരമുള്ള ഒരു പുതിയ ജീവിതശൈലിക്ക് അദ്ദേഹത്തെ പ്രാപ്തനാക്കിയത്. പള്ളം ഇടവകയിൽ ഞാൻ 20 വർഷം സേവനം അനുഷ്ഠിച്ചു. പള്ളി പുതുക്കി പണിയാൻ കഴിഞ്ഞു. എല്ലാ കുടുംബങ്ങളുമായും അംഗങ്ങളുമായും നല്ല ബന്ധം പുലർത്താൻ സാധിച്ചു. മാത്യു മാത്യു അച്ചന്റെ മാതാപിതാക്കളെയും സഹോദരങ്ങൾ എല്ലാവരേയും അടുത്തറിയാനും ഉറ്റബന്ധം സ്ഥാപി ക്കാനും കഴിഞ്ഞു. സഹോദരങ്ങൾ പള്ളിക്കാര്യങ്ങളിൽ തല്പരരും നേതൃത്വം നൽകുന്നവരുമാണ്.

മാത്യു അച്ചന്റെ അജപാലനദൗത്യം വിജയകരമായിരുന്നു എന്ന റിപ്പോർട്ടാണു ലഭിച്ചിട്ടുള്ളത്. കേരളത്തിൽ ചില ഇടവകകളിൽ ഹ്രസ്വ കാല സേവനം നടത്തിയെങ്കിലും, അധികകാലം കേരളത്തിനു പുറത്തും ഇന്ത്യയ്ക്കു വെളിയിലുമായിരുന്നു. സേവനത്തിൽ നിന്നു വിരമിച്ചു എങ്കിലും, ആരോഗ്യവാനായിരിക്കുന്നതുകൊണ്ട് ആവശ്യപ്പെടുന്ന പള്ളി കളിൽ കുർബാന അർപ്പിക്കുവാൻ പോകുന്നു. അല്ലാത്ത അവസരങ്ങ ളിൽ പള്ളം സെന്റ് പോൾസിൽ സഹകരിച്ചു പ്രവർത്തിക്കുന്നു.

അച്ചനെ അറിയുന്നവർക്കും സ്നേഹിക്കുന്നവർക്കും ഈ കൃതി സ്വാഗതാർഹമായിരിക്കും. ദൈവവിളി ഒരു വ്യക്തിക്ക് എങ്ങനെ ഉണ്ടായി

എന്നും, അതിനോട് എങ്ങനെ പ്രതികരിച്ചു എന്നറിയുന്നത് പൊതു താൽപര്യമുളവാക്കാവുന്ന വിഷയമാണ്. എന്റെ ഇടവകാംഗവും ഞാൻ ഏറെ സ്നേഹിക്കുന്ന ആളുമായ മാത്യു അച്ചന്റെ ഈ ആത്മകഥ അവ തരിപ്പിക്കുന്നതിൽ ഏറെ സന്തോഷമുണ്ട്. അച്ചന് എല്ലാവിധ അനുഗ്ര ഹങ്ങളും ആശംസിക്കുന്നു.

**ഫാ. റ്റി. ജെ. ജോഷ്വാ**

സചിവോത്തമപുരം
കോട്ടയം - 686532



# THE INDIAN ORTHODOX CHURCH
**(The Malankara Orthodox Syrian Church)**
Catholicate of the East
*Diocese of Ahmedabad*

'Gandhi Smriti'
**St. Thomas Bishop's House**
**Naroda- Ahmedabad**
**Gujarat, India - 382 330**

By His Grace,
**Dr. Geevarghese Yulios Metropolitan**




എത്രയും ബഹുമാനപ്പെട്ട നമ്മുടെ മാത്യു മാത്യു അച്ചനും ഈ ഗ്രന്ഥത്തിന്റെ വായനക്കാർക്കും വാഴ്‌വ്!

കഴിഞ്ഞ 31 വർഷമായി ബ. മാത്യു മാത്യു അച്ചനെ അറിയാം. 1987–ൽ പഴയസെമിനാരിയിൽ ഒന്നാം വർഷ വിദ്യാർത്ഥിയായി ചെന്നപ്പോൾ ശ്രീ. മാത്യു മാത്യു ഒരു വർഷം സീനിയറായി പഠിച്ചിരുന്നു. ഞങ്ങൾ തമ്മിൽ 24 വർഷത്തിന്റെ പ്രായവ്യത്യാസം ഉണ്ട്. ഔദ്യോഗിക ജീവിതത്തിൽ നിന്നും കുടുംബജീവിതത്തിൽ നിന്നും ഒരു അവധിയെടുത്താണ് അദ്ദേഹം സെമിനാരി പഠനം നടത്തിയിരുന്നത്. അക്കാലത്തുതന്നെ അദ്ദേഹത്തിന്റെ ഭവനം സന്ദർശിക്കുവാനും ആതിഥ്യം സ്വീകരിക്കുവാനും അനേകം കാര്യങ്ങൾ അദ്ദേഹത്തിന്റെ ജീവിത അനുഭവത്തിൽ നിന്നും കേട്ടു പഠിക്കുവാനും സാധിച്ചിട്ടുണ്ട്.

വർഷങ്ങൾക്കുശേഷം അദ്ദേഹം ഗോവ പൻജിം പള്ളിയിൽ വികാരിയും ഞാൻ കോട്ടയം സെമിനാരിയിലെ അദ്ധ്യാപകനും ആയിരിക്കുമ്പോഴാണ് വീണ്ടും കാണുന്നത്. സെമിനാരി വിദ്യാർത്ഥികളുമായി പ. അൽവാറീസ് യൂലിയോസ് തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന ആ ദേവാലയം സന്ദർശിച്ച ഞങ്ങളെ ഏറെ ഹൃദ്യമായി അദ്ദേഹം സ്വീകരിച്ചു.

2010–ൽ ഞാൻ മെത്രാപ്പോലീത്തായായി അഹമദാബാദ് മെത്രാസനത്തിന്റെ ചുമതലയേൽക്കുമ്പോൾ ആവശ്യത്തിന് വൈദികർ ഇല്ലാത്ത അവസ്ഥയായിരുന്നു. അന്നത്തെ ഭദ്രാസന സെക്രട്ടറി ബ. ജോജി ജോർജ് അച്ചൻ പറഞ്ഞു: “തിരുമേനിക്ക് മാത്യു മാത്യു അച്ചനെ അറിയാമോ? അദ്ദേഹം ബോംബെ ഭദ്രാസനത്തിൽ 20 വർഷം ശുശ്രൂഷ ചെയ്തശേഷം റിട്ടയർ ചെയ്ത് ഇപ്പോൾ പൂനയിൽ വിശ്രമജീവിതം നയിക്കുന്നുണ്ട്. അദ്ദേഹത്തിന് നല്ല ആരോഗ്യവും അതിലേറെ ഉറച്ച ശബ്ദവും തുടർന്നും ശുശ്രൂഷിക്കുവാനുള്ള മനസ്സും ഉണ്ട്; ഒരു പക്ഷേ തിരുമേനി വിളിച്ചാൽ അദ്ദേഹം വരുമായിരിക്കും.” അങ്ങനെ ഞാൻ

വിളിച്ചു. അദ്ദേഹം വന്നു. അദ്ദേഹത്തെ രാജ്കോട്ട് സെന്റ് തോമസ് ഇടവകയുടെയും വീരാവൽ ഇടവകയുടെയും വികാരിയായും രാജ്ക്കോട്ട് സെന്റ് തോമസ് ഹൈസ്ക്കൂളിന്റെ അസിസ്റ്റന്റ് മാനേജർ / പ്രസിഡന്റ് ആയും നിയമിച്ചു. ഒരു വർഷം സ്തുത്യർഹമായി ആ ശുശ്രൂഷ ബ. അച്ചൻ നിർവഹിച്ചു.

അതിനിടയ്ക്കാണ് യെമനിലെ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ ചുമതല പ. ബാവാതിരുമേനി എന്നെ ഏൽപിക്കുന്നത്. അന്ന് അവിടെ വൈദികൻ ഇല്ല. ഒരുവിധം ജീവനിൽ കൊതിയുള്ളവരാരും അവിടെ പോകുവാൻ തയ്യാറുമായില്ല. എത്രയും പെട്ടെന്ന് അവിടെ വൈദികനെ ക്രമീകരിച്ച് ശുശ്രൂഷകൾ പുനരാരംഭിക്കണമെന്ന് പ. സുന്നഹദോസ് ആവശ്യപ്പെട്ടപ്പോൾ എന്റെ വൈദികരുടെ ഗ്രൂപ്പ് ഷോർട്ട് മെസ്സേജ് സർവ്വീസിൽ ഞാൻ ഒരു സന്ദേശമയച്ചു. ആരെ ഞാൻ അയയ്ക്കേണ്ടു; ആർ സഭയ്ക്കുവേണ്ടി യെമനിൽ പോകും?

സന്ദേശം ലഭിച്ചവരിൽ ഒരാൾ മാത്രമാണ് പ്രതികരിച്ചത്; അത് മാത്യു മാത്യു അച്ചനായിരുന്നു! “തിരുമേനി അയയ്ക്കുന്നപക്ഷം ഞാൻ പോകാം; അവിടുത്തെ സാഹചര്യങ്ങൾ എനിക്കറിയാം. എന്റെ മക്കൾ വിവാഹിതരും സ്വയപര്യാപ്തരുമാണ്. ദൈവത്തിന്റെ ശുശ്രൂഷയിൽ എനിക്ക് മരണഭയമില്ല; കൊല്ലപ്പെട്ടാലും സന്തോഷമേയുള്ളു. എനിക്ക് ഒരുവിധം നന്നായി അറബി ഭാഷയും അറിയാം.” ഞാൻ ചോദിച്ചു: “അച്ചാ, കൊച്ചമ്മയോടും മക്കളോടും ചോദിച്ചോ?” അദ്ദേഹം പറഞ്ഞു. അവർ സമ്മതിക്കും. പിന്നെ ക്രമീകരണങ്ങൾ വളരെ പെട്ടെന്നായിരുന്നു.

3 വർഷത്തോളം ബ. അച്ചൻ യെമൻ സെന്റ് മേരീസ് ഇടവകയെ സ്തുത്യർഹമായി ശുശ്രൂഷിച്ചു. അതിനിടയ്ക്ക് 2013 ഫെബ്രുവരി 5 മുതൽ 9 വരെ ഇടവക സന്ദർശനാർത്ഥം ഞാനും യെമൻ ഇടവകയിൽ അച്ചനോടൊപ്പം താമസിച്ചു. ഇടവകയിലെ ആളുകളെ സന്ദർശിക്കുവാനും ആദ്ധ്യാത്മിക സംഘടനകളുടെ യോഗങ്ങൾ ചേരുവാനും പെരുന്നാൾ ആഘോഷിക്കുവാനും ഒക്കെ കഴിഞ്ഞത് ഏറെ സന്തോഷത്തോടെ ഓർക്കുന്നു. അവിടെവച്ചാണ് അച്ചന്റെ ജീവിതകഥ കൂടുതൽ അറിയുന്നത്. അച്ചൻ ഇംഗ്ലീഷ് ഭാഷയിൽ അത് കുറിച്ചുവച്ചിരുന്നു. മലയാളത്തിൽ അൽപം വിശദമായി മറ്റുള്ളവർക്ക് പ്രയോജനപ്പെടുന്നവിധത്തിൽ ആയത് എഴുതണമെന്നും ഉചിതമായ ഒരവസരത്തിൽ ആയത് പ്രസിദ്ധീകരിക്കണമെന്നുമുള്ള എന്റെ നിർബന്ധം ഈ പുസ്തകത്തിന്റെ രൂപീകരണത്തിന് കാരണമായത് സന്തോഷത്തോടെ ഓർക്കുന്നു.

ബ. അച്ചന്റെ 75-ാം ജന്മദിനത്തോട് അനുബന്ധിച്ച് ഈ ആത്മകഥ പ്രകാശനം ചെയ്യപ്പെടുമെന്ന് അറിയുന്നതിൽ ദൈവത്തെ സ്തുതിക്കുന്നു.

ശ്രദ്ധയോടെ ഇതിന്റെ ഡി.റ്റി.പി. തയ്യാറാക്കുകയും അച്ചടി നടത്തുകയും ചെയ്യുവാൻ താൽപര്യം കാണിച്ച എന്റെ സുഹൃത്തും സഭാസ്നേഹി യുമായ ശ്രീ. ജോയ്സ് തോട്ടയ്ക്കാടിനോടും പ്രസിദ്ധീകരണത്തിനുള്ള സാമ്പത്തിക സഹായം ചെയ്യുന്ന ബ. അച്ചന്റെ സുഹൃത്തുക്കളോടും നന്ദി അറിയിക്കുന്നു.

2018 ജൂലൈ 27-ന് അഹമദാബാദ് മെത്രാസന ആസ്ഥാനത്തു വച്ച് കൂടുന്ന മെത്രാസന വാർഷിക അസംബ്ലിയിൽ ബ. അച്ചനെ ആദരിക്കു വാനായി ഈ കൽപനയിലൂടെ ക്ഷണിക്കുന്നു. പുസ്തകം അവിടെവച്ചു പ്രകാശനം ചെയ്യുവാൻ ആഗ്രഹിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

അഹമദാബാദ് മെത്രാസനത്തിന്റെ ബലഹീനനായ

**ഗീവർഗ്ഗീസ് യൂലിയോസ് മെത്രാപ്പോലീത്താ**

നരോഡ സെന്റ് തോമസ് ബിഷപ്സ് ഹൗസ്
അഹമ്മദാബാദ്
23 മെയ് 2018.



# ആശംസ

ബഹുമാനപ്പെട്ട മാത്യു മാത്യു അച്ചൻ എഴുതിയ "അച്ചൻ എങ്ങനെ അച്ചനായി" എന്ന പുസ്തകത്തിന്റെ കരടുരൂപം ഞാൻ സൂക്ഷ്മമായി വായിച്ചു. അദ്ദേഹം മുമ്പ് എഴുതിയ "അവൻ ഒരു അച്ചനായി" എന്ന ലഘുപുസ്തകത്തിന്റെ വിശദവും, റിട്ടയർമെന്റ് വരെയുള്ള പൗരോഹിത്യ ശുശ്രൂഷകളും പ്രതിപാദിക്കുന്ന ഒന്നാണ് ഇത്.

"തങ്കച്ചൻ" ആയി കുവൈറ്റിൽ വച്ച് ഞാൻ അറിഞ്ഞിരുന്ന ആളിന്റെ ഒരു പരിണാമവ്യക്തിത്വമാണ് മാത്യു മാത്യു അച്ചൻ. ഈ പരിവർത്തനത്തിന് കുറച്ചൊക്കെ സാക്ഷിയാകാൻ എനിക്ക് അവസരമുണ്ടായി. 1983-ലെ വിശുദ്ധ വലിയനോമ്പിലെ 40-ാം വെള്ളിയാഴ്ച മുതലുണ്ടായ സംഭവ വികാസങ്ങൾ അച്ചൻ വിവരിച്ചതിനാൽ ഞാൻ ആവർത്തിക്കുന്നില്ല. "വലിയബാവാ" എന്ന് പരക്കെ അറിയപ്പെടുന്ന പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ "ഇവൻ ഒരു മത്തായി കത്തനാരാകും" എന്ന തിരുമൊഴി ബാല്യത്തിൽ ശ്രവിച്ച തങ്കച്ചന്റെ ഉള്ളിന്റെ ഉള്ളിൽ പ്രതിധ്വനിച്ചുകൊണ്ടിരുന്ന മാറ്റൊലി ആണ് 1983 മാർച്ചിൽ രംഗപ്രവേശനം നടത്തിയത്. ഒരു ശരാശരി ഓർത്തഡോക്സുകാരൻ എന്ന നിലയിൽ മാത്രം 1981 ഏപ്രിൽ മുതൽ ഞാൻ ശ്രദ്ധിച്ചിരുന്ന തങ്കച്ചൻ ആരാധനയ്ക്ക് റെഗുലർ ആയിരുന്നു എന്ന് എനിക്ക് തോന്നിയിട്ടില്ല. ആ വ്യക്തിക്കുണ്ടായ മനംമാറ്റവും ആത്മീയകാര്യങ്ങളിൽ ഉണ്ടായ അടിമുടി തീക്ഷ്ണതയും പൗരോഹിത്യത്തിനുവേണ്ടിയുള്ള ദാഹവും എന്നെ അത്ഭുതപ്പെടുത്തി. കുവൈറ്റിലെ ഭദ്രമായ ജോലിയും പ്രിയ ഭാര്യയുടെ എതിരായ നിലപാടിനെ മറികടക്കാനുള്ള മനഃധൈര്യവും ലക്ഷ്യത്തിലേക്കു നീങ്ങുവാൻ എന്തും വിനയപൂർവ്വം സ്വീകരിക്കുവാനുള്ള മനഃകരുത്തും ശ്രദ്ധേയമായിരുന്നു. ചുറ്റുപാടുമുള്ളവർക്കും ബന്ധുജനങ്ങൾക്കും ഉൾക്കൊള്ളാനാവാത്തവിധം തങ്കച്ചന്റെ ശരീരഭാഷയും, ദൈവിക ശുശ്രൂഷകൾക്കുള്ള ഔൽസുക്യവും എന്നെ കൂടുതൽ ചിന്തിപ്പിച്ചു. പ. പിതാവിന്റ ആത്മാവിന്റെ പ്രേരണകളായിരുന്നോ അവ എന്ന് വിധിക്കുവാൻ ഞാൻ അശക്തനാണ്. അതൊരു "ദൈവവിളി" ആണെങ്കിൽ തടയിടരുത് എന്ന് എന്റെ മനഃസാക്ഷി പറഞ്ഞു. തങ്കച്ചനെ പ്രോത്സാഹിപ്പിക്കുന്നു എന്ന പഴി ഞാൻ ധാരാളം കേൾക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സുദൃഢമായ നിലപാട് ഏതായാലും ഒരു പോസിറ്റീവും ക്രിയാത്മകവുമായ ഭാഗത്തേക്കാണല്ലോ എന്ന് ഞാൻ ആശ്വസിച്ചു. വി. മദ്ബഹായിൽ ശുശ്രൂഷകനാകുക, സണ്ടേസ്കൂൾ കുട്ടികളെ പഠിപ്പിച്ചു തുടങ്ങുക, പ്രാർത്ഥനായോഗങ്ങളിൽ ചെറു പ്രസംഗങ്ങൾ തയ്യാറാക്കി പ്രസംഗിക്കുക, സുറിയാനി ഭാഷയിൽ

അറിവുണ്ടാകുക, യാമപ്രാർത്ഥനകളിൽ ശ്രദ്ധാലു ആകുക എന്നീ പ്രാരംഭ പ്രവർത്തനങ്ങളിൽ കൂടി തങ്കച്ചന് ഒരു പ്രാരംഭ ഒരുക്കം തുടങ്ങി എന്ന് ബോധ്യമാകട്ടെ എന്ന് കരുതി ഞാൻ അവ നിർദ്ദേശിച്ചു. ദൈവം തരുന്ന സമയത്തിനുവേണ്ടി കാത്തിരിക്കണമെന്നും എടുത്തുചാട്ടം ഒന്നും ഉണ്ടാകരുതെന്നും ഞാൻ പ്രത്യേകം ഓർമ്മിപ്പിച്ചിരുന്നു. താമസംവിനാ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ പഠനത്തിനുവേണ്ടി ഗുരുശ്രേഷ്ഠൻ ബഹു. ജോഷ്വാ അച്ചനുമായുള്ള പരിചയത്തിൽ അവിടെ പ്രവേശനം ലഭിക്കുകയും പഠനശേഷം വൈദികപദവിയിലേക്ക് ഉയർത്തപ്പെട്ട് അദ്ദേഹത്തിന്റെ സ്വപ്നസാക്ഷാൽക്കാരം പ്രാപിച്ചു.

അദ്ദേഹത്തിന്റെ പിതാമഹന്റെ സഭയോടുള്ള സ്നേഹവും സമർപ്പണവും ഈ പുസ്തകത്തിൽ കൂടെ വായിച്ച് ഞാൻ അത്ഭുതപ്പെട്ടു. പ്രതിമാസം അക്കാലത്ത് കിട്ടിയ 15 രൂപാ പെൻഷനിൽ ഒരു പങ്ക് സഭാതലവന് കിറുകൃത്യമായി കൊണ്ടുകൊടുക്കുന്ന രീതി എത്ര മഹനീയമായിരുന്നു? സാമ്പത്തികമായി അന്നു ക്ലേശിച്ചിരുന്ന പരിശുദ്ധ ബാവായുടെ ഉള്ള് കുറച്ച് തണുപ്പിക്കാൻ അത് ഇടയാക്കി എന്ന് ഞാൻ കരുതുന്നു. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി സദാ പറയുമായിരുന്നു, “വിശ്വാസിക്ക് ആദ്യം നിന്റെ ദൈവം, രണ്ടാമത് നിന്റെ സഭ.” അത് അപ്പച്ചൻ കൃത്യമായി പരിപാലിച്ചു. ആ സുകൃതം ചെയ്തുവന്നിരുന്ന ഒരു വല്യപ്പച്ചന്റെ കൊച്ചുമകൻ ഈ നിലയിൽ സഭാസേവനത്തിന് വിളിക്കപ്പെട്ടില്ലെങ്കിലേ അത്ഭുതപ്പെടാനുള്ളു.

മാത്യു മാത്യു അച്ചന്റെ വൈദികശുശ്രൂഷ 20 വർഷമേ നീണ്ടുള്ളു എങ്കിലും അച്ചന്റെ വ്രതവാഗ്ദാനങ്ങളിലെ പ്രതിഷ്ഠാമനോഭാവം കേരളത്തിലും, ബോംബെ, അഹമ്മദാബാദ് ഭദ്രാസനങ്ങളിലും പ്രതിജ്ഞാബദ്ധമായി സേവനങ്ങൾ സമർപ്പിച്ചു. ഇടവകകളിലെ അംഗസംഖ്യയോ സാമ്പത്തിക കരുത്തോ കണക്കിലെടുക്കാതെ എവിടേക്ക് താൻ നിയമിക്കപ്പെടുമോ അവിടെയൊക്കെ തന്റെ ശുശ്രൂഷ നിവർത്തിക്കാൻ തയാറായി. മാത്സരികബുദ്ധിയോടെ പെരുമാറിയവരുടെ ഇടയിലും, കാലുവാരലിന്റേയും, തൊഴുത്തിൽകുത്തുകാരുടെയും മദ്ധ്യേ പതറാതെ നിൽക്കുവാനും, അത്ഭുതകരമായി നിനച്ചിരിക്കാത്ത അപകടങ്ങളിൽ നിന്ന് സംരക്ഷിക്കപ്പെടുവാനും അദ്ദേഹത്തിനു സാധിച്ചത് അദ്ദേഹത്തിന്റെ സേവനങ്ങളെ കർത്താവ് മാനിച്ചതുകൊണ്ടാണെന്ന് ഞാൻ വിശ്വസിക്കുന്നു.

ബഹു. അച്ചന്റെ ദൈവികശുശ്രൂഷയിലെ മൂല്യബോധവും തമ്പുരാനുവേണ്ടി എന്തും സഹിക്കുവാനും, പ്രവർത്തിക്കാനുമുള്ള വീര്യവും ശുശ്രൂഷയിലേക്ക് കടന്നുവരുന്നവർക്ക് മാതൃകയാകട്ടെ. ശിഷ്ടായുസ്സ്

കുടുംബത്തോടൊപ്പം ആത്മികചൂടിലും, പരിശുദ്ധാത്മാവിന്റെ അപ്രമേ യമായ കരുതലിലും ശക്തിയിലും തുടരുവാൻ കർത്താവ് അച്ചനെ തുണ യ്ക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

എളിയ സഹോദരൻ
**ഫിലിപ്പോസ് അച്ചൻ**



# മുൻകുറിയായ്

ഗ്രന്ഥകാരൻ സാധാരണക്കാരിൽ വെറും ഒരു സാധാരണക്കാരനാണ്. ഒരു അനുഭവസാക്ഷ്യമോ, ആത്മകഥയോ, ജീവചരിത്രമോ എഴുതുവാൻ തക്ക യാതൊരു യോഗ്യതയോ, കുടുംബത്തിലോ, സമൂഹത്തിലോ, യാതൊരു വ്യക്തിമുദ്രയും പതിപ്പിച്ചിട്ടില്ലാത്ത ആളാണ്.

വയസ്സ് 74 കഴിഞ്ഞിരിക്കുന്നു. പള്ളത്ത് സ്വവസതിയിൽ വിശ്രമ ജീവിതം നയിക്കുന്നു. എന്നിലേയ്ക്കൊന്നു കണ്ണോടിച്ചാൽ, 1943-ൽ ജനിച്ചു. വിദ്യാഭ്യാസത്തിനുശേഷം 1966-ൽ കേന്ദ്രസർക്കാർ ജോലിക്കാരനായി. 1971-ൽ മോളി എന്നു വിളിക്കുന്ന എലിസബേത്തിനെ വിവാഹം കഴിച്ചു. 1973-ൽ ബെറ്റിയുടെയും 1975-ൽ മാറ്റി (മാട്ടി) യുടെയും പിതാവായി. 1978-ൽ കുവൈറ്റിൽ പോയി. 1980-ൽ കുവൈറ്റ് വായുസേന ഉദ്യോഗസ്ഥനായി, കുടുംബ ജീവിതം നയിച്ചു.

ദൈവവിളിയെ തുടർന്ന് 1986-ൽ ഉദ്യോഗം രാജി വച്ച് രണ്ടു വർഷം കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പഠിച്ച് 1988-ൽ കോട്ടയം ഭദ്രാസനത്തിൽ വൈദികനായി. കന്നുകുഴി ചാമംപതാൽ, കന്നുകുഴി നിലയ്ക്കൽ പള്ളികളിൽ സേവനം അനുഷ്ഠിച്ചു.

1992-ൽ പൂനായിലുള്ള എന്റെ കുടുംബത്തിലെ ചില അനർത്ഥങ്ങൾ മൂലം ബോംബേയിലേക്ക് സ്ഥലംമാറ്റം അപേക്ഷിച്ചെങ്കിലും അന്നത്തെ ഭദ്രാസന മെത്രാപ്പോലീത്താ, “എന്നെ കോട്ടയം ഭദ്രാസനത്തിൽ നിന്ന് വിടർത്തിയിട്ടില്ല; വിടർത്തുന്നതല്ല” എന്നുള്ള രേഖാമൂലമായ മറുപടി കൽപനയാണ് തന്നത്.

എന്നാൽ അന്ന് ബോംബേ ഭദ്രാസനത്തിലെ കൊച്ചുതിരുമേനി ആയിരുന്ന അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി, എന്റെ കുടുംബത്തിലെ അപ്പോഴുള്ള അസ്വസ്ഥതയും പ്രയാസവും മനസ്സിലാക്കിയതിനാൽ, തിരുമേനിയുടെ പ്രത്യേക താൽപര്യത്താലും പരിശ്രമത്താലും, കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ഭാഗ്യസ്മരണാർഹനായ, സ്നേഹവാനായ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി എന്നെ, “കോട്ടയം ഭദ്രാസനത്തിൽ നിന്നും വിടർത്തിയിട്ടില്ല; വിടർത്തുന്നതല്ല”, എന്നുള്ള തന്റെ കൽപനയിൽ, സ്വന്തം കൈപ്പടയിൽ “However, you can use ....... for temporary adjustment there” എന്ന് എഴുതി കൊടുത്തത് കൊച്ചുതിരുമേനി എന്നെ കാണിച്ചിട്ടുണ്ട്.

അങ്ങനെയാണ് ഞാൻ ബോംബേ ഭദ്രാസനത്തിലേക്ക് പോകുന്നത്. ഇതിൽ, ഞാൻ എപ്പോഴും അഭിവന്ദ്യ കൂറിലോസ് തിരുമേനിയോട്

നന്ദിയുള്ളവനാണ്. അതുപോലെ (ഒരു പ്രത്യേകമായ രീതിയിൽ) എന്നെ ബോംബേ ഭദ്രാസനത്തിൽ ശുശ്രൂഷിക്കുവാൻ അനുവദിച്ച സ്നേഹവാനായ ഭാഗ്യസ്മരണാർഹനായ ഈവാനിയോസ് തിരുമേനിയോടുള്ള നന്ദിയും സ്നേഹവും രേഖപ്പെടുത്തുന്നു.

ഇപ്പോൾ ഇതെഴുതുവാൻ പ്രേരിപ്പിച്ചിട്ടുള്ള സാഹചര്യങ്ങൾ പലതാണ്.

1992–93–ൽ മുംബൈ സക്കിനാക്ക സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ വികാരി ആയിരുന്നതിനാൽ ഞായറാഴ്ച പള്ളിയിലെയും ഇടവകയിലെയും കാര്യങ്ങൾ നടത്തിയതിനുശേഷം വാഷി അരമനയിൽ പോയി താമസിച്ചിട്ട്, പിറ്റേദിവസം തിങ്കളാഴ്ച എന്റെ വീട്ടിൽ വരികയാണ് പതിവ്.

അപ്രകാരം 1992 നവംബർ 15 ഞായറാഴ്ച സക്കിനാക്ക പള്ളിയിൽ നിന്നും അരമനയിൽ ചെന്നപ്പോൾ, കൊച്ചുതിരുമേനി M.G.O.C.S.M. കുട്ടികൾക്ക് ക്ലാസ്സ് നടത്തുകയായിരുന്നു. എന്നെ കണ്ടപ്പോൾ തിരുമേനി, മീറ്റിംഗ് തുടർന്നു നടത്തുവാൻ ആവശ്യപ്പെട്ടു.

പരിചയപ്പെടുത്തലുകൾക്കുശേഷം, എന്താണ് നിങ്ങളുടെ ചർച്ചാവിഷയം എന്ന് തിരക്കിയപ്പോൾ, "ദൈവവിളി" എന്നാണവർ പറഞ്ഞത്.

തത്സമയം തിരുമേനിയും പുറകിൽ ഒരു കസ്സേരയിൽ ഇരുന്നു. പ്രസ്തുത വിഷയം വേദപുസ്തകപരമായി സംസാരിച്ചപ്പോൾ, ഒന്നുരണ്ട് പെൺകുട്ടികൾ അച്ചൻ കുവൈറ്റിൽ ജോലിയിൽ ആയിരുന്നല്ലോ? അത് ഞങ്ങൾക്കറിയാം. ഇപ്പോൾ എങ്ങനെയാണ് അച്ചനായത്? എന്നു ചോദിക്കുകയും, അതു പറയണമെന്ന് നിർബന്ധിക്കുകയും ചെയ്തു.

അപ്പോൾ എന്റെ വൈദിക ശുശ്രൂഷയിലേക്കുള്ള ദൈവവിളിയെക്കുറിച്ച് സംസാരിക്കേണ്ടതായിട്ടു വന്നു. മിക്കവാറും എല്ലാവരും തന്നെ ഇംഗ്ലീഷ് മീഡിയത്തിൽ പഠിച്ചവരായതുകൊണ്ട്, എന്റെ Vocation, conviction, conversion അനുഭവത്തെക്കുറിച്ച് ഇംഗ്ലീഷിലായിരുന്നു സംസാരിച്ചത്. അത് ഏതാണ്ട് ഒന്നര മണിക്കൂറോളം എടുത്തു. കുട്ടികളെല്ലാവരും നിശ്ശബ്ദരായി കേട്ടുകൊണ്ടിരുന്നു. ഞങ്ങൾ പ്രാർത്ഥിച്ചു പിരിഞ്ഞു.

ക്ലാസ് കേട്ട തിരുമേനി, അച്ചാ, അച്ചനിതെല്ലാം ഒന്നെഴുതി വയ്ക്കുന്നത് നല്ലതായിരിക്കും എന്ന് പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു, "അതിന്റെ ആവശ്യമൊന്നുമില്ലല്ലോ; എന്തെഴുതുവാനാണ്?" അപ്പോൾ തിരുമേനി പറഞ്ഞു, "അച്ചന് വേണ്ടെങ്കിലും, ഇത് ഭാവിതലമുറയ്ക്ക് ഒരു ചൂണ്ടുപലകയാകാൻ ഉതകും. അതുകൊണ്ട് അച്ചനിതൊക്കെ എഴുതണം."

എന്തായാലും അപ്പോൾ ഇതൊന്നും എഴുതുവാൻ തോന്നിയില്ല. അങ്ങനെയൊട്ടും ആലോചിച്ചിട്ടുമില്ലായിരുന്നു.

ബോംബേ ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ ശുശ്രൂഷിച്ചതിനു ശേഷം 2007-ൽ ഗോവയിൽ പ. അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ തിരുശേഷിപ്പുള്ള പഞ്ചീം പള്ളിയിലെ വികാരി ആയി. 2008 ജൂൺ 14-നു 65 വയസ്സ് തികഞ്ഞതിനാൽ, അവിടെ നിന്നും, 20 വർഷത്തെ വൈദികശുശ്രൂഷയ്ക്കു ശേഷം പള്ളി ചുമതലകളിൽ നിന്നും വിരമിച്ചു.

രണ്ടു വർഷത്തെ വിശ്രമജീവിതത്തിൽ, അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ യൂലിയോസ് തിരുമേനി എന്റെ സേവനം ആവശ്യപ്പെട്ടതിനാൽ 2010 ഡിസംബറിൽ ഗുജറാത്തിൽ രാജ്ക്കോട്ട് പള്ളിയുടെയും സ്കൂളിന്റെയും ചുമതല വഹിക്കേണ്ടതായി വന്നു.

അപ്പോഴാണ്, തിരുമേനിയുടെ ഒരഭ്യർത്ഥന, “യെമനിൽ ഒന്നു പോകാമോ?” സമ്മതം മൂളേണ്ടതായി വന്നു. ഒടുവിലങ്ങനെ യെമനിൽ എത്തി. യെമനിൽ ഏകാന്തവാസകാലത്ത്, ആദ്യം ഇംഗ്ലീഷിലും പിന്നീട് ഒരു ചെറു വിവരണം മലയാളത്തിലും എഴുതി.

2013-ൽ യെമനിൽ വന്ന അഭിവന്ദ്യ യൂലിയോസ് തിരുമേനി ഈ രണ്ടു വിവരണങ്ങളും വായിക്കാനിടയായി. വായിച്ചിട്ട്, നമുക്ക് ഇതൊരു പുസ്തകം ആക്കണമെന്ന് അഭിപ്രായപ്പെട്ടു.

അങ്ങനെ 3 വർഷത്തെ യെമനിലെ ശുശ്രൂഷയ്ക്കു ശേഷം ഞാനും ഭാര്യയും 2014 ഒക്ടോബറിൽ പൂനായിലും, തുടർന്ന് പള്ളത്ത് വസതിയിലും എത്തി. വിശ്രമജീവിതം നയിക്കവേ, ഒരു ദിവസം അഭിവന്ദ്യ യൂലിയോസ് തിരുമേനി, എന്നെ ഫോണിൽ വിളിച്ച്, എന്റെ അനുഭവക്കുറിപ്പുകൾ ആവശ്യപ്പെട്ടത് ഞാൻ ഒരു പെൻഡ്രൈവിലാക്കി തിരുമേനിയെ ഏൽപിച്ചിരുന്നു. തിരുമേനി, അത് ജോയ്സ് തോട്ടയ്ക്കാടിനെ ഏൽപിച്ച് വേണ്ടത് ചെയ്യാമെന്നും പറഞ്ഞിരുന്നു.

പിന്നീട് ഞാനതിനെക്കുറിച്ച് തിരുമേനിയെ ഓർപ്പിക്കുവാനോ, അതിന്റെ പിന്നാലെ പോകുവാനോ മുതിർന്നിട്ടില്ല. ഇങ്ങനെ ഇതെല്ലാം ഉപേക്ഷിച്ച സമയത്താണ് അഭിവന്ദ്യ യൂലിയോസ് തിരുമേനി, 2017 ഫെബ്രുവരി 23-ന് വ്യാഴാഴ്ച, പള്ളം പള്ളിയിൽ പെരുന്നാളിന് പ്രധാന കാർമ്മികത്വം നിർവ്വഹിക്കുവാൻ വന്നത്.

അന്ന് തിരുമേനി ഇടവകയിൽ അശീതിയിലെത്തിയ (80 വയസ്സ്) ഇടവകാംഗങ്ങളെ ആദരിച്ചതിനു ശേഷം, വേദിയിലുണ്ടായിരുന്ന ബലഹീനനായ എന്നെ തിരുമേനിയുടെ സ്വന്തം താൽപര്യത്താൽ പ്രത്യേകം അഭിനന്ദിച്ച് സംസാരിക്കുകയും പൊന്നാട അണിയിക്കുകയും

ചെയ്തിരുന്നു. കൂടാതെ ഭക്ഷണസമയത്ത് "അച്ചനിപ്പോൾ വിശ്രമജീവിതമാണല്ലോ, അച്ചന്റെ അനുഭവക്കുറിപ്പുകൾ എനിക്ക് (തിരുമേനിക്ക്) എഴുതി തരണം. ബാക്കി കാര്യങ്ങൾ എല്ലാം ഞാൻ (തിരുമേനി) നോക്കി കൊള്ളാ"മെന്നു പറഞ്ഞു.

പിന്നീട് പിരിഞ്ഞ സമയത്തും വീണ്ടും എന്നെ ഇക്കാര്യം ഓർമ്മിപ്പിക്കുകയും ചെയ്തു. എന്റെ ഏറ്റവും ഇളയ സഹോദരൻ കൊച്ചുമോൻ എന്ന ജേക്കബ് ജാതിക്കാടൻ തദവസരം പള്ളി സെക്രട്ടറി ആയിരുന്നതിനാൽ, പ്രത്യേകം, തിരുമേനി അവനെ വിളിച്ച് ഇക്കാര്യം ചുമതലപ്പെടുത്തുകയും ചെയ്തു.

അങ്ങനെ 27-02-2017 മുതൽ ഒരിക്കൽ കൂടി ഇതെഴുതുവാൻ തുടങ്ങി.

അച്ഛനെങ്ങനെ അച്ചനായി എന്നത് ഇതിവൃത്തമായതിനാൽ, എന്റെ ബാല്യകാല സ്മരണകൾ, എഴുതിക്കൊണ്ടിരിക്കുമ്പോൾ പലതും മനസ്സിൽ നിന്നു പൊങ്ങിവന്നതിനാൽ ഏതാനും ചിലതൊക്കെ വിവരിക്കേണ്ടതായിട്ടു വന്നു. ക്ഷമിക്കണം.

ഏതെങ്കിലുംവിധത്തിൽ അഭിവന്ദ്യ കൂറിലോസ് തിരുമേനി പറഞ്ഞതുപോലെ, ഇത് ഭാവിതലമുറയ്ക്ക് ഒരു ചൂണ്ടുപലക ആണ്, എങ്കിൽ ആകട്ടെ!?

ദൈവാത്മാവ് ഏവരെയും നയിക്കട്ടെ. നിർത്തുന്നു.

സ്നേഹപൂർവ്വം ക്രിസ്തുവിൽ,

**ഗ്രന്ഥകാരൻ**

25-05-2017
സ്വർഗ്ഗാരോഹണപ്പെരുന്നാൾ

# നന്ദി

യെമനിൽ 2013-ൽ അഭിവന്ദ്യ യൂലിയോസ് തിരുമേനി വന്നപ്പോൾ വായിച്ചതായ എന്റെ ഇംഗ്ലീഷു വിവരണത്തിന്റെ പേര് "അവൻ ഒരു അച്ചനായി" (He became a Priest) എന്നായിരുന്നു.

ഇപ്പോൾ ഈ വിവരണത്തിന്റെ പേര് "അച്ഛനെങ്ങനെ അച്ചനായി" എന്ന് നിർദ്ദേശിച്ചിരിക്കുന്നത്, എന്റെ വിവരണം വായിച്ച് വേണ്ട ഭേദഗതികളും, തെറ്റുതിരുത്തലുകളും നിർദ്ദേശങ്ങളും തന്ന തമ്പി സാർ എന്നു വിളിക്കുന്ന ഒരു പെൻഷനായ ഗവണ്മെന്റു ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീമാൻ പി. ജി. ഇട്ടിച്ചെറിയ ആണ്. ഇദ്ദേഹം ഞങ്ങളുടെ എടത്തുംപടിക്കൽ കുടുംബത്തിലെ പീടികയിൽ എന്റെ ഒരു ജ്യേഷ്ഠസഹോദരനായ ജോറച്ചായന്റെ മകനാണ്. അദ്ദേഹം എടത്തുംപടിക്കൽ കുടുംബത്തിന്റെ ജീനിയോളജി അല്ലെങ്കിൽ "തലമുറകളുടെ വിവരണം" എന്ന പ്രധാന സംഗതി ചെയ്തുകൊണ്ടിരിക്കുന്നു.

അദ്ദേഹം ഈ പേര് നിർദ്ദേശിച്ചത് 1992-ൽ വാഷി അരമനയിൽ വച്ച്, രണ്ടു പെൺകുട്ടികൾ ചോദിച്ചത് "അച്ചനെങ്ങനെ അച്ചനായി" എന്നുള്ളതിനെ ആസ്പദമാക്കിയാണ്. ആലോചിച്ചപ്പോൾ, ഈ പേര് "അച്ഛനെങ്ങനെ അച്ചനായി" കുറച്ചുകൂടെ അർത്ഥവത്താണെന്ന് മനസ്സിലാക്കിയതിനാൽ ഞാനത് സസന്തോഷം സ്വീകരിച്ചു. അങ്ങനെ എന്റെ എളിയ ഈ സംരംഭത്തിന്റെ പേര് "അച്ഛനെങ്ങനെ അച്ചനായി"!? എന്നാണ്. അതായത് ഒരു ലൗകിക പിതാവ് എങ്ങനെ ആത്മിക പിതാവായി എന്നാണ്.

അദ്ദേഹത്തോട്, എന്റെ മകൻ തമ്പിയോട് സ്നേഹവും നന്ദിയും കടപ്പാടും കൃതജ്ഞതയും ദൈവനാമത്തിൽ രേഖപ്പെടുത്തുന്നു. എന്റെ മകനാണെങ്കിലും ഞാനദ്ദേഹത്തെ തമ്പിസാർ എന്നാണ് വിളിക്കുന്നത്. ദൈവം ദീർഘായുസ് പ്രദാനം ചെയ്യട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

പ്രൗഢഗംഭീരമായ ഒരു അവതാരിക എഴുതിത്തന്ന എന്റെ ഗുരുനാഥനും ആത്മിക ഗുരുവുമായ മലങ്കരസഭാ ഗുരുരത്നം ബഹു. ഡോ. ടി. ജെ. ജോഷാ അച്ചനോടും, നല്ല ആശംസകൾ എഴുതിത്തന്ന അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ യൂലിയോസ് തിരുമേനിയോടും, എന്നെ നല്ലതുപോലെ അറിഞ്ഞ എന്റെ സഹോദരനും ആത്മിക പിതാവുമായ ബഹു. പി. ഫീലിപ്പോസ് അച്ചനോടുമുള്ള നന്ദിയും കൃതജ്ഞതയും സ്നേഹവും ദൈവനാമത്തിൽ സമർപ്പിക്കുന്നു. ഈ ഗ്രന്ഥത്തിന്റെ ഡി.റ്റി.പി., അച്ചടി ജോലികൾ ഭംഗിയായി ചെയ്തു തന്ന ജോയ്സ് തോട്ടയ്ക്കാടിനോടുള്ള കൃതജ്ഞതയും രേഖപ്പെടുത്തുന്നു.

**ഗ്രന്ഥകാരൻ**

14-06-2018

# അനുഭവങ്ങളുടെ നേർക്കാഴ്ച

മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ട് ...

തിന്മയെ ഉപേക്ഷിക്കുന്നവനും നന്മ മാത്രം പ്രവർത്തിക്കുന്നവനും ആകണം മനുഷ്യൻ എന്നായിരുന്നു നസ്രായന്റെ മതം. കേരളത്തിലെ ആദിമ ക്രിസ്ത്യാനികൾ മലങ്കര നസ്രാണികൾ എന്നായിരുന്നു അറിയപ്പെട്ടിരുന്നത്. സത്യനിർഭരവും ലളിതവുമായ മാതൃകാജീവിതമാണവർ നയിച്ചിരുന്നത്. അസൂയയോ അഹന്തയോ ഇല്ലാത്ത നന്മ പ്രവർത്തിക്കുന്ന ഒരു സമൂഹമായിരുന്നു അത്. അതിനാൽ തന്നെ ഹൈന്ദവ മത ഭൂരിപക്ഷമുള്ള നാട്ടിൽ മതവിദ്വേഷം ഇല്ലാത്ത ജീവിതരീതി സ്വീകരിച്ചതിനാൽ കേരളത്തിലെ മലങ്കര നസ്രാണികളെ സംരക്ഷിച്ചതും പ്രോത്സാഹിപ്പിച്ചതും ക്രിസ്തീയ ദേവാലയങ്ങൾ നിർമ്മിച്ചതുപോലും ഹൈന്ദവരും ഹൈന്ദവ രാജാക്കന്മാരുമായിരുന്നു. സമൂഹത്തിലും രാജസദസിലും ഉന്നതസ്ഥാനങ്ങൾ കരസ്ഥമാക്കാൻ ക്രിസ്ത്യാനികളുടെ മാതൃകാജീവിതം അവരെ സഹായിച്ചു. എന്നാൽ 1498-ൽ പോർട്ടുഗീസുകാരും തുടർന്ന് ഡച്ചുകാരും, ബ്രിട്ടീഷുകാരും ഒടുവിൽ ഫ്രഞ്ചുകാരും ഇവിടെയെത്തി. ഇവിടത്തെ നാട്ടുക്രിസ്ത്യാനികളെ വിദേശ ക്രിസ്ത്യാനികളാക്കി. ഒപ്പം വിദേശിയരുടെ കപടതയും ഡംഭും മലിനജീവിതവും നസ്രാണിയുടെ ധാർമ്മികാധഃപതനത്തിന് ആക്കം കൂട്ടി; നസ്രാണികളെ പല തട്ടുകളിലാക്കി.

സഭയുടെ പാരമ്പര്യത്തിനാണ് അപ്പോസ്തോലിക സഭകൾ പ്രാധാന്യം കൊടുക്കുന്നത്. ക്രിസ്തുവിന്റെ ദൗത്യം നിർവഹിക്കുവാൻ പ്രതിജ്ഞാബദ്ധമായ ഒരു ന്യൂനപക്ഷം സഭയെ നയിക്കുന്ന പുരോഹിതവൃന്ദത്തിലുണ്ട്. അവർ നിശ്ശബ്ദം ക്രിസ്തുവിനെ സാക്ഷ്യപ്പെടുത്തുന്നു.

ഒരാളുടെ മതവിശ്വാസം അയാളുടെ മാതാപിതാക്കളുടെ വിശ്വാസം തന്നെയാണ്. അപൂർവമായേ മക്കൾ മറ്റു വിശ്വാസങ്ങളിൽ ചേക്കേറാറുള്ളു. തന്റെ പൈതൃക വിശ്വാസത്തിൽ സാധാരണ കുടുംബജീവിതം നയിച്ച ഒരു വ്യക്തി പിൽക്കാലത്തെങ്ങനെ പുരോഹിതനായി തീർന്നുവെന്ന കഥ പഠനവിധേയമാക്കേണ്ടതാണ്. തന്റെ പിതാമഹന്റെ ആഗ്രഹത്തിന് അപ്രതീക്ഷിത തടസം നേരിട്ടത് കഥാപുരുഷന്റെ മനസിനെ മഥിച്ചിട്ടുണ്ടാവാം. ആചാരങ്ങളും അനുഷ്ഠാനങ്ങളും പ്രേരകമായി ഭവിക്കാം. വ്യക്തിജീവിതത്തിലും കുടുംബജീവിതത്തിലും നേരിടേണ്ടി വന്ന പ്രശ്നങ്ങൾ, വൈതരണികൾ എല്ലാംതന്നെ മാത്യു മാത്യു അച്ചനെ ദൈവത്തിങ്കലേക്ക് അടുപ്പിക്കാൻ ഇടയാക്കിയിരുന്നതായി കാണാം.

സമൂഹത്തിലായാലും സഭയിലായാലും പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്

ചില വ്യക്തികളാണ്. അവരെ നേരിട്ട് സഭാസമൂഹത്തെ, ഇടവകയെ നയിക്കുന്ന സാധാരണക്കാരനായ ഈ പുരോഹിതനെ പെട്ടെന്നങ്ങനെ മറക്കാനാവില്ല.

തനിക്ക് താങ്ങും തണലുമായി നിന്ന പുരോഹിതശ്രേഷ്ഠരെ ഈ വൈദികൻ നന്ദിയോടെ സ്മരിക്കുന്ന കാഴ്ച അവിസ്മരണീയമാണ്. തൊണ്ണൂറ്റിയൊൻപതിനെയും വിട്ടിട്ട് കാണാതെപോയ ഒരാടിനെത്തേടിയിറങ്ങിയ അരുമനാഥനോട് നന്ദി പറയാൻ താൻ സുഖപ്പെടുത്തിയ പത്ത് കുഷ്ഠരോഗികളിൽ ഒരാൾ മാത്രമല്ലേ തിരികെ എത്തിയുള്ളു.

ജീവഹാനിക്ക് ഇടയാക്കാമായിരുന്ന അപകടങ്ങളിൽ താൻ രക്ഷ പ്രാപിച്ച സന്ദർഭങ്ങൾ വെറുതെയങ്ങനെ വായിച്ചുപോകാനാവില്ല. ദൈവം കാത്തു പരിപാലിച്ചു. ഇയ്യോബ് പറയുന്നതുപോലെ "യഹോവ തന്നു യഹോവ എടുത്തു. അവന്റെ നാമം വാഴ്ത്തപ്പെടട്ടെ." അച്ചന്റെ പേരിന്റെ അർത്ഥം തന്നെ, "ദൈവത്തിന്റെ ദാനം" എന്നാണല്ലോ.

യമനിൽ ഭീകരരുടെ തടവിലാകുകയും പിന്നീട് മോചിക്കപ്പെടുകയും ചെയ്ത ഫാദർ ടോം ഉഴുന്നാലിനെയും മാത്യു മാത്യു അച്ചൻ നമുക്ക് പരിചയപ്പെടുത്തി തരുന്നു. ഒപ്പം തനിക്കും യെമനിൽ വച്ച് സംഭവിക്കാമായിരുന്ന സംഗതിയാണെന്ന് സൂചിപ്പിക്കുകയും ചെയ്യുന്നു.

സഭാജീവിതം നയിക്കുന്നവർക്ക് ഈ പുസ്തകം ഒരു വഴികാട്ടി തന്നെയാണെന്ന് ഞാൻ കരുതുന്നു.

മാത്യു മാത്യു അച്ചന് സകല ഭാവുകങ്ങളും നേരുന്നു.

**പി. ജി. ഇട്ടിച്ചെറിയ**



# ദൈവനടത്തിപ്പും സാമ്പത്തിക പിൻതാങ്ങലും

പുസ്തക പ്രസിദ്ധീകരണ സംബന്ധമായി അഭിവന്ദ്യ യൂലിയോസ് തിരുമേനിയെ കണ്ട് സംസാരിക്കണമെന്നാഗ്രഹിച്ചിരുന്നു. തിരുമേനി, കോട്ടയം കുരിശുപള്ളിയിൽ പെരുന്നാളിൽ ഇക്കഴിഞ്ഞ ശനിയാഴ്ച (07-04-2018) വി. കുർബാന ചൊല്ലുന്നതായിട്ടറിഞ്ഞു. എന്നാൽ, അന്നു തന്നെ എന്റെ ഒരു ജ്യേഷ്ഠസഹോദരപുത്രൻ, അറുപതിലെ ജോയിയുടെ ഭാര്യയുടെ 40-ാം ദിനമായിരുന്നതിനാൽ എനിക്ക് കുരിശുപള്ളിയിൽ പോകുവാൻ സാധിച്ചില്ല. പിന്നീട് സൗകര്യമായി തിരുമേനിയെ കാണാമെന്ന് വിചാരിച്ചു.

ഇങ്ങനെയിരിക്കെ അന്ന് ഉച്ചകഴിഞ്ഞ്, മൂന്നാലു മണിയോടുകൂടി തിരുമേനി, ഫോണിൽ എന്നെ വിളിച്ചു. തിരുമേനിക്ക് ജോയ്സ് തോട്ടയ്ക്കാട് അയച്ചുകൊടുത്തിരുന്ന "അച്ഛനെങ്ങനെ അച്ചനായി" എന്നുള്ള എന്റെ വിവരണം വായിച്ചെന്നും, നല്ലതായിരിക്കുന്നുയെന്നും അച്ചൻ ഒന്ന് വായിച്ച്, തിരുത്തലുകൾ വല്ലതുമുണ്ടെങ്കിൽ നോട്ട് ചെയ്ത് കൊടുക്കണമെന്നും പറഞ്ഞു. കൂട്ടത്തിൽ അച്ചന് വല്ലവരെക്കൊണ്ടും സ്പോൺസർ ചെയ്യിപ്പിക്കാമോ, ഒന്ന് ശ്രമിക്കാമോ എന്ന് തിരക്കുകയും, ആരെയും കിട്ടുന്നില്ലെങ്കിൽ തിരുമേനി തന്നെ നോക്കികൊള്ളാമെന്നും പറഞ്ഞിരുന്നു. ഞാൻ ശ്രമിക്കാമെന്ന് പറഞ്ഞ് ഫോൺസംഭാഷണം നിർത്തി.

അത്ഭുതമെന്നല്ലാതെ എന്തു പറയുവാനാണ്; സന്ധ്യ ആയപ്പോൾ എന്റെ ഭാര്യ മോളിയുടെ മൂന്നാമത്തെ അനുജത്തിയും ഭർത്താവും, ജോസും മിനിയും ഞങ്ങളെ കാണാൻ വിദേശത്തുനിന്ന് ഞങ്ങളുടെ വീട്ടിൽ വന്നു. അവർ നേരത്തെ എന്റെ ഇംഗ്ലീഷ് പതിപ്പ് Avan Oru Achan Ayee (He became a Priest) വായിച്ചിരുന്നതിനാൽ കൂടുതൽ കാര്യങ്ങൾ അതിനെകുറിച്ച് പറഞ്ഞില്ല. എന്നാലിപ്പോൾ, തിരുമേനിയുടെ നിർബന്ധത്താൽ "അച്ഛനെങ്ങനെ അച്ചനായി" എന്ന പേരിൽ മലയാളത്തിൽ എഴുതി പ്രസിദ്ധീകരിക്കുവാൻ പോകയാണെന്ന് അവരെ ധരിപ്പിച്ചു. ഇതിനുവേണ്ടി വല്ല സ്പോൺസറും കിട്ടുമോ എന്ന് ഇന്ന് ഉച്ചയ്ക്കുശേഷം തിരുമേനി എന്നെ വിളിച്ച് അന്വേഷിച്ചിരുന്നു. അതിന് ഞാൻ ശ്രമിക്കാമെന്ന് തിരുമേനിയോട് പറഞ്ഞു. കൂടാതെ, ഈ പുസ്തകത്തിന്റെ ഒരു കോപ്പി നിങ്ങളുടെ മുറിയിൽ മേശപ്പുറത്തുണ്ട്. സൗകര്യപ്പെടുമെങ്കിൽ ഒന്ന് വായിച്ചുനോക്ക് എന്നു പറഞ്ഞ്, പതിവിലേറെ രാത്രി ആയതിനാൽ ഞാനും മോളിയും ഉറങ്ങാൻ കിടന്നു.

രാത്രിയിൽ, മോളിയുടെ രണ്ടാമത്തെ അനുജത്തി മണി, വീണ് കൈ ഒടിഞ്ഞ് അവശതയിലാണെന്നറിഞ്ഞതിനാൽ പിറ്റെ ദിവസം ഞായറാഴ്ച ഞങ്ങളെല്ലാവരും ഏഴംകുളത്തിന് പോകാൻ ഒരുങ്ങിയപ്പോൾ ജോസ് എന്നോട്, അച്ചാ അച്ചനിനി ആരെയും സ്പോൺസറിനു നോക്കേണ്ടാ, ഞാൻ തന്നെ മുഴുവൻ ചിലവും സ്പോൺസർ ചെയ്തുകൊള്ളാമെന്ന് പറഞ്ഞത് വലിയ ദൈവനടത്തിപ്പല്ലേ!? മഹാത്ഭുതമല്ലേ!?

"എന്റെ സഹായം എവിടെനിന്നു വരുന്നു. എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച ദൈവത്തിങ്കൽ നിന്നു വരുന്നു" (സങ്കീ. 121:1, 2) എന്നുള്ള തിരുവചനം അന്വർത്ഥമായില്ലേ!? പരമകാരുണ്യവാനായ ദൈവത്തെ സ്തുതിക്കുന്നു, സ്തോത്രം ചെയ്യുന്നു. അളവില്ലാത്ത നന്ദി രേഖപ്പെടുത്തുന്നു.

"സ്തോത്രം സ്തോത്രം കർത്താവേ!
സ്തോത്രമതായിരമായിരമായ്
അനവധിയായ് സ്തോത്രം നാഥാ!
കൃപവേണം ഞങ്ങളിലെന്നും.

എന്റെ കർത്താവേ നിനക്കു സ്തുതി
നിനക്കു സ്തുതി സ്തുതി നിനക്കു സ്തുതി
ആയിരങ്ങളുടെ ആയിരവും
അളവു കൂടാതെ നിനക്കു സ്തുതി."

ഈ ഒരു വിലയേറിയ സാമ്പത്തിക പിൻതാങ്ങലിന് സന്നദ്ധത പ്രകടിപ്പിച്ച എന്റെ പ്രിയ സഹോദരൻ ജോസിനോടും മിനിയോടും നിസ്സീമമായ നന്ദിയും കൃതജ്ഞതയും സ്നേഹവും രേഖപ്പെടുത്തുന്നു (സി. എ. മാത്യു വർക്കി, പുരയ്ക്കൽ കാരയ്ക്കൽ, തിരുവല്ല).

സർവ്വശക്തനായ ദൈവം തന്റെ ശ്രീഭണ്ഡാരം തുറന്ന്, നിങ്ങളെയും നിങ്ങളുടെ കുടുംബത്തെയും നിങ്ങളോട് ബന്ധപ്പെടുന്നവരേയും സമൃദ്ധിയായി അനുഗ്രഹിക്കട്ടെ! നിങ്ങളുടെ പ്രയത്നം മുപ്പതും അറുപതും നൂറും മേനിയായ് വളർന്ന് നിങ്ങൾക്കും നിങ്ങളുടെ കുടുംബത്തിനും സമൂഹത്തിനും നന്മ പ്രദാനം ചെയ്യട്ടെ!

സർവ്വശക്തനായ ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ.

സ്നേഹപൂർവ്വം ക്രിസ്തുവിൽ

**ഗ്രന്ഥകാരൻ**

10-04-2018

# വിഷയ വിവരം

## ഭാഗം രണ്ട്: അച്ചൻ കാലം

അദ്ധ്യായം 1

# പീരുമേട് യാത്ര

**ജനനം**

പള്ളത്തെ പ്രശസ്തമായ പ്രഥമ ക്രിസ്ത്യൻ തറവാട്ടിലാണ് ലേഖകന്റെ ജനനം. 1943 ജൂൺ 14-ന് പത്തു മക്കളിൽ നാലാമനായി.

പിതാവ് - മാത്തുക്കുട്ടി. ഞങ്ങൾ മക്കൾ കൊച്ചുപ്പാപ്പൻ എന്നാണ് വിളിച്ചിരുന്നത്. നാട്ടുകാരും ബന്ധുക്കളും അപ്രകാരം തന്നെ. അതായിരുന്നു ഇഷ്ടവും. മാതാവ് ശോശക്കുട്ടി.

ആറാമത്തെ വയസ്സിൽ സ്കൂളിൽ ചേർക്കേണ്ട സമയത്ത്, പിതാവ്, അമ്മയെയും രണ്ട് ഇളയ സഹോദരങ്ങളെയും കൂട്ടി, തന്റെ ജോലിസ്ഥലമായ പീരുമേട്ടിൽ എസ്റ്റേറ്റിൽ കൊണ്ടുപോയി.

**പീരുമേട് യാത്ര**

പീരുമേട്ടിലേക്കുള്ള അന്നത്തെ യാത്ര ഇപ്പോഴും ഓർക്കുന്നു. 2 കാളകളെ കെട്ടിയ വില്ലുവണ്ടി. പോയ വഴിയിൽ ഒരു വലിയ നദി കടക്കണം. വലിയ ചങ്ങാടത്തിൽ കയറിയാണ് നദി കടന്നത്. തത്സമയം ഇതുപോലെ ചങ്ങാടത്തിൽ വേറെ പല വില്ലുവണ്ടികളും, കാളവണ്ടികളും കൂടാതെ കുറെ ആൾക്കാരുമുണ്ടായിരുന്നു.

യാത്രാമദ്ധ്യേ മൂന്നാമത്തെ അമ്മാച്ചന്റെ ബോണാമി കറിയാച്ചൻ എന്ന ചാക്കച്ചേരിയിലെ കൊച്ചച്ചന്റെ കടയിൽ കയറിയിരുന്നു. അന്ന് ഞങ്ങളുടെ ഏലപ്പാറ അമ്മായി ഞങ്ങളെ സൽക്കരിച്ചതൊക്കെ ഇപ്പോഴും ഓർക്കുന്നു. അവിടെ നിന്നും പോകുന്നതിന് മുമ്പ്, കൊച്ചുപ്പാപ്പൻ, "എടാ കറിയാച്ചാ, ശോശക്കുട്ടിക്കും മക്കൾക്കും തണുപ്പിനുള്ള കമ്പിളിയും പുതപ്പുമൊക്കെ എടുത്ത് വണ്ടിയേൽ വയ്ക്കണം. മറക്കരുത്" എന്ന് പറഞ്ഞത് ഇപ്പോഴും ഓർക്കുന്നു. അങ്ങനെ ഞങ്ങൾ കൊച്ചുപ്പാപ്പന്റെ ജോലിസ്ഥലത്ത് എത്തിച്ചേർന്നു.

**ഒരു യാദൃച്ഛിക കൂടിച്ചേരൽ**

പിൽക്കാലത്ത് ഒരു വൈദികനായതിനു ശേഷം, ആദ്യമായി വികാരിയായി ചെന്നത് ചാമംപതാലിൽ കന്നുകുഴി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലായിരുന്നു. അവിടുത്തെ കൊച്ചൂട്ടി അപ്പച്ചനെ പരിചയപ്പെട്ടത് മറക്കാനാവില്ല.

കൊച്ചൂട്ടി അപ്പച്ചൻ: അച്ചന്റെ വീട്?

അച്ചൻ: പള്ളത്ത്.

കൊച്ചൂട്ടി അപ്പച്ചൻ: ഫെലിബറിയ മാത്തച്ചനെ അറിയാമോ?

അച്ചൻ: അറിയാം. എന്റെ വല്യപ്പച്ചന്റെ അനിയനാണ് ഫെലിബറിയ മാത്തച്ചൻ എന്ന ഞങ്ങടെ കല്ലൂപ്പറമ്പിലെ അപ്പൻ.

കൊച്ചൂട്ടി അപ്പച്ചൻ: (വളരെ ആശ്ചര്യത്തോടെ) ആങ്! ഹാ! ഞാൻ മാത്തച്ചന്റെ വില്ലുവണ്ടിക്കാരനായിരുന്നു. മാത്തച്ചൻ ഒരു നല്ല മനുഷ്യ നായിരുന്നു. എന്നെ വലിയ കാര്യമായിരുന്നു.

അച്ചൻ: അങ്ങനെയാണെങ്കിൽ, ഞങ്ങളെ വില്ലുവണ്ടിയിൽ കൊണ്ടു പോയത് അപ്പച്ചനായിരിക്കുമല്ലോ.

കൊച്ചൂട്ടി അപ്പച്ചൻ: (അൽപം നേരം ആലോചിച്ചിട്ട്) ആ! ശരിയാണ്. ഒരു കുടുംബത്തെ അപ്പനെയും അമ്മയെയും മൂന്ന് ആൺമക്കളെയും പള്ളത്തുനിന്ന് കൊണ്ടുപോയത് ഞാനിപ്പോൾ ഓർക്കുന്നു. ഇടയ്ക്ക് നമ്മൾ ബോണാമി കറിയാച്ചന്റെ കടയിൽ കയറി. കറിയാച്ചൻ എനി ക്കൊരു കമ്പിളി പുതപ്പു തന്നു.

അച്ചൻ: അത് ഞങ്ങളായിരുന്നു. ആ മൂന്ന് ആൺമക്കളിൽ മൂത്ത ആളാണ് ഞാൻ. കറിയാച്ചൻ എന്റെ അമ്മാച്ചനുമാണ്.

കൊച്ചൂട്ടി അപ്പച്ചൻ: എന്റെ അച്ചാ! ഇത് വലിയ അതിശയമാണല്ലോ എന്ന് വലിയ ശബ്ദത്തിൽ വിസ്മയത്തോടെ വിളിച്ചു പറഞ്ഞു. തമ്പു രാന്റെ ഓരോ കളികളെ. എന്റെ മാത്തച്ചൻ തമ്പുരാന്റെ കൊച്ചുമകനാ ണല്ലോ എന്റെ അച്ചൻ!



**കുടുംബ ഫോട്ടോ (1976, പള്ളം)**

ഇത് ആ അപ്പച്ചന് വലിയ അത്ഭുതവും സന്തോഷവുമായിരുന്നു. എനിക്കും അവിചാരിതമായ ഒരു സംഗമമായിരുന്നു! പിന്നീട് ഞാൻ അവിടെ നിന്ന് പോരുന്നതുവരെ പതിവായിട്ട് അവരെ പോയി കാണുമായിരുന്നു. ആ കൂടിക്കാഴ്ച ഈശ്വരനിയോഗം! അല്ലാതെന്തു പറയാൻ!

ഈ പുണ്യാത്മാക്കൾക്കുവേണ്ടി പ്രാർത്ഥിക്കുന്നു.

## കുതിര കുളമ്പിൽ നിന്നും രക്ഷപെടുന്നു

അങ്ങനെ ഞങ്ങൾ പീരുമേട്ടിൽ താമസിക്കുന്ന സമയത്ത് ഒരു വലിയ സംഭവമുണ്ടായി. അതിപ്പോഴും ഓർക്കുമ്പോൾ എന്റെ ദേഹം കുളിരണിയുന്നു. രോമാഞ്ചം കൊള്ളുന്നു. പേടിയും ഭയവുമാകുന്നു! ദൈവത്തെ സ്തുതിക്കുന്നു. സംഭവം ഇതാണ്! കൊച്ചുപ്പാപ്പന് ഒരു കുതിര ഉണ്ടായിരുന്നു. നല്ല കറുത്ത അഴകുള്ള കുതിര. എന്നാൽ കൊച്ചുപ്പാപ്പൻ അതിനെ ഒത്തിരി വഴക്കുപറയുന്നതും, അതുപോലെ നല്ലതുപോലെ തല്ലുന്നതും ഞാൻ കണ്ടിട്ടുണ്ട്. ഇതിൽനിന്നും, അതൊരു വിറളി പിടിച്ചതും അനുസരണമില്ലാത്തതും ആണെന്ന് മനസ്സിലായിരുന്നു. ഞാനമ്മയോട് ചോദിക്കുമായിരുന്നു, കൊച്ചുപ്പാപ്പൻ എന്തിനാ, ഈ കുതിരയെ ഇങ്ങനെ തല്ലുന്നതെന്ന്! അതിനെ കെട്ടിയിരുന്നത് ഞങ്ങളുടെ വീടിന്റെ മുൻവശത്തുള്ള ഹോളിന്റെ ജനാലയ്ക്ക് അരികിലായിരുന്നു. കൊച്ചുപ്പാപ്പനൊക്കെ വേട്ടയ്ക്ക് പോകുമായിരുന്നു. അപ്പോൾ കുതിരയെയും കൊണ്ടുപോകുമായിരുന്നു.

ഒരു ദിവസം നായാട്ടു കഴിഞ്ഞോ, മുമ്പോ എന്നോർക്കുന്നില്ല, ഹോളിലിരുന്ന് കൊച്ചുപ്പാപ്പനും, രാമൻ കങ്കാണിയും മറ്റു ചിലരും ചേർന്ന്, സല്ലപിക്കുമ്പോൾ ഞാനും ഈ ജനാലയുടെ പടിയിൽ കയറി ഇരിക്കുകയായിരുന്നു. ജനാലയ്ക്ക് അഴികളില്ലാതിരുന്നതിനാൽ, ഞാൻ, പെട്ടെന്ന് വഴുതി താഴെ വീണു! പിന്നെ പറയേണ്ടതില്ലല്ലോ!?

കൊച്ചുപ്പാപ്പൻ ഓടിയിറങ്ങി. 'തങ്കനെ കുതിര ചവിട്ടി കൊന്നുകാണും' എന്നു പറഞ്ഞ് എന്നെ കുതിരയുടെ നാലു കാലിന്റെ ഇടയ്ക്കുനിന്ന് കോരിയെടുക്കുന്നത്!

അങ്ങനെ ആറാമത്തെ വയസ്സിൽ ഒരു കുതിര കുളമ്പിൽ നിന്നും രക്ഷപെട്ടു.

പലപ്പോഴും കൊച്ചുപ്പാപ്പൻ ഇപ്രകാരം പറയുന്നതു കേട്ടിട്ടുണ്ട്: എന്നാലും വലിയ അതിശയം തന്നെയാണ്, തങ്കൻ, അതിന്റെ മുമ്പിൽ വീണിട്ട്, ഈ കുതിര അനങ്ങാതെ നിന്നത്! ഞാനവനെ എടുക്കുന്നതുവരെ കുതിര അനങ്ങിയിട്ടില്ല! എന്നാൽ ഇത്രയും വിറളി പിടിച്ച ഒരു കുതിരയെ ഞാൻ കണ്ടിട്ടില്ല. ദൈവം അവനെ രക്ഷിച്ചു! ദൈവത്തിന് സ്തോത്രം. സ്തുതി.

## ഒരു കാട്ടുപോത്തിനെ വെടിവെയ്ക്കുന്നു

പിന്നീട് ഒരു ദിവസം അമ്മ അടുക്കളയിൽ നിന്ന്, "എടാ പിള്ളേരേ, അകത്തു കയറൂ, ആന ഇറങ്ങിയിട്ടുണ്ടെന്നാണ് തോന്നുന്നത്. ആനകളുടെ എരമ്പൽ ശബ്ദം കേൾക്കുന്നു. അതു കൊണ്ടാരും പുറത്തിറങ്ങരുത്" എന്നു പറയുകയും, ഞാൻ കാണുന്നത് ഒരു കറുത്ത മൃഗം ഓടി വന്ന്, മുറ്റത്തിന് താഴെ, ഊന്നുകല്ലിന്റെ അരികിൽ വന്ന് വീണു. ചോര തലയിൽ നിന്നും ദേഹത്തുനിന്നും ഒഴുകുന്നുണ്ട്. എഴുന്നേറ്റ് ഓടാൻ നോക്കിയിട്ട് പറ്റുന്നില്ല. വല്ലാതെ അണയ്ക്കുന്നുണ്ട്, പിടയ്ക്കുന്നുണ്ട്. ഞാൻ വിചാരിച്ചു, ആനകൾ മറ്റു മൃഗങ്ങളെ കുത്തി മുറിവേൽപിച്ചതായിരിക്കുമെന്ന്.

ദേ! അങ്ങനെ കുറച്ചു സമയം കഴിഞ്ഞപ്പോൾ കൊച്ചുപ്പാപ്പൻ, കുതിരപ്പുറത്തും, മറ്റുള്ളവർ പുറകേ കീഴോട്ട് നോക്കി, ഏതാണ്ടൊക്കെ ആംഗ്യം കാട്ടിയും പറഞ്ഞും ഈ മൃഗത്തിന്റെ അടുത്തു വന്നു നിന്നു.

അപ്പോൾ അമ്മ പറഞ്ഞു, നമ്മുടെ കൊച്ചുപ്പാപ്പൻ വെടി വെച്ചിട്ട മ്ലാവാണ് ഇത്. എന്നിട്ട് എന്നോടു മ്ലാവെന്നു പറഞ്ഞാൽ കാട്ടുപോത്ത് എന്നാണ് പറയുന്നത്. ഞാൻ കണ്ട മൃഗത്തിന് ശിഖരമുള്ള കൊമ്പായിരുന്നു. ഏതാണ്ട് നമ്മുടെ നാട്ടിലെ ഒരു പോത്തിന്റെ നിറവും രൂപവുമാണ്.

എല്ലാവരും കൂടി അതിനെ കശാപ്പ് ചെയ്ത്, ഇറച്ചിയുമൊക്കെ എടുക്കുന്നതു കണ്ടു. എല്ലാവരും അവരവരുടെ വീതം കൊണ്ടുപോയി.

ഇതിനു ശേഷം ഞങ്ങളുടെ അമ്മ ഈ ഇറച്ചി ഉണങ്ങുന്നത് കണ്ടിട്ടുണ്ട്. കൊച്ചുപ്പാപ്പൻ രാമൻ കങ്കാണിയെ കൊണ്ട് അതിന്റെ തല ശരിയാക്കിയിട്ട് രാമൻ ഇത് ഉണക്കി പെയിന്റടിച്ച് എന്റെ അച്ചായന് കൊണ്ടു കൊടുക്കണമെന്ന് പറയുന്നതും കേട്ടിട്ടുണ്ട്.

പിന്നീട് ഉണക്ക ഇറച്ചിയും, കാട്ടുതേനും മറ്റും കൂട്ടത്തിൽ കലമാന്റെ തലയും രാമൻ കങ്കാണിവശം ഞങ്ങടെ വല്യപ്പച്ചന് കൊടുത്തതായിട്ടും ഓർക്കുന്നു. ഈ കലമാന്റെ ശിഖരമുള്ള കൊമ്പ് തല, വല്യപ്പച്ചന്റെ മുറിയിൽ കിഴക്കേ ഭിത്തിയിൽ ഉണ്ടായിരുന്നത് ഞാനിപ്പോഴും ഓർക്കുന്നു.

പിൽക്കാലത്ത്, ഞങ്ങളുടെ നെടുംപറമ്പിൽ തറവാടും അതിനോട് അടുത്തുള്ള വസ്തുവും പുരയിടങ്ങളും വൈദ്യുതി വകുപ്പ് ഏറ്റെടുത്ത സമയത്ത്. ഞാൻ, നാട്ടിൽ ഇല്ലാതിരുന്നതിനാൽ, ആ കാട്ടുപോത്തിന്റെ തല പിന്നെ കണ്ടിട്ടില്ല. ഞങ്ങളുടെ മറ്റു വീടുകളിലൊന്നും കണ്ടിട്ടില്ലിതുവരെ.

രാമൻ കങ്കാണി കൊച്ചുപ്പാപ്പന്റെ ഒരു സിൽബന്ധിയായിരുന്നു. എന്റെ ഓർമ്മയിൽ, അതായത് 1965 വരെ, ഞങ്ങളുടെ വീട്ടിലെ ഒരു സ്ഥിരം സന്ദർശകനായിരുന്നു. അങ്ങനെ പല പ്രാവശ്യം ഉണക്ക ഇറച്ചിയും കാട്ടു തേനും, മറ്റു കാട്ട് ഭക്ഷണസാധനങ്ങൾ ഒക്കെ കൊണ്ടുവരുമായിരുന്നു. എങ്ങനെയാണെങ്കിലും 2-3 മാസം കൂടുമ്പോൾ വന്നുകൊണ്ടിരുന്നു. വന്നാൽ ഒരു മൂന്നാലഞ്ച് ദിവസം കഴിഞ്ഞേ പോകാറുള്ളു. രാമൻ കങ്കാണിയെ ദൈവസന്നിധിയിൽ സമർപ്പിക്കുന്നു.

## അദ്ധ്യായം 2

# ബാല്യവും വിദ്യാഭ്യാസവും

ഞങ്ങൾ പീരുമേട്ടിൽ നിന്ന് വന്ന ഉടൻതന്നെ എന്നെ ഒന്നാം ക്ലാസ്സിൽ ചേർത്തു. അപ്പോൾ എനിക്ക് പ്രായം 7 ആയി. അങ്ങനെ 5-ാം ക്ലാസ്സു വരെ, സി.എം.എസ്. ലോവർ പ്രൈമറി സ്കൂൾ എന്ന കൊല്ലൻപാറ സ്കൂളിലും, ഫസ്റ്റ് ഫോം മുതൽ തേർഡ് ഫോം വരെ സി.എം.എസ്. ഇംഗ്ലീഷ് മിഡിൽ സ്കൂളിലും, പിന്നീട് സ്റ്റാൻഡേർഡ് എട്ടു മുതൽ സ്റ്റാൻഡേർഡ് പത്തു വരെ സി.എം.എസ്. ഹൈസ്കൂളിലും പഠിച്ച് എസ്.എസ്.എൽ.സി. പാസ്സായി.

1961-62-ൽ കലാലയ ജീവിതത്തിന്റെ നാന്ദിയായി, പ്രീ-യൂണിവേഴ്സിറ്റി ഡിഗ്രി കോഴ്സ്, ചങ്ങനാശ്ശേരി പെരുന്ന എൻ.എസ്.എസ്. ഹിന്ദു കോളജിൽ നിന്നു പാസ്സായി. 1962-65 വരെ പിന്നീട് ചങ്ങനാശ്ശേരി സെന്റ് ബർക്മാൻസ് കോളജിൽ B. Sc. ഡിഗ്രി കോഴ്സിനു ചേർന്ന് 1965-ൽ B.Sc. പാസ്സായി.

എന്നാൽ ഈ സമയങ്ങളിൽ നടന്ന രണ്ടു മൂന്ന് സംഭവങ്ങൾ ഞാൻ വിവരിക്കട്ടെ.

അതിൽ ഒന്നാമത്തെ സംഭവം ഒന്നാം ക്ലാസ്സിൽ പഠിക്കുന്ന സമയത്തെ എന്റെ ക്ലാസ്സിലെ ഇരുപ്പിനെ കുറിച്ചാണ്.

ഞാൻ ഒന്നാം ക്ലാസ്സിൽ പഠിക്കുമ്പോൾ, ആൺപിള്ളാരെയും പെൺപിള്ളാരെയും ഇടകലർത്തിയായിരുന്നു കൊച്ചമ്മ പഠിപ്പിച്ചിരുന്നത്. എനിക്ക് പെൺകുട്ടികളുടെ ഇടയിലിരിക്കുന്നത് ഇഷ്ടമില്ല. എന്നെ മാറ്റി ഇരുത്തണമെന്നു കൊച്ചമ്മയോട് ഞാൻ ചെന്നു പറഞ്ഞു. ഒന്നും പറയാതെ, എന്തോ, കൊച്ചമ്മ എന്നെ അപ്പോൾ തന്നെ മാറ്റിഇരുത്തി. വൈകുന്നേരം സ്കൂൾ വിട്ടപ്പോൾ, കൊച്ചമ്മ വീട്ടിൽ വന്നു. അപ്പോൾ കൊച്ചുപ്പാപ്പൻ വീട്ടിലുണ്ടായിരുന്നു. "ഉപ്പാപ്പാ, ഉപ്പാപ്പാ, ഉപ്പാപ്പന്റെ മകൻ തങ്കച്ചൻ കുറച്ചു കേമനാണ്! അവന് പെൺപിള്ളേരുടെ കൂട്ടത്തിൽ ഇരിക്കുന്നത് ഇഷ്ടമില്ലെന്നു പറഞ്ഞു. ഞാൻ (കൊച്ചമ്മ) ഉടനെ അവനെ മാറ്റി ഇരുത്തി. എന്റെ (കൊച്ചമ്മയുടെ) മകൻ അച്ചക്കുട്ടിയെ പോലും ഇരുത്തിയിരിക്കുന്നത് പെൺപിള്ളേരുടെ ഇടയിലാണ്. ഉപ്പാപ്പന്റെ ഈ മകൻ കേമൻ തന്നെ!" അപ്പോൾ കൊച്ചുപ്പാപ്പൻ പറഞ്ഞു, 'ഇവനെന്നാ വല്ല സന്യാസിയാകുമോ?'

ഈ കൊച്ചമ്മയെ ഓർക്കുമ്പോഴൊക്കെ എന്റെ കണ്ണുകൾ നിറയും! ഇപ്പോഴും അതു സംഭവിച്ചു കഴിഞ്ഞു. അത്രയ്ക്കാണ് കൊച്ചമ്മയുടെ

മാതൃസഹജമായ കരുതലും സ്നേഹവും ശിക്ഷണവും എനിക്ക് ലഭിച്ചത്! ഈ പുണ്യാത്മാവിനുവേണ്ടി പ്രാർത്ഥിക്കുന്നു. നിത്യശാന്തി നേരുന്നു.

അതുപോലെ ഒരു ദിവസം ഞങ്ങൾ സ്കൂളിൽ നിന്ന് വരുമ്പോൾ ഞാനും സദാശിവനുമായി ഉരുട്ടിപിടിച്ചു. അവൻ ദേഷ്യപ്പെട്ട് എന്റെ തന്തയ്ക്ക് വിളിച്ചു. അപ്പോൾ, എടാ സദാശിവാ, നീ എന്തിനാണ് എന്റെ തന്തയ്ക്ക് വിളിച്ചത്? നീ ഇനിയും വിളിക്കുകയാണെങ്കിൽ കണിശ്ശം നിന്റെ കരണം പൊട്ടിക്കും എന്ന് ഞാൻ പറഞ്ഞു. ഉടൻ അവൻ രണ്ടാമതും തന്തയ്ക്കു പറഞ്ഞു. ഞാനൊട്ടും മടിച്ചില്ല, അവന്റെ കരണക്കുറ്റി തീർത്തൊന്നു കൊടുത്തു. അവൻ താഴെ വീണു. എഴുന്നേറ്റ് ഓടിപ്പോയി. അന്ന് ഞാൻ നാലാം ക്ലാസ്സിൽ പഠിക്കുകയായിരുന്നു.

റാഹേലമ്മ കൊച്ചമ്മ

അന്ന് സന്ധ്യ ആയപ്പോൾ, അവന്റെ അപ്പൻ കോന്തി, വീട്ടിൽ വന്ന്, ഇവിടുത്തെ തങ്കച്ചൻ, എന്റെ കൊച്ചിന്റെ കരണത്തടിച്ചെന്നും, അവന്റെ ചെള്ളയിൽ അപ്പംപോലെ പൊങ്ങിയ പാടുണ്ടെന്നും പറഞ്ഞ്, പരാതിപ്പെട്ടു! തത്സമയം, ഞങ്ങളുടെ വീടിന്റെ മുൻവശത്തെ തിണ്ണയിലിരുന്ന് കൊച്ചുപ്പാപ്പനും, തോമ്മാച്ചനുപ്പാപ്പനും, തച്ചേട്ടെ ജോർജ്കുട്ടിച്ചായനും കൂടെ വർത്തമാനം പറയുകയായിരുന്നു.

തോമ്മാച്ചനുപ്പാപ്പൻ ഉടൻ എന്നെ വിളിച്ചു, ഞാൻ പേടിച്ച് വിറച്ച് അവരുടെ മുമ്പിൽ ചെന്നു. നീ കോന്തിയുടെ മകനെ തല്ലിയോ? തല്ലി. എന്തിനു തല്ലി? അവൻ എന്റെ തന്തയ്ക്കു വിളിച്ചതിന്. അപ്പോൾ തോമ്മാച്ചനുപ്പാപ്പൻ, എടാ കോന്തി, നീ കേട്ടോ, അവനെന്തിനാണ് നിന്റെ മകനെ തല്ലിയതെന്ന്? അങ്ങനെ ഒന്നും മിണ്ടാതെ കോന്തി തിരിച്ചുപോയി. ആരും എന്നോടും ഒന്നും പറഞ്ഞില്ല.

ഈ ഒരു സംഭവത്തിനുശേഷം ഞാനിന്നുവരെ ആരെയും തല്ലിയിട്ടില്ല. അങ്ങനെയുള്ള സാഹചര്യങ്ങളുണ്ടായിട്ടില്ല. പിൽക്കാലത്ത് ഞങ്ങൾ വളരെ സൗഹാർദ്ദമായിട്ടായിരുന്നു ജീവിച്ചിരുന്നത്. പ്രത്യേകിച്ച് ഞാൻ ഒരു പട്ടക്കാരനായപ്പോൾ, കൊച്ച് ആ രീതിയിൽ, എന്നെ ബഹുമാനിക്കുകയും സ്നേഹിക്കുകയും കരുതുകയും ചെയ്തിരുന്നു.

## നിരപരാധി ശിക്ഷിക്കപ്പെടുന്നു, സാറുണ്ണാതെ ഇരിക്കുന്നു

മാസത്തിൽ മൂന്നാമത്തെ ബുധനാഴ്ച രാവിലെ സ്കൂൾ അസംബ്ലിയിൽ പുറത്തുനിന്നാരെങ്കിലും വന്ന് ഉപദേശപ്രബോധനങ്ങൾ നടത്തുമായിരുന്നു. ഒരു ദിവസം ഇ. റ്റി. വർക്കി സാറെന്നെ വിളിച്ച് നീ പോയി, നിങ്ങടെ കൊച്ചീമൂലേലച്ചനെ കൊണ്ടുവരണമെന്നാവശ്യപ്പെട്ടു. എനിക്ക് അച്ചനെയോ, അച്ചന്റെ വീടോ അറിയാൻമേലായെന്നു പറഞ്ഞപ്പോൾ നീ പോകേണ്ടാ, ഞാൻ (സാർ) അച്ചനെ വരുത്തിക്കൊള്ളാമെന്നു പറഞ്ഞു. അങ്ങനെ കൊച്ചീമൂലേലച്ചൻ ഞങ്ങളുടെ സ്കൂളിൽ ഒരു ബുധനാഴ്ച പ്രസംഗത്തിനു വന്നു.

അസംബ്ലി കൂടുന്നതിനു മുമ്പ് പിള്ളാരെയെല്ലാം നിശ്ശബ്ദരായി വരുതിയിൽ ഇരുത്തുക മോനിട്ടറുടെ ചുമതലയായിരുന്നു. ഏതോ കാരണത്താൽ സ്കൂൾ ഹാളിന്റെ പടിഞ്ഞാറേഅറ്റത്തുള്ള ഫസ്റ്റ് ഫോമിൽ ഭയങ്കര ബഹളമായിരുന്നു. ഹെഡ്മാസ്റ്റർ ഹോളിൽ വന്നിട്ടും ബഹളം നിൽക്കുന്നില്ലായിരുന്നു. സാർ "ഉടനെ നീ പോയി എന്റെ ചൂരൽവടി കൊണ്ടുവാ." ഞാൻ പോയി വടി കൊണ്ടുവന്ന് സാറിന്റെ കൈയിൽ കൊടുത്തു. "നീട്ടെടാ കൈ" എന്നു പറഞ്ഞപ്പോൾ, ഞാൻ എന്റെ വലതുകൈ നീട്ടി കൊടുത്തു. എന്റെ കൈവെള്ളയിൽ 3 അടി അടിച്ചു. അതോടുകൂടി സ്കൂൾ മുഴുവൻ നിശ്ശബ്ദമായി. എനിക്കാണെങ്കിൽ കരച്ചിലും വിഷമവും. ഞാൻ വിചാരിച്ചു, ഞാനെന്തു തെറ്റു ചെയ്തിട്ടാണ് സാറെന്നെ അടിച്ചത്? അന്ന് ബഹു. അച്ചൻ പ്രസംഗത്തിൽ പറഞ്ഞ ഇംഗ്ലീഷ് പഴഞ്ചൊല്ല് ഇപ്പോഴും ഓർക്കുന്നു.

If wealth is lost - Nothing is lost.
If health is lost - Something is lost.
If charactor is lost - Everything is lost.

ഈ ഉപദേശം എപ്പോഴും ഓർക്കുമായിരുന്നു. എനിക്ക് ഒരു വഴികാട്ടി ആയിരുന്നു. പിന്നീട് ഞാനുമിത് പലയിടത്തും പറയുമായിരുന്നു.

അസംബ്ലി കഴിഞ്ഞ് സാർ പറഞ്ഞു, "അച്ചന്റെ കൂടെ നീയും ചെല്ല്. നിങ്ങളുടെ അച്ചന്റെ വീടും സ്കൂളും കാണ്." അങ്ങനെ അച്ചന്റെ കൂടെ പോയ സമയത്ത് ബഹു. അച്ചൻ എന്നോട് ചോദിച്ചു, "കുഞ്ഞിനെ സാറെന്തിനാ അടിച്ചത്?" "അച്ചാ, എനിക്കറിയാൻ മേലാ, ഞാനെന്തു ചെയ്തു?" അപ്പോൾ അച്ചൻ, "എന്റെ മോനേ, നീ ഒന്നും ചെയ്തിട്ടില്ലെന്ന് സാറിനറിയാം."

"ഞാൻ സാറിനോട് ചോദിച്ചു. സാർ എന്തിനാ വെറുതെ ആ പയ്യനെ അടിച്ചത്? അപ്പോൾ സാറു പറഞ്ഞു, എന്റെ അച്ചാ, അവനൊരു തെറ്റും

ചെയ്തിട്ടില്ലെന്ന് എനിക്കറിയാം. എന്നാൽ ഞാനെത്രയെണ്ണത്തിനെ അടിക്കണം? അല്ലാതെ അവൻ കുറ്റം ചെയ്തിട്ടല്ല. ഇക്കാര്യത്തിൽ എനിക്ക് വലിയ വിഷമം ഉണ്ടെന്നും സാറെന്നോടു പറഞ്ഞു." അച്ചൻ എനിക്ക് നല്ല ഉപദേശങ്ങളൊക്കെ തന്നിട്ട്, കുഞ്ഞിന് സാറിനോട് ഒരു നീരസവും തോന്നരുതെന്നു പറഞ്ഞു. എന്നിട്ട്, "ചിലപ്പോൾ ഞങ്ങൾ അദ്ധ്യാപകർ ഇങ്ങനെയൊക്കെ പ്രവർത്തിക്കേണ്ടതായിട്ടു വരും. അക്കൂട്ടത്തിൽ ചില നിരപരാധികളും കാണും. അത് ഞങ്ങൾക്ക് പ്രയാസം തരുമെന്ന്" അച്ചൻ പറഞ്ഞു.

അങ്ങനെ എന്റെ വിഷമം മാറി. ഞാൻ തിരികെ സ്കൂളിൽ വന്നപ്പോൾ ഉച്ച ഊണിന്റെ സമയമായിരുന്നതിനാൽ, "നീ പോയി ഉണ്ടേച്ചു വരിക" എന്നു പറഞ്ഞ് എന്നെ ഉണ്ണാൻ വിട്ടു. ഞാൻ ഊണ് കഴിഞ്ഞ് തിരികെ വന്നപ്പോൾ എൻ. ജെ. ജേക്കബ് സാർ എന്നെ വിളിച്ച്, "എടാ സാറ് നിന്നെ അടിച്ചതിൽ വിഷമിച്ച് ഉണ്ണാൻ പോകാതെ ഇരിക്കുന്നു. അതു കൊണ്ട് നീ ചെന്ന് സാറിനോട്, സാർ ഉണ്ണാൻ പോകണമെന്ന് പറയണം. നീ പേടിക്കേണ്ടാ, ഞാനും വരാം." അങ്ങനെ ഞാനും ജേക്കബ് സാറും കൂടെ വർക്കി സാറിന്റെ അടുത്തു ചെന്നു. ജേക്കബ് സാറെന്നോട്, "നീ പറയടാ, സാറു നിന്നെ ഒന്നും ചെയ്കയില്ല." അപ്പോൾ, ഞാൻ സാറിനെ നോക്കാതെ പേടിച്ച്, "സാറെന്തിനാ ഉണ്ണാൻ പോകാതെ ഇരിക്കുന്നത്? സാറുണ്ണാൻ പോകണമെന്ന് പറഞ്ഞിട്ട്" എന്റെ ക്ലാസ്സിലേക്ക് ഓടിപ്പോയി. അങ്ങനെ സാർ ഭക്ഷണം കഴിച്ച് തിരികെ വന്നു.

ബഹു. അച്ചനെയും ഈ പുണ്യാത്മാക്കളെല്ലാവരെയും ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. നമിക്കുന്നു. ശാന്തി നേരുന്നു.

അദ്ധ്യായം 3

# നാസീർ വ്രതക്കാരനായ വല്യപ്പച്ചൻ

ഞങ്ങളുടെ വല്യപ്പച്ചൻ 1964 ഏപ്രിൽ 26-ാം തീയതി ഇഹലോക വാസം വെടിഞ്ഞു. ഞങ്ങൾ, ഞങ്ങളുടെ വല്യപ്പച്ചനെ അപ്പച്ചൻ എന്നായിരുന്നു വിളിച്ചിരുന്നത് (അതുകൊണ്ട് അപ്രകാരം ഉപയോഗിക്കുന്നു. അപ്പച്ചൻ എന്നു ഉപയോഗിക്കുമ്പോൾ, ഞങ്ങളുടെ വല്യപ്പച്ചൻ എന്ന് മനസ്സിലാക്കണം.).

അപ്പച്ചനെക്കുറിച്ച് ഏതാനും ചില കാര്യങ്ങൾ രേഖപ്പെടുത്തിയില്ലെങ്കിൽ, ഒരു വലിയ കൃത്യവിലോപമായിരിക്കുമെന്ന് കരുതുന്നു. ക്ഷമിക്കണം.

അപ്പച്ചൻ, എന്റെ ഓർമ്മയിലും, അറിവിലും, നല്ല നീളമുള്ള, പഞ്ഞി പോലെ വെളുത്ത ഇടതൂർന്ന വെള്ള താടിമീശയുള്ള ദേഹമായിരുന്നു. സുന്ദരനും, സുമുഖനുമായിരുന്നു. നല്ല ചിട്ടയോടുകൂടിയ ഭക്ഷണരീതിയായിരുന്നു. മത്സ്യമാംസാദികളൊക്കെ ഭക്ഷിക്കുമായിരുന്നു. നോമ്പും പ്രാർത്ഥനയും ഉപവാസവുമൊക്കെ ചിട്ടയോടുകൂടി പാലിച്ചിരുന്നു. പള്ളി ആരാധനയിൽ മുടക്കം കൂടാതെ സംബന്ധിച്ചിരുന്നു. തികഞ്ഞ ഒരു ഓർത്തഡോക്സ് വിശ്വാസി ആയിരുന്നു. വലിയ കണിശ്ശക്കാരനായിരുന്നു. ചെറിയ ചെറിയ കൃഷികളൊക്കെ ചെയ്യുമായിരുന്നു, പ്രത്യേകിച്ച്, വെണ്ട, പാവൽ, വഴുതന, പയർ, ചീര എന്നിവ. പലപ്പോഴും, കരീമഠത്തിൽ പാപ്പൻ, കൂനൻ കടുത്ത, എണ്ണയ്ക്കൽ അയ്യപ്പൻ എന്നിവരുടെ അടുത്തുനിന്ന്, അപ്പച്ചനുവേണ്ടി വിത്തുകൾ മേടിക്കുവാൻ ഞാൻ പോയിട്ടുണ്ട്. അപ്പച്ചന്റെ വലിയ ഒരു കൂട്ടുകാരിയായിരുന്നു വള്ളപ്പുരയ്ക്കൽ മറിയാമ്മ. അപ്പച്ചൻ ഞങ്ങളുടെ കൂടെ താമസിച്ചപ്പോൾ, ഞാനായിരുന്നു അപ്പച്ചന്റെ കൂടെ നടക്കാൻ പോയിരുന്നത്. അപ്പോൾ, അപ്പച്ചൻ, ദിവസവും വള്ളപ്പുരയ്ക്കൽ മറിയാമ്മയുടെ വീട്ടുവാതിൽക്കൽ നിന്ന്, 'എടീ മറിയാമ്മോ' എന്ന് വിളിക്കുമ്പോൾ മറിയാമ്മ വീട്ടിൽ നിന്ന് ഇറങ്ങിവന്ന് അപ്പച്ചനെ കാണുമായിരുന്നു. ഇതൊരു സ്ഥിരം പരിപാടിയായിരുന്നു.

പള്ളി പെരുന്നാൾ ദിവസം, തലേദിവസം സന്ധ്യ നമസ്കാരത്തിനു മുമ്പ് അപ്പച്ചൻ, കൊച്ചുമക്കളെയൊക്കെ വിളിച്ചുകൊണ്ട് ശവക്കോട്ടയിൽ പോകുമായിരുന്നു. ശവക്കോട്ടയിൽ കയറി, ആദ്യമായി അപ്പച്ചന്റെ മാതാപിതാക്കളുടെ കല്ലറയിൽ, അപ്പച്ചൻ തന്നെ മെഴുകുതിരികൾ കത്തിച്ച് പ്രാർത്ഥിക്കുമായിരുന്നു. അതിനുശേഷം, ഞങ്ങളെ എല്ലാവരേം വിളിച്ചുകൊണ്ട് ഓരോരോ കല്ലറകളുടെ മുമ്പാകെ മെഴുകുതിരികൾ ഞങ്ങളെക്കൊണ്ട് കത്തിപ്പിക്കുമായിരുന്നു. ഇത് പെരുന്നാൾ കൂടാതെ, ഉയിർപ്പു



പെരുന്നാളിന്റെ, ഉയിർപ്പു ശനിയാഴ്ച വൈകുന്നേരവും സന്ധ്യാനമസ്കാരത്തിനു മുമ്പ് കൊച്ചുമക്കളെ കൊണ്ട് ചെയ്യിപ്പിക്കുമായിരുന്നു. എന്നാൽ, പള്ളി പെരുന്നാളിന് തലേദിവസം സന്ധ്യ നമസ്കാരം കഴിഞ്ഞ്, പള്ളിയുടെ നാടകശാലയുടെ പുറത്ത് പടിഞ്ഞാറേനടയിൽ ഇരുന്നിട്ട്, എന്നെ വിളിച്ച്, "നീ പോയി, നമ്മുടെ പിള്ളേരെയെല്ലാം വിളിച്ചുകൊണ്ട് അപ്പച്ചൻ വിളിക്കുന്നുയെന്നു പറഞ്ഞുകൊണ്ട് വരണം." അങ്ങനെ എല്ലാവരും വന്നുകഴിയുമ്പോൾ അപ്പച്ചന്റെ ഒരു മടിശ്ശീല എടുത്ത് മൂപ്പുമുറയ്ക്ക് ഓരോരുത്തർക്കും നാലണ വീതം കൊടുക്കുമായിരുന്നു. ഇതൊക്കെയും ഇപ്പോൾ ഓർക്കുമ്പോൾ അപ്പച്ചന്റെ കരുതലും സ്നേഹവും എത്രമാത്രം ആയിരുന്നുയെന്ന് ചിന്തിക്കുവാൻ പറ്റുകയില്ല! അന്ന് ഞങ്ങൾക്കൊക്കെ ഇതൊരു വലിയ സന്തോഷമുള്ള കാര്യമായിരുന്നു! ഇപ്പോഴാണ് അതിന്റെ വില മനസ്സിലാക്കുന്നത്!

എന്റെ അറിവിലും ഓർമ്മയിലും അപ്പച്ചൻ, "രോഗികളുടെ തൈലാഭിഷേക കൂദാശ" കുറഞ്ഞത് ഒരു 15 പ്രാവശ്യത്തിൽ കൂടുതൽ സ്വീകരിച്ചിട്ടുള്ള ആളായിരുന്നു. എന്തെങ്കിലും ആരോഗ്യപ്രശ്നങ്ങൾ നേരിടുമ്പോൾ ആദ്യമായി അച്ചനെ വിളിച്ച് ഈ കൂദാശ എടുത്തതിനുശേഷമേ, നാട്ടു വൈദ്യനെയോ, മറ്റു ചികിത്സാ രീതിക്കോ പോയിരുന്നുള്ളു. ചികിത്സയ്ക്കു പോകുക എന്നത് വളരെ ചുരുക്കമേ നടന്നിട്ടുള്ളു!

ഞാൻ ഏഴിലോ എട്ടിലോ, പഠിച്ചുകൊണ്ടിരിക്കുന്ന സമയത്തായിരുന്നു എന്ന് തോന്നുന്നു സഭാകേസിന്റെ വാദപ്രതിവാദങ്ങൾ മലയാള മനോരമ ദിനപത്രത്തിൽ പ്രസിദ്ധീകരിച്ചുകൊണ്ടിരുന്നത്. ഒരു ദിവസം

അപ്പച്ചനോട്, "അപ്പച്ചാ, എന്ത് ആണ് ഈ കേസ്? അപ്പച്ചൻ ദിവസവും ഇത് ചിലപ്പോൾ ഉറക്കെയും ചിലപ്പോൾ നിശ്ശബ്ദനായിട്ടും വായിക്കുന്നുണ്ടല്ലോ? ഇത് എന്താണപ്പച്ചാ" എന്ന് ഞാൻ ചോദിച്ചു.

അപ്പോൾ അപ്പച്ചൻ എന്നോട് നിനക്കിപ്പം പറഞ്ഞാൽ അതു മനസ്സിലാകില്ല. എന്നിട്ട് ''നിന്റെ അമ്മ, നിന്നെ കൊച്ചക്ക ആശാട്ടിയുടെ അടുത്തേക്ക്, ഇവിടുത്തെ ഉറ തീർന്നു, അതുകൊണ്ട് നീ പോയി, കുറെ ഉറ വാങ്ങി കൊണ്ടു വാ. നീ പോയി. ആശാട്ടി നിനക്ക് കുറെ ഉറ തന്നു. നീ ഇവിടെ കൊണ്ടുവന്നു. നിന്റെ പാലിൽ ഉറ ഒഴിച്ചു. ഇവിടെ, തൈരും, മോരും, വെണ്ണയും, നെയ്യും ഒക്കെ ഉണ്ടായി. രണ്ടു മൂന്നാഴ്ചയ്ക്കു ശേഷം കൊച്ചക്ക ആശാട്ടി പറയുകയാണ്, ഞാൻ നിങ്ങൾക്ക് ഉറ തന്നതുകൊണ്ട് ആണ്, നിങ്ങൾക്ക് തൈരും, മോരും, വെണ്ണയും, നെയ്യുമൊക്കെ ഉണ്ടായത്. അതുകൊണ്ട് നിങ്ങളുടെ പശുവും, കിടാവും, കന്നുകാലികളും, തൊഴുത്തും, കന്നുകാലികൂടുകളും, തുറുമ്പും കച്ചിക്കൂടുമൊക്കെ എന്റേതാണ്. ഇങ്ങനെ പറയുന്നതുപോലെയാണ് സഭാകേസ്. നീ ഇപ്പോൾ ഇത്രയും മനസ്സിലാക്കിയാൽ മതി. നീ വലുതാകുമ്പോൾ സഭാചരിത്രവും, അനുബന്ധ പ്രസിദ്ധീകരണങ്ങളും വായിച്ച് മനസ്സിലാക്ക്."

അപ്പച്ചന്റെ ഈ ഒരുപമ എത്രമാത്രം അർത്ഥവത്തായിരുന്നുവെന്ന്, പിന്നീട് എനിക്ക് മനസ്സിലായി. സഭാചരിത്രവും, മറ്റു പ്രസിദ്ധീകരണങ്ങളും വായിച്ചപ്പോൾ, അതു മനസ്സിലാക്കുവാൻ തക്കതായിട്ട് ഈ ഉപമ വളരെ ഉപകാരപ്രദമായി. പ. സഭയുടെ ഒരു വിഷമഘട്ടത്തിൽ പ. അന്ത്യോക്യാ പാത്രിയർക്കീസിനെ ഒന്നാശ്രയിക്കേണ്ടി വന്നു. അതിന്റെ പ്രത്യാഘാതങ്ങളായിരുന്നു സഭാകേസുകൾ. എന്നാൽ, ഇന്ന്, ഈ വാദത്തിന് യാതൊരു പ്രസക്തിയുമില്ലായെന്ന് നമുക്കറിയാവുന്നതാണ്. 1958-ലും, പിന്നീട് 1995-ലും ബഹു. സുപ്രീംകോടതി, ഈ വാദത്തിന് അന്ത്യവിരാമം ഇട്ടുകൊണ്ട് വിധി കൽപിച്ചു. ഇന്ന് പ. സഭ, ഭാരതത്തിലെ, പുരാതന പരിപൂർണ്ണ സ്വതന്ത്ര സഭയാണ്. എന്നിട്ടും സ്വത്തിന്റെ പേരിൽ കേസുകളുണ്ടായിരുന്നു. എന്നാലിപ്പോൾ, വീണ്ടും ഒരിയ്ക്കൽ കൂടെ ബഹു. സുപ്രീംകോടതി 2017 ജൂലൈ 3-ാം തീയതി, പ. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ ദിവസം തന്നെ, 1934-ലെ സഭാ ഭരണഘടനയെക്കാളുപരി, യാതൊരു ഭരണഘടനയ്ക്കും നിലനിൽപ്പില്ലെന്നും, സമാന്തര ഭരണം പള്ളികളിൽ അനുവദനീയമല്ലെന്നും, ഒരു സഭ, ഒരു സഭാഭരണാധികാരി, പ. സഭ, ഭാരതീയമാണെന്നും തീർപ്പു കൽപിച്ചിരിക്കുകയാണ്. നമുക്ക് സഭാസമാധാനത്തിന് പ്രാർത്ഥിക്കാം. വിഘടനവാദികൾ, ആകൽക്കറുസാ അല്ലെങ്കിൽ പിശാചിനാൽ നിയന്ത്രിക്കപ്പെടുന്നവരാണ്. കണ്ണുള്ളവൻ കാണട്ടെ, ചെവിയുള്ളവൻ കേൾക്കട്ടെ, മനസുള്ളവൻ ഗ്രഹിക്കട്ടെ.

അപ്പച്ചൻ പഴയ തിരുവിതാംകൂർ രാജഭരണത്തിലും, തിരു-കൊച്ചി ഗവണ്മെന്റു ഭരണത്തിലും, ഒരുദ്യോഗസ്ഥനായിരുന്നു; കോടതി ആമീൻ എന്ന തസ്തികയിൽ. "ആമീൻ" എന്നത് ദൈവത്തിന്റെ ഒരു പര്യായം ആണ്. അർത്ഥം സത്യം എന്നാണ്. അപ്പച്ചന് പെൻഷൻ ലഭിക്കുമായി രുന്നു. ഞാനൊരിക്കൽ അപ്പച്ചന്റെ പെൻഷൻ ബുക്ക് കണ്ടപ്പോൾ, 20 രൂപ, പെൻഷൻ ലഭിക്കുന്നതായിട്ടു കണ്ടിട്ടുണ്ട്. അപ്പച്ചൻ മരിക്കുന്നതു വരെ ഈ പെൻഷൻ വാങ്ങിയിരുന്നു! ഇപ്പോൾ അപ്പച്ചന്റെ പെൻഷൻ ബുക്ക് ദിവംഗതനായ എന്റെ ഒരു ജ്യേഷ്ഠസഹോദരൻ അവറാച്ചായന്റെ ഭവനത്തിൽ ആണെന്നറിയുന്നു.

അങ്ങനെ അപ്പച്ചൻ, കോട്ടയത്ത് ട്രഷറിയിൽ പോയി പെൻഷൻ വാങ്ങിയാൽ, ആദ്യം പ. ബാവാ തിരുമേനിക്ക് കൈമുത്തു കൊടുത്തിട്ടേ, മറ്റു കാര്യങ്ങൾ നടത്തുകയുള്ളു എന്നത് ഒരു കണിശ്ശ പ്രവൃത്തിയായി രുന്നു!

അപ്പച്ചനെക്കുറിച്ച് ബഹു. ഇസ്സഡ്. എം. പാറേട്ട്, തന്റെ "മലങ്കര നസ്രാ ണികൾ" എന്ന 10 പുസ്തകങ്ങളിൽ അഞ്ചാമത്തെ വാല്യത്തിൽ 271 മുതൽ 291 പേജുകൾ വരെ പ്രതിപാദിക്കുന്നുണ്ട്. സഭാകേസിനെക്കു റിച്ചും, സഭാസമാധാനത്തിനെയും സംബന്ധിക്കുന്ന ഒരു സന്ധിസംഭാ ഷണത്തിന്മേലുള്ള വാദപ്രതിവാദമാണ് പ്രസ്തുത വിവരണം. അത് ആലുവായിലെ അഭിവന്ദ്യ അത്താനാസിയോസ് മെത്രാപ്പോലീത്തായും അപ്പച്ചനുമായിട്ട് തന്റെ സഹോദരൻ, ഹെലിബറിയ മാത്തച്ചനെന്ന വി. ഐ. മാത്തന്റെ സെന്റ് ഇഗ്നാത്തിയോസ് (കല്ലൂപ്പറമ്പിൽ പള്ളി) പള്ളി യിൽ വച്ച് നടത്തിയ സംഭാഷണമാണ്.

എന്റെ ഓർമ്മയിലുള്ളത് 1958-ൽ കേരള ഹൈക്കോടതിയിൽ ശങ്ക രൻ ജഡ്ജി സഭയ്ക്ക് എതിരായി വിധി പ്രസ്താവിച്ച സമയത്ത് പ. ബാവാ തിരുമേനി, കൽക്കട്ടായിലായിരുന്നു. അന്നത്തെ സഭാ നേതാക്ക ന്മാരുടെ തീരുമാനപ്രകാരവും പ്രവർത്തനവും മൂലം പ. പിതാവിനെ, കൊട്ടാരക്കര മുതൽ കോട്ടയം മാർ ഏലിയാ ചാപ്പൽ (ഇപ്പോൾ കത്തീ ഡ്രൽ) വരെ വലിയ സ്വീകരണവും ഘോഷയാത്രയും, അന്ന് അനേകം കാറുകളുടെ അകമ്പടിയോടുകൂടി സംഘടിപ്പിച്ചു. അന്ന് പ. പിതാവിനെ, എം. സി. റോഡിന്റെ അരികിലുള്ള ഞങ്ങളുടെ പള്ളിയുടെ കുരിശും തൊട്ടി മുമ്പാകെ ഹംസരഥം നിർത്തി, ഹാരാർപ്പണം ചെയ്തത് എന്റെ അപ്പച്ചൻ (എടത്തുംപടിക്കൽ, വടക്കേകുറ്റ്, നെടുംപറമ്പിൽ ഇ. ജെ. തോമസ് എന്ന കൊച്ചിട്ടി തോമസ് എന്ന കൊച്ചുപാപ്പി എന്ന പാപ്പി ചേട്ടൻ) ആയിരുന്നു. അതെന്റെ ഹൃദയത്തിൽ മായാതെ നിൽക്കുന്ന ഒരു സന്തോഷപ്രദമായ സംഭവമാണ്, അനുഭവമാണ്!

ഈ സ്വീകരണങ്ങളെല്ലാം കഴിഞ്ഞ് കോട്ടയം മാർ ഏലിയാ ചാപ്പൽ അങ്കണത്തിൽ വലിയ സത്യപ്രതിജ്ഞ നടത്തി. അതിൽ കൊച്ചുപ്പാപ്പനും ഞങ്ങളുടെ പള്ളിയിൽ നിന്നുള്ള പലരും സംബന്ധിച്ചിരുന്നു. അന്ന് സത്യ പ്രതിജ്ഞാ വാചകം ചൊല്ലിതന്നത് വട്ടക്കുന്നേൽ മെത്രാച്ചൻ (പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ) ആയിരുന്നുയെന്ന് പലപ്പോഴും കൊച്ചുപ്പാപ്പൻ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. അതുപോലെ, പ. പിതാവ് സഭാമക്കളോട്, “സത്യത്തെ കുഴിച്ചിട്ടാൽ, വലിയ സത്യം മൂന്നാം ദിവസം ഉയിർത്തെഴുന്നേൽക്കും. അതുകൊണ്ട് ഈ വിധിയിൽ നിങ്ങൾ സങ്കട പ്പെടേണ്ട” എന്നു പറഞ്ഞ വാചകം കൊച്ചുപ്പാപ്പൻ പലപ്പോഴും പല രോടും പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഏതായാലും 1958-ൽ തന്നെ, അപ്പീലിന്മേൽ, ബഹു. സുപ്രീംകോർട്ട് വിധി പ്രസ്താവത്തിൻമേൽ, പ. പിതാവ് തന്റെ മക്കളെ സമാധാനിപ്പിച്ചതുപോലെ സത്യം ഉയിർത്തെഴു ന്നേറ്റു. സഭയിൽ സമാധാനമുണ്ടായി. ഈ സഭാസമാധാനം കണ്ടാണ് 1964 ജനുവരി മൂന്നാം തീയതി പ. പിതാവ് കാലം ചെയ്തത്.

കൊച്ചുപ്പാപ്പൻ അപ്പച്ചനെ കുറിച്ച് പ്രധാനമായി രണ്ടു കാര്യങ്ങൾ പറയുന്നത് ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. അതെന്റെ ഓർമ്മ മുതൽ ഉള്ള സംഗതിയാണ്. വട്ടശ്ശേരിൽ മെത്രാച്ചന് കാവൽ കിടക്കുവാൻ, എന്നെയും (കൊച്ചുപ്പാപ്പനെയും) ജ്യേഷ്ഠൻ കൊച്ചെറിയാച്ചനെയും പ്രത്യേകം, അച്ചായൻ (അപ്പച്ചൻ) പറഞ്ഞു വിടുമായിരുന്നു. ആനപാപ്പി എന്ന അംഗരക്ഷകൻ വന്നതിനുശേഷം, ഞങ്ങൾ പോകേണ്ടി വന്നിട്ടില്ല. അതുവരെ ഞങ്ങൾ രണ്ടുപേരും പഴയസെമിനാരിയിൽ പോയി, മെത്രാ ച്ചന് കാവൽ കിടക്കുമായിരുന്നു.

പിന്നെ പറയുന്നത്, കൊച്ചുപ്പാപ്പന്റെ ഇളയ അമ്മാച്ചന്റെ പ്രവൃത്തിയെ കുറിച്ചാണ്. വട്ടശ്ശേരിൽ മെത്രാച്ചൻ രാവിലെ സെമിനാരിയിൽ നിന്നും നടക്കാനിറങ്ങിയാൽ, പാറയ്ക്കൽ തറവാട്ടിൽ (കൊച്ചുപ്പാപ്പന്റെ അമ്മ വീട്) കയറി, ചായ കുടിച്ചിട്ടായിരുന്നു സെമിനാരിയിലേക്ക് വന്നിരുന്നത്. അത്രയ്ക്ക് സ്നേഹബന്ധവും അടുപ്പവുമായിരുന്നു മെത്രാച്ചനു എതിർ കക്ഷിയിലായിരുന്ന പാറയ്ക്കൽ തറവാടുമായിട്ട്.

അങ്ങനെ ഒരു പ്രാവശ്യം, മെത്രാച്ചനെ അപായപ്പെടുത്താൻ, തുലു ക്കന്മാർക്ക്, ഏണിചാരി കൊടുത്ത് സഹായിപ്പാൻ, എതിർകക്ഷികൾ ഏർപ്പെടുത്തിയിരുന്നത് കൊച്ചുപ്പാപ്പന്റെ ഇളയ അമ്മാച്ചൻ ഉലഹന്നാൻ എന്ന ഒലോനച്ചനെയായിരുന്നു! മുറിയിലായിരുന്ന മെത്രാച്ചൻ, പുറത്ത് എന്തോ ശബ്ദം കേട്ട് ജനാലിൽ കൂടെ നോക്കിയപ്പോൾ കാണുന്നത്, തുലുക്കന്മാർ മുകളിലേക്ക് കയറി വരുന്നതും, താഴെ ഏണി പിടിച്ചു കൊടുത്തിരിക്കുന്ന ഒലോനച്ചനെയുമായിരുന്നു. അപ്പോൾ മെത്രാച്ചൻ,

“എന്റെ ഒലോനച്ചാ, ഈ പാടുപെടേണ്ട ആവശ്യമില്ലായിരുന്നല്ലോ, എന്നോട് പറഞ്ഞിരുന്നെങ്കിൽ ഞാൻ താഴെ വരുമായിരുന്നല്ലോ” എന്നു പറഞ്ഞ് തിരുമേനി അകത്തേക്ക് പോയി.

അനന്തരഫലം, ഈ അമ്മാച്ചൻ നശിച്ചു. ദരിദ്രനായി. പിച്ചക്കാരനായി. പാറയ്ക്കൽ തറവാട് അക്ഷരാർത്ഥത്തിൽ കുളംതോണ്ടി. മക്കളൊക്കെ നാലും നാലുവശം ചിതറിപ്പോയി. ചിലരൊക്കെ പെന്തക്കോസ്തിലുമൊക്കെ ചേർന്നു. ഈ അമ്മാച്ചൻ പല പ്രാവശ്യം ഞങ്ങളുടെ (കൊച്ചുപ്പാപ്പന്റെ) അമ്മയെ കാണാൻ വരുന്നത്, കൊച്ചുപ്പാപ്പൻ പലപ്പോഴും കണ്ടിട്ടുണ്ട്. അച്ചായൻ (അപ്പച്ചൻ) ഉണരുന്നതിന് മുമ്പ് എങ്ങാനും കണ്ടാൽ, തല്ലികൊല്ലുമെന്നുള്ള പേടിയാൽ നേരം വെളുക്കുന്നതിനു മുമ്പ് പോകുമായിരുന്നു എന്ന് പറയുന്നതും ഞാൻ കേട്ടിട്ടുണ്ട്. ഞങ്ങളുടെ അമ്മയും ഇപ്രകാരം ഇക്കാര്യം കണ്ടതായിട്ട് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്.

പിൽക്കാലത്ത് സെമിനാരിയിൽ ഞാനാദ്യമായി ചേരുവാൻ പോകുന്ന സമയത്ത് കൊച്ചുപ്പാപ്പൻ കൂട്ടത്തിൽ വന്നിരുന്നു. അപ്പോൾ അന്നത്തെ വൈസ് പ്രിൻസിപ്പാളായിരുന്ന ബഹു. മലങ്കര സഭാഗുരുരത്നം ഡോ. റ്റി. ജെ. ജോഷ്വാ അച്ചൻ, കൊച്ചുപ്പാപ്പനെ പ്രസ്തുത തിരുമേനിയുടെ മണിമാളികയും ജനലും കാണിക്കുന്നത് ഞാനും കണ്ടിട്ടുണ്ട്.

കൊച്ചുപ്പാപ്പൻ, പിന്നെ ഒരു കാര്യം പറയുന്നത്, അച്ചായൻ (അപ്പച്ചൻ) അറിഞ്ഞു. വട്ടശ്ശേരിൽ മെത്രാച്ചനെ, അബ്ദുള്ളാ പാത്രിയർക്കീസ് മുടക്കി എന്ന്. അപ്പോൾ, അച്ചായന്റെ വലിയ സിൽബന്ധിയായിരുന്ന ലൂയിസ് ചേട്ടനെ വിളിച്ച്, എടാ ലൂയിസേ, നീ ഒരു ചാക്ക് തയിക്കണം. നമ്മുടെ മെത്രാച്ചനെ മുടക്കിയിരിക്കയാണ്. നമുക്ക് മെത്രാച്ചനെ കണ്ട് കൈ മുത്തണം. ലൂയിസ് ചേട്ടൻ ഒരു ചാക്ക് തയ്ച്ചു. അച്ചായന്റെ പെൻഷൻ 15 രൂപ മുഴുവൻ ചക്രം ആക്കി ചാക്കിൽ നിറച്ച് ലൂയിസ് ചേട്ടനെ കൊണ്ട് തലയിൽ ചുമപ്പിച്ച്, പഴയസെമിനാരിയിൽ പോയി. മെത്രാച്ചനെ തിരക്കിയപ്പോൾ, ആരാണ്ട് പാത്രിയർക്കീസിനെ കാണിച്ചപ്പോൾ, അച്ചായൻ (അപ്പച്ചൻ) ഞാനീ അറബി മെത്രാനെ കാണാൻ അല്ല വന്നത്, എന്റെ മെത്രാച്ചനെ കാണാനാണ് വന്നിരിക്കുന്നതെന്ന് പറഞ്ഞ്, എതിർവശത്തേക്ക് പോയി. മുറിയുടെ വാതിൽ അടഞ്ഞു കിടക്കുകയായിരുന്നു. വാതിൽ തുറന്ന് അകത്ത് കടന്നപ്പോൾ, അവിടെ വലിയ വട്ടമേശ സമ്മേളനം നടന്നുകൊണ്ടിരിക്കുക ആയിരുന്നു. അച്ചായൻ (അപ്പച്ചൻ) മെത്രാച്ചനെ കണ്ടു, പുറകിൽ ചെന്ന്, ഇത് 15 രൂപായേയുള്ളു ശപിക്കരുത്. ഇത് ഞാൻ ചക്രം ആക്കി, ചാക്കിലിട്ട്, ചുമപ്പിച്ചാണ് കൊണ്ടുവന്നിരിക്കുന്നത്. പള്ളം പള്ളിയുടെ പേരിൽ ആണ്. ഇതു കണ്ടിട്ടു

വേണം, മറ്റുള്ളവർ വല്ലതും തരാൻ എന്നു പറഞ്ഞ്, മെത്രാച്ചന്റെ കാൽക്കൽ വച്ച് കൈ മുത്തി. പിറ്റെ ദിവസം പത്രങ്ങളിലും മറ്റു രീതികളിലും പള്ളത്തു പള്ളി മെത്രാച്ചന് പണക്കിഴി വച്ച് കൈമുത്തിയെന്നുള്ള വാർത്ത പരന്നതിനാൽ, സംഭാവനകൾ വരാൻ തുടങ്ങി.

1963-ൽ അപ്പച്ചൻ, എന്നെയും, ജോയിയെയും പ. ബാവാ തിരുമേനിയുടെ അടുക്കൽ കൊണ്ടുപോയപ്പോൾ, പ. പിതാവ് എന്നോട്, എടാ, നിന്റെ വല്യപ്പൻ, പാപ്പി ചേട്ടൻ ആരാണെന്ന് നിനക്കറിയാമോടാ? എന്നിട്ട് പ. പിതാവ് മേൽപറഞ്ഞ കഥ ഞങ്ങളോട് വിവരിച്ചു. "പിറ്റെ ഞായറാഴ്ച പള്ളികളിൽ, വട്ടമേശസമ്മേളനത്തിൽ, പള്ളത്തു പള്ളി പണക്കിഴി വച്ച് നമ്മുടെ മെത്രാച്ചന്റെ കൈ ആദ്യമായി മുത്തിയിരിക്കുന്നു എന്നുള്ള പ്രസ്താവന മുഖാന്തിരം, പിറ്റെ ദിവസം മുതൽ സഭയിലേക്ക് പണം ഒഴുകിക്കൊണ്ടിരിക്കുകയായിരുന്നു. അങ്ങനെ പാപ്പി ചേട്ടൻ സഭയെ സ്നേഹിച്ചവനാണ്, കരുതിയവനാണ്, നിനക്കറിയാമോടാ." അതുകൊണ്ട് നീയും സഭയെ നല്ലതുപോലെ സ്നേഹിക്കണം എന്നു പറഞ്ഞ് പ. പിതാവ് ഉപദേശിച്ചു.

ഈ ഒരു സംഭവം, സഭാചരിത്രത്തിൽ ഇല്ലായെന്ന്, ഞാൻ മനസ്സിലാക്കുന്നു.

ഇപ്രകാരമുള്ള ഞങ്ങളുടെ അപ്പച്ചന്റെ സ്വബുദ്ധിയിൽ നിന്നുതിർന്ന, സഭാസേവനപദ്ധതി കൊണ്ടായിരിക്കാം, "1989 ജനുവരി 2-ാം തീയതി ദേവലോകത്ത്, എന്റെ അനുജൻ ജോയി പണികഴിപ്പിച്ച രണ്ടു പിതാക്കന്മാരുടെ കബറുകൾ: ഒന്ന്, പ. വലിയ ബാവാ ഗീവർഗീസ് മാർ ബസേലിയോസ് കാതോലിക്കാ ബാവാ, മറ്റൊന്ന് പ. ഔഗേൻ മാർ ബസേലിയോസ് കാതോലിക്കാ ബാവാ എന്നിവരുടെ കബറുകൾ ഞങ്ങളുടെ വീട്ടിൽ നിന്ന് ഞങ്ങളെല്ലാവരും കൂടി, അതായത് കൊച്ചുപ്പാപ്പൻ, ജോയി, മൂത്താശ്ശാരി നാരായണ പണിക്കൻ, പണിക്കന്റെ കൂടെ പണിതിരുന്നവർ, ബലഹീനനായ ഞാനും ചേർന്നായിരുന്നു കബറുകൾ കൊണ്ടുപോയിരുന്നത്. തദവസരത്തിൽ, അന്നത്തെ പ. കാതോലിക്കാ ബാവാ, മോറോൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ (വട്ടക്കുന്നേൽ ബാവാ) ജോയിയെ അനുമോദിച്ച് അനുഗ്രഹിച്ച് സംസാരിച്ചപ്പോൾ, ഇപ്രകാരം: "ഇവന്റെ വല്യപ്പൻ ഒരു വീരൻ ആയിരുന്നു" എന്ന് വിശേഷിപ്പിച്ച് പ്രത്യേകം പറഞ്ഞതിന്റെ കാരണം - അപ്പച്ചൻ തന്റെ സ്വന്തം പെൻഷൻ 15 രൂപാ, ചക്രമാക്കി സഞ്ചിയിലാക്കി, ഒരാളെകൊണ്ട് ചുമപ്പിച്ച്, പള്ളം പള്ളിയുടെ പേരിൽ പണക്കിഴി വച്ച് ആദ്യമായി വട്ടശ്ശേരിൽ തിരുമേനിയുടെ കൈ മുത്തിയ സംഭവമായിരിക്കുമല്ലോ? എന്ന് കരുതാം. ഇത് ഞങ്ങൾക്കെല്ലാവർക്കും കേൾക്കുവാനിടയായത് ഞങ്ങൾ

ക്കെല്ലാവർക്കും പ്രത്യേകിച്ച് കൊച്ചുപ്പാപ്പൻ, തന്റെ പിതാവായ അച്ചായനെ (അപ്പച്ചനെ) കുറിച്ച് പറയുമ്പോൾ ഇത് പ്രത്യേകം പറയുമായിരുന്നു. പ്രത്യേകിച്ച് വട്ടശ്ശേരിൽ മെത്രാച്ചനെ കുറിച്ചും, അപ്പച്ചനെ കുറിച്ചും, വലിയ ബാവായെ കുറിച്ചും പറയുമ്പോൾ.

പ. വലിയ ബാവായുടെ 25-ാം ഓർമ്മപെരുന്നാളിന്റെ സന്ധ്യനമസ്കാരം (ജനുവരി 2, 1989) നടന്നപ്പോൾ, ഹോളിൽ, താഴെ നിന്നിരുന്ന എന്നെ അന്നത്തെ സി. കെ. ജോസഫ് റമ്പാച്ചൻ, ആളെ വിട്ട്, എന്നെ വിളിപ്പിച്ച്, അച്ചൻ പ്രദക്ഷിണത്തിന് കാപ്പാ ഇടണമെന്ന് പറഞ്ഞു. അങ്ങനെ അതിനും അവസരം ലഭിച്ചു.

ഇപ്രകാരം പ. പിതാവിന്റെ 25-ാം ശ്രാദ്ധ പെരുനാളിൽ, തലേദിവസം പ്രദക്ഷിണത്തിൽ, ബലഹീനനായ ഞാൻ കാപ്പാ ഇട്ടതും, എന്റെ അനുജൻ ജോയി എന്ന എം. കുര്യൻ പ. പിതാക്കന്മാരുടെ കബറുകൾ പണിയിപ്പിച്ച് സമർപ്പിച്ചതും വലിയ ഒരു സംഗതി അല്ലേ? അത് വലിയ ഒരനുഗ്രഹമായിരുന്നു. ഞങ്ങളെ രണ്ടുപേരെയുമായിരുന്നു, 1963-ൽ പ. പിതാവിൻ മുമ്പാകെ സമർപ്പിച്ചതും.

അങ്ങനെ പ. പിതാവിന്റെ 25-ാം ഓർമ്മപ്പെരുന്നാളിൽ, ഞങ്ങൾ രണ്ടു പേരും ഓരോ കർമ്മങ്ങൾ പൂർത്തീകരിച്ചത്, ഒരു വലിയ മഹാഭാഗ്യമല്ലേ? ദൈവനിശ്ചയമല്ലേ?!

ഇതിൽപ്പരം ഒരനുഗ്രഹ അവസരം ബലഹീനരായ ഞങ്ങൾക്ക് രണ്ടു പേർക്കും പ്രദാനം ചെയ്ത ദൈവത്തെ മഹത്വപ്പെടുത്തുന്നു.

ഒരു വിഷമഘട്ടത്തിൽ സഹായിച്ചതിന് പ്രത്യുപകാരമായി 1685-ൽ അന്നത്തെ നാടുവാഴി പള്ളത്ത് കൊട്ടാരത്തിലെ ഇടത്തിൽ തമ്പുരാൻ ഞങ്ങളുടെ പൂർവ്വികൻ, ഇട്ടിമാത്തുവിനെയും കുടുംബത്തെയും, കോട്ടയം, താഴത്തങ്ങാടിയിൽ നിന്നും പള്ളത്തേക്കു ക്ഷണിച്ചു. ആ ക്ഷണം സ്വീകരിച്ചെത്തിയ ഇട്ടിമാത്തുവിനും കുടുംബത്തിനും തമ്പുരാൻ എടത്തിൽ കൊട്ടാരത്തിന്റെ പടിക്കൽ തന്നെ ഒരു വീട് പണിയിപ്പിച്ച് കൊടുക്കുകയും കൃഷി ചെയ്യുന്നതിന് കരമൊഴിവായി പുഞ്ചനിലവും ഭൂമിയും വിട്ടുകൊടുക്കുകയും ചെയ്തു. അന്നു മുതൽ ഇട്ടിമാത്തുവിന്റെ വീട്ടുകാർ "എടത്തിൽ പടിക്കൽ" എന്ന വീട്ടുപേരിൽ അറിയപ്പെടുകയും ചെയ്തു. പിൽകാലത്ത് ഇടത്തിൽ പടിക്കൽ ലോപിച്ച് "ഇടത്തും പടിക്കൽ" എന്നായി മാറുകയാണുണ്ടായത്. പള്ളം ഉൾപ്പെടുന്ന നാട്ടകം പ്രദേശത്ത് ആദ്യമായി വന്ന ക്രിസ്തീയ കുടുംബം "ഇടത്തും പടിക്കൽ" ആണെന്ന് 1977-ൽ പ്രസിദ്ധീകരിച്ച ഇന്ത്യാ ഗസറ്റീയർ & ഭൂമിശാസ്ത്ര നിഘണ്ടുവിൽ, ജോസഫ് ഇടമറുകും, ആർ. കെ. കർത്തായും (പുറം 953) വ്യക്തമാക്കിയിട്ടുണ്ട്. അതുപോലെ തന്നെ പ്രൊഫസർ എ. ഇ.

കേശവൻ നമ്പൂതിരി രചിച്ച *തെക്കുംകൂർ ചരിത്രവും പുരാവൃത്തവും* (പുറം 163) എന്ന ഗ്രന്ഥത്തിലും ഇടത്തും പടിക്കൽ കുടുംബത്തെ കുറിച്ച് പരാമർശിക്കുന്നുണ്ട്. ഈ കുടുംബത്തിന്റെ അന്നത്തെ തലവനായിരുന്നു ഞങ്ങളുടെ അപ്പച്ചൻ. ഒപ്പം വടക്കേകുറ്റ് നെടും പറമ്പിൽ വിഭാഗത്തിന്റെ നാഥനും. ഇംഗ്ലീഷിലുള്ള പ്രയോഗത്താൽ, ചിലതൊക്കെ 'എടത്തുംപടി ക്കൽ' എന്നും ഉപയോഗിക്കുന്നു. എന്നാൽ "ഇടത്തും പടിക്കൽ" എന്നു ള്ളതാണ് കരണീയമെന്ന് ചരിത്രകാരന്മാർ പരാമർശിക്കുന്നു.

തന്റെ മാതാപിതാക്കൾക്ക് 24 സന്താനങ്ങളുണ്ടായിരുന്നതിൽ, ഏറ്റവും മൂത്ത ആളായിരുന്നു ഞങ്ങളുടെ അപ്പച്ചൻ! അപ്പച്ചന്റെ അമ്മ 22 പ്രസ വത്തിൽ 24 സന്താനങ്ങളെ പ്രസവിച്ചു! രണ്ട് ഇരട്ടകളായിരുന്നു. എല്ലാ വരും ജീവിച്ചിരുന്നു. എല്ലാവരുടെയും പേരുകൾ പള്ളി രജിസ്റ്ററിലുണ്ട്. അതിൽ 12 പേർ (6 ആണും 6 പെണ്ണും) മാത്രമാണ് ദീർഘകാലം ജീവി ച്ചിരുന്നത്. ഈ അറിവ് എനിക്ക് പകർന്നുതന്നത് തങ്കച്ചനുപ്പാപ്പൻ, എന്ന് കൊച്ചുപ്പാപ്പനൊക്കെ വിളിച്ചിരുന്ന ഞങ്ങളുടെ വടക്കേകുറ്റേ അപ്പച്ചൻ ആയിരുന്നു. അതായത് 24-ാമത്തെ ആൾ.

ഈ ഒരു സംഗതി, കുടുംബത്തിലുള്ളവരെല്ലാം അറിഞ്ഞിരിക്കണ മെന്നില്ല. ഒരു പ്രത്യേകമായ സാഹചര്യത്തിലായിരുന്നു, വടക്കേകുറ്റേ അപ്പച്ചൻ എന്നോട് പറഞ്ഞത്.



**24 സന്താനങ്ങളുടെ അനുഗ്രഹിക്കപ്പെട്ട മാതാപിതാക്കൾ**



**24-ാമത്തെ അപ്പച്ചനും (കൊച്ചിട്ടി ജോൺ)**
**ഒന്നാമത്തെ അപ്പച്ചനും (കൊച്ചിട്ടി തോമസ് വടക്കേക്കുറ്റ്)**

എന്നാൽ ഞങ്ങൾ ഇളംതലമുറക്കാരെല്ലാം കൂടി ചേർന്ന്, ഞങ്ങളുടെ അപ്പച്ചന്റെ മാതാപിതാക്കളുടെ കല്ലറ ഇപ്പോഴത്തെ രീതിയിൽ പുതുക്കി പണിത് പൂർത്തിയാക്കിയപ്പോൾ, ബലഹീനനായ ഞാനായിരുന്നു വി. കുർബാന പള്ളിയിൽ ചൊല്ലിയത്. അതിനുശേഷം കബറിങ്കൽ അന്ന് ധൂപാർപ്പണവും പ്രാർത്ഥനയും നടത്തിയത് എന്റെ അച്ചനുപ്പാപ്പൻ, ബഹു. കല്ലൂപറമ്പിൽ വി. എം. ഗീവർഗീസച്ചനായിരുന്നു.

അന്ന് മീറ്റിംഗിൽ അദ്ധ്യക്ഷനായിരുന്ന ദിവംഗതനായ എന്റെ അച്ച നുപ്പാപ്പൻ ഇടത്തുംപടിക്കൽ കല്ലൂപറമ്പിൽ ബഹു. വി. എം. ഗീവർഗീസ് കത്തനാർ പോലും ഇക്കാര്യം അറിയുന്നത് അന്നായിരുന്നു! അച്ചനുപ്പാ പ്പന് ഈ സംഗതി ഒരു അത്ഭുതമായിരുന്നു. കൂടാതെ, തെറ്റായി ഒരാൾ പരാമർശിച്ചപ്പോൾ മറ്റൊരാൾ, 22 പ്രസവത്തിൽ 24 സന്താനങ്ങളായിരു ന്നുയെന്ന് തിരുത്തി പറഞ്ഞിരുന്നു. പിന്നീടാരും ഇക്കാര്യം പരാമർശി ച്ചില്ല. അങ്ങനെ ഇക്കാര്യം സ്ഥിരീകരിക്കുവാനിടയായി.

ഞങ്ങളുടെ അപ്പച്ചന് നല്ല നീളമുള്ള താടിമീശ ഉണ്ടായിരുന്നു. ഒരു ദിവസം ഞങ്ങളുടെ തമ്പിച്ചായൻ, അപ്പച്ചൻ എന്തിനാ, ഈ താടിമീശ

വയ്ക്കുന്നതെന്ന് ചോദിച്ചപ്പോൾ “എടാ തമ്പാനേ, അതിന് ഒരു രഹസ്യ മുണ്ടടാ” എന്നു പറഞ്ഞു. അപ്പോൾ ഞാനും കൂട്ടത്തിലുണ്ടായിരുന്നു. എന്നാൽ ആ രഹസ്യം അപ്പോൾ അപ്പച്ചൻ പറഞ്ഞില്ല.

## അപ്പച്ചന്റെ കന്തീല ശുശ്രൂഷ

1963-ൽ, അപ്പച്ചൻ, പ. പിതാവ് പറഞ്ഞതുപോലെ എനിക്ക് പട്ടം ഒട്ടും താമസിക്കാതെ തരാമെന്ന് അപ്പച്ചനോട് പറഞ്ഞതുകൊണ്ട്, തന്റെ ദേഹ വിയോഗത്തിനു മുമ്പ്, ഒരു പട്ടക്കാരനെ, കുടുംബത്തിൽ കണ്ട്, കണ്ണട യ്ക്കാമെന്നുള്ള അതിയായ ആത്മവിശ്വാസത്തിൽ ഞങ്ങളുടെ കൂടെയാ യിരുന്നു താമസിച്ചിരുന്നത്. വിധിവൈപര്യത്താൽ, 1964 ജനുവരി 3-ാം തീയതിയിലെ മനോരമ പത്രത്തിലെ ‘പ. കാതോലിക്കാ ബാവാ കാലം ചെയ്തു” എന്നുള്ള വാർത്ത അപ്പച്ചനെ അതിദുഃഖിതനാക്കി. ഉടനെ അപ്പ ച്ചൻ വളരെ ദുഃഖത്തോടെ എന്നെ വിളിച്ച്, നീ ഇനിയും പട്ടത്തിനു പോകേണ്ടാ, കാരണം, അപ്പച്ചനത് കാണാൻ സാധിക്കാത്തതുകൊണ്ട്. സഭാതീരുമാനവും, സെമിനാരിയിലെ നിന്റെ 4 വർഷത്തെ പഠിത്തവും കഴിഞ്ഞു വരുമ്പോൾ ഞാൻ കാണുകയില്ല. അങ്ങനെ അപ്പച്ചന്റെ സങ്ക ടകരമായ നിർദ്ദേശത്താൽ ഞാനതിന് സമ്മതിച്ചു. എന്നാൽ പിന്നീട് ഒരു വൈദികനായ കാര്യം ഇപ്പോൾ പറയുന്നില്ല. വായനക്കാർക്ക് പിന്നാലെ അറിയാവുന്നതാണ്.

അപ്പച്ചൻ തീരെ അവശനായി, അങ്ങനെ 1964-ൽ അപ്പച്ചന് കന്തീല ശുശ്രൂഷ നടത്തി. ഞങ്ങളുടെ, വീട്ടിൽ മുറ്റത്ത് പ്രത്യേകമായി പന്തൽ കെട്ടി വെള്ളതുണികൊണ്ടുള്ള അടവുകളും മറകളും ഉണ്ടാക്കി. കുടും ബത്തിലെ എല്ലാവരും സംബന്ധിച്ചു. അന്ന്, ഞങ്ങളുടെ അയൽപക്കത്ത്, ഇടപറമ്പിലെ അപ്പച്ചനുമുണ്ടായിരുന്നു. ശുശ്രൂഷയ്ക്ക് പ്രധാന കാർമ്മി കത്വം, കുഴിമറ്റത്തച്ചനെന്നറിയപ്പെട്ടിരുന്ന, പട്ടശ്ശേരിൽ അലക്സന്ത്ര യോസ് കോറെപ്പിസ്കോപ്പാ അച്ചനായിരുന്നു. അപ്പച്ചനെ കട്ടിലിൽ കിട ത്തിയും അനിയന്മാരായിരുന്ന ഇടപ്പറമ്പിൽ ചെറിയാച്ചനപ്പച്ചനും, വട ക്കേകുറ്റേ അപ്പച്ചനും, കസേരയിൽ ഇരുന്നും, കോറെപ്പിസ്കോപ്പാ അച്ചൻ ശുശ്രൂഷ നടത്തി. അപ്പോൾ ശുശ്രൂഷയ്ക്ക് മുമ്പായി ബഹു. കോറെപ്പിസ്കോപ്പാ അച്ചൻ ഈ ശുശ്രൂഷയെക്കുറിച്ച് ഒരു വിവരണം തന്നു. അതിപ്രകാരമാണ്.

**കന്തീലശുശ്രൂഷ:-** കന്തീലോ, എന്ന സുറിയാനി വാക്കിന്റെ അർത്ഥം തിരി എന്നാണ്. ഇംഗ്ലീഷിൽ candle - മെഴുകുതിരി. അഞ്ചു തിരികൾ ഇതിന് ഉപയോഗിക്കുന്നു. തൈലാഭിഷേകത്തിന്റെ പോലെയല്ലാതെ, നമ്മുടെ ഓരോ പഞ്ചേന്ദ്രിയങ്ങൾക്കും, പ്രത്യേകം പ്രത്യേകം ഓരോ തിരി ഉപയോഗിക്കുന്നുയെന്നുള്ളതാണ് ഇതിന്റെ വ്യത്യാസം. വിശ്വാസി

കളായ ആർക്കുവേണ്ടിയും ഈ ശുശ്രൂഷ നടത്താവുന്നതാണ്. ഈ ശുശ്രൂഷ അഞ്ചു ഭാഗങ്ങളായി നടത്തുന്നു. അവസാനമായി ശുശ്രൂഷയ്ക്ക് ശേഷം, സംബന്ധിച്ച എല്ലാവർക്കും തൈലം പൂശുന്നു.

ഈ കന്തീല ശുശ്രൂഷയ്ക്കുശേഷം അപ്പച്ചൻ, ആരോഗ്യം വീണ്ടെടുത്തു. കൊച്ചുപ്പാപ്പന്റെ മൂത്ത ജ്യേഷ്ഠൻ, ഞങ്ങളുടെ തച്ചേട്ടെ അച്ചൻ, ആ സമയം, തന്റെ മൂത്ത മകൻ കുഞ്ഞിന്റെ കൊടൂരാറിനക്കരെ, വേമ്പനാട്ടു കായൽ ഓരത്തുള്ള വീട്ടിലായിരുന്നു. അപ്പച്ചന്, തച്ചേട്ടെ അച്ചന്റെ കൂടെ താമസിക്കണമെന്ന് നിർബന്ധിച്ചതിനാൽ അവിടേക്ക് കൊണ്ടുപോയി. അവിടെ വച്ച് അപ്പച്ചൻ ഇഹലോകവാസം വെടിഞ്ഞു.

അപ്പച്ചന്റെ രഹസ്യമായ ഈ നാസീർവ്രതം കൊണ്ടായിരിക്കും, അപ്പച്ചന് ദീർഘായുസ്സ് ലഭിച്ചതും, 100–ൽ കൂടുതൽ നൂറ്റിമൂന്നോ നൂറ്റിനാലോ വർഷത്തോളം ജീവിച്ചതെന്നും കരുതാം! അതുപോലെ അപ്പച്ചന്റെ ആൺമക്കളെല്ലാവരും 80 വയസ്സിൽ കൂടുതൽ ജീവിച്ചിരുന്നു. രണ്ടുപേർ 100 വയസ്സ് തികയ്ക്കുകയും ചെയ്തു.

അദ്ധ്യായം 4

# വല്യപ്പച്ചന്റെ അപ്രതീക്ഷിത ഇടപെടൽ

അപ്പച്ചൻ, വളരെ നേരത്തെതന്നെ ആഗ്രഹിച്ച ഒരു പ്രധാന കാര്യമായിരുന്നു തന്റെ കുടുംബത്തിൽ ഒരു പട്ടക്കാരൻ ഉണ്ടാവുക എന്നുള്ളത്. അത് നടക്കാത്തതിൽ അപ്പച്ചന് വലിയ പ്രയാസമുണ്ടായിരുന്നു.

1963–ൽ ഒന്നാം വർഷ ഡിഗ്രിക്ക് പഠിക്കുമ്പോൾ, ഒരു ദിവസം വൈകുന്നേരം 4–5 മണിയോടുകൂടി യാതൊരു പരസഹായവും കൂടാതെ അപ്പച്ചൻ തന്റെ വടി കുത്തി, ഞങ്ങളുടെ വീട്ടിൽ വന്നത് ഒരു വലിയ അത്ഭുതമായിരുന്നു! അപ്പോൾ 100–ൽ കൂടുതൽ നൂറ്റിമൂന്നോ നൂറ്റിനാലോ വയസ്സ് പ്രായമുണ്ടായിരുന്നു. അപ്പോൾ, വീട്ടിൽ അമ്മയും ഞാനും മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്രകാരം അപ്പച്ചൻ ഒറ്റയ്ക്ക് ദൂരെനിന്നും വരുന്നതുകണ്ട്, ഓടിചെന്ന് അപ്പച്ചനെ വീട്ടിലേക്ക് കൂട്ടിക്കൊണ്ട് വന്നു. എന്നിട്ട്, അമ്മയെ വിളിച്ച്, നമ്മുടെ അപ്പച്ചൻ ഒറ്റയ്ക്കാണ് വീട്ടിൽ വന്നിരിക്കുന്നതെന്ന് പറഞ്ഞു. അമ്മ ഉടനെ, ഓടി വന്ന് “അയ്യോ! അപ്പച്ചാ, എന്തിനാ ഒറ്റയ്ക്ക് വന്നത്? ആരെയെങ്കിലും കൂട്ടാൻ മേലായിരുന്നോ? കുഞ്ഞപ്പൻ വീട്ടിൽ ഇല്ലായിരുന്നോ? ഏതായാലും അപ്പച്ചന് ഒന്നും വരാതെ, ഇവിടെ വന്നു ചേർന്നല്ലോ!? ഇന്നിനി അപ്പച്ചൻ പോകേണ്ട” എന്നു പറഞ്ഞ് ഉടനെ പോയി, അമ്മ പലഹാരങ്ങളും കാപ്പിയും ഉണ്ടാക്കി കൊടുത്തു.

കാപ്പികുടി കഴിഞ്ഞ് അപ്പച്ചൻ അമ്മയോട് “ഇന്ന് ഞാൻ പോകുന്നില്ലെടീ ശോശക്കുട്ടാ” എന്നു പറഞ്ഞു. എന്നിട്ട്, എനിക്ക് മാത്തുക്കുട്ടിയെ കാണണം. അവനോട് ചില കാര്യങ്ങൾ, പറയണമെടി. ശോശക്കുട്ടാ, അതിനാ ഞാൻ വന്നിരിക്കുന്നതെന്നു പറഞ്ഞു.”



അപ്പച്ചൻ എന്റെ അമ്മയെ ‘ശോശക്കുട്ടാ’ എന്നാണ് വിളിച്ചുകൊണ്ടിരുന്നത്. മറ്റു പുത്രഭാര്യമാരെ അവരുടെ പേരുപോലും വിളിക്കാതെ ‘പെണ്ണേ’ എന്നു മാത്രമാണ് വിളിച്ചിരുന്നത്! ഇതൊക്കെ ഞാൻ കേട്ടിട്ടുണ്ട്.

അപ്പച്ചൻ, വീട്ടിൽ വന്ന സമയത്ത് കൊച്ചുപ്പാപ്പനും മൂത്ത ജ്യേഷ്ഠൻ തമ്പിച്ചായനും

കൃഷിസ്ഥലമായ പൂവൻതുരുത്തിലായിരുന്നു. മറ്റു രണ്ട് മൂത്ത സഹോദരങ്ങൾ രണ്ടാമൻ, പൂന എയർഫോഴ്സിലും, മൂന്നാമൻ, ബോംബെയിൽ നേവിയിലും ആയിരുന്നു. കൊച്ചുപ്പാപ്പനും, തമ്പിച്ചായനും പൂവൻതുരുത്തിൽ നിന്നും വന്നതിനുശേഷം, കുളിയുമൊക്കെ കഴിഞ്ഞ് ഞങ്ങൾ എല്ലാവരുംകൂടി സന്ധ്യാനമസ്കാരം നടത്തി.

അപ്പച്ചനെ ചോറുണ്ണാൻ വിളിച്ചപ്പോൾ, "എടാ മാത്തുക്കുട്ടി, എനിക്ക് നിന്നോട് ഒരു കാര്യം പറയാനുണ്ട്. എടാ, നിനക്ക് പത്തു മക്കളില്ലേ? ഒന്നിനെയെങ്കിലും നിനക്ക് ദൈവവേലയ്ക്ക് കൊടുക്കാൻ മേലേ?" എന്നു ചോദിച്ചു.

അപ്പോൾ കൊച്ചുപ്പാപ്പൻ, "എന്റെ അച്ചായാ, അതിനെന്നാ, ഇവിടൊരു നേർച്ചപുത്രനുണ്ട്. നമ്മുടെ ജോർജ്. അവനെ അതിന് നേർന്നിരിക്കുകയാണ്. എന്നാലിപ്പോൾ അവനെ അതിന് കൊള്ളുകയില്ല. ഇപ്പോൾ വീട്ടിലും ഇല്ല; അവൻ കമ്യൂണിസ്റ്റുകാരനാണ്. പിന്നെ തങ്കനും ജോയിയും ഉണ്ട്. അച്ചായന് ഇഷ്ടമുള്ളവരെ എടുത്തോ, വേണമെങ്കിൽ രണ്ടുപേരെയും എടുത്തോ" എന്നു പറഞ്ഞു. "അങ്ങനെയാണെങ്കിൽ പിള്ളാരോട് പറ, നാളെ ബാവായെ കാണാൻ ഒരുങ്ങണമെന്ന്." കൊച്ചുപ്പാപ്പനോട് അപ്പച്ചൻ പറഞ്ഞു. ഈദൃശമായ സംഭാഷണങ്ങൾ ഞങ്ങൾ ഞങ്ങളുടെ പഠനസ്ഥലമായ ചായ്പ്പിൽ ഇരുന്ന് കേൾക്കുന്നുണ്ടായിരുന്നു.

അങ്ങനെ അപ്പച്ചൻ സന്തുഷ്ടനായി. തമ്പിച്ചായൻ അപ്പച്ചനെ ചോറുണ്ണാൻ കൊണ്ടുപോയി. അപ്പച്ചൻ, ചോറൂണ് കഴിഞ്ഞു വന്നപ്പോൾ കൊച്ചുപ്പാപ്പൻ, ഞങ്ങളുടെ നടുക്കത്തെ മുറിയുടെ വടക്കേ വാതിൽക്കൽ, മുകളിൽ നിന്നുകൊണ്ട്, "നാളെ തങ്കനും ജോയിയും അച്ചായന്റെ കൂടെ ബാവായെ കാണാൻ ഒരുങ്ങിക്കോണം" എന്നു പറഞ്ഞു. തിരുവായ്ക്ക് എതിർവായില്ലല്ലോ!

ദിവസമേതാണെന്നോർക്കുന്നില്ല. പിറ്റെ ദിവസം ഒരു ടാക്സി കാർ കൊണ്ടുവന്നു. ഞങ്ങളെല്ലാവരും പോകാനൊരുങ്ങിയപ്പോൾ ഞങ്ങളുടെ ഇളയ അമ്മാച്ചൻ, ചാക്കച്ചേരിയിലെ കുഞ്ഞിച്ചായൻ, ഞാലിയാകുഴിയിൽ നിന്നും വന്നു. കൊച്ചുപ്പാപ്പൻ കുഞ്ഞിച്ചായനെ കാര്യങ്ങൾ ധരിപ്പിച്ചു. അപ്പോൾ രണ്ടാമൻ അവധിയിൽ എയർഫോഴ്സിൽ നിന്നും വീട്ടിൽ ഉണ്ടായിരുന്നു. അങ്ങനെ ഞങ്ങൾ, അപ്പച്ചൻ, കൊച്ചുപ്പാപ്പൻ, കുഞ്ഞിച്ചായൻ, അവറാൻകുട്ടിച്ചായൻ, ഞാനും, ജോയിയും കൂടെ ടാക്സിയിൽ പ. ബാവായെ കാണാൻ ദേവലോകത്തിനു പോയി.

ദേവലോകത്ത് ചെന്നപ്പോൾ, ഞങ്ങളുടെ വികാരി അച്ചൻ ബഹു. എം. റ്റി. കുര്യൻ അച്ചനും ഉണ്ടായിരുന്നു. ബഹു. കുര്യനച്ചൻ ഞങ്ങളെ വിളിച്ച് അച്ചൻ മുതൽ മൂപ്പുമുറയ്ക്ക് ഓരോരുത്തർ പ. പിതാവിന്റെ കൈമുത്തി

മാറി. അവറാൻകുട്ടിച്ചായൻ കൈ മുത്താൻ ചെന്നപ്പോൾ പ. പിതാവ്, 'അമ്പടാ, നിന്റെ മീശ' എന്നു പറയുകയും, കൊച്ചുപ്പാപ്പനുടനെ വളരെ ഭവ്യതയോടെ 'അയ്യോ! പിതാവേ! ഒന്നും പറയരുതേ, അവനൊരു പട്ടാളക്കാരനാണേ' എന്നു പറഞ്ഞ ഉടനെ പ. പിതാവ്, 'കൊള്ളാമെടാ, പട്ടാളക്കാരന് മീശ വേണമെന്നു' പറഞ്ഞപ്പോൾ കൊച്ചുപ്പാപ്പൻ ഒരു ദീർഘശ്വാസം വിട്ട്, സമാധാനമായി നിന്നു.

അങ്ങനെ എല്ലാവരും പ. പിതാവിന്റെ കൈ മുത്തിയതിനുശേഷം, അപ്പച്ചനും, ഞാനും ജോയിയും പ. പിതാവിന്റെ മുമ്പാകെ നിന്നു. മറ്റുള്ളവർ പുറത്തേക്ക് പോയി. അപ്പോൾ പ. പിതാവ് അപ്പച്ചനോട്, പാപ്പിചേട്ടൻ അവിടെ ഇരിക്ക് എന്നു പറഞ്ഞുകൊണ്ട് അടുത്തു നിന്ന ശെമ്മാശനോട്, 'എടോ ശെമ്മാശ്ശാ (ദിവംഗതനായ ബഹു. റ്റി. ജി. സഖറിയാച്ചൻ) തടുക്ക് (പായ്) കൊണ്ടുവാ, പാപ്പിച്ചേട്ടൻ കസ്സേരയിൽ ഇരിക്കയില്ല; ഇപ്പഴത്തെ അവന്മാരോട് പറയേണ്ട താമസം, അവന്മാര് തലയുടെ മോളിൽ കൂടെ ചാടി കയറി ഇരിക്കും' എന്നു പറഞ്ഞു. അങ്ങനെ അപ്പച്ചൻ, താഴെ പായിൽ ഇരുന്ന് കുശലാന്വേഷണങ്ങൾ നടത്തി. ഞങ്ങൾ രണ്ടുപേരും പുറത്തേക്കു പോന്നു.

ഞാനും എന്റെ അനിയനും, പഴയ ദേവലോകം അരമനയുടെ നീളമുള്ള തിണ്ണയുടെ കിഴക്കേ അറ്റത്ത്, നടയ്ക്ക് പുറത്ത് വെളിയിൽ നിൽക്കയായിരുന്നു. കുറച്ചുസമയം കഴിഞ്ഞപ്പോൾ പ. പിതാവ് എഴുന്നേറ്റ് പോകുന്നതും, ഏതാനും മിനിറ്റുകൾക്കുശേഷം തിരികെ വന്ന് ചാരുകസ്സേരയിൽ കിടക്കുന്നതും കണ്ടു. അൽപനേരം കഴിഞ്ഞ് നേരേ ഇരുന്നു. കിഴക്കോട്ടു നോക്കി.

അപ്പോൾ ഞാനും പ. പിതാവിനെ നോക്കുവാനിടയായി. എന്നെ കൈ കാട്ടി വിളിച്ചു. ഞാൻ ചെന്ന്, കൈ മുത്തി മാറിനിന്നു. അപ്പോൾ അപ്പച്ചനോട്, പാപ്പിച്ചേട്ടൻ എന്നാ കൊച്ചുമക്കളുമായി രണ്ടാമതും വന്നതെന്ന് ചോദിച്ചു (അപ്പച്ചൻ ട്രഷറിയിൽ നിന്നും പെൻഷൻ വാങ്ങിയാൽ, ആദ്യം പ. ബാവായ്ക്ക് കൈമുത്തു കൊടുത്തിട്ടാണ് വീട്ടിലേക്കു പോരുന്നത്. ഈ മാസത്തെ അപ്രകാരമുള്ള കൈമുത്തു കൊടുത്തു കഴിഞ്ഞു. അതുകൊണ്ടാണ് രണ്ടാമതും എന്നു പറഞ്ഞത്.).

അപ്പോൾ അപ്പച്ചൻ ഇപ്രകാരം പറഞ്ഞു "ഞാൻ രണ്ടു മക്കളെ കൊണ്ടുവന്നിട്ടുണ്ട്. രണ്ടു പേരെയും ബാവായ്ക്ക് എടുക്കാം. ഒരാളെയെങ്കിലും ഒരു പട്ടക്കാരനായിട്ടു കണ്ടു വേണം എന്റെ കണ്ണൊന്ന് അടയ്ക്കാൻ." ഇതു കേട്ടപ്പോൾ പ. പിതാവ് വളരെ സന്തോഷത്തോടെ എന്നെ വിളിച്ച്, പ. പിതാവിന്റെ അരികിൽ നിർത്തിയിട്ട്, എന്റെ വലംകൈവെള്ളയിൽ തിരുമ്മി കൊണ്ട് എന്നോടു ചോദിച്ചു, 'എന്താടാ നിന്റെ പേര്?'

ഉത്തരം: മാത്യു.

പ. പിതാവ്: എന്താടാ നിന്റെ പേര്?

ഉത്തരം: മാത്യു.

പ. പിതാവ്: എന്താടാ നിന്റെ പേര്?

മൂന്നാമതും ഇപ്രകാരം ചോദിച്ചപ്പോൾ ഞാൻ മിണ്ടാതെ നിന്നു.

“എന്താടാ, നിനക്ക് ശബ്ദമില്ലേ? നിനക്ക് നല്ല ശബ്ദമുണ്ടല്ലോ? പറയുന്നത് എല്ലാവർക്കും കേൾക്കാവുന്ന ശബ്ദത്തിലും, തെളിച്ച് നല്ല സ്ഫുടതയോടെ സംസാരിക്കണം. നീ മാത്യു അല്ല; മത്തായി ആണ്. എന്താടാ അതിന്റെ അർത്ഥം.”

Gift of God എന്നു പറഞ്ഞിട്ട് എന്താടാ അർത്ഥമെന്ന് വീണ്ടും ചോദിച്ചു. ഞാനുടനെ ദൈവത്തിന്റെ ദാനം എന്നു പറഞ്ഞു.

അപ്പോൾ പ. പിതാവ്, ‘നീ മാത്യു അല്ല; മത്തായി ആണ്.’ എന്നിട്ട് എന്റെ വലത്തെ തോളിൽ തട്ടിക്കൊണ്ട്, “നീ ഇന്നു മുതൽ ഒരു മത്തായി കത്തനാർ ആയിരിക്കുന്നു” എന്നു പറഞ്ഞു എന്നാണ് കേട്ടിരിക്കുന്നത്! അതിനുശേഷം ‘നിനക്ക് നോമ്പും ഉപവാസവും ഒക്കെ ഉണ്ടോടാ?’ ഞാനതിന്, ‘ഞാൻ നോമ്പും ഉപവാസവും ഒന്നും നടത്തിയിട്ടില്ല; രണ്ടുനേരം വേദപുസ്തകം വായിക്കും, പ്രാർത്ഥിക്കും’ എന്നു പറഞ്ഞു. ഉടനെ, “നോമ്പാലും ഉപവാസത്താലും അല്ലാതെ ഈ ജാതി പോവുകയില്ല.” ‘ഏതാടാ ജാതി?’ ‘പൈശാചിക ജാതി’ എന്നു ഞാൻ പറഞ്ഞു.

“നിനക്കിതെല്ലാം അറിയാം. അതുകൊണ്ട് നീ ഇനിയും ഇതൊക്കെ അനുഷ്ഠിക്കണം” എന്നു പറഞ്ഞിട്ട്, അപ്പച്ചനോട്, പാപ്പിചേട്ടന്റെ ആഗ്രഹം ഞാനുടനെ നടത്തി തരാം. കൊച്ചുമകന് ഞാൻ തന്നെ പട്ടം കൊടുത്തോളാം. പാമ്പാടിയിലെ ആബൂനെ വിളിച്ചിട്ടുണ്ട്. ഇനിയും പാപ്പി ചേട്ടൻ ഇതിനായിട്ടു വരേണ്ട. അതിനുശേഷം ഞങ്ങളെല്ലാവരും കൈമുത്തി തിരികെ വീട്ടിലേക്കു പോന്നു.

അങ്ങനെ അപ്പച്ചൻ ഞങ്ങളുടെ കൂടെ താമസിക്കുവാൻ തുടങ്ങി. വിധി വൈപരീത്യം എന്നു പറയട്ടെ 1964 ജനുവരി 3-ാം തീയതിയിലെ മലയാള മനോരമ ദിനപത്രത്തിന്റെ തലകെട്ടു വാർത്ത “പ. കാതോലിക്കാ ബാവാ കാലം ചെയ്തു” എന്നുള്ളതായിരുന്നു. ഇത് അപ്പച്ചനെ വളരെ ദുഃഖത്തിലാഴ്ത്തി. തദവസരം ഞാൻ പറമ്പിലെങ്ങോ ആയിരുന്നു.

അപ്പച്ചൻ ‘തങ്കച്ചോ’ എന്നുറക്കെ വിളിക്കുന്നതു കേട്ട് ഞാൻ ചെന്നപ്പോൾ, അപ്പച്ചൻ വളരെ ദുഃഖത്തോടും, മനോവിഷമത്തോടും,

പ്രയാസത്തോടും 'നമ്മുടെ ബാവാ കാലം ചെയ്തു. അതുകൊണ്ട് മോനേ, നീ പോകേണ്ട. ഇനിയുള്ള കൊച്ചു മെത്രാച്ചന്മാരൊന്നും എന്റെ ആഗ്രഹം സാധിച്ചു തരികയില്ല. നീ സെമിനാരിയിൽ നാലു വർഷം പഠിച്ചു വരുമ്പോൾ ഞാൻ കാണുകയില്ല. അതുകൊണ്ട് മോനേ, നീ ഇനിയും പോകേണ്ട.' 'അപ്പച്ചാ, ഞാൻ പോകുന്നില്ല' എന്ന് ഞാനും സമ്മതിച്ചു. അങ്ങനെ ആ അദ്ധ്യായം കഴിഞ്ഞു.

അദ്ധ്യായം 5

# ജോലി തേടി

ബലഹീനനായ ഞാനാണ് കുടുംബത്തിലെ ആദ്യ ബിരുദധാരി. 1965–ൽ ബി.എസ്.സി. പാസ്സായി. ഡിഗ്രിയും സർട്ടിഫിക്കറ്റും ലഭിച്ചു.

പിന്നീട് ഉദ്യോഗം തേടി മദ്രാസിൽ തിരുവട്ടിയൂർ എന്ന സ്ഥലത്ത് ചെന്നുചേർന്നു. അന്ന് എന്റെ നാട്ടുകാരും, കൂട്ടുകാരുമായ സി. റ്റി. ബേബി, അലക്സാണ്ടർ പോത്തൻ, കൊണ്ടകശ്ശേരിയിലെ തമ്പി എന്നി വരുടെ കൂട്ടത്തിൽ താമസിച്ചുകൊണ്ട് ജോലി അന്വേഷിച്ചെങ്കിലും ഫല പ്രാപ്തിയിലെത്തിയില്ല. അങ്ങനെ ഒരു മാസത്തിനുശേഷം 1966 ഓഗസ്റ്റ് 16–ന് മദ്രാസിൽ നിന്നും പൂനായിലേക്ക് തീവണ്ടി കയറി. അന്നെനിക്ക് റിസർവേഷനെക്കുറിച്ചറിയാൻ പാടില്ലായിരുന്നു. ജനറൽ കോച്ചിൽ തക രപെട്ടിയും തൂക്കി, നിന്നുതിരിയുവാൻ ഇടയില്ലാതെ ടോയ്‌ലറ്റിൽ കയറി യാത്ര ചെയ്യേണ്ടി വന്നു. അതാണെങ്കിൽ മലമൂത്ര വിസർജന്യ വസ്തു ക്കളാൽ വളരെ വളരെ മലീമസവുമായിരുന്നു! ഒരു രാത്രി മുഴുവൻ ഞാനെങ്ങനെ ഈ ദുർഗ്ഗന്ധം സഹിച്ചുകൊണ്ട് അങ്ങനെ നിന്നുയെന്നു ള്ളത് ചിന്തിക്കുവാൻ പോലും പറ്റില്ല!!

അങ്ങനെ പിറ്റെ ദിവസം രാവിലെ പൂന റെയിൽവേസ്റ്റേഷനിലെത്തി. നേരത്തെ അവറാൻകുട്ടിച്ചായനെ അറിയിച്ചതനുസരിച്ച് അവറാൻകുട്ടി ച്ചായൻ സ്റ്റേഷനിൽ വന്നിരുന്നു. അവരുടെ ട്രക്കിൽ ന്യൂ പ്രൊജക്ടി ലുള്ള ക്വാർട്ടേഴ്സിൽ കൊണ്ടുപോയി. രണ്ടുമൂന്ന് ദിവസങ്ങൾക്കുശേഷം എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ പേര് രജിസ്റ്റർ ചെയ്തു.

ഏതായാലും അധികം താമസിയാതെ 1966 നവംബർ 13 മുതൽ എയർ ഫോഴ്സ് സ്റ്റേഷനിലുള്ള ലോക്കൽ ഓഡിറ്റ് ഓഫീസിൽ ഓഡിറ്റർ ആയിട്ട് ജോലി കിട്ടി. അവറാൻകുട്ടിച്ചായന്റെ കൂടെ താമസിച്ച് ജോലിക്ക് പോകു വാൻ തുടങ്ങി.

1968 ജൂണിൽ ജോലി കിട്ടിയതിനുശേഷം ആദ്യ അവധിയിൽ നാട്ടിൽ വന്നു. അപ്പോൾ കൊച്ചുപ്പാപ്പനും അമ്മയ്ക്കുമൊഴികെ എല്ലാവർക്കും ചിക്കൻപോക്സായിരുന്നു. ഞങ്ങൾക്കെല്ലാവർക്കും പ്രിയങ്കരിയായിരുന്ന പ്രസന്ന കൊച്ചിനും ചിക്കൻപോക്സായിരുന്നു. കൊച്ചുപ്പാപ്പൻ എന്നോട്, ‘നീ പോയി തോമ്മാച്ചന്റെ കൂടെ താമസിക്ക’ എന്നു പറഞ്ഞപ്പോൾ, ‘ഞാൻ അവധിക്ക് വന്നിരിക്കുന്നത് തോമ്മാച്ചന്റെ അടുത്തേക്കല്ല; എന്റെ വീട്ടിലേക്കാണ്. എനിക്കും ചിക്കൻപോക്സ് വരുന്നെങ്കിൽ വരട്ടെ; ഞാൻ ഒരിടത്തും പോകയില്ല’ എന്നു പറഞ്ഞ് അവധി കഴിച്ചുകൂട്ടി. എങ്കിലും

അന്നെനിക്കു ഈ രോഗം പിടിപെട്ടില്ല. എന്റെ 55-ാം വയസ്സിൽ 1998-ൽ വെസായിൽ വികാരിയായിരുന്നപ്പോൾ ആണ് എനിക്കീ രോഗം പിടിപെടു ന്നത്!.

അവധി കഴിഞ്ഞ് തിരികെ പൂനായിൽ പോയി ജോലി തുടർന്നു. 1970 ഡിസംബറിൽ അവറാൻകുട്ടിച്ചായൻ ക്വാർട്ടേഴ്സ് വിട്ട് ചേടത്തിയെയും പിള്ളാരെയും നാട്ടിലാക്കിയിട്ട് തിരികെ വന്ന്, 1971 ജനുവരിയിൽ പൂനായിൽ നിന്നും സ്ഥലംമാറി പോയി. ഞാൻ കൂട്ടുകാരായ രാമനുണ്ണി, ശിവദാസൻ, കുമാർ എന്നിവരെപ്പോലെ എയർഫോഴ്സിലെ കുക്കും, ശിപായിയുമൊക്കെ താമസിക്കുന്ന ക്ലാസ്സ് 4 ക്വാർട്ടേഴ്സിൽ, വാടക കൊടുത്ത് താമസം തുടങ്ങി. ഇതിൽ രാമനുണ്ണി എന്റെ ജൂണിയറായ സഹപ്രവർത്തകനാണ്. എന്റെ കൂട്ടുകാരായ മൂന്നുപേർക്കും യാതൊരു വിധ ദൂഷ്യസ്വഭാവവുമില്ലായിരുന്നു. അവരൊക്കെ നല്ല പിള്ളേരായിരുന്നു.

ഇവിടെ ഒരു രസം പറയാം. അവറാൻകുട്ടിച്ചായൻ എയർഫോഴ്സിലെ മലയാളികളായ ക്ലാസ്സ് 4 ജോലിക്കാരെക്കുറിച്ച് പറയുമ്പോൾ അവൻ ആർക്കോണം നായരാണെന്നു പറയുമായിരുന്നു. അപ്പോൾ ഞാൻ ചോദിച്ചു, 'ഇതെന്താ ഈ കുക്കുമാരെക്കുറിച്ച് ആർക്കോണം നായരെന്നു പറയുന്നതിന്റെ കാരണം.' ഇവരൊക്കെയും നാട്ടിൽ നിന്ന് പോരുമ്പോൾ മിക്കവർക്കും യാത്രാടിക്കറ്റൊ, വിദ്യാഭ്യാസ സർട്ടിഫിക്കറ്റൊ ഒന്നും കാണുകയില്ല. റ്റി.റ്റി.ആർ. വരുമ്പോൾ എയർഫോഴ്സിലെ വലിയ നായർ ഓഫീസറന്മാരുടെ ബന്ധുക്കളാണെന്ന് വായിൽ വരുന്നത് വിളിച്ചുപറയും. അങ്ങനെ അവർ രക്ഷപെടും. അതുകൊണ്ട് ആർക്കോണം റെയിൽവേ സ്റ്റേഷനിൽ പണ്ടൊക്കെ ഇറങ്ങിയിട്ട് മദ്രാസിൽ നിന്നും വരുന്ന ട്രെയിനിലായിരുന്നു പൂനായ്ക്ക് പോരുന്നത്. അങ്ങനെ ഇങ്ങനെ രക്ഷപെട്ട് വരുന്നവർ ജോലിക്ക് റിക്രൂട്ട് ചെയ്യുമ്പോൾ ഞങ്ങൾ നായന്മാരാണെന്നു പറയും. അതുകൊണ്ടാണ് ഇങ്ങനെയുള്ളവരെ ആർക്കോണം നായന്മാരെന്ന് വിളിച്ചിരുന്നത്. അന്ന് അതൊരു കാലം!

എന്നാൽ ഞാൻ സ്വതന്ത്രനായതിന്റെ ചില ദൂഷ്യസ്വഭാവങ്ങൾ എന്നിൽ ഉടലെടുത്തു തുടങ്ങി. അവധി സമയങ്ങളിൽ പണം വെച്ച് ചീട്ടു കളിയും ചെറിയ മദ്യപാനവും തുടങ്ങി.

### ആദ്യവും അവസാനവുമായ ഫ്ളാഷ് കളി

ഒരിക്കൽ രണ്ടുമൂന്ന് ദിവസം അവധി വന്നപ്പോൾ ചീട്ടുകളിക്കുവാൻ പോയി. റെമ്മി. റെമ്മിയെ കുറിച്ച് പ്രത്യേകം പറയുവാൻ ആഗ്രഹിക്കുന്നില്ല; ഒരു സാധാരണ കളിയായതുകൊണ്ട് മിക്കവാറും എല്ലാവരും അതറിയുന്നവരാണ്. അങ്ങനെ രണ്ടു ദിവസത്തോളം ഇരുന്നിടത്തു നിന്ന് എഴുന്നേൽക്കാതെ ഇത് കളിച്ചുകൊണ്ടിരുന്നു. എനിക്കായിരുന്നു

കൂടുതൽ ജയം. ഞങ്ങൾ പത്തുപതിനാലു പേരോളം ആണ് കളിക്കുന്നത്. അങ്ങനെ രണ്ടുമൂന്നു പേർ പറഞ്ഞു, ഈ റമ്മി തന്നെ കളിക്കാതെ വല്ല ഫ്ളാഷും കളിക്കാമെന്ന്. ഉടനെ ഫ്ളാഷ് കളി തുടങ്ങി. എനിക്കീ ഫ്ളാഷ് കളിയുടെ എ.ബി.സി.ഡി. പോലും അറിയാൻ പാടില്ലായിരുന്നു. എങ്കിലും ഞാനും കൂടി കളിയിൽ.

ഒരു പായ്ക്കറ്റിലുള്ള 52 കാർഡുകൾ നല്ലതുപോലെ കശക്കിയിട്ട് മുമ്മൂന്ന് ചീട്ടുകൾ വീതം ഒരാൾക്കിടും. ചിലർ എടുത്തുനോക്കി കൊള്ളാമെന്നു തോന്നുന്നുയെങ്കിൽ മുമ്പോട്ടു കളിക്കും. ചിലർ ചീട്ടുകൾ നോക്കാതെ കളിക്കും; ഇടയ്ക്ക് ചീട്ടുകൾ നോക്കിയിട്ട് മുന്നോട്ടു കളിക്കും. ഇങ്ങനെ എടുക്കാതെ കളിക്കുന്നതിന് 'ബ്ലൈന്റു കളി' എന്നു പറയും. അങ്ങനെ രണ്ടുമൂന്ന് കളികൾ കഴിഞ്ഞപ്പോൾ ഫ്ളാഷ് കളിയെപ്പറ്റി മനസ്സിലാക്കി.

അങ്ങനെ എനിക്ക് കിട്ടിയ ഒരു റൗണ്ടിൽ ഞാൻ ബ്ലൈന്റു തന്നെ കളിച്ചുകൊണ്ടിരുന്നു. അങ്ങനെ മറ്റുള്ളവരെല്ലാം പിൻവാങ്ങി. ഞാനും ഒരു പവാറും ശേഷിച്ചു. ഞാൻ കന്നി കളിക്കാരൻ, പവാറാണെങ്കിൽ വലിയ ക്ലബ്ബ് കളിക്കാരൻ. കളിയുടെ എല്ലാ കാര്യങ്ങളും, ട്രിക്കുകളും നല്ലതുപോലെ അറിയാവുന്നവൻ. നാലഞ്ച് റൗണ്ട് കഴിഞ്ഞപ്പോൾ പവാർ ചീട്ടെടുത്ത് നോക്കിയിട്ട്, തുക ഇരട്ടിച്ച് മുന്നോട്ടു കളിക്കാൻ തുടങ്ങി. ഞാനാണെങ്കിൽ ബ്ലൈന്റു മാത്രം തന്നെ കളിച്ചുകൊണ്ടിരുന്നു. പവാറാണെങ്കിൽ ഓരോ റൗണ്ടിലും തുക ഇരട്ടിച്ചാണ് മുന്നോട്ടു കളിക്കുന്നത്. ഞാനാണെങ്കിൽ ബ്ലൈന്റു കളിയും. ഇങ്ങനെ പല റൗണ്ടു കഴിഞ്ഞപ്പോൾ, ബാലൻ, 'ഈ മാത്യു സാർ എന്നതാ കളിക്കുന്നത്? ആരോടാണ് കളിക്കുന്നതെന്ന് അറിയാൻ പാടില്ലേ?' എന്നൊക്കെ ചോദിച്ചുകൊണ്ട്, ഞാൻ കാണാതെ എന്റെ ചീട്ടുകൾ എടുത്തു നോക്കിയിട്ട് മിണ്ടാതെ പോയി, തന്റെ വീട്ടിൽ നിന്നും രൂപാ കൊണ്ടുവന്ന് എനിക്ക് തന്നിട്ട് 'മാത്യു സാറു കളിച്ചോ' എന്നു പറഞ്ഞു. അങ്ങനെ ചെയ്തപ്പോൾ മറ്റുള്ളവരും എനിക്ക് രൂപാ തരാൻ തുടങ്ങി. എന്നിട്ടും പവാർ വിടാൻ തയ്യാറല്ല. ഒടുവിൽ അവന്റെ വാച്ച്, കൈയിലെ ചെയിനും, മോതിരങ്ങളും, കഴുത്തിലെ മാലയും, ഏറ്റവും ഒടുവിൽ അവന്റെ മോട്ടോർ സൈക്കിളിന്റെ താക്കോൽ ഇവയെല്ലാം കളത്തിൽ പണയം വച്ചു. എന്നിട്ടും ഞാൻ ബ്ലൈന്റു കളി തുടർന്നുകൊണ്ടിരുന്നു. ഒടുവിൽ ആരോ പവാറിന് മുന്നോട്ടു കളിക്കരുതെന്നുള്ള സൂചന കൊടുത്തപ്പോൾ എന്നോടു ചീട്ടുകൾ കാണിക്കുവാനാവശ്യപ്പെട്ടു. ഞാൻ ചീട്ടുകൾ എടുത്തുനോക്കി. വളരെ അത്ഭുതം തന്നെ. എനിക്കൊട്ടും വിശ്വസിക്കുവാൻ തോന്നിയില്ല. മൂന്ന് ആസുകൾ: ഇസ്പേഡ്, ക്ലാവർ, ഡൈമൺ എന്ന ഗ്രൂപ്പിലെ ബ്ലൈന്റു കളിയിൽ ഏറ്റവും മുന്തിയതും, ശക്തനുമായ

ചീട്ടുകൾ. പവാറിനാണെങ്കിൽ ആടുതൻ: ആസ്, രണ്ടു മൂന്നു നമ്പരുള്ള കാർഡുകളായിരുന്നു. അതാണെങ്കിൽ ഫ്ളാഷ് കളിയിൽ രണ്ടാമത്തെ മുന്തിയ കാർഡുകളാണ്. എപ്പോഴും ഇങ്ങനെ ആർക്കും ലഭിക്കണമെന്നില്ല. ഏതായാലും അങ്ങനെ ഞാൻ കളി ജയിച്ചു. കളത്തിലുള്ളതെല്ലാം എനിക്കവകാശപ്പെട്ടതാണ്! ഞാനാദ്യമായി പവാറിന്റെ കളത്തിലായ വസ്തുക്കളെല്ലാം കൈയിൽ എടുത്തിട്ട്, Mr. Pawar, I don't want all these your things. So you please take it back എന്നു പറഞ്ഞ് അവന്റെ നേർക്ക് നീട്ടി. ആദ്യം അവൻ നിഷേധിച്ചെങ്കിലും, എന്റെ നിർബന്ധത്താൽ അവൻ അത് തിരികെ സ്വീകരിച്ചു. പിന്നീട് ആരെല്ലാം എന്റെ പേർക്ക് രൂപാ കളത്തിൽ ഇട്ടിട്ടുണ്ടെങ്കിൽ അവർക്കത് തിരികെ എടുക്കാം. അങ്ങനെ അവരെല്ലാം അവരവരുടെ തുകകൾ എടുത്തു മാറി. ബാക്കിയുള്ളത് ഞാൻ കളത്തിൽ നിന്നും എടുത്തു. അതിനുശേഷം പിന്നെയും കുറച്ചുകൂടി റമ്മി കളിച്ചു. അങ്ങനെ നേരം വെളുത്തു! മൂന്നു ദിവസത്തിനു ശേഷം കളി നിർത്തേണ്ടതായി വന്നു. കുളിയും മറ്റു ദിനചര്യകളും നിവർത്തിച്ച് ഓഫീസിലേക്കു പോയി. പിന്നീട് അവർ പല പ്രാവശ്യം എന്നെ കളിക്കാൻ വിളിച്ചെങ്കിലും ഞാൻ പോയില്ല. അങ്ങനെ ആദ്യവും അവസാനവുമായി ഒരു ഫ്ളാഷ് കളി നടത്തി.

ഈ ഒരു സംഭവത്തോടുകൂടി സകല ദുഷ്യസ്വഭാവങ്ങളും ഞാൻ നിർത്തി. അതിന് എന്റെ അന്തരാത്മാവ് എന്നെ പ്രേരിപ്പിച്ചു.



**ഉണ്ണിയും കുമാറുമൊത്ത്.**

അദ്ധ്യായം 6

# ഇണയെ തേടി

ഉണ്ണി, കുമാർ, ശിവദാസൻ, ഞാൻ - ഞങ്ങൾ നാൽവർ ഒന്നിച്ചാണ് എയർഫോഴ്സ് മെസ്സിൽ പോയി ഭക്ഷണം കഴിച്ചിരുന്നത്.

ഒരു ദിവസം വൈകുന്നേരം, ഞാൻ അവരുടെ കൂടെ പോകുവാൻ സ്വൽപം വൈകി. അവർ മെസ്സിൽ ഭക്ഷണം കഴിച്ചുകൊണ്ടിരുന്ന സമയത്താണ് ഞാൻ മെസ്സിലെത്തിയത്. അവരെന്നോട്, എന്താണ് ഇന്ന് താമസിച്ചതെന്നു ചോദിച്ചപ്പോൾ, പെട്ടെന്ന് ഞാൻ പറഞ്ഞു, 'ഞാൻ ഒരു പെണ്ണിനെ കാണാൻ പോയിരിക്കയായിരുന്നു.' 'ഓ! പെണ്ണോ?' 'അതെ. കല്യാണം കഴിക്കാൻ.' അവർ പെണ്ണിന്റെ വിവരങ്ങൾ തിരക്കി. ഞാൻ ഉടനെ "പെണ്ണ് എ.ആർ.ഡി.ഇ. പാഷാണിലാണ് ജോലി. പേര് എലിസബേത്തെന്നാണ്. സെക്രട്ടറി ആണ്." ഇത്രയും പറഞ്ഞപ്പോൾ അവരെല്ലാവരും കൂടി 'ഓ! കോളടിച്ചു പോയല്ലോ! നല്ല കാര്യം' എന്ന് പറഞ്ഞെന്നെ അഭിനന്ദിച്ചു. എന്നാൽ, ഞാൻ വെറുമൊരു പാഴ്വാക്കു പറഞ്ഞ് അവരെ കളിപ്പിക്കുകയായിരുന്നുയെന്ന് അവർ ചിന്തിച്ചിരുന്നില്ല. ഇത് നടന്നത് 1971 ഫ്രെബ്രുവരിയിലൊരു ദിവസമായിരുന്നു.

## പാഴ്വാക്ക് ഫലിക്കുന്നു

അങ്ങനെ മാർച്ച് പകുതിയോടുകൂടി ഒരു ദിവസം യാദൃച്ഛികമായി എന്നെ അന്വേഷിച്ച് ഒരു ഫോൺ കോൾ എന്റെ ഓഫീസിൽ വന്നു. അന്ന് ഫോണൊക്കെ ഓഫീസേഴ്സിന്റെ മുറിയിലായിരുന്നല്ലോ? ഓഫീസർ എന്നെ വിളിച്ച്, ഫോൺ എനിക്കു തന്നു. ഫോൺ എടുത്തപ്പോൾ 'തങ്കച്ചാ, ഞാൻ പുത്തൻപുരയ്ക്കലെ അപ്പോയി അപ്പച്ചന്റെ മകൻ പാപ്പച്ചനാണ്. ഞാനിവിടെ സി. എം. ഇ. യിൽ ആണ്. ഞാൻ നാട്ടിൽ പോയപ്പോൾ കൊച്ചുപ്പാപ്പൻ ചില കാര്യങ്ങൾ പറഞ്ഞ് എന്നെ ചുമതലപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ട് തങ്കച്ചൻ വരുന്ന ഞായറാഴ്ച ഉച്ചകഴിഞ്ഞ് സി. എം. ഇ. യിൽ എന്റെ അടുത്തു വരണം.' 'ശരി പാപ്പച്ചായ' എന്നു പറഞ്ഞ് ഫോൺ നിർത്തി. എന്റെ സീറ്റിൽ പോയി ഇരുന്നു.

അപ്രകാരം പിറ്റെ ഞായറാഴ്ച ഉച്ച കഴിഞ്ഞ് ഒരു മൂന്നു മണിയോടുകൂടി സി. എം. ഇ. യിൽ സുബൈദാർ മേജർ പി. സി. വർക്കി എന്ന പാപ്പച്ചായനെ കാണാൻ ചെന്നു. വിശേഷങ്ങളൊക്കെ ചോദിച്ചതിനു ശേഷം, 'ഞാൻ തങ്കച്ചനെ വിളിപ്പിച്ചത് നമുക്കൊരു പെണ്ണിനെ കാണാൻ പോകണം. പെണ്ണ് ഇംഗ്ലീഷ് മീഡിയത്തിൽ പഠിച്ചവളാണ്. മലയാളം അറിയാമെങ്കിലും ഇംഗ്ലീഷ് ഇടയ്ക്ക് മറ്റുള്ളവരിൽ നിന്ന് വന്നാൽ പിന്നെ

ഇംഗ്ലീഷിലെ സംസാരിക്കൂ.' ഇത്രയും കേട്ടപ്പോൾ 'എന്റെ പാപ്പച്ചായാ, എനിക്കിപ്പം വിവാഹം വേണ്ട. ഇംഗ്ലീഷ് മീഡിയത്തിൽ പഠിച്ചവളെ ഒട്ടും വേണ്ട. ഞാൻ പോവുകയാണ്' എന്നു പറഞ്ഞ് ഇറങ്ങി. അപ്പോൾ പാപ്പച്ചായൻ, 'തങ്കച്ചൻ പേടിക്കേണ്ട, തങ്കച്ചൻ മലയാളം മാത്രം സംസാരിച്ചാൽ മതി. ഇടയ്ക്ക് ഇംഗ്ലീഷിൽ ഒന്നും പറയരുത്. അതുമാത്രം ശ്രദ്ധിച്ചാൽ മതി. ഞാൻ വീട്ടുകാരോട് ഇത് ഒക്കെ സൂചിപ്പിച്ചിട്ടുണ്ട്. അതുകൊണ്ട് തങ്കച്ചൻ പോകാതെ ഇവിടെയടുത്ത് ബോപ്പടിയിലുള്ള പെണ്ണിന്റെ വീടു വരെ ഒന്ന് നമുക്ക് പോകാം. ധൈര്യത്തിനു വേണമെങ്കിൽ തങ്കച്ചന് സ്വൽപം ഇവനെ കഴിക്കാം' എന്നു പറഞ്ഞ് ഒരു കുപ്പിയും ഗ്ലാസ്സും മേശപ്പുറത്തു വച്ചു. 'എനിക്കിതൊന്നും വേണ്ട' എന്നു പറഞ്ഞ് ഞാനത് തൊട്ടുനോക്കി പോലുമില്ല!

അങ്ങനെ ഞങ്ങൾ രണ്ടുപേരും കൂടി പെണ്ണിനെ കാണാൻ പോയി. ബോപ്പടിയിൽ നായിക്ക് ചാളിലാണ്. മുകളിലൊരു നിലയേ ഉള്ളു. ആദ്യത്തെ വാതിൽ അടഞ്ഞു കിടന്നിരുന്നതിനാൽ ഇതല്ല അടുത്തതാണെന്ന് പറഞ്ഞു ചെന്നപ്പോൾ അതും അടഞ്ഞു കിടന്നതിനാൽ മുട്ടാൻ, പാപ്പച്ചായൻ പറഞ്ഞു. ഞാൻ വാതിലിൽ മുട്ടി. അപ്പോൾ ഒരുത്തി ഹാഫ് പാവാടയും ഉടുപ്പും ഇട്ട വട്ടുറപ്പ പോലെ ഒരു പെണ്ണ് കതക് തുറന്നിട്ട് അകത്തേക്ക് പോയി. അതായിരിക്കും പെണ്ണെന്ന് ഞാൻ വിചാരിച്ചു.

കുറച്ചു കഴിഞ്ഞു പെണ്ണിന്റെ മാതാപിതാക്കൾ വന്ന് എന്നോടു സംസാരിച്ചിട്ട് അകത്തേക്ക് പോയി. ഞാൻ അവിടെ ഉണ്ടായിരുന്ന ഒരു കസേരയിൽ ഇരുന്നു. ദേ! ഒരുത്തി, വരുന്നു! വെള്ളസാരിയിൽ ചെറിയ ചെറിയ പച്ച പുള്ളികളുള്ള സാരി വാരിപുതച്ചുകൊണ്ട്, ഒരു ചെറുപുഞ്ചിരിയോടെ എന്റെ അടുത്തു വന്നു. രണ്ടുപേരും പരസ്പരം നോക്കിനിന്നു. ഞാൻ ചോദിച്ചു, 'പേരെന്താണ്?' 'മോളി.' 'മോളിയോ? അത് വീട്ടിലെ പേരല്ലേ?' അപ്പോൾ എലിസബേത്ത് എന്നാണെന്നു പറഞ്ഞു. 'ജോലി?' 'എ. ആർ. ഡി. ഇ. പാഷാണിലാണ്.' 'എന്തായിട്ടാണ്?' സെക്രട്ടറി ആണ്. പിന്നീട് എനിക്കൊന്നും ചോദിക്കാനില്ലായിരുന്നു. അതിന് നാവു പൊങ്ങുന്നില്ലായിരുന്നു. പാഴ്വാക്ക് അല്ലെങ്കിൽ സങ്കൽപം, യാഥാർത്ഥ്യം ആയല്ലോ എന്നോർത്തു, ഇതികർത്തവ്യതാമൂഢനായിപ്പോയി! കുറച്ചു കഴിഞ്ഞ് അവൾ അകത്തേക്കു പോയി.

ഞങ്ങൾ കാപ്പി കഴിഞ്ഞ് തിരികെ പോന്നു. 'തങ്കച്ചൻ ഇംഗ്ലീഷ് ഒന്നും പറഞ്ഞില്ലല്ലോ. എന്തു പറയുന്നു?' എന്ന് പാപ്പച്ചായൻ പോരുന്ന വഴിക്ക് ചോദിച്ചു. അപ്പോൾ ഞാൻ 'കുഴപ്പം ഒന്നും കാണുന്നില്ല' എന്നു പറഞ്ഞു. 'ഞാൻ അവരോട് ചോദിച്ചിട്ട് തങ്കച്ചനെ വിളിക്കാമെന്ന്' പറഞ്ഞ് പാപ്പച്ചായൻ സി. എം. ഇ. യിലേക്കും പോയി.

ഒരാഴ്ചയ്ക്കുശേഷം പാപ്പച്ചായൻ എന്നെ സി. എം. ഇ. യിലേക്ക് വിളിച്ചു. ഞാൻ ചെന്നപ്പോൾ, തങ്കച്ചനെ അവർക്കിഷ്ടമാണ്. എങ്കിലും മദ്യപാനി ആണോയെന്നൊരു സംശയം ചോദിച്ചിട്ടുണ്ട്. അതിന്റെ കാരണം, തങ്കച്ചന്റെ കണ്ണ് വല്ലാതെ ചുമന്നിരുന്നു. 'ഓ! ശരി.' എന്നു ഞാൻ പറഞ്ഞു. അപ്പോൾ പാപ്പച്ചായൻ, 'തങ്കച്ചൻ പൊരിവെയിൽ കൊണ്ട് കുടയൊന്നും എടുക്കാതെയല്ലേ വന്നത്? അപ്പോൾ ചൂടിന്റെ കാഠിന്യം കൊണ്ട് ചിലരുടെ കണ്ണുകൾ ഉപ്പന്റെ കണ്ണുപോലെ ചുമക്കും. ഞാൻ തിരക്കിയതിൽ, അവന് അങ്ങനെയുള്ള സ്വഭാവങ്ങളൊന്നുമില്ല. ഞാനവനെ സണ്ടേസ്കൂൾ പഠിപ്പിച്ചിട്ടുള്ളതാണ്. ഏതായാലും നിങ്ങളും തിരക്കി നോക്ക്' എന്നു പറഞ്ഞിട്ടുണ്ട്. 'ഓ! ശരി'.

ഇപ്പോഴും എന്റെ കണ്ണുകൾ വെയിൽ ചൂടിൽ ചുമക്കാറുണ്ട്.

ഏതാനും ദിവസങ്ങൾക്കുശേഷം പാപ്പച്ചായൻ എന്നെ ഓഫീസിൽ വിളിച്ച് "തങ്കച്ചനെ അവർക്കിഷ്ടപ്പെട്ടു" എന്നു പറഞ്ഞു. 'ഞാൻ രണ്ടാഴ്ചത്തേക്ക് അവധിയിൽ നാട്ടിൽ പോവുകയാണ്. അപ്പോൾ കൊച്ചുപ്പാപ്പനെ വിവരങ്ങൾ ധരിപ്പിക്കാം.'

പാപ്പച്ചായൻ നാട്ടിൽ നിന്നും വന്ന് എന്നെ സി. എം. ഇ. ലേക്ക് വിളിപ്പിച്ചു. 'തങ്കച്ചന്റെ കല്യാണത്തിന്റെ എല്ലാ ചുമതലകളും പൂർണ്ണമായി കൊച്ചുപ്പാപ്പൻ എന്നെ ഏൽപിച്ചിരിക്കയാണ്. വിവാഹം ഇവിടെ പൂനായിൽ വച്ച് നടത്തിയാൽ മതി എന്നാണ് കൊച്ചുപ്പാപ്പൻ പറഞ്ഞിരിക്കുന്നത്" എന്ന് അറിയിച്ചു.



**പൂന ലോക്കൽ ഓഡിറ്റ് ഓഫീസിലെ ഓഫീസറും സഹപ്രവർത്തകരുമൊപ്പം.**

അങ്ങനെ സങ്കൽപത്തിലെ എന്റെ വാഗ്ദത്ത ഭാര്യയുടെ ഭവനത്തിൽ, വിവാഹത്തിനു മുമ്പ് അവർ ക്ഷണിച്ചതിനാൽ പോകേണ്ടി വന്നു. ഏപ്രിൽ മാസത്തിൽ ഒരു ഞായറാഴ്ച. പെണ്ണിന്റെ വീട്ടിൽ നിന്നും ഉച്ച ഊണു കഴിഞ്ഞ് പൂനാ സിറ്റിയിൽ പോയി മന്ത്രകോടിയും സാരിയും മറ്റും വാങ്ങാൻ എന്നെയും ക്ഷണിച്ചു. അപ്പോൾ ഞങ്ങൾ വളരെ നേരത്തെ പരസ്പരം കുടുംബമായിട്ട് അറിയുന്നവരാണെന്നറിഞ്ഞു. എങ്കിലും പെണ്ണിന്റെ ബന്ധം അപ്പോൾ മാത്രമാണറിഞ്ഞത്. അവൾ കുന്നന്താനത്ത് മൈലമണ്ണിൽ പീലി സാറിന്റെ കൊച്ചുമകളാണ്. പീലി സാറിന്റെ മകൻ, കുട്ടപ്പന്റെ ഭാര്യ പാപ്പച്ചായന്റെ ഇളയ പെങ്ങൾ സാറാമ്മ കൊച്ചമ്മയാണ്. ഈ കുട്ടപ്പന്റെ ജ്യേഷ്ഠൻ തങ്കച്ചൻ ആണ് എന്റെ ഭാവി വധുവിന്റെ പിതാവ്. എന്റെ ഭാവി വധു മോളി. 4 പെൺമക്കളിൽ മൂത്ത വളാണ്. അങ്ങനെ ആ ബന്ധം പുതുക്കി!

ഞങ്ങളെല്ലാവരും കൂടി ബസിൽ പോകുവാൻ തീരുമാനിച്ചു. തിക്കി തിരക്കു മൂലം പല ബസ്സുകളും നിർത്താതെ പോയി. ഭാഗ്യത്തിന് ഒരു ബസ് വന്നു നിന്നു. താഴെയും മുകളിൽ ബസിലും ഒക്കെ വലിയ തിക്കി തിരക്കായിരുന്നു. ഞാനെല്ലാവരെയും ഈ തിക്കിതിരക്ക് നിയന്ത്രിച്ച് ബസിനകത്തേക്ക് കയറ്റിവിട്ടു. ഞാനും കയറി. അപ്പോഴാണ് മോളി പുറത്ത് നിൽക്കുന്നത് കണ്ടത്. വണ്ടി പുറപ്പെട്ടു തുടങ്ങി. അവൾ പുറകെ ഓടിവരുന്നതു കണ്ട് ഞാൻ എങ്ങനെയോ കൈ നീട്ടികൊടുത്ത് അവളെ വലിച്ച് ബസ്സിനകത്തേക്ക് കയറ്റി! അങ്ങനെയാണ് ജീവിതത്തിൽ ആദ്യ മായി ഒരു സ്ത്രീയെ തൊട്ടത്!

കല്യാണത്തിന് കൊച്ചുപ്പാപ്പൻ, അമ്മ, പെങ്ങൾ മറിയക്കുട്ടി, പാപ്പ ച്ചായന്റെ ജ്യേഷ്ഠൻ കൊച്ചിച്ചായനെന്ന് വിളിച്ചിരുന്ന ചാണ്ടിക്കുഞ്ഞ് എന്നിവർ നാട്ടിൽ നിന്നും ബോംബെയിലുണ്ടായിരുന്ന കൊച്ചായൻ, എയർ ഫോഴ്സ് സ്റ്റേഷനിൽ താൽക്കാലിക ഡ്യൂട്ടിയിൽ വന്ന ഞങ്ങളുടെ പാക്കിൽചിറയിലെ നൈപ്പാപ്പൻ എന്നിവർ തലേദിവസം വന്നു.

അങ്ങനെ ഞങ്ങളുടെ വിവാഹം എന്ന മംഗളകർമ്മം 1971 മെയ് മാസം 9-ാം തീയതി 4 മണിക്ക് ആൾ സെയിന്റ്സ് ചർച്ചിൽ വച്ച് ഓർത്ത ഡോക്സ് പള്ളി വികാരി ബഹു. റ്റി. എം. ജോർജ് അച്ചൻ നടത്തി ആശീ ർവദിച്ചു. അങ്ങനെ മോളി സ്വന്തമായി. സങ്കൽപം യാഥാർത്ഥ്യം ആയി! പാഴ്വാക്ക് ഫലിച്ചു!

## കുടുംബത്തിന്റെ റിക്കാർഡു ഭേദിച്ചവൻ

വിവാഹശേഷം ഞങ്ങൾ നാട്ടിൽ വന്ന് എല്ലാവരെയും കണ്ടു. ഞങ്ങ ളുടെ തച്ചേട്ടെ അച്ചൻ എന്ന് വിളിച്ചിരുന്ന കൊച്ചുപ്പാപ്പന്റെ മൂത്ത ജ്യേഷ്ഠനെ കാണാൻ ചെന്നപ്പോൾ, 'എടാ, നീ റിക്കാർഡു ഭേദിച്ചവ

നാണ്! എടത്തും പടിക്കൽ കുടുംബത്തിൽ ഇതുവരെ ഒരു കല്യാണവും പുറത്തുവച്ച് നടത്തിയിട്ടില്ല; പെണ്ണിന്റെ വീട്ടിൽ വച്ച് ഒരു കല്യാണവും ഇതുവരെ ഒട്ടും നടത്തിയിട്ടില്ല. നീ ഇതു രണ്ടും ഭേദിച്ചു. അങ്ങനെ എടത്തും പടിക്കൽ കുടുംബത്തിൽ റിക്കാർഡിട്ടവനാണ് നീ. സാരമില്ല. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ' എന്നു പറഞ്ഞ് സമാധാനിപ്പിച്ചു.

പിൽക്കാലത്ത് വൈദികനായതിനുശേഷം തച്ചേട്ടെ അച്ചനെ കാണാൻ ചെന്നപ്പോഴും പഴയതുപോലെ തന്നെ, 'നീ വീണ്ടും റിക്കാർഡു ഭേദിച്ചു. ഇന്ന് നിന്നെ നീ എന്നൊന്നും വിളിക്കാൻ പറ്റുകയില്ലല്ലോ? എങ്കിലും ഇതും എടത്തും പടിക്കൽ കുടുംബത്തിലെ ആദ്യത്തെ സംഭവമാണ്. അതും മക്കളും കുടുംബവുമായതിനുശേഷം ഒരു പട്ടക്കാരനായത്! ഇന്ന് അച്ചൻ, തങ്കച്ചൻ, നെടുംപറമ്പിൽ കുടുംബത്തിന്റെ ആദ്യത്തെ അച്ചനാണ്. ദൈവത്തിന്റെ ഓരോ നടത്തിപ്പ് അത്ര മാത്രം!'

**റാഹേലമ്മ കൊച്ചമ്മയുടെ ദേഷ്യം**

ഞാനും മോളിയും കൂടെ ബസ് കയറുവാൻ പന്നിമറ്റം കവലയിൽ നിന്നപ്പോൾ എന്റെ റാഹേലമ്മ കൊച്ചമ്മയെ കാണുവാനിടയായി. ഞങ്ങളെ കണ്ടപ്പോൾ കൊച്ചമ്മയ്ക്ക് എന്നോടു വല്യ ദേഷ്യമായിരുന്നു. മോളി ചുഡിദാറും കമ്മീസുമായിരുന്നു ധരിച്ചിരുന്നത്. എന്നോടൊന്നും മിണ്ടാതെ മുഖംതിരിച്ച് പൊയ്ക്കളഞ്ഞു. ഇതിന്റെ കാരണം എന്താണെന്ന് ഞാൻ ചിന്തിച്ചു.

ഏതായാലും നാലു മണിക്ക് സ്കൂൾ വിട്ടുവരുന്ന സമയം കൊച്ചമ്മ വീട്ടിൽ വന്നു. തത്സമയം കൊച്ചുപ്പാപ്പൻ വീട്ടിലുണ്ടായിരുന്നു. 'ഉപ്പാപ്പാ, എനിക്ക് തങ്കച്ചനെ ഒന്നു കാണണം. അവനെ ഒന്നു വിളിച്ചേ' എന്നു കൊച്ചുപ്പാപ്പനോട് പറഞ്ഞു. ഉടനെ കൊച്ചുപ്പാപ്പൻ, 'എടാ തങ്കാ, റാഹേലമ്മ നിന്നെ കാണാൻ വിളിക്കുന്നു.' ഞാനുടനെ ചെന്നു.

കൊച്ചമ്മ എഴുന്നേറ്റ് എന്റെ തോളിൽ നല്ല ഒരടി തന്നിട്ട്, "ഞാൻ നിന്നെ ഇങ്ങനെയൊന്നും കരുതിയിട്ടില്ല. നീ ആരെയാണ് കല്യാണം കഴിച്ചത്? അന്യജാതിക്കാരി ആണോടാ? നീ ഞങ്ങളെയൊക്കെ മറന്ന് സ്നേഹിച്ച് കല്യാണം കഴിച്ചു അല്ലേ?" എനിക്ക് മറുപടി ഒന്നും പറയാൻ പേടിയായി.

ഉടനെ കൊച്ചുപ്പാപ്പൻ, "എന്റെ റാഹേലമ്മേ, അവൻ അങ്ങനെയൊന്നുമല്ല കല്യാണം കഴിച്ചത്. ഞങ്ങൾ പൂനായിൽ പോയി ഞങ്ങളുടെ പള്ളിയിൽ വച്ചാണ് കെട്ടിച്ചത്. എന്റെ മരുമകൾ അന്യജാതിക്കാരിയല്ല." എന്നിട്ട് കല്യാണവിവരമെല്ലാം കൊച്ചമ്മയോടു പറഞ്ഞു. അപ്പോൾ കൊച്ചമ്മ, "എന്റെ ഉപ്പാപ്പാ, അങ്ങനെ ആയിരുന്നോ?" വീണ്ടും കൊച്ചമ്മ

പറഞ്ഞു, “എന്റെ പ്രയാസവും ദേഷ്യവും മാറി. ഞാൻ തങ്കച്ചനെ അത്രയ്ക്ക് സ്നേഹിക്കുന്നുണ്ട്. അതുകൊണ്ടാണ് ഞാനവനെ വഴിയിൽ വച്ച് കണ്ടപ്പോൾ അവനോടൊന്നും മിണ്ടാഞ്ഞത്. അതു ചോദിക്കാനാണ് ഞാൻ വന്നത്. ഞാനാണ് അവനെ അക്ഷരം പഠിപ്പിച്ചത്. എനിക്കവനെ വലിയ കാര്യമാണ്.”

അപ്പോൾ കൊച്ചുപ്പാപ്പൻ, “എടാ നീ മോളിയെ വിളിക്ക്, റാഹേലമ്മ കാണട്ടെ.” അവളെ വിളിച്ചു. കൊച്ചമ്മ കണ്ടു. അവളോട് സ്നേഹമായി സംസാരിച്ചു. “എടാ തങ്കച്ചാ, മോനേ, കൊള്ളാമെടാ” എന്നു പറഞ്ഞ് തൃപ്തിപ്പെട്ടു.

“എടാ തങ്കച്ചാ, മോനേ, ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.”

കൊച്ചമ്മയ്ക്ക് മോളി കാപ്പിയും പലഹാരങ്ങളും കൊടുത്തു. കൊച്ചമ്മ സന്തുഷ്ടയായി പോയി.

ഞങ്ങൾ തിരികെ പൂനായിൽ വന്നപ്പോൾ പാലക്കാട്ടുകാരൻ, എം. എസ്. നായരുടെ ക്വാർട്ടേഴ്സിൽ ഒരു മുറി വാടകയ്ക്ക് ക്രമീകരിച്ചു തന്നു. ഞാൻ അവിടെ നിന്ന് എയർഫോഴ്സ് സ്റ്റേഷനിലേക്ക് പോകുവാൻ രണ്ട് പി. എം. ടി. ബസ്സുകൾ മാറി മാറി കയറി പൊയ്ക്കൊണ്ടിരുന്നു. ഇത് ഒരു വലിയ പ്രയാസമായിരുന്നു. പല പ്രാവശ്യം എന്റെ പേഴ്സ് നഷ്ടപ്പെട്ടിട്ടുണ്ട്. അതിലെ രൂപാ എടുത്തിട്ട് വിശ്വസ്തരായ കള്ളന്മാർ എന്റെ എയർഫോഴ്സിലെ ഐ. ഡി. കാർഡ്, പോസ്റ്റോഫീസിൽ കൂടെ അയച്ചുതന്നിട്ടുണ്ട്. അതുപോലെ ഇതിന്മേൽ യെർവാഡാ പോലീസ് സ്റ്റേഷനിൽ റിപ്പോർട്ടു ചെയ്യുമ്പോൾ, “സാബ് തുമാരാ ഐഡി കാർഡ് ഹൊ തൊ കോയി പ്രോബ്ലം നഹീം ഹോഗാ. തുമാരാ ഐഡി കാർഡ് തുമാരാ ഘർമേം ആയേഗാ.” ഇവരൊക്കെയും ഇങ്ങനെയുള്ള പോക്കറ്റടിക്കാരുടെ വിഹിതം പറ്റുന്നവരായിരുന്നു. ബസ് സ്റ്റാന്റുകളിലും സ്റ്റേഷനിലും കൃത്രിമമായ തിക്കുംതിരക്കുമുണ്ടാക്കുന്നത് ഇവരുടെയെല്ലാം പ്ലാൻ ആയിരുന്നു. മോളി അവളുടെ ബോസ് മിസ്റ്റർ സേക്രിയുടെ കാറിൽ ജോലിക്ക് പോയിരുന്നു. ഞങ്ങൾ രണ്ടുപേരും എതിർ ധ്രുവങ്ങളിലേക്കായിരുന്നു ജോലിക്ക് പോയിരുന്നത്.

ചേച്ചിയെന്ന് ഞങ്ങൾ വിളിച്ചിരുന്ന എം. എസ്. നായരുടെ ഭാര്യ, മോളിയെ പ്രത്യേകം കരുതിയിരുന്നു. മോഹനൻ, ബാബു, പ്രസന്ന, പ്രീതി, ഇവരുടെ മക്കൾ. ഞങ്ങൾ സന്തോഷമായിട്ട് അവിടെ ജീവിച്ചു.

1973 മെയ് മാസം 18-ാം തീയതി 10.55 എ.എം. ന് വെള്ളിയാഴ്ച പൂനായിലെ സസൂൺ ഹോസ്പിറ്റലിൽ വച്ച് ഞങ്ങൾക്കൊരു മകൾ പിറന്നു. ബെറ്റി. അങ്ങനെ ഞാൻ ആദ്യമായി ഒരു കുഞ്ഞിന്റെ അച്ഛനായി!

1974 ഏപ്രിൽ മാസത്തിൽ ഞങ്ങൾക്കും പപ്പായ്ക്കും ഓരോ ചേതക് സ്കൂട്ടർ ലഭിച്ചു. അത് വാങ്ങിയത് ഫോറിൻ എക്സ്ചേഞ്ച് ക്വോട്ടായിൽ കൂടിയായിരുന്നു. ബജാജ് കമ്പനിയിൽ നിന്നും വാങ്ങുവാൻ ഫോറിൻ മണി തന്ന് സഹായിച്ചത് മോളിയുടെ ഇളയ അമ്മാച്ചൻ കുവൈറ്റിലെ ജോൺ ഏബ്രഹാം എന്ന തങ്കച്ചായനായിരുന്നു. ആ ആത്മാവിന് നിത്യ ശാന്തി നേരുന്നു. എന്നെ സ്കൂട്ടറോടിക്കാൻ പഠിപ്പിച്ചത് കിർക്കിയിലെ മാമ്മൻ ആയിരുന്നു. ഞാൻ ഹെൽമെറ്റ് ധരിച്ച് സ്കൂട്ടറിൽ ജോലിക്ക് പോയി തുടങ്ങി. ഈ സമയം മോളെ നോക്കുവാൻ ചഞ്ചു ബായി എന്ന ഒരു നല്ല മറാത്തി സ്ത്രീയെ ലഭിച്ചു.

കൂടുതൽ സൗകര്യാർത്ഥം ഞങ്ങൾ വീടുമാറി. പി. എസ്. റാവു എന്ന പൂന മെറ്ററോളജി വകുപ്പിലെ ഉദ്യോഗസ്ഥന്റെ രണ്ടു മുറിയുള്ള ഒരു വീട്, ബോപ്പടിയിലുള്ള മോളിയുടെ വീടിനടുത്ത് കിട്ടി. എന്നാൽ കക്കൂസില്ലായിരുന്നു. അക്കാലത്ത് പൂനായിൽ ചില സ്ഥലങ്ങളിൽ വീടുകൾക്ക് കക്കൂസില്ലായിരുന്നു. പൊതു കക്കൂസും, വെളിമ്പ്രദേശങ്ങളുമായിരുന്നു ഇതിനുള്ള സ്ഥലങ്ങൾ. പബ്ലിക്ക് വഴികളിലും ഇക്കാര്യങ്ങളൊക്കെ നടത്തുമായിരുന്നു. ദൂരെയുള്ള പൊതുകക്കൂസ് ഉപയോഗിക്കണമെങ്കിൽ വലിയ ഒരു തൊട്ടി വെള്ളം ചുമന്ന്, ആദ്യം അത് വൃത്തിയാക്കീട്ടു വേണം ഉപയോഗിക്കാൻ. അങ്ങനെ ഞാൻ ഒരു പ്രാവശ്യമേ പോയിട്ടുള്ളൂ. ചുറ്റുപാട് കോളനി ആയിരുന്നതിനാൽ പരിസരം മുഴുവൻ അമേദ്യത്താലും മറ്റു അഴുക്കുകളാലും മലീമസമായിരുന്നു. നടക്കാൻ പോലും പ്രയാസമായിരുന്നു. ഒന്നുരണ്ടു പ്രാവശ്യം പപ്പായുടെയൊക്കെ പ്രത്യേകമായി താക്കോലുള്ള കക്കൂസ് ഉപയോഗിച്ചിരുന്നു. അത് ഇതിനേക്കാൾ ദൂരമായിരുന്നതിനാൽ നിർത്തേണ്ടതായിട്ടു വന്നു. അങ്ങനെ ഞാൻ എയർഫോഴ്സിലും, മോളി തന്റെ ഓഫീസിലും ഇക്കാര്യങ്ങൾ നിർവഹിച്ചുകൊണ്ടിരുന്നു.

### യാദൃച്ഛികമായ ഒരു അതിഥി

ഒരു ദിവസം യാതൊരു മുന്നറിയിപ്പും കൂടാതെ കൊച്ചുപ്പാപ്പൻ നാട്ടിൽ നിന്നും ഞങ്ങളെ കാണാൻ വന്നു. ഞങ്ങൾ ആകെപ്പാടെ വിഷമത്തിലായി. കക്കൂസിന്റെ കാര്യത്തിൽ എന്തു ചെയ്യും? ഞാനിപ്രകാരമുള്ള വൈഷമ്യങ്ങളും പ്രയാസങ്ങളും കൊച്ചുപ്പാപ്പനോട് പറഞ്ഞു. അപ്പോൾ കൊച്ചുപ്പാപ്പൻ, “എടാ തങ്കാ, ഇവിടെ മുഴുവൻ തീട്ടത്തിന്റെ മണമാണല്ലോടാ, എന്തൊരു ദുർഗന്ധമാടാ ഇത്. നിങ്ങൾ ഇങ്ങനെയാണോ ജീവിക്കുന്നത്? ഇവിടെ എങ്ങനെ ജീവിക്കും?”

പിറ്റേദിവസം അതിരാവിലെ, അപ്പോൾ വീട്ടിൽ ടോർച്ച് ലൈറ്റില്ലായിരുന്നു. രണ്ടുമൂന്ന് മെഴുകുതിരികൾ നേരത്തെ വാങ്ങിയതുണ്ടായിരുന്ന

തുകൊണ്ട് അത് കത്തിച്ച്, തീപ്പെട്ടി പോക്കറ്റിൽ കരുതി, കൊച്ചുപ്പാപ്പൻ മെഴുകുതിരി കൈയിൽ പിടിച്ച് അമേദ്യം ചവിട്ടിയും ചവിട്ടാതെയും അതി കഠിനമായ വലിയ ദുർഗന്ധം സഹിച്ച്, വലിയ ഒരു തൊട്ടിയിൽ വെള്ളവും മഗ്ഗുമായി കൊച്ചുപ്പാപ്പനെ കൊള്ളാവുന്ന ഒരു പുറമ്പോക്ക് കണ്ടുപിടിച്ച് കാര്യം സാധിപ്പിച്ചു. എല്ലാം കഴിഞ്ഞ് "എന്റെ മകനെ, മോനേ, നീ ഇങ്ങ നെയാണോടാ ജീവിക്കുന്നത്. ഇങ്ങനെ നീ കഷ്ടപ്പെട്ട് ഉദ്യോഗം ഭരി ക്കേണ്ടാ. മതി. നിർത്ത്. ഉദ്യോഗം ഭരിച്ചത് മതി. നമുക്ക് വീട്ടിലേക്ക് പോകാം. ഇന്നുതന്നെ പോകാൻ ഒരുങ്ങിക്കോ." അന്നെന്റെ മനസ്സ് വളരെ ഭാരപ്പെട്ടിരുന്നു! 'എന്റെ ദൈവമേ! എന്ന് ഞങ്ങൾക്ക് ഒരു നല്ല ജീവിതം കിട്ടും? ഒരു നല്ല വീട്ടിൽ താമസിക്കാൻ പറ്റുമോ?' അന്നു തന്നെ കൊച്ചു പ്പാപ്പൻ നാട്ടിലേക്ക് തിരികെ പോയി!

1975 ഏപ്രിൽ മാസം 23-ാം തീയതി വെളുപ്പിന് 3.29 എ.എം. ന് ബുധ നാഴ്ച, സസൂൺ ഹോസ്പിറ്റലിൽ വച്ച് മോളി ഒരു ആൺകുഞ്ഞിനെ പ്രസവിച്ചു (മാട്ടി). അങ്ങനെ രണ്ടു മക്കളുടെ അച്ഛനായി.

മക്കളെ രണ്ടുപേരെയും ചഞ്ചു ബായി തന്നെ നോക്കി പരിപാലിച്ചു. ആ ആത്മാവിന് നിത്യശാന്തി നേരുന്നു, പ്രാർത്ഥിക്കുന്നു.

മോളിയുടെ വീട് അടുത്തായിരുന്നതിനാൽ അവരുടെ എല്ലാം പ്രത്യേക മേൽനോട്ടവും കരുതലും ഉണ്ടായിരുന്നു എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ! അതുപോലെ റാവുവിന്റെ വീട്ടുകാരും. അവർക്കു വേണ്ടിയും പ്രാർത്ഥിക്കുന്നു.



അദ്ധ്യായം 7

# ഒരപൂർവ്വ ദർശനം

1976-ൽ മോളിയുടെ ഇളയ അനിയത്തി മണിയുടെ വിവാഹം കുവൈറ്റിൽ ജോലി ഉണ്ടായിരുന്ന ഏഴംകുളത്തുകാരൻ എം. റ്റി. വർഗീസ് എന്ന തങ്കച്ചനുമായിട്ടു നിശ്ചയിച്ചതിനാൽ ഞങ്ങളെല്ലാവരും നാട്ടിലേക്ക് വന്നു. കുന്നന്താനത്ത് മൈലമണ്ണിൽ തറവാട്ടിൽ താമസിച്ചു.

ഇവിടെ വലിയ ഒരു സംഭവം ഉണ്ടായി. ഒരു ദിവസം രാത്രിയിൽ ഉറങ്ങാൻ കിടന്ന സമയത്ത് ഒരു രസകരമായ കാഴ്ച ഞാൻ കണ്ടു. എന്റെ കൂട്ടത്തിൽ ബെറ്റിമോൾ കിടന്നുറങ്ങുന്നു. ഞങ്ങൾ വീടിന്റെ ഹോളിൽ പടിഞ്ഞാറേ ഒരു കോണിലുള്ള കട്ടിലിൽ കിടക്കുകയായിരുന്നു. ഞാൻ ഉറങ്ങിയിട്ടില്ല. ഞാൻ കാണുന്ന കാഴ്ച ഇതാണ്. നല്ല പൊക്കമുള്ള ഒരപ്പച്ചനും, അമ്മച്ചിയും വരുന്നു. വീടിന്റെ കൽപ്പടി ചവിട്ടി കയറി വരികയാണ്. രണ്ടുപേരും ഓലക്കുട പിടിച്ചിട്ടുണ്ട്. പൊക്കം ഏതാണ്ട് സമം സമം വരും. ആറടിയിൽ കൂടുതലുണ്ടെന്ന് തോന്നുന്നു. വെള്ള വസ്ത്രധാരികളാണ്. അവർ വന്ന് നേരെ, കുന്നന്താനത്തെ അപ്പച്ചന്റെ മുറിയിലേക്ക് കയറി. തദവസരം അപ്പച്ചൻ, 'അയ്യോ! അപ്പച്ചാ, അമ്മേ' എന്ന് ഉറക്കത്തിൽ വിളിക്കുന്നുണ്ടായിരുന്നു. എന്റെ മനസ്സിലുടനെ ഇത് അപ്പച്ചന്റെ അപ്പനും അമ്മയുമാണ് വന്നിരിക്കുന്നതെന്ന് തോന്നിയതിനാൽ എനിക്ക് പേടിയും ഭയവും ഉണ്ടായില്ല.

പിറ്റേ ദിവസം അപ്പച്ചൻ കട്ടൻകാപ്പി കുടിച്ചുകൊണ്ടിരുന്നപ്പോൾ ഞാൻ പറഞ്ഞു, ഞാനിന്നലെ അപ്പച്ചന്റെ അപ്പനെയും അമ്മയെയും കണ്ടു. 'അതെങ്ങനെയാടാ?' ഞാൻ കണ്ടവരുടെ വസ്ത്രരീതിയും, ആകാര രൂപവും പ്രത്യേകിച്ച് രണ്ടുപേരും നല്ല പൊക്കമുള്ളവരും അത് ഏതാണ്ട് കട്ടകട്ടയായിരുന്നുയെന്നും, എങ്ങനെയാണെങ്കിലും അവർക്കു രണ്ടുപേർക്കും ആറടിയിൽ കൂടുതൽ പൊക്കമുള്ളവരുമാണെന്നു പറഞ്ഞു. കൂടാതെ, ആ സമയം അപ്പച്ചൻ 'അയ്യോ, അപ്പച്ചാ, അമ്മേ' എന്ന് വിളിക്കുന്നുണ്ടായിരുന്നുയെന്നു പറഞ്ഞു. അവർ വന്ന് അപ്പച്ചന്റെ മുറിയിലേക്ക് കയറിയപ്പോൾ ആണ് അപ്പച്ചൻ 'അയ്യോ, അപ്പച്ചാ, അമ്മേ' എന്ന് വിളിച്ചു പറഞ്ഞത്.

'അപ്പോൾ നീ മാത്രമേ എന്റെ അപ്പച്ചനെയും അമ്മയെയും കണ്ടിട്ടുള്ളു. രണ്ടുപേരുടെയും പൊക്കത്തെപ്പറ്റി നാട്ടിൽ ഒരു സംസാരവിഷയമായിരുന്നുയെന്നും' പറഞ്ഞു.

ഇതു നിങ്ങൾ വിചാരിക്കുന്നതുപോലെ ഒരു സ്വപ്നമല്ല. എന്റെ നഗ്ന നേത്രങ്ങൾ സുബോധത്തോടു കൂടി ഉറങ്ങാതെ കണ്ടതാണ്!

അങ്ങനെ മണിയുടെ വിവാഹം കഴിഞ്ഞു. വിവാഹശേഷം മണിയെ തങ്കച്ചൻ കുവൈറ്റിൽ കൊണ്ടുപോയി. അവൾക്ക് ജോലി ലഭിച്ചു.

വിസ ലഭിച്ചതിനാൽ 1977 സെപ്റ്റംബർ ഒന്നാം തീയതി മോളിയും കുവൈറ്റിലേക്ക് പോയി. മണിയുടെ കമ്പനിയിൽ തന്നെ സെക്രട്ടറി ആയി മോളിക്കും ജോലി ലഭിച്ചു. അങ്ങനെ ചേടത്തിയും അനിയത്തിയും ഒരു കമ്പനിയിൽ തന്നെ ജോലിക്കാരായി. മോളി അവരുടെ കൂടെ ഫാഹ ഹീലിൽ തന്നെ താമസിച്ചു.

## അദ്ധ്യായം 8

# കുവൈറ്റിൽ

ഇക്കാലത്ത് ജോലിയിൽ പ്രമോഷനുള്ള ഒരു പരീക്ഷ പാസ്സായി. തുടർന്നുള്ള പരീക്ഷയ്ക്ക് തയ്യാറെടുക്കുകയായിരുന്നു.

ഈ സമയം, എന്റെ നേരെ ജ്യേഷ്ഠൻ കൊച്ചായൻ, സൗദിയിൽ അരംകോ പെട്രോളിയം കമ്പനിയിൽ ജോലിയിലായിരുന്നതിനാൽ എന്നെയും സൗദിയിലേക്ക് കൊണ്ടുപോകാൻ ശ്രമിച്ചു. എന്നാലത് നട ക്കാത്തതിനാൽ കൊച്ചായന് വളരെ വിഷമമുണ്ടായിരുന്നു. അപ്പോ ഴൊക്കെ ഞാൻ പറയും, 'ദൈവനിശ്ചയമുണ്ടെങ്കിൽ അതൊക്കെ നടക്കും!'

അങ്ങനെ മോളി 1978 ഒക്ടോബർ 14-ാം തീയതി 2 മാസത്തെ അവ ധിയിൽ കുവൈറ്റിൽ നിന്നും വന്നു. തിരിച്ചു പോകുമ്പോൾ എന്നെയും കുവൈറ്റിലേക്ക് കൊണ്ടുപോകുവാൻ തീരുമാനിച്ചു. അന്ന് സർക്കാർ ഉദ്യോഗസ്ഥന്മാർക്ക് രാജ്യത്തിനു പുറത്തുപോകുവാൻ ഇപ്പോഴുള്ള 5 വർഷത്തെ അവധിയില്ലായിരുന്നു. ഞാൻ ജോലി രാജിവെയ്ക്കേണ്ടി വന്നു. മൂന്നു വർഷം കൂടി ജോലിയിൽ തുടർന്നിരുന്നെങ്കിൽ എനിക്ക് 15 വർഷത്തെ സേവന പെൻഷൻ ലഭിച്ചേനേ! അതിന് ദൈവനിശ്ചയമില്ലാ യിരുന്നു. അതുപോലെ തന്നെയാണ് മോളിയുടെ സേവനകാര്യവും! ഞങ്ങൾക്ക് രണ്ടുപേർക്കും പെൻഷൻ വേണ്ടായെന്നുള്ളതായിരുന്നു തമ്പുരാന്റെ തീരുമാനം!? കവി പറഞ്ഞതുപോലെ "ദൈവത്തിൻ മന മാരു കണ്ടു."

മോളിയെ യാത്ര അയയ്ക്കാനും, ഞാനും കൂട്ടത്തിൽ കുവൈറ്റിലേക്ക് പോകുവാനും, പപ്പായും മമ്മിയും കൂടെ ബോംബെയിലേക്ക് 1978 ഡിസം ബർ 14-ാം തീയതി പോയി. മണിയുടെ ഭർത്താവ് തങ്കച്ചന്റെ ഒരു ജ്യേഷ്ഠ സഹോദരനായ തങ്കച്ചായന്റെ (തോമസ് വർഗീസ്, 9 ചന്ദ്രനിവാസ്, സയൺ, ബോംബെ) വസതിയിൽ ഞങ്ങൾ ചെന്നു. അവിടുത്തെ അമ്മിണി ആന്റി, എന്റെ വിസായുടെ കാര്യങ്ങളെക്കുറിച്ച് തിരക്കിയിട്ട്, എന്റെ പാസ്പോർട്ട് നോക്കിയിട്ട്, "തങ്കച്ചൻ (ഞാൻ) മോളിയുടെ കൂട്ട ത്തിൽ പോവുകയില്ല. പാസ്പോർട്ടിൽ, ഇ. സി. എൻ. ആർ. സ്റ്റാമ്പില്ല (Emigration Clearance Not Required). ഈ സ്റ്റാമ്പില്ലെങ്കിൽ പോകാൻ സാധിക്കയില്ല. അതു കിട്ടണമെങ്കിൽ കുറഞ്ഞത് 6 മാസമെങ്കിലും എടുക്കും. കൂടാതെ ഒരു ഇരുപത്തയ്യായിരം രൂപായെങ്കിലും ചെലവാ ക്കണം. ഇത് കിട്ടാതെ പോകാൻ വിഷമിക്കുന്ന പല പിള്ളാരെയും എനി ക്കറിയാം."

കേട്ടപ്പോൾ പപ്പായ്ക്കും മമ്മിക്കും മോളിക്കും ഒക്കെ വലിയ വിഷമ മായി. അപ്പോൾ ഞാൻ പറഞ്ഞു, 'സാരമില്ല; അതു വാങ്ങിയിട്ടേ ഞാൻ പോകുന്നുള്ളു. എനിക്കൊരു വിഷമവുമില്ല. എന്നാൽ ദൈവം തീരുമാ നിച്ചിട്ടുണ്ടെങ്കിൽ എന്തെല്ലാം വന്നാലും, ഞാൻ മോളിയുടെ കൂട്ടത്തിൽ തന്നെ കുവൈറ്റിനു പോകും!" ദൈവേഷ്ടം നടക്കട്ടെ!

അങ്ങനെ ഞങ്ങൾ വളരെ നേരത്തെ തന്നെ എയർപോർട്ടിലേയ്ക്കു പോയി. അമ്മിണി ആന്റിയും ഞങ്ങളുടെ കൂടെ എയർപോർട്ടിൽ വന്നു. എന്റെ പാസ്പോർട്ട് നോക്കിയ മലയാളി ഓഫീസർ പറഞ്ഞു, 'നിനക്ക് പോകുവാൻ സാധിക്കില്ല. നിന്റെ പാസ്പോർട്ടിൽ ഇ. സി. എൻ. ആർ. സ്റ്റാമ്പില്ല.' അപ്പോൾ മോളി അവളുടെ കൈയിൽ ഇന്ത്യൻ എംബസി യിൽ നിന്നുള്ള സ്പോൺസർഷിപ്പ് അഫിഡവിറ്റ് ഉണ്ടെന്നു പറഞ്ഞു. അദ്ദേഹം അത് നോക്കിയിട്ട് 'ഇതുകൊണ്ട് നീ പാസ്പോർട്ട് ഓഫീസിൽ പോയാൽ, ചിലപ്പോൾ സ്റ്റാമ്പടിച്ചു കിട്ടും. സമയം ധാരാളമുണ്ടല്ലോ, ഒന്നു പോയി വാ' എന്ന് പറഞ്ഞതുകൊണ്ട് ഞങ്ങൾ പുറത്തേക്ക് പോന്നു.

ആ ഓഫീസർ പറഞ്ഞതുപോലെ ഞാനും പപ്പായും ഒരു ടാക്സി കാർ പിടിച്ച് പാസ്പോർട്ട് ഓഫീസിൽ പോകാൻ കാറിൽ കയറിയപ്പോഴും അമ്മിണി ആന്റി പറഞ്ഞു "ഈ സ്റ്റാമ്പ് ഇന്ന് എന്നല്ല, ഒരു മാസം കഴി ഞ്ഞിട്ടുപോലും കിട്ടുകയില്ല. ഞാൻ പറഞ്ഞതുപോലെ കുറച്ചു രൂപായും അതിന് ചെലവാക്കണം. നോക്കിക്കോ." അപ്പോൾ ഞാൻ പറഞ്ഞു, "സാരമില്ല ആന്റി. അദ്ദേഹമൊന്നു പറഞ്ഞതല്ലേ, പോയേച്ചു വരാം. കിട്ടു ന്നെങ്കിൽ കിട്ടട്ടെ." അങ്ങനെ ഒരു സർദാർജിയുടെ ടാക്സിയിൽ വർളി പാസ്പോർട്ട് ഓഫീസിലേക്ക് പോയി.

അന്ന്, ബോംബെയിലൊക്കെ ടാക്സി സഞ്ചാരം ജീവഹാനി പോലും ഇടയാകുന്ന സാഹചര്യങ്ങളായിരുന്നു! സർദാർജി ഡ്രൈവർ ചോദിച്ചു. 'കിഥർ ജാനേകാ?' ഞാൻ പറഞ്ഞു, 'പാസ്പോർട്ട് ഓഫീസ് വെർളിക്കാ.' എനിക്കും പപ്പാക്കും, ബോംബെയെക്കുറിച്ചോ, മറ്റു സ്ഥലങ്ങളെക്കു റിച്ചോ, യാതൊരറിവുമില്ല. പിന്നെയാ വെർളി!? പപ്പാ ആണെങ്കിൽ ഈയ ലുപോലെ വിറയ്ക്കുകയാണ്. ഒന്നും മിണ്ടുന്നില്ല. ഞാൻ പറഞ്ഞു, "സാര മില്ല പപ്പാ, എന്തിനാ ഇത്ര പേടിക്കുന്നത്? സർക്കാർ നിയമം പാലിക്ക ണമല്ലോ. എന്തിനാ ഇങ്ങനെ വിറയ്ക്കുന്നത്? എനിക്കിപ്പം പോകാൻ പറ്റിയില്ലെങ്കിൽ പോകണ്ടാ." ഒരു മറുപടിയുമില്ല. എനിക്കും ചെറിയ ഒരു പേടിയുണ്ട്. കൈയിലാണെങ്കിൽ 30,000/-ൽ കൂടുതൽ രൂപായുണ്ട് കൈക്കൂലി കൊടുക്കാൻ എന്നു പറഞ്ഞ്. ആർക്ക് കൊടുക്കണം. എങ്ങനെ കൊടുക്കണം. വല്ലതും അറിയാമോ? വല്ല തട്ടുകേടും പറ്റി യാൽ കൈയ്ക്ക് വിലങ്ങു വീഴുമെന്നുള്ളത് കണിശം. ഇത് ഒരു വശം.

ഈ സർദാർജി ഞങ്ങളെ എങ്ങോട്ടു കൊണ്ടുപോകുമെന്നുള്ള ഉൾഭയം മറ്റൊരു വശം! അങ്ങനെ ആകെപ്പാടെ ഒരു അങ്കലാപ്പ്!

അങ്ങനെ, ഏതായാലും ഒരു മണിക്കൂറിനകം ഒരു സ്ഥലത്ത് സർദാർജി കാർ നിർത്തി. 'ദേഖോ, വഹി ഹെ പാസ്പോർട്ട് ഓഫീസ്' എന്നു പറഞ്ഞിറക്കി. നോക്കിയപ്പോൾ പൊക്കത്തിൽ പാസ്പോർട്ട് ഓഫീസിന്റെ ബോർഡു കണ്ടു. അവന്റെ ടാക്സികൂലി കൊടുത്ത് ഞങ്ങൾ രണ്ടുപേരും അവിടെ ചെന്ന്, എൻക്വയറി ഓഫീസിൽ ഇ. സി. എൻ. ആർ. സ്റ്റാമ്പിനെ കുറിച്ച് തിരക്കി. ലിഫ്റ്റിൽ പോവുക, നാലാം നിലയിലെന്ന് ഇംഗ്ലീഷിൽ പറഞ്ഞു. ഞങ്ങൾ ചെന്നപ്പോൾ കാണുന്നത് ഒരു വലിയ ക്യൂ ആണ്. കുറഞ്ഞത് ഒരു പത്തുനാനൂറ് പേരിൽ കൂടുതൽ കാണും.

ഞാനെന്തു ചെയ്യും? ഇന്ന് മുഴുവൻ ക്യൂവിൽ നിന്നാലും എന്റെ കാര്യം സാധിക്കയില്ല. എനിക്കറിയാൻ പാടില്ല, ഞാൻ പപ്പായുടെ കൈയിൽ പിടിച്ച് വലിച്ചുകൊണ്ട്, ആരേയും കൂസാതെ, ഇടംവലം നോക്കാതെ നേരെ വാതിൽക്കൽ ചെന്നു. വാതിൽ ശിപായി ഉണ്ടായിരുന്നെങ്കിലും കുരുത്തത്തിന് തത്സമയം അവനവിടെ ഇല്ലായിരുന്നു. അവൻ തിരികെ വന്നപ്പോൾ ഞങ്ങൾ രണ്ടുപേരും ഓഫീസിനകത്തായിരുന്നു. ഓഫീസിൽ മൂന്നാലു ക്ലാർക്കന്മാരുണ്ടായിരുന്നു. ഞങ്ങൾ രണ്ടുപേരും ഓഫീസറുടെ മുമ്പിൽ മാറിനിൽക്കയായിരുന്നു. പപ്പാ, പെട്ടെന്ന് അവിടെ നിലത്തിരുന്നു. ശിപായി ആണെങ്കിൽ, 'തുംലോഗ് കൈസാ അന്തർ ഗുസ്ഗയാ? ഇത്തനാ ലോകോംകോ കൈസാ തും പാർ കിയാ? യെ ലോഗ് കുച്ച് നഹീം ബോലാ ക്യാ?' എന്ന് പുലമ്പുന്നുണ്ടെങ്കിലും, അവനെ നോക്കുകയോ, ഒരു മറുപടിയോ പറഞ്ഞില്ല. ഇത്രയും ആൾക്കാരെ ഭേദിച്ചു വന്നപ്പോൾ  ആരെങ്കിലും എന്തെങ്കിലും ബഹളം ഉണ്ടാക്കിയോ എന്നൊന്നും ഞാൻ നോക്കിയില്ല. എന്നോട് ആരും ഒരക്ഷരം പോലും മിണ്ടിയില്ല. എന്റെ ലക്ഷ്യം പാസ്പോർട്ട് ഓഫീസറെ കാണുക, ഇ. സി. എൻ. ആർ. സ്റ്റാമ്പു വാങ്ങുക, എന്ന് മാത്രമേ ഉള്ളു.

അപ്പോൾ, നെറ്റിയിൽ മൂന്ന് ചന്ദനക്കുറി താഴോട്ട് വരച്ചിരിക്കുന്ന ഒരാൾ 'എന്ത് വേണം?' 'സർ, കുവൈറ്റിൽ പോകാനുള്ള ഇ. സി. എൻ. ആർ. സ്റ്റാമ്പ് വേണം.' 'നിങ്ങളുടെ പാസ്പോർട്ടും വിസയും കൊണ്ടുവരിക.' 'സോറി സർ, എന്റെ ആൾക്കാർ വിസ, കുവൈറ്റ് എയർപോർട്ടിൽ സമർപ്പിക്കും. "പറ്റില്ല പറ്റില്ല, വിസ ഇല്ലാതെ സ്റ്റാമ്പടിക്കില്ല."

"സർ, വിസ എന്റെ കൈയിലില്ല. എന്റെ ഭാര്യ സ്പോൺസർഷിപ്പ് സത്യവാങ്മൂലം, ഇന്ത്യൻ എംബസിയിൽ നൽകിയിട്ടുണ്ട്. ദയവായി എന്നെ സഹായിക്ക് സർ."

"നിങ്ങൾ ജോലിക്കാണോ പോകുന്നത്?" "അല്ല സർ." ഞാനൊരു

ചെറിയ നുണ പറഞ്ഞു: "എന്റെ ഭാര്യ ആശുപത്രിയിൽ അത്യാസന്ന നിലയിലാണ്. അവളെ കാണാനാണ് പോകുന്നത്. ദയവു ചെയ്ത് എന്നെ സഹായിക്കണം സർ."

അപ്പോൾ അദ്ദേഹം, പാസ്പോർട്ടും പേപ്പറുകളും കാണിക്കുക. ഞാനെല്ലാം അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. അദ്ദേഹം അത് പരിശോധിച്ചിട്ട് "ഇഷ്യൂ ഇ. സി. എൻ. ആർ. എന്നെഴുതി ഇനിഷ്യൽ ചെയ്ത് ഒരു ക്ലാർക്കിനെ കാണിച്ചു തന്നപ്പോൾ, ക്ലാർക്കിന്റെ കൈയിൽ കൊടുത്തു. പത്തുപതിനഞ്ചു മിനിറ്റു കഴിഞ്ഞപ്പോൾ ഓഫീസറെന്നെ വിളിച്ച് പാസ്പോർട്ട് തിരികെ തന്നിട്ട് "സമാധാനത്തോടെ പോവുക" എന്നു പറഞ്ഞ് ആശ്വസിപ്പിച്ചു. "വളരെ നന്ദിയുണ്ട് സർ" എന്നു പറഞ്ഞ് പപ്പായെ പിടിച്ച് എഴുന്നേൽപ്പിച്ച്, "നമുക്ക് പോകാം. ഇ. സി. എൻ. ആർ. സ്റ്റാമ്പു കിട്ടി" എന്നു പറഞ്ഞപ്പോൾ മാത്രമാണ് പപ്പായ്ക്ക് ശബ്ദം വീണത്! പപ്പാ വീണ്ടും ചോദിച്ചു, "കിട്ടിയോ തങ്കച്ചാ." "കിട്ടി പപ്പാ" എന്നു പറഞ്ഞു.

ദൈവത്തെ നന്ദിയോടെ സ്തുതിച്ചുകൊണ്ട് ഒരു ടാക്സി പിടിച്ച്, എയർപോർട്ടിൽ തിരികെ വന്നു. പപ്പാ വലിയ ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ട്, "നിങ്ങൾ തങ്കച്ചന്റെ ധൈര്യം ഒന്നു കാണേണ്ടതായിരുന്നു. അമ്പടാ, എന്തൊരു ഉശിര്? എന്നെ കൈയേൽ പിടിച്ച് വലിച്ചുകൊണ്ട് പാസ്പോർട്ട് ഓഫീസറിന്റെ അടുത്തു ചെന്നു. അതിലൊക്കെ ഭയങ്കരം, പത്തുനാനൂറു ആൾക്കാർ ക്യൂ നിൽക്കുന്നിടത്തു നിന്നും, തങ്കച്ചൻ എന്നെ കൈയേൽ പിടിച്ച് വലിച്ചുകൊണ്ടു പോയത് ഒരു വലിയ കാഴ്ച ആയിരുന്നു. ഈ ആൾക്കാരൊന്നും മിണ്ടിയില്ല; ഒരു ബഹളവും വെച്ചില്ല. തങ്കച്ചന് വല്ല കൺകെട്ടു വിദ്യയും അറിയാമെന്ന് തോന്നുന്നു. അമ്പടാ, എന്തൊരു ഭയങ്കര ധൈര്യം. സ്റ്റാമ്പൊക്കെ കിട്ടി." അപ്പോൾ അമ്മിണി ആന്റി ചോദിച്ചു, "ആങ് ഹാ! കിട്ടിയോ? വലിയ അത്ഭുതം തന്നെ, ഇതെങ്ങനെ ഇത്ര പെട്ടെന്നു സാധിച്ചു? വല്ല മന്ത്രവും ചെയ്തോ? മഹാത്ഭുതം!"

പോകാൻ സമയമായതിനാൽ കൂടുതൽ സംസാരിക്കാതെ, എല്ലാവർക്കും കൈ കൊടുത്ത് റ്റാറ്റാ പറഞ്ഞ് അകത്തു കയറി. ഇതിനു മുമ്പ് പോക്കറ്റിൽ നിന്നും രൂപാ മുഴുവൻ എടുത്ത് പപ്പാക്ക് കൊടുത്തിട്ട്, ആ ഓഫീസർക്ക് പോയി കൊടുക്കണം. അദ്ദേഹം ചോദിച്ചിട്ടുണ്ട്. മറക്കരുതെന്ന് പറഞ്ഞു.

നേരത്തെ എന്നെ പറഞ്ഞുവിട്ട ഓഫീസർ തന്നെയായിരുന്നു ഞങ്ങൾ വീണ്ടും ചെന്നപ്പോൾ. അദ്ദേഹം എന്റെ പാസ്പോർട്ട് നോക്കിയപ്പോൾ, ഈ സ്റ്റാമ്പു കണ്ടപ്പോൾ, എന്നോട് ചോദിച്ചു, "നീ ഇത്ര പെട്ടെന്ന് എങ്ങനെ ഇത് സാധിച്ചെടുത്തു. ഇതൊരത്ഭുതം തന്നെയാണ്."

അങ്ങനെ 1978 ഡിസംബർ 15-ാം തീയതി വെള്ളിയാഴ്ച കുവൈറ്റിൽ ചെന്നുചേർന്നു. രണ്ടാഴ്ചകൊണ്ട് റെസിഡൻസ് പെർമിറ്റ്, അതായത് 'താമസാനുമതി' ശരിയായി. ഒരു ദിവസം മോളി, തങ്കച്ചന്റെ കൈയിൽ 350/- കുവൈറ്റി ദിനാർ എണ്ണി കൊടുക്കുന്നതു കണ്ടു. ആ പണം പിന്നീട് ഒരു സർദാർജി കൈപ്പറ്റി. വിസ കമ്മീഷൻ, കൈക്കൂലി, ഏജന്റു ഫീസ്, എന്നിട്ട് സർദാർജിയുടെ കൂട്ടത്തിൽ തങ്കച്ചനും ഞാനും പോയി, എന്റെ സ്പോൺസർ കുവൈറ്റിയെ കണ്ടു. അപ്പോൾ അയാൾ, "നിനക്ക് ജോലി തരാൻ പറ്റുകയില്ല. വേറെ ജോലി തേടാം. 2 വർഷത്തിനുശേഷം വന്നാൽ വിടുതൽ തരാം" എന്നു പറഞ്ഞു.

പിന്നെയും ജോലി തേടലായി! ഞങ്ങളുടെ അടുത്ത റോഡിലെ ഫ്ളാറ്റിൽ താമസിക്കുന്ന സൈമണെന്ന ആളും മോളിയുടെ കമ്പനി, കിർബിയിൽ തന്നെ ആയിരുന്നു. അയാളുടെ അനുജൻ പൊന്നച്ചനുമായി പരിചയപ്പെട്ടു. പൊന്നച്ചന്റെ സഹായത്താൽ അഹമ്മദിയിൽ, ഷെയിഖാൻ സ്റ്റോഴ്സിൽ 60 കുവൈറ്റി ദിനാർ ശമ്പളത്തിൽ ജോലി ലഭിച്ചു. സ്ഥാപനത്തിന് വരുമാനം കുറഞ്ഞതിനാൽ ഏഴെട്ട് മാസം കഴിഞ്ഞപ്പോൾ എന്നെ ജോലിയിൽ നിന്നു പിരിച്ചുവിട്ടു.

പിന്നീട് കുവൈറ്റ് ഡാഡി എന്നറിയപ്പെടുന്ന മോളിയുടെ മൂത്ത അമ്മാച്ചൻ, മിസ്റ്റർ ജോർജ് ഫിലിപ്പ് മുഖാന്തിരം കുവൈറ്റ് എയർഫോഴ്സിൽ അക്കൗണ്ടന്റ് ആയി സെലക്ഷൻ കിട്ടിയെങ്കിലും എന്റെ സ്പോൺസറുടെ വിടുതൽ ലഭിക്കായ്കയാൽ, ആ ജോലിയിൽ ചേരാൻ ആവാതെ ആയി!

## നാഷണൽ കെമിക്കൽസിൽ

അങ്ങനെ വീണ്ടും ജോലി തേടലായി. നാണണൽ കെമിക്കൽസ് ലിമിറ്റഡ് കമ്പനി എന്ന ബോർഡു കണ്ട് അവിടെ പ്രവേശിച്ചപ്പോൾ ജനറൽ മാനേജർ ഏബ്രഹാം തോമസ് പി. എന്ന നെയിംപ്ലേറ്റ് കണ്ട് അദ്ദേഹത്തെ സമീപിച്ചു. അദ്ദേഹത്തെ അഭിവാദ്യം ചെയ്തപ്പോൾ കസ്സേരയിൽ ഇരിക്കുവാനാവശ്യപ്പെടുകയും, നന്ദി പറഞ്ഞുകൊണ്ട് കസേരയിലിരുന്നിട്ട്, 'സർ എന്തെങ്കിലും ജോലിയുണ്ടോ'യെന്ന് ചോദിച്ചു. അപ്പോൾ അദ്ദേഹം എന്റെ പാസ്പോർട്ടും ഡിഗ്രി സർട്ടിഫിക്കറ്റുമൊക്കെ പരിശോധിച്ചിട്ട്, ഒരു ചോദ്യം മാത്രമേ ചോദിച്ചുള്ളു. "നീ ഓർത്തഡോക്സ്കാരൻ ആണോ?" 'അതെ' എന്നു പറയുകയും 'എന്നാൽ നീ പൊയ്ക്കൊ' എന്നു പറയുകയും, ഞാൻ നന്ദി പറഞ്ഞ് എഴുന്നേറ്റ് മനസ്താപത്തോടെ പുറത്തേക്ക് പോന്നു. മോളിയോട് ഇക്കാര്യം പറഞ്ഞു. അപ്പോഴാണ് നായരങ്കിൾ പറഞ്ഞ കാര്യം ഓർത്തത്. അതായത്, ചില കമ്പനികളിലും ഓഫീസുകളിലുമൊക്കെ സഭയുടെയും വിശ്വാസത്തിന്റെയും മാനദണ്ഡത്തിൽ

മാത്രം ജോലി കൊടുക്കുന്ന മലയാളികളായ ഉന്നതന്മാരുണ്ട്. വേക്കൻസി ഉണ്ടെങ്കിലും വെളിപ്പെടുത്തില്ല, ആർക്കും കൊടുക്കുകയുമില്ല. അതവരുടെ ബന്ധുക്കൾക്ക് വേണ്ടി റിസർവ് ചെയ്ത് വച്ചിരിക്കുകയായിരിക്കും. അങ്ങനെ നിരാശനായി ഇരിക്കുമ്പോഴാണ്, എന്റെ വീട്ട് അഡ്രസ്സിൽ ഒരു കവർ ലഭിക്കുന്നത്. തുറന്ന് നോക്കി വായിച്ചപ്പോൾ, അത്ഭുതം തന്നെ എന്ന് പറയട്ടെ. നാഷണൽ കെമിക്കൽസ് ലിമിറ്റഡ് കമ്പനിയിൽ 120 കുവൈറ്റി ദിനാർ ശമ്പളത്തിൽ, ഒരു മാസത്തെ നോട്ടീസ് കാലയളവിൽ, സ്റ്റോർ കീപ്പറായി നിയമിച്ചുകൊണ്ടുള്ള അപ്പോയിന്റ്മെന്റ് ഓർഡർ ലഭിച്ചിരിക്കുന്നു. അപ്പോൾ ഞാൻ മനസ്സിലാക്കി, ഈ ജനറൽ മാനേജരായ ഏബ്രഹാം തോമസ് എന്നെ ചിലപ്പോൾ പള്ളിയിൽ വച്ചു കണ്ടിരിക്കും. അതുകൊണ്ടാണ് "നീ ഒരു ഓർത്തഡോക്സ്കാരൻ ആണോ?" എന്ന് ചോദിച്ചതിന്റെ കാരണവും തുടർന്ന്, പ്രസ്തുത നിയമന ഉത്തരവ് ലഭിച്ചതും! "എന്റെ സഹായക്കാരൻ എവിടെ നിന്നു വരും? എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച ദൈവത്തിന്റെ സന്നിധിയിൽ നിന്നാകുന്നു" (സങ്കീ. 121:1-2). ദൈവത്തിനു സ്തോത്രം.

അങ്ങനെ 1979 സെപ്റ്റംബർ മുതൽ നാഷണൽ കെമിക്കൽസ് കമ്പനിയിൽ ജോലിയിലായി. പിന്നീട്, എനിക്ക് കുവൈറ്റ് എയർഫോഴ്സിലെ ജോലി ലഭിച്ചപ്പോൾ, എന്റെ രാജി 1980 ഒക്ടോബർ മുതൽ സ്വീകരിച്ച് എന്നെ സഹായിച്ച അച്ചൻകുഞ്ഞു സാറെന്ന, ഏബ്രഹാം തോമസിനെ എനിക്കൊട്ടും മറക്കുവാൻ പറ്റുകയില്ല!

1986-ൽ ഞാൻ കുവൈറ്റിൽ നിന്നും പോരുന്ന സമയത്ത് ഈ മാന്യദേഹത്തെ കാണുവാൻ സാധിച്ചില്ല. എന്നാൽ ഞാൻ അന്വേഷണത്തിലായിരുന്നു.

യാദൃച്ഛികമായി തലക്കോട് ബോയിസ് ഹോമിൽ പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ ഡയറക്ടറി കണ്ടപ്പോൾ, അതൊന്ന് വെറുതെ പരതിയപ്പോൾ അതിശയമെന്നു പറയട്ടെ, ഏബ്രഹാം തോമസ് പി. എന്ന പേരിൽ കുടുംബസഹിതമുള്ള ഫോട്ടോയോടു കൂടി ബി.എസ്.എൻ.എൽ. ഫോൺ നമ്പറും, മൊബൈൽ ഫോൺ നമ്പറും ലഭിച്ചു. പരീക്ഷണാർത്ഥം വിളിച്ചു ചോദിച്ചപ്പോൾ കുവൈറ്റിൽ നാഷണൽ കെമിക്കൽസ് ലിമിറ്റഡ് കമ്പനിയിലെ എന്റെ ബോസായ അച്ചൻകുഞ്ഞു സാറാണെന്നറിഞ്ഞത്, ഞങ്ങൾക്ക് രണ്ടുപേർക്കും വലിയ ഒരു അത്ഭുതകരമായ ഒരു കൂടിക്കാഴ്ചയായിരുന്നു; ഫോണിൽ കൂടെ.

ഇത് ഏതാണ്ട് 30 വർഷങ്ങൾക്കുശേഷം, 2017 സെപ്റ്റംബർ 9-ാം തീയതി ശനിയാഴ്ച നടന്ന കൂടികാഴ്ചയായിരുന്നു. ദൈവത്തിന് സ്തോത്രം. സ്തുതി.

## കുവൈറ്റ് എയർഫോഴ്സിൽ

1980 മാർച്ച് മാസം 13-ാം തീയതി മുതൽ 3 വർഷത്തേക്ക് സ്പെഷ്യൽ കോൺട്രാക്റ്റിൽ, കുവൈറ്റി ദിനാർ 250/- ശമ്പളത്തിൽ, 3 മാസത്തെ നോട്ടീസ് കാലയളവിൽ സ്റ്റോർ അക്കൗണ്ടന്റ് തസ്തികയിൽ സ്ഥിര മായ ഒരു ജോലി ലഭിച്ചു. ദൈവത്തെ മഹത്വപ്പെടുത്തുന്നു.

1982 ജൂണിൽ ഞങ്ങൾ അവധിയിൽ വന്നു. ഈ സമയം കൊണ്ട് ദൈവാനുഗ്രഹത്താൽ പൂനായിൽ, കിർക്കിയിലെ അനംഥ് റോഡിൽ ഭിസെ ചേംബേഴ്സ് എന്ന ഫ്ളാറ്റിന്റെ പണി തീർന്നു. അങ്ങനെ ഞങ്ങ ൾക്ക് ആദ്യമായി ഒരു നല്ല ഭവനം ഉണ്ടായി. ദൈവത്തിന് സ്തോത്രം. സ്തുതി.

അവധി കഴിഞ്ഞ് തിരികെ പോകുന്ന സമയത്ത് മക്കൾക്ക് 2 പേർക്കും പാസ്പോർട്ടുണ്ടായിരുന്നതിനാൽ അവരെയും കൂട്ടത്തിൽ കൊണ്ടു പോകുവാൻ ആഗ്രഹിച്ച് ശ്രമിച്ചപ്പോൾ, മോളിയുടെ മാതാപിതാക്കൾ “ഇപ്പോൾ കുഞ്ഞുങ്ങളെ നിങ്ങൾ കൊണ്ടുപോകരുത്. അവരെ നോക്കു ന്നത് നിങ്ങൾക്ക് ഒരു ബുദ്ധിമുട്ടായിരിക്കുമല്ലോ! കുഞ്ഞുങ്ങൾ ഇവിടെ നിന്ന് പഠിക്കട്ടെ. അവർ ഞങ്ങൾക്ക് ഒരു കൂട്ടും ആയിരിക്കുമല്ലോ” എന്ന് പറഞ്ഞതിനാൽ മക്കളെ കൊണ്ടുപോകുവാൻ സാധിച്ചില്ല.

അവധിക്ക് ശേഷം ഞങ്ങൾ തിരികെ വന്ന് ജോലിയിൽ പ്രവേശിച്ചു. ഫഹാഹീലിൽ തന്നെ ഞങ്ങൾ വീടു മാറി. തങ്കച്ചന്റെയൊക്കെ ഫ്ളാറ്റി നടുത്തായിരുന്നു. സമുദ്ര തീരത്തിനടുത്ത്, മെയിൻ റോഡിൽ ഒരു കുവൈറ്റി വില്ല, സകല സൗകര്യങ്ങളോടും കൂടിയ ഒരു ഔട്ട്ഹൗസ്, വാടകയ്ക്ക് ലഭിച്ചു. അഹമ്മദെന്ന ഒരു പാക്കിസ്ഥാനി അങ്കിളും കുടും ബവും പ്രസ്തുത വിധവയായ കുവൈറ്റിയുടെ വേറൊരു വലിയ ഔട്ട് ഹൗസിൽ താമസിക്കുന്നുണ്ടായിരുന്നു. വളരെ നല്ല ആളുകളായിരുന്നു. അവരും മക്കളുമായി ഞങ്ങൾക്ക് നല്ല സുഹൃദ്ബന്ധമുണ്ടായിരുന്നു. അവർക്ക് 2 ആൺ മക്കളും 2 പെൺമക്കളുമുണ്ടായിരുന്നു.

## എനിക്കൊരപ്പനായ അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോ ദോസിയോസ് തിരുമേനിയുടെ വീട് സന്ദർശനം

നാട്ടിൽ നിന്നും വന്നതിനു ശേഷം പതിവുപോലെ ഒരു വെള്ളിയാഴ്ച, കുവൈറ്റ് സിറ്റി പള്ളിയിൽ പോയപ്പോൾ ഒരു തിരുമേനിയായിരുന്നു വി. കുർബാന ചൊല്ലിയത്. വി. കുർബാനയ്ക്കുശേഷം വികാരി അച്ചൻ അത് ഇടവക മെത്രാപ്പോലീത്താ ആണെന്നും, കുവൈറ്റ് ഉൾപ്പെടുന്ന കൽ ക്കട്ടാ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോക്ടർ സ്തേഫാ നോസ് മാർ തേവോദോസിയോസ് തിരുമേനി ആണെന്നും പറഞ്ഞു.

പുറത്തേക്ക് വന്നപ്പോൾ എന്റെ ഒരു മൂത്ത ജ്യേഷ്ഠൻ അറുപതിലെ കുഞ്ഞിച്ചായന്റെ മകൻ ഏലിയാച്ചൻ വന്ന് എന്നോടു പറഞ്ഞു: "ഇത് നമ്മുടെ കയ്യാലത്തെ തിരുമേനിയാണ്. നമ്മുടെ പള്ളിയിൽ വികാരിയായിരുന്നു. പിന്നീട് പഠിക്കാൻ ഭിലായിയ്ക്ക് പോയി. ഞാൻ തിരുമേനിയെ നാട്ടിൽ വച്ചു കണ്ടിട്ടുണ്ട്. പല പ്രാവശ്യം നമ്മുടെ പള്ളിയിൽ വന്നിട്ടുണ്ടായിരുന്നു." കൂടാതെ എന്റെ അപ്പച്ചൻ (ഏലിയാച്ചൻ വല്യപ്പൻ) അമ്മ വഴിയിൽ തിരുമേനിയുടെ ചേട്ടനായിട്ടു വരുമെന്നും അവൻ പറഞ്ഞു.

കൊച്ചുപ്പാപ്പനും മറ്റ് അച്ചന്മാരെക്കുറിച്ച് പറയുമ്പോൾ, ഈ അച്ചനെ (അഭിവന്ദ്യ തേവോദോസിയോസ് തിരുമേനിയെ) കുറിച്ച് ഇപ്രകാരം പറയുന്നത് പലപ്പോഴും കേട്ടിട്ടുണ്ട്. അതായത് ഞങ്ങളുടെ (കൊച്ചുപ്പാപ്പന്റെ) അമ്മയുടെ അടക്കത്തിനുശേഷം 40 ദിവസം കുർബാന ചൊല്ലിച്ചപ്പോൾ, ആദ്യ ദിവസം ഈ അച്ചനായിരുന്നു കുർബാന ചൊല്ലിയത്. വീട്ടിൽ ധൂപം വയ്ക്കാൻ വന്നപ്പോൾ ഞങ്ങളുടെ അച്ചായൻ (ഞങ്ങളുടെ അപ്പച്ചൻ) അച്ചനോട് പറഞ്ഞു: "അച്ചാ, അച്ചന്റെ കുർബാന നല്ല അനുതാപമുള്ള കുർബാനയാണ്. നല്ല ഇമ്പമുള്ള സ്വരം, അച്ചൻ ഒരു മേൽപട്ടക്കാരനാകും. ഞാൻ കാണുകയില്ല; എന്റെ മക്കൾ കാണും." അങ്ങനെ അത് സംഭവിച്ചു!

അങ്ങനെ തിരുമേനി വീട്ടിൽ വന്നപ്പോൾ എന്നോട്, "എടാ മോനേ, ഞാൻ നിനക്ക് ആരാണെന്നറിയാമോ? ഞാൻ നിന്റെ ഉപ്പാപ്പനാണ്. അറിയാമോ?" അറിയാമെന്ന് ഞാൻ പറഞ്ഞു. പ്രാർത്ഥന കഴിഞ്ഞു പോകാൻ നേരത്ത് ഞാൻ ഒരു കവറിൽ 2 പത്തു കുവൈറ്റി ദിനാർ നോട്ടുകൾ ഇട്ട് കൈയിൽ കൊടുത്തപ്പോൾ പറഞ്ഞു, "ഞങ്ങൾ നാട്ടിൽ നിന്ന് വന്നിട്ട് ശമ്പളമൊന്നും കിട്ടാൻ സമയമായില്ല; അതുകൊണ്ട് ഞങ്ങൾക്കിപ്പോൾ ഇത്രമേ തരാൻ പറ്റുകയുള്ളു." തിരുമേനി അത് വാങ്ങി സന്തോഷത്തോടെ തന്റെ പോക്കറ്റിലിട്ടു. അപ്പോൾ ഞാൻ തിരുമേനിയോടു പറഞ്ഞു: "ഞങ്ങൾ നാട്ടിൽ നിന്നും കുറച്ച് ചേന, ചേമ്പ്, കാച്ചിക്ക കൊണ്ടുവന്നിട്ടുണ്ട്. പുഴുങ്ങി തിന്നാൻ സമയമുണ്ടെങ്കിൽ അതു പുഴുങ്ങാം." അപ്പോൾ, "എടാ മോനെ, നീ അതു പുഴുങ്ങിക്കോ. ഞാൻ തിരികെ വരാമെന്നു" പറഞ്ഞു പോയി. ഞങ്ങൾ ഉടനെ ചേന, കണ്ണൻ ചേമ്പ്, കാച്ചിക്ക, കപ്പ എല്ലാം പുഴുങ്ങി വച്ചു. ഞാൻ നല്ല ഒരു മുളക് ചമ്മന്തിയും ഉണ്ടാക്കി വച്ചു.

ഒന്നൊന്നര മണിക്കൂറിനുശേഷം തിരുമേനിയും തിരുമേനിയെ കൊണ്ടുവന്ന ആളും വീട്ടിൽ തിരികെ വന്നു. ഞങ്ങൾ മേശ ഒരുക്കി. ഈ കിഴങ്ങുവർഗ്ഗങ്ങളെല്ലാം ഓരോരോ പ്ലെയിറ്റിൽ വച്ചു. എന്റെ മുളക് ചമ്മന്തിയും കൂട്ടി തിരുമേനി എല്ലാ കിഴങ്ങുകളും നല്ലതുപോലെ കഴിച്ചു.

കഴിച്ചുകൊണ്ടിരുന്നപ്പോൾ, "എടാ മോനേ, ഞങ്ങൾക്കിതൊന്നും കിട്ടു കേലടാ, ഞങ്ങൾക്ക് ബേക്കറി പലഹാരങ്ങളാ തരുന്നത്. ഏതായാലും നീ എന്നോട് ചോദിച്ചത് നന്നായി." അപ്പോൾ ഞാൻ ചോദിച്ചു, "തിരു മേനി, കുടിക്കാൻ കട്ടൻകാപ്പി ഉണ്ടാക്കട്ടെ." മധുരമില്ലാതെ ഉണ്ടാക്കി ക്കോളാൻ പറഞ്ഞപ്പോൾ, മോളിയോട്, നാട്ടിലെ കാപ്പിപ്പൊടി കൊണ്ട് തിരുമേനിക്ക് ഒരു നല്ല കടുപ്പത്തിൽ കാപ്പി ഉണ്ടാക്കി കൊണ്ടു വാ എന്ന് ഞാൻ പറഞ്ഞു. അങ്ങനെ ഒരു നല്ല കട്ടൻകാപ്പിയും തിരുമേനി കുടിച്ചു. കൂടെ വന്ന അങ്കിളിന് പാൽചേർന്ന കാപ്പിയും കൊടുത്തു.

അങ്ങനെ എന്റെ ഉപ്പാപ്പൻ തിരുമേനി എന്റെ വീട്ടിലെ നാടൻ സൽ ക്കാരം ആസ്വദിച്ച് തൃപ്തനായി സന്തോഷത്തോടെ പോയി. ഞാൻ കൊച്ചായിരുന്നപ്പോൾ എന്നെ മടിയിലിരുത്തി സണ്ടേസ്കൂൾ പഠിപ്പിച്ച അച്ചനാണ് ഇതെന്ന് അപ്പോളറിഞ്ഞു. ഇതൊക്കെ ഞങ്ങൾക്ക് വലിയ സന്തോഷമായ, ഒരു വലിയ അനുഗ്രഹപ്രദമായ അനുഭവമായിരുന്നു! ദൈവത്തെ മഹത്വപ്പെടുത്തുന്നു.

## ബഹു. ഫിലിപ്പോസച്ചനെ കണ്ടുമുട്ടുന്നു

1983 മാർച്ച് 18-ാം തീയതി വെള്ളിയാഴ്ച, വി. കുർബാനയിൽ സംബ ന്ധിച്ച് പുറത്തേക്കു വന്നപ്പോൾ എന്റെ ജ്യേഷ്ഠസഹോദരൻ തച്ചേട്ട് അറു പതിലെ കുഞ്ഞിച്ചായന്റെ മകൻ ഏലിയാച്ചൻ വന്ന്, അവൻ വീടു മാറു കയാണെന്നും ഫ്ളാറ്റിന്റെ കൂദാശയാണെന്നുമറിയിച്ചു. അങ്ങനെ ഞങ്ങ ളെല്ലാവരും, അവന്റെ ഫ്ളാറ്റിന്റെ കൂദാശയിൽ സംബന്ധിച്ചു. വികാരി അച്ചനായിരുന്നു കൂദാശ നടത്തിയത്.

കൂദാശ കഴിഞ്ഞ് ഭക്ഷണത്തിന് ഇരുന്നപ്പോൾ ഞാൻ പോയില്ല. നേര ത്തെതന്നെ ഞാൻ ഏലിയാച്ചനോട്, എന്നെ ഭക്ഷണം കഴിക്കാൻ വിളി ക്കേണ്ടെന്നും, ഞാൻ നോമ്പിലും ഉപവാസത്തിലുമാണെന്നും അറിയിച്ചു. അച്ചൻ ഭക്ഷണത്തിന് ഇരുന്നപ്പോൾ എന്നെ തിരക്കി. ഏലിയാച്ചൻ എന്റെ കാര്യം അച്ചനെ ധരിപ്പിച്ചു.

അപ്പോളെന്നെ അച്ചൻ, കൂട്ടത്തിൽ വേറൊരു കസേരയിൽ ഇരുത്തി. ഞാൻ ബഹു. അച്ചന്റെ പേര് അപ്പോൾ ചോദിച്ചറിഞ്ഞു. പിന്നീട് അച്ചൻ പല ഉപദേശങ്ങളും, കാര്യങ്ങളും പറഞ്ഞുതന്നു. അച്ചനിപ്രകാരം പറഞ്ഞു, "തങ്കച്ചാ നമ്മുടെ വി. കുർബാനയെക്കാൾ വലിയ നോമ്പും ഉപവാസവും ഒന്നുമില്ല. വി. കുർബാന കഴിഞ്ഞ് ഉപവസിക്കുന്നത് തെറ്റാണ്. വിശ്വാസവിപരീതമാണ്." അതുകൊണ്ട് തങ്കച്ചൻ ഭക്ഷണം കഴിക്കണം. തങ്കച്ചന് എന്തെങ്കിലും പ്രത്യേകം ശപഥം വല്ലതുമുണ്ടെ ങ്കിൽ ഞാൻ നിർബന്ധിക്കുന്നില്ല." അപ്പോൾ എനിക്കു തോന്നി, എന്റെ

ആത്മീയകാര്യങ്ങൾ നേർവ്വഴിക്ക് നടത്താൻ വന്ന അച്ചന്റെ വാക്കുകൾ ഞാൻ മാനിക്കേണ്ടതാണെന്ന്. ഞാൻ അച്ചന്റെ കൂടെ ഭക്ഷണത്തിന് ഇരുന്നു.

ഭക്ഷണമേശയിൽ, 'തങ്കച്ചന് ഇപ്പോൾ ഇങ്ങനെ തോന്നാൻ കാരണമെന്തെന്ന്' അച്ചൻ തിരക്കി. മറുപടിയായി പ്രത്യേകം കാരണമൊന്നുമില്ലെന്ന് ഞാൻ പറഞ്ഞു. അപ്പോളച്ചൻ ചോദിച്ചു: "വല്ല ആഗ്രഹവും ഉണ്ടോയെന്ന്." മറുപടിയായി, "അതൊക്കെ ഉണ്ടായിരുന്നു. എന്നാൽ ഇനിയും അതൊട്ട് നടക്കുകയില്ല; നടക്കാൻ പോകുന്നില്ല" എന്ന് പറഞ്ഞു.

ഇങ്ങനെയാണ് ബഹു. ഫിലിപ്പോസച്ചനെ കണ്ടതും സംസാരിച്ചതും. പിൽക്കാലത്ത്, ഞങ്ങളുടെ വിവാഹകൂദാശ നടത്തി ആശീർവദിച്ചത് ബഹു. ഫിലിപ്പോസച്ചന്റെ സഹോദരിഭർത്താവായ ബഹു. റ്റി. എം. ജോർജച്ചനായിരുന്നു എന്നറിഞ്ഞു. ഇപ്പോൾ ജോർജച്ചനും കൊച്ചമ്മയും പരലോകം പ്രാപിച്ചിരിക്കുകയാണ്.

"ആചാര്യേശാ മശിഹാ! കൂദാശകളർപ്പിച്ചോ-
ഈ ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം."

## അദ്ധ്യായം 9

# "നിന്നെ വിളിക്കുന്നു"!

1983-ലെ വലിയനോമ്പ് തുടങ്ങുന്ന തിങ്കളാഴ്ച രാവിലെ നമസ്കാരം കഴിഞ്ഞപ്പോൾ ഞാൻ മോളിയോടു പറഞ്ഞു, "ഞാൻ ഇന്നു മുതൽ നോമ്പും ഉപവാസവുമാണ്. അതുകൊണ്ട് നീ ഓഫീസിൽ നിന്നും വന്ന്, നിന്റെ സൗകര്യംപോലെ വല്ലതും ഉണ്ടാക്കി തന്നാൽ മതി." ഇതത്ര കാര്യമായി എടുത്തില്ല. കാരണം, കുവൈറ്റിലെ അതികഠിനമായ വേന ലിലും ചൂടിലും, എയർകണ്ടീഷൻ ഇല്ലാത്ത പാക്കിസ്ഥാനികളുടെ കാറിലെ ദീർഘദൂര യാത്രയും മൂലം രണ്ടുമൂന്നു ദിവസം കഴിയുമ്പോൾ തനിയെ ഈ നോമ്പും ഉപവാസവും നിർത്തിക്കൊള്ളുമെന്ന് അവൾ വിചാരിച്ചിരുന്നു.

എന്നാൽ ഞാൻ വളരെ കണിശ്ശമായി തീക്ഷ്ണതയോടും ഉത്സാഹ ത്തോടും നോമ്പും ഉപവാസവും പ്രാർത്ഥനയുമായി 40 ദിവസം പൂർത്തീ കരിച്ചു. 40-ാം വെള്ളിയാഴ്ച വികാരി ബഹു. പി. ഫിലിപ്പോസച്ചന്റെ മുമ്പാകെ കുമ്പസാരിച്ച് വി. കുർബാന അനുഭവിച്ചു.

അന്നു മുതൽ "നിന്നെ വിളിക്കുന്നു, നിന്നെ വിളിക്കുന്നു" എന്ന് എന്റെ ചെവിയിൽ സദാ മുഴങ്ങിക്കൊണ്ടിരുന്നു. എന്റെ അറിവിൽ 40-ാം വയ സ്സിൽ ചിലർക്കൊക്കെ Hallucination അല്ലെങ്കിൽ ഒരു മതിഭ്രമം ഉണ്ടാ കുമെന്ന് എന്റെ വായനയിൽ മനസ്സിലാക്കിയിട്ടുണ്ട്. അതിനാൽ ആരോടും ഇക്കാര്യം പറഞ്ഞില്ല.

എന്നാൽ ഈ ഉണർത്തൽ കഷ്ടാനുഭവ ആഴ്ചയിൽ പെസഹാ വ്യാഴാഴ്ച വരെ വളരെ ശക്തമായിരുന്നു. ഗുഡ് ഫ്രൈഡേ, അല്ലെങ്കിൽ "വലിയ വെള്ളിയാഴ്ച" വരെ അതിശക്തമായി അനുഭവപ്പെട്ടുകൊണ്ടി രുന്നു. ബലഹീനനായ ഞാൻ വൈദികനായതിനുശേഷം, പുരാതന ഏവൻഗേലിയോൻ പുസ്തകങ്ങളിൽ നിന്നും തത്തുല്യ വേദവായന കുറിപ്പുകളിൽ നിന്നും മനസ്സിലാക്കിയത്, പിതാക്കന്മാർ ഉപയോഗിച്ചിരു ന്നത് "വലിയ വെള്ളിയാഴ്ച" അല്ലെങ്കിൽ 'സ്കീപ്പൂസായുടെ വെള്ളി യാഴ്ച' എന്നൊക്കെ ആയിരുന്നു എന്നാണ്. പിന്നീട് സഭ എങ്ങനെ ഈ 'ദുഃഖ'ത്തിലേക്ക് പോയി എന്നറിയുന്നില്ല. ഇക്കാര്യത്തിൽ സായിപ്പന്മാ രുടെ "ഗുഡ് ഫ്രൈഡേ" എന്ന സംജ്ഞ വളരെ അർത്ഥവത്താണ്. ഈ വെള്ളിയാഴ്ച ഇല്ലായിരുന്നെങ്കിൽ ഇന്ന് ക്രിസ്തീയ സഭ ഉണ്ടാകുമായി രുന്നില്ല! അതുകൊണ്ടാണ് "സർവ്വ ദിനങ്ങളിലും വലുതാം ഞായർ" എന്ന് ഞായറാഴ്ചയെ കുറിച്ച് പാടുന്നതുപോലെ, "വലിയ വെള്ളി യാഴ്ച" എന്ന് പിതാക്കന്മാർ ഉപയോഗിച്ചത്. ആയതിനാൽ ബലഹീന നായ ഞാൻ ദുഃഖവെള്ളിയാഴ്ച എന്നുപയോഗിക്കുകയേ ഇല്ല.

അന്ന് കുവൈറ്റിൽ രണ്ടു പള്ളികളിലായിട്ടായിരുന്നു “വലിയ വെള്ളി യാഴ്ച”യുടെ ശുശ്രൂഷകൾ നടത്തിയിരുന്നത്. പ്രഭാതനമസ്കാരം മുതൽ ഒമ്പതാം മണി നമസ്കാരം വരെ, രാവിലെ 8 മണി മുതലും, തുടർന്ന് സ്ലീബാ നമസ്കാരവും, കബറടക്ക ശുശ്രൂഷയും, കുവൈറ്റ് സിറ്റി പള്ളി യിൽ വച്ച് ഉച്ചക്ക് 2 മണി മുതൽ നടത്തുന്നതായിരുന്നു പതിവ്. ഞങ്ങൾ 2 പള്ളികളിലും, നമസ്കാരത്തിലും ശുശ്രൂഷകളിലും സംബന്ധിച്ചി രുന്നു. അപ്രകാരമുള്ള യാത്രാക്ലേശത്താൽ ഞങ്ങൾ രണ്ടുപേരും വീട്ടിൽ വന്ന് നേരത്തെ ഉറങ്ങാൻ കിടന്നു. മോളി കട്ടിലേൽ കയറിയതും, നല്ല ഗാഢനിദ്രയിലും ആയി.

എന്നാൽ എനിക്ക് ഉറങ്ങാൻ സാധിക്കുന്നില്ല. “നിന്നെ വിളിക്കുന്നു, നിന്നെ വിളിക്കുന്നു” എന്നുള്ള ഉണർത്തൽ, എന്നെ വല്ലാതെ അലട്ടി കൊണ്ടിരുന്നു. പല ഒഴിവുകഴിവുകൾ ഒക്കെ നോക്കുകയും, പറയുകയും, പ്രയോഗിക്കുകയും ചെയ്തെങ്കിലും അതെല്ലാം നിഷ്ഫലമായിരുന്നു!

അങ്ങനെ നേരം ഒത്തിരിയായി. പാതിരാത്രിയൊക്കെ കഴിഞ്ഞു കാണും, കൈയേൽ വാച്ച് ഉണ്ടായിരുന്നെങ്കിലും, ഈ ഒരു സാഹചര്യ ത്തിൽ അതൊക്കെ നോക്കാൻ സാവകാശമില്ലായിരുന്നു. ഈ ഒരു ഉണർ ത്തൽ അതിശക്തമായി എന്നെ അലട്ടിക്കൊണ്ടിരുന്നു. അവസാനം, “നിന്നെ വിളിക്കുന്നു, നിന്നെ വിളിക്കുന്നു, നിരസിക്കരുത്, നീ രോഗി ആയിത്തീരും” എന്നു പറഞ്ഞു.

സംഗതി ഇത്രയുമായപ്പോൾ ഗത്യന്തരമില്ലാതെ തലക്കീഴിൽ നിന്ന് വേദപുസ്തകം എടുത്ത് വേറൊരു മുറിയിൽ ചെന്നു പ്രാർത്ഥിച്ചു, “ദൈവമേ! ഇതു നിന്റെ ജീവനുള്ള സത്യവേദപുസ്തകം ആണ്. ഇതിൽ നിന്നും, എന്നിൽ നിന്നും, നീ ആഗ്രഹിക്കുന്നത് എന്താണെന്ന് എനിക്കു കാണിച്ചു തരേണമേ.”

കണ്ണുതുറന്നപ്പോൾ എനിക്ക് കിട്ടിയത് യെശയ്യാ പ്രവചനം ഒന്നാം അദ്ധ്യായം, അതിൽ 17 മുതൽ 20 വരെയുള്ള വാക്യങ്ങൾ വായിച്ചു. അതിപ്രകാരം വായിക്കുന്നു: “നന്മ ചെയ്‌വാൻ പഠിപ്പിൻ; ന്യായം അന്വേ ഷിപ്പിൻ; പീഡിപ്പിക്കുന്നവനെ നേർവഴിക്കാക്കുവീൻ, അനാഥന് ന്യായം നടത്തി കൊടുപ്പിൻ; വിധവയ്ക്കു വേണ്ടി വ്യവഹരിപ്പിൻ. വരുവിൻ നമുക്ക് തമ്മിൽ വാദിക്കാമെന്ന് യഹോവ അരുളിചെയ്യുന്നു. നിങ്ങളുടെ പാപങ്ങൾ കടുംചുവപ്പായിരുന്നാലും, ഹിമംപോലെ വെളുക്കും. രക്താം ബരം പോലെ ചുവപ്പായിരുന്നാലും പഞ്ഞിപോലെ ആയിത്തീരും. നിങ്ങൾ മനസ്സ് വച്ച് കേട്ടനുസരിക്കുന്നുവെങ്കിൽ ദേശത്തിലെ നന്മ അനുഭവിക്കും, മറുത്ത് മത്സരിക്കുന്നു എങ്കിലോ നിങ്ങൾ വാളിനിരയായിത്തീരും.” യഹോവയുടെ വായ് അരുളിചെയ്തിരിക്കുന്നു.

ഇത്രയുമായപ്പോൾ ഗത്യന്തരമില്ലാതെ ഞാൻ മോളിയെ ഉണർത്തി. ഇംഗ്ലീഷ് ബൈബിൾ എടുത്ത് പ്രസ്തുത ഭാഗം വായിക്കാനാവശ്യപ്പെട്ടു. ഞാൻ മോളിയോടു പറഞ്ഞു; "ഇരുപതാമത്തെ വാക്യം പറയുന്നതു പോലെ 'ഞാൻ രോഗി ആയിത്തീരും' എന്ന് കേട്ടുകൊണ്ടിരിക്കുകയാണ്. അല്ലെങ്കിൽ നിങ്ങളുടെ രീതിയിൽ എനിക്ക് തോന്നുന്നുവെന്നോ, എന്റെ മനസ്സിൽകൂടി പോകുന്നുവെന്നോ, എന്തു വേണമെങ്കിലും എടുത്തോ, എന്നാൽ ഞാൻ കേട്ടുകൊണ്ടിരിക്കുകയാണ്." അപ്പോൾ മോളി പറഞ്ഞു, "സാരമില്ല, നമുക്ക് പ്രാർത്ഥിച്ചിട്ട് ഉറങ്ങാം." പ്രാർത്ഥിച്ച് സുഖമായി കിട ന്നുറങ്ങി.

രാവിലെ എഴുന്നേറ്റ്, പതിവുപോലെ ഞങ്ങൾ പ്രാർത്ഥിച്ചു. പ്രാർത്ഥന കഴിഞ്ഞ് എഴുന്നേറ്റപ്പോൾ എന്നോട്, "നീ ഇനിയും മുതൽ യാമപ്രാർ ത്ഥനകൾ നടത്തണം" എന്ന് ഉണർത്തിച്ചതിനാൽ ഞാനുടൻ തന്നെ നമസ്കാരക്രമത്തിലെ ഏഴരയുടെ നമസ്കാരം നടത്തി.

അപ്പോൾ മോളി ചോദിച്ചു, "ഇതെന്നാ പ്രാർത്ഥനയാ, ഇപ്പോഴല്ലേ പ്രാർത്ഥിച്ചത്?" "ശരിയാണ്. ഇനിയും ചിലപ്പോൾ ഇങ്ങനെയൊക്കെ ആയിരിക്കും." ഈസ്റ്ററിന് എനിക്ക് രണ്ടു ദിവസം അവധി ആയിരുന്നു. മോളിക്ക് അവധിയില്ല. എന്നെ ഒറ്റയ്ക്ക് വീട്ടിൽ ഇരുത്തുന്നത് മോളിക്ക് ഭയമായിരുന്നതിനാൽ മണിയുടെ വീട്ടിൽ പോയി, അവിടെ ചെലവഴി ക്കണമെന്നാവശ്യപ്പെട്ടു. അങ്ങനെ ഞാൻ മണിയുടെ വീട്ടിലേക്കും മോളി ഓഫീസിലേക്കും പോയി.

മണിയുടെ വീട്ടിൽ ചെന്നയുടൻ തന്നെ വികാരി ഫിലിപ്പോസച്ചനെ വിളിച്ച് കാര്യങ്ങൾ പറഞ്ഞു. "അച്ചാ പണ്ടെങ്ങാണ്ടോ, എന്നെ ബാവാ തിരുമേനിയുടെ അടുത്തു കൊണ്ടുപോയെന്നും, എന്നെ മത്തായി കത്ത നാരെന്ന് വിളിക്കുകയും എന്റെ വലത്തെ തോളിൽ തട്ടി പറഞ്ഞതായിട്ട് എന്റെ മാതാപിതാക്കൾ പറയുന്നത് കേട്ടിട്ടുണ്ട്. എന്നാൽ അതൊന്നും ഇതുവരെ എന്റെ ഹൃദയത്തിൽ സ്പർശിച്ചിട്ടില്ല." അപ്പോൾ അച്ചൻ "എനിക്കൊന്നുമറിയാൻ പാടില്ല. തങ്കച്ചനെ കാണാതെ ഒന്നും പറയാൻ പറ്റുകയില്ല." അപ്പോൾ ഞാൻ പറഞ്ഞു, "അച്ചാ, യാമപ്രാർത്ഥനകൾ നടത്തണം എന്നുള്ള ഒരുണർത്തൽ ഉണ്ട്." "അങ്ങനെയാണെങ്കിൽ യാമ പ്രാർത്ഥനകൾ കഴിഞ്ഞ് 10-15 മിനിറ്റു നേരം ധ്യാനത്തിൽ നിന്നിട്ട് എന്തെ ങ്കിലും പുരോഗതി (മാറ്റം) ഉണ്ടെങ്കിൽ എന്നെ അറിയിക്കണമെന്ന്" അച്ചൻ മറുപടി നൽകി.

അങ്ങനെ മണിയുടെ വീട്ടിൽ ചെലവഴിച്ചു. ഒരു പതിനൊന്ന് പതിനൊ ന്നര മണി ആയപ്പോൾ, "നിന്റെ പ്രാർത്ഥനയുടെ സമയമായി" എന്നുള്ള ഉണർത്തലാൽ ഞാൻ അവിടെ നിന്ന് ഞങ്ങളുടെ വീട്ടിലേക്ക് വന്നു.

കൈകാലുകളൊക്കെ കഴുകി, വേദപുസ്തകം വായിച്ച്, ഉച്ചനമസ്കാരം നടത്തി.

ഉച്ചനമസ്കാരം കഴിഞ്ഞ്, അച്ചൻ പറഞ്ഞതുപോലെ കുറച്ചുസമയം കണ്ണടച്ച് ധ്യാനത്തിൽ ഞാൻ നിന്നു. കുറച്ചു കഴിഞ്ഞപ്പോൾ, എന്റെ കണ്ണിലേക്ക് ഭയങ്കരമായൊരു പ്രകാശം വീഴുകയും, തിരിച്ചും മറിച്ചും വളരെ ശക്തമായി എന്നെ വട്ടം കറക്കുകയും, ശക്തമായി കശക്കി കൊണ്ട് , "നീ പോ, നീ പോ" എന്നു പറയുകയും ചെയ്തു. അപ്പോൾ, 'എന്റെ ദൈവമേ! ഞാൻ എവിടെ പോകാനാണ് നീ പറയുന്നതെന്ന്' കരഞ്ഞു നിലവിളിച്ചു. ഇതിങ്ങനെ ആവർത്തിച്ചു. അപ്പോൾ, എന്റെ ദൈവമേ! ഞാൻ വീഴുമല്ലോ എന്ന് കരഞ്ഞ് നിലവിളിച്ചപ്പോൾ, "നീ വീഴുകയില്ല; നിന്നെ ഞാൻ വീഴിക്കുകയില്ല; ഇതുപോലെ മൂന്നു പ്രാവശ്യം ഈ ദിവസം ഉണ്ടാകും" എന്നു പറഞ്ഞു.

അങ്ങനെ പല ഒഴിവുകഴിവുകളും, വാദപ്രതിവാദങ്ങളും ഒക്കെ നടത്തിയിട്ടും എന്റെ കറക്കം നിർത്തുന്നില്ല. "അവസാനം നീ പോ, നീ പോ, നിനക്കറിയാൻ മേലേ, നിന്റെ അപ്പനറിയാൻ പാടില്ലേ, നിന്നെ ഞാൻ മത്തായി കത്തനാർ എന്നു വിളിച്ചത്? നീ എന്തുകൊണ്ട് പിന്മാറി? നീ പോ, നീ പോ" എന്നാജ്ഞാപിച്ചുകൊണ്ടിരുന്നു. ഇതിനൊക്കെ ഞാൻ കരഞ്ഞ് നിലവിളിച്ച് പല ഉത്തരങ്ങളും പറഞ്ഞതിൽ മൂന്നു കാര്യങ്ങൾ ഞാൻ ആവർത്തിച്ചിരുന്നു. ഞാൻ പിന്മാറിയവനാണ്; ഞാൻ വിവാഹം കഴിച്ചവനാണ്; എനിക്ക് ഭാര്യയും മക്കളും കുടുംബഭാരവുമുണ്ട്. അതു കൊണ്ട് ഞാനിപ്പോൾ ഇതിന് അയോഗ്യനാണ്, അനർഹനാണ് എന്നു പല പ്രാവശ്യം പറഞ്ഞെങ്കിലും അതൊന്നും അവിടുത്തേക്ക് സ്വീകാര്യ മല്ലായിരുന്നു. ഗത്യന്തരമില്ലാതെ, സഹികെട്ട്, ഞാൻ പൊയ്ക്കൊള്ളാ മേയെന്ന് മൂന്ന് പ്രാവശ്യം നിലവിളിച്ച് പറഞ്ഞപ്പോൾ, എന്റെ കറക്കം നിർത്തി. അന്ന് ഞങ്ങൾക്ക് ഫോണില്ലായിരുന്നതിനാൽ ഫിലിപ്പോസ ച്ചനെ ഇതറിയിക്കാൻ പറ്റിയില്ല.

മൂന്നു പ്രാവശ്യം വരുമെന്ന് കേട്ടെങ്കിലും ദേഹമെല്ലാം വല്ലാതെ വിയ ർത്ത് ഒലിച്ചതിനാൽ (അതുപോലെയുള്ള മൽപിടുത്തമായിരുന്നോ?) ഉടനെ പോയി പച്ചവെള്ളത്തിൽ കുളിച്ചിട്ട് സുഖമായി കിടന്നുറങ്ങി. രണ്ടേ മുക്കാൽ മൂന്ന് മണിയായപ്പോൾ ചാടി എഴുന്നേൽക്കുകയും, നമസ്കാ രക്രമം എടുത്ത് ഇരുപത്തിരണ്ടര അല്ലെങ്കിൽ ഒമ്പതാം മണി നമസ്കാരം നടത്തുകയും ചെയ്തു. തുടർന്ന് അതിലുള്ള സകല അപേക്ഷകളും, മസുമൂറാകളും, പ്രാർത്ഥനകളും മാബൂഗിലെ മാർ പീലക്സിനോസ് ബാവായുടെ നമസ്കാരങ്ങളും എല്ലാം ചൊല്ലി, ഞാൻ ധ്യാനത്തിൽ നിന്നു. മുമ്പിലത്തേതുപോലെ തന്നെ സംഭവിച്ചു! മോളി അപ്പോൾ ഓഫീ

സിൽ നിന്ന് വന്നു. എന്നെ ഇറുപ്പടക്കം പിടിച്ചു. അപ്പോൾ ഞാൻ അവളോട്, 'നീ എന്നെ പിടിക്കരുത്; ഞാൻ വീഴുകയില്ല; എന്നെ വീഴിക്കുക ഇല്ല എന്നും പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് നീ മാറിനിൽക്ക' എന്നു പറഞ്ഞു.

ഇപ്രാവശ്യം എന്നോട് ആവശ്യപ്പെടുന്നത് "പ്രാരംഭമായിട്ട് നീ ശുശ്രൂഷയിൽ കയറുവാനുള്ള ഒരുക്കങ്ങൾ ചെയ്യണം" എന്നാണ്. ഞാൻ മുമ്പിലത്തേതുപോലെ തന്നെ ഒഴിവുകഴിവുകളും തടസ്സങ്ങളും ഒക്കെ പറഞ്ഞ്, ഞാനിപ്പോളതിന് യോഗ്യനല്ല; അർഹനല്ല; എന്ന് നിലവിളിച്ചു പറഞ്ഞു. ഇതൊന്നും അവിടുത്തേക്ക് സ്വീകാര്യമല്ലായിരുന്നു. ഒടുവിൽ, ഗത്യന്തരമില്ലാതെ "ഞാൻ ചെയ്തോളാം" എന്ന് 3 പ്രാവശ്യം നിലവിളിച്ചു പറഞ്ഞപ്പോൾ എന്റെ കറക്കം നിർത്തി.

അപ്പോൾ മോളി ചോദിച്ചു, 'ചെയ്തോളാമെന്നു വിളിച്ചു പറഞ്ഞത് എന്താണ്?' അതിന് "മോളി, അതിപ്പോൾ വിവരിക്കാൻ സമയമില്ല. നമുക്ക് പള്ളിയിൽ പോകാൻ സമയമാകുന്നു. ഞാൻ കുളിച്ചതാണ്. നീ പോയി കുളിക്ക" എന്നു പറഞ്ഞപ്പോൾ അവൾ കുളിക്കാൻ പോയി.

ഈ സമയം മണിയുടെ ഭർത്താവ് തങ്കച്ചൻ, "തങ്കച്ചായാ നമുക്കു പള്ളിയിൽ പോകേണ്ടേ; ഞാൻ നിങ്ങളെ കൊണ്ടുപോകാൻ വന്നതാണ്" എന്നു പറഞ്ഞു കൊണ്ടുവന്നു. അപ്പോൾ "മോളി, കുളിക്കാൻ പോയിരിക്കയാണ്. അതുകഴിഞ്ഞ് നമുക്കു പോകാമെന്ന്" അവനോട് പറഞ്ഞു. നടന്ന സംഭവം വിവരിച്ചപ്പോൾ അവന് ഒരു പുച്ഛവും കളിയാക്കലുമായിരുന്നു.

"തങ്കച്ചാ, എനിക്കാരേയും വിശ്വസിപ്പിക്കണമെന്നില്ല. ആദ്യത്തെ സംഭവം ആരും കണ്ടിട്ടില്ല; രണ്ടാമത്തേത്, മോളി ഓഫീസിൽ നിന്നും വന്നപ്പോൾ, എന്റെ കറക്കം കണ്ട് എന്നെ ഇറുപ്പടക്കം പിടിച്ചതാണ്. അതുകൊണ്ട് ആരേയും വിശ്വസിപ്പിക്കണമെന്നില്ല. വിശ്വസിപ്പിക്കുവാൻ ശ്രമിക്കുന്നുമില്ല. നടന്നത് പറഞ്ഞു എന്നേയുള്ളു."

അങ്ങനെ ഞങ്ങൾ ഉയിർപ്പു ഞായറാഴ്ച പള്ളിയിൽ പോകുവാൻ ഉപവസിച്ച തുകയും നമസ്കാരക്രമവും, മറ്റു ശുശ്രൂഷക്രമങ്ങളും എടുത്ത് മണിയുടെ വീട്ടിൽ പോയി. അപ്പോൾ കുവൈറ്റ് റ്റി.വി. യിൽ കുട്ടികളുടെ പരിപാടികൾ നടന്നുകൊണ്ടിരിക്കുന്നതിനാൽ അവരുടെ കൂട്ടത്തിൽ റ്റി.വി. കണ്ടതിനുശേഷം ഏഴര ആയതിനാൽ റ്റി.വി. നിർത്തി. നമുക്ക് സന്ധ്യാനമസ്കാരം നടത്താം. ആരും വന്നില്ല. ഞാനവിടെ ഒരു മുറിയിൽ കയറി, കതകടച്ച്, തനിച്ച് സന്ധ്യാനമസ്കാരം നടത്തി.

എന്റെ അറിവില്ലായ്മയിൽ, ഞാൻ കൗമ്മാ ചൊല്ലി കുമ്പിട്ടാണ്

നമസ്കരിച്ചത്! മോറാൻ യേശുമശിഹാ നിന്റെ അനുഗ്രഹങ്ങളുടെ .... എന്ന പ്രാർത്ഥന കഴിഞ്ഞ് രണ്ടാം കൗമ്മായുടെ "ദൈവമേ, നീ ശുദ്ധമുള്ളവനാകുന്നു" എന്ന ത്രിത്വസ്തുതിപ്പ് ചൊല്ലി എഴുന്നേറ്റപ്പോൾ, എന്റെ കൈകൾ വി. കുർബാനയിൽ ആവസിപ്പിക്കുന്നതുപോലെയായി. തുടർന്ന് പ്രസ്തുത സ്തുതിപ്പ് ഏതെല്ലാം രീതിയിലും എത്രമാത്രം ശബ്ദത്തിലും ചൊല്ലി എന്നുള്ളത് എനിക്കും അവിടെ ഉണ്ടായിരുന്നവർക്കും മാത്രമേ അറിവുള്ളു. വീട്ടിൽ പലരും വന്നു കൂടി. അവരുടെ മുമ്പാകെയും മുറിയിൽ പോയി പ്രാർത്ഥന നടത്തുകയും തിരികെ വന്ന് അവരുടെയൊക്കെ തലയിൽ കൈ ആവസിപ്പിക്കയും ചെയ്തുകൊണ്ടിരുന്നു. ഇത് നിർത്താതെ വന്നപ്പോൾ, കൂടിയിരുന്ന സ്ത്രീകൾ മോളിയോട് 'ചുറ്റുപാടു മുഴുവൻ അറബികളാണ്. ആരെങ്കിലും പോലീസിൽ പരാതിപ്പെട്ടാൽ പ്രയാസവും അപകടവുമായിത്തീരും. അതുകൊണ്ട് ഭർത്താവിനോട് ചെന്നു പറയണം ഇത് നിർത്തണമെന്ന്' എന്ന് ഉപദേശിച്ചു. ഭർത്താവ് കേൾക്കും എന്ന് പറയുന്നതൊക്കെ ഞാൻ കേൾക്കുകയും ചെയ്യുന്നുണ്ട്!

കുറച്ചു കഴിഞ്ഞ് ഞാൻ നോക്കിയപ്പോൾ കണ്ടത്, സാൽമിയായിൽ നിന്ന് മോളിയുടെ മൂത്ത അമ്മാച്ചൻ, ഡാഡിയും മമ്മിയും, ഇളയ അമ്മാച്ചൻ, തങ്കച്ചായനും ആന്റിയും വന്നതായിട്ടാണ്. അങ്ങനെ അവരെയും ഇരുത്തിക്കൊണ്ട് എന്റെ ക്രിയകൾ തുടരുകയും അവരുടെയൊക്കെമേൽ കൈ ആവസിപ്പിക്കുകയും ഒക്കെ ചെയ്തുകൊണ്ടിരുന്നു.

അങ്ങനെ മോളി വന്ന് ഇത് നിർത്തണമെന്നാവശ്യപ്പെട്ടപ്പോൾ മോളിയോട്, "ഞാനിതു നിർത്തണമെങ്കിൽ നിങ്ങളെന്നെ പീലിപ്പോസച്ചന്റെ അടുക്കൽ കൊണ്ടുപോകണം; അതല്ലെങ്കിൽ അച്ചൻ ഇവിടെ വരണം" എന്ന് പറഞ്ഞു. അപ്പോൾ തങ്കച്ചൻ ഉടനെ അഹമ്മദിയിൽ പോയി, ജെയിംസ് മാത്യു അച്ചനെ കൊണ്ടുവന്നു. അപ്പോഴത്തെ എന്റെ മിഥ്യാബോധത്താൽ, അച്ചനിവിടെ കമ്പനിജോലിക്കാരനാണല്ലോ, വൈദിക ശുശ്രൂഷയിലുള്ള അച്ചനായിട്ടല്ലല്ലോ ജീവിക്കുന്നതെന്നുള്ള ചിന്തയാൽ അച്ചനെ നിരസിച്ചു. പിന്നീടത് തെറ്റാണെന്ന് തോന്നിയതിനാൽ അച്ചനോട് ക്ഷമ ചോദിച്ച്, പിന്നെ അച്ചനെ ഇരുത്തിക്കൊണ്ട് എന്റെ ക്രിയകൾ തുടർന്നു!

അവസാനം ജെയിംസച്ചൻ തങ്കച്ചനെ വിളിച്ച് മാത്യുവിനെ ഫിലിപ്പോസച്ചന്റെ പക്കൽ കൊണ്ടുപോകണം, എനിക്ക് വരാൻ പറ്റില്ല; എനിക്ക് വെളുപ്പിന് അഹമ്മദി പള്ളിയിൽ ഉയിർപ്പുപെരുന്നാൾ നടത്തണം. അതുകൊണ്ട് നിങ്ങൾ പോയി വരിക എന്നു പറഞ്ഞ് എന്റെ തലയിൽ കൈ വച്ച് പ്രാർത്ഥിച്ചിട്ട്, അച്ചനെയും കൊണ്ട് തങ്കച്ചൻ അഹമ്മദിയിൽ പോയി തിരികെ വന്ന് ഫിലിപ്പോസച്ചനെ ഫോണിൽ എനിക്ക് വിളിച്ചുതന്നു.

അപ്പോഴും ഞാൻ ത്രിത്വസ്തുതിപ്പ് ഉച്ചത്തിൽ ഫോണിൽ കൂടെ ചെയ്തുകൊണ്ടിരുന്നു. അച്ചൻ വളരെ ശാസനാരീതിയിൽ 'എന്താണ് തങ്കച്ചാ' എന്നു ചോദിച്ചപ്പോൾ, 'അച്ചാ, ഞാൻ ചെയ്തത് തെറ്റാണോ ശരിയാണോ എന്ന് നിർവ്വചിക്കുവാൻ ഞാൻ പ്രാപ്തനല്ല. മനസ്സും ശരീരവും എന്റെ നിയന്ത്രണത്തിലല്ല. എനിക്കൊന്നും ചെയ്യുവാൻ കഴികയില്ല. ഇക്കാര്യങ്ങളിൽ തികച്ചും ഞാൻ അപ്രാപ്തനാണ്! എനിക്ക് അച്ചനെ കാണണം, അല്ലാതെ ഇത് നിർത്തുവാൻ പറ്റുകയില്ല.' അപ്പോളച്ചൻ, 'തങ്കച്ചാ, എനിക്കിപ്പോൾ അവിടെ വരാൻ പറ്റില്ല. ഒത്തിരി ആളുകൾ ഇവിടെ കുമ്പസാരിക്കാനുണ്ട്. അതുകഴിഞ്ഞ് എനിക്ക് പള്ളിയിൽ പോകണം. അതുകൊണ്ട് തങ്കച്ചനിങ്ങോട്ട് വാ. വഴിയിൽ ശബ്ദം കൂടാതെ വരണം. വരുവാൻ പറ്റുമോ?' ആ സമയം മുതൽ ഞാൻ നിശ്ശബ്ദനായി, പ്രാർത്ഥനകൾ ചൊല്ലിക്കൊണ്ടിരുന്നു. അബ്ബാസിയായിൽ ഞങ്ങളെല്ലാവരും കൂടി അച്ചന്റെ പാഴ്സനേജിലേക്ക് പോയി. മോളിയും തങ്കച്ചനും ഞാനും മുൻസീറ്റിൽ വേറൊരാളും തങ്കച്ചന്റെ കാറിലും, തങ്കച്ചായനും ആന്റിയും അവരുടെ കാറിലും, ഡാഡിയും മമ്മിയും , തമ്പിയും, ലീലയും, രാമകൃഷ്ണനും, അയാളുടെ ഭാര്യ മണിയും അവരവരുടെ കാറുകളിലും കൂടാതെ വേറെ പലരുമുണ്ടായിരുന്നു ആ യാത്രയിൽ.

## അദ്ധ്യായം 10

# ഒരപ്രതീക്ഷിത അനുഭവം!

കുറച്ചു ദൂരം ചെന്നപ്പോൾ, തങ്കച്ചൻ കാർ നിർത്തിയിട്ട് "തങ്കച്ചായാ, നമ്മുടെ അച്ചൻ ദേ ഈ വീട്ടിൽ ഒരാൾ മരിക്കാറായതിനാൽ വന്നിട്ടുണ്ട്. അതുകൊണ്ട് തങ്കച്ചായനിങ്ങോട്ട് ഒന്നിറങ്ങിക്കോ." ഞാൻ അനുസരിച്ച് കാറിൽ നിന്നിറങ്ങി. ഇടനാഴിയിൽ കാൽ വച്ചപ്പോൾ, ഞാൻ ഒരു വീട്ടിലേക്കല്ല വന്നിരിക്കുന്നതെന്ന് ഗ്രഹിച്ചു.

ഒരു മുറിയിൽ പ്രവേശിച്ചപ്പോൾ മൂന്നാലു കടാമുട്ടന്മാരായ മസ്രികൾ (മിസ്രേം-ഈജിപ്ത്) അജാനുബാഹുക്കൾ വന്ന് എന്നെ ഇറുപ്പടക്കം പിടിച്ചു. തത്സമയത്തെ എന്റെ ശക്തിയാൽ, ഞാനൊന്ന് ഒതറിച്ചപ്പോൾ എന്നെ പിടിച്ചവർ നാലും നാലുവശം ചിതറിപ്പോയി. പിന്നീട് പിടിയും വലിയും സഹിക്കാതായപ്പോൾ തങ്കച്ചനോട്, 'ഇവരെന്നെ പിടിക്കുകയും വലിക്കുകയും ചെയ്യരുതെന്നും ഞാൻ നിങ്ങൾ പറയുന്നതെല്ലാം അനുസരിക്കാമെന്നും ഇവരോട് പറയണമെന്നാവശ്യപ്പെട്ടു. അങ്ങനെ അവരെന്നെ വിട്ടു.

കുറച്ചു സമയം കഴിഞ്ഞ് ഡോക്ടർ അഹമ്മദ് വന്നു. എന്തു സംഭവിച്ചു? ഡോക്ടർ ആരാഞ്ഞു.

"ഒന്നും പറ്റിയില്ല. റംസാൻവ്രതം പോലെ, ഞങ്ങളുടെ അമ്പത് നോമ്പും ഉപവാസവും എടുത്തു. തുടർന്ന് അനിയന്ത്രിതമായ ചില മാറ്റങ്ങൾ എനിക്കുണ്ടായി."

"സാരമില്ല. ഒരിഞ്ചക്ഷൻ എടുക്കുക. എല്ലാം ശരിയാകും." ഡോക്ടർ മൊഴിഞ്ഞു.

"ശരി ഡോക്ടർ. എന്തുവേണമെങ്കിലും ചെയ്തുകൊൾക. എന്നാൽ നിങ്ങളുടെ ഇഞ്ചക്ഷനോ മരുന്നോ ഒന്നും എന്റെ ശരീരമനസ്സുകൾക്കോ, ആത്മാവിനോ ദേഹിക്കോ ബാധിക്കില്ല" എന്നു പറഞ്ഞ് എന്റെ ഇടതുകൈ നീട്ടികൊടുത്തത് ഞാൻ ഓർക്കുന്നു!

പിറ്റേദിവസം ഞാനുണരുന്നത് വൈകുന്നേരം അഞ്ചുമണിയോടുകൂടിയാണ്. ഉണർന്നപ്പോൾ അവിടുത്തെ ബഹളങ്ങളും ആരവാരങ്ങളും ഒക്കെ കാണുകയും കേൾക്കുകയും ചെയ്തപ്പോൾ ഞാൻ തികച്ചും ഒരപ്രതീക്ഷിത സ്ഥലത്താണ് വന്നിരിക്കുന്നതെന്ന് മനസ്സിലായി; ഒരു മാനസികരോഗാശുപത്രിയിൽ.

എന്റെ നാക്ക് തളർന്ന് താണുപോകുന്ന ഒരനുഭവമായിരുന്നു. ഞാൻ

എന്റെ കിടക്കയിൽ ഇരുന്ന് ഇപ്രകാരം പ്രാർത്ഥിച്ചു, “ദൈവമേ, എന്നെ കൊണ്ട് എന്തെങ്കിലും ഉദ്ദേശ്യമുണ്ടെങ്കിൽ ഇവിടുത്തെ ബഹളങ്ങളും ഉപദ്രവങ്ങളും സഹിക്കുവാനും ക്ഷമിക്കുവാനുമുള്ള ശക്തി തരണം. അതല്ല, എന്നെയും ഇവരെപ്പോലെ ആക്കണമെങ്കിൽ അവിടുത്തെ ഇഷ്ടം!” പ്രാർത്ഥിച്ച് കണ്ണ് തുറന്നുനോക്കുന്നത് ഫിലിപ്പോസച്ചന്റെ കണ്ണിലേയ്ക്കായിരുന്നു!

“തങ്കച്ചൻ പ്രാർത്ഥിക്കയായിരുന്നോ” എന്ന് അച്ചൻ ചോദിച്ചു. അതെ എന്നു പറഞ്ഞതും, അച്ചൻ എന്റെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചതും ഓർക്കുന്നു. അച്ചൻ മാത്രമാണ് ആദ്യമായി എന്നെ മനസ്സിലാക്കുന്നത്! പിന്നീട് അച്ചനുമായിട്ടുള്ള അടുപ്പത്താൽ, ഞങ്ങൾ തമ്മിൽ മനോവായന നടത്തിയിട്ടുണ്ട്. ഞാൻ മനസിൽ വിചാരിക്കുന്ന കാര്യങ്ങൾ അച്ചൻ പറയും. അതുപോലെ അച്ചന്റെ മനസ്സിലെ കാര്യങ്ങൾ ഞാൻ പറയുമായിരുന്നു!

അവിടെ ഒരു കോസ്മോപോലിറ്റൻ, അതായത് സാർവ്വദേശിക അന്തരീക്ഷമായിരുന്നു. അതുകൊണ്ട് പലർക്കും സെഡേഷൻ അല്ലെങ്കിൽ മയങ്ങാൻ മരുന്ന് കൊടുത്തിട്ടുപോലും വലിയ ബഹളവും അടിയും പിടിയുമൊക്കെ നടന്നെങ്കിലും എന്നെ ഒരുത്തൻപോലും വന്ന് ഒന്നു തൊട്ടുനോക്കുക പോലും ചെയ്തിട്ടില്ല. അഞ്ചാറു വലിയ കടാമുട്ടന്മാരുണ്ടായിരുന്നു. അതിൽ മൂന്നാലു കറുത്തവന്മാർ, ആഫ്രിക്കക്കാരായിരിക്കും വലിയ ഉപദ്രവകാരികളായിരുന്നു. മറ്റുള്ളവരെ തല്ലിയും പിടിച്ച് ഇടിച്ചും രസിക്കുന്നവരായിരുന്നു. അതുകാരണം, എനിക്ക് ഭയവും പേടിയുമുണ്ടായിരുന്നു; എപ്പോഴാണ് അവരെന്നെ കൈകാര്യം ചെയ്യുന്നതെന്ന്! 91-ാം സങ്കീർത്തനത്തിൽ പറയുന്നതുപോലെ “ഒരനർത്ഥവും നിനക്കു ഭവിക്കയില്ല.” എന്നും 121-ാം സങ്കീർത്തനത്തിൽ പറയുന്നതുപോലെ “യഹോവ ഒരു ദോഷവും തട്ടാതെവണ്ണം നിന്നെ പരിപാലിക്കും” എന്നും വിശ്വസിച്ചു. അങ്ങനെ എന്നെ കാത്തുസൂക്ഷിച്ച ദൈവത്തിന് സ്തുതി! സ്തോത്രം!!

മാനസികരോഗാശുപത്രിയിൽ സന്ദർശകർക്ക് സമയം 4-6 പി.എം. വരെയായിരുന്നു. ആ സമയത്ത് ഞങ്ങളെല്ലാവരും പുറത്തു കൂടും. അങ്ങനെ ചൊവ്വാഴ്ച എന്റെ ആൾക്കാർ വന്നിട്ട് നേരത്തെ പോയി. ഈ സമയത്ത് എന്റെ കൂട്ടുകാരായ മലയാളികൾ എന്നോട്, “സാറു പേടിച്ചിട്ടുണ്ടോ? സാറു പേടിച്ചിട്ടുണ്ടെങ്കിൽ ഡോക്ടറോടു പറയണം. ഡോക്ടർ ‘ഷോക്ക് ട്രീറ്റ്മെന്റ്’ തരാൻ ശുപാർശ ചെയ്യും, ഞങ്ങൾക്ക് ഒക്കെ കിട്ടിയതാണ്.” ഞാനുടനെ, “ഞാൻ പേടിച്ചിട്ടില്ല; എനിക്കാരേയും പേടിയുമില്ല; ഒരാളൊഴികെ! അപ്പോൾ ഇനിയും ഷോക്ക് ട്രീറ്റ്മെന്റും ഉണ്ടോ?”

ദിവസവും എല്ലാവരെയും നല്ല വൃത്തിയായി വസ്ത്രങ്ങൾ ധരിപ്പിക്കണമെന്നുള്ളത് വലിയ നിർബന്ധമായിരുന്നു. അതിനുള്ള ബഹളങ്ങളും, ചിലപ്പോൾ പുരുഷനേഴ്സുമാർ ചിലരെയൊക്കെ അടിക്കുന്നതും ശകാരിക്കുന്നതുമൊക്കെ കണ്ടിട്ടുണ്ട്. അങ്ങനെ ഷേവിങ്ങാവശ്യമുള്ളവർക്ക് ഷേവിങ്ങും, തലമുടി മൊട്ട അടിച്ചും, എല്ലാവരെയും നല്ല വൃത്തിയായി വസ്ത്രം ഉടുപ്പിച്ച് പുരുഷനേഴ്സുമാർ ഡോക്ടറന്മാരെ കാണിക്കാൻ കൊണ്ടുപോകും. ദൈവകൃപയാൽ, എന്റെ തലയൊന്നും മൊട്ടയടിച്ചില്ല! എല്ലാവർക്കും എന്നെ വലിയ കാര്യമായിരുന്നു. ഒരു മുറിയുടെ വാതിൽക്കൽ എന്നെ നിർത്തിയിട്ട് നേഴ്സ് പോയി. കുറച്ചുസമയം കഴിഞ്ഞപ്പോൾ, ഞാനടഞ്ഞു കിടന്ന വാതിലിൽ മുട്ടി. 'അകത്തു വരിക' എന്ന് ഇംഗ്ലീഷിൽ പറഞ്ഞു. ചെന്നപ്പോൾ, മേശപ്പുറത്ത് ഡോക്ടർ സൂസൻ ജോൺ എന്ന ഒരു നീല നെയിംപ്ലേറ്റു കണ്ടു. ഒരു ലേഡി ഡോക്ടർ, ഏതോ ഒരു പേപ്പർ വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതെന്റെ കേസ്ഷീറ്റായിരിക്കുമെന്ന് ഞാൻ ഊഹിച്ചു.

ഡോക്ടർ എന്നോട്, 'ഇരിക്ക്' എന്നു മലയാളത്തിൽ പറഞ്ഞിട്ട്, ആ പേപ്പർ വായിക്കുവാൻ തുടങ്ങി. ഞാൻ നന്ദി പറഞ്ഞ് കസ്സേരയിലിരുന്നു. ആ കടലാസുകൾ തിരിച്ചും മറിച്ചും വായിക്കുന്നതിനിടയ്ക്ക് ഡോക്ടർ എന്നോട്, "നീ പേടിച്ചിട്ടുണ്ടോ? നിനക്കു വല്ല പേടിയുമുണ്ടോ? ഉണ്ടെങ്കിൽ ഞാൻ നിനക്ക് 'ഷോക്ക് ട്രീറ്റുമെന്റ്' ശുപാർശ ചെയ്യാം" എന്നു പറഞ്ഞു.

അപ്പോൾ "ഞാൻ പേടിച്ചിട്ടില്ല; ഡോക്ടർക്കുള്ള പേടി എനിക്കുമുണ്ട്; ആ പേടി എല്ലാവർക്കും ഉണ്ടെന്നാണ് എന്റെ വിശ്വാസം" എന്നു പറയുകയും, ഡോക്ടറുടെ കൈയിലിരുന്ന കടലാസ്സുകൾ മേൽപോട്ട് പറന്ന്, താഴെ അവിടെ ചിതറിവീഴുകയും ചെയ്തു. ഞാൻ ആ കടലാസുകൾ പെറുക്കി എടുത്ത് ശരിയാക്കിയിട്ട് എന്താണെന്ന് നോക്കി മനസ്സിലാക്കിയിട്ട് ഡോക്ടറെ തിരികെ ഏൽപ്പിച്ച് കസ്സേരയിലിരുന്നു. അപ്പോൾ ഡോക്ടർ, എന്റെ കണ്ണിൽ നോക്കി. ഞാനും ഡോക്ടറുടെ കണ്ണിൽ നോക്കിക്കൊണ്ടിരുന്നു. അങ്ങനെ 10–15 മിനിറ്റു നേരം കണ്ണടയ്ക്കാതെ കണ്ണിൽ കണ്ണിൽ നോക്കിയിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ ഡോക്ടർ പറഞ്ഞു: "നീ എഴുന്നേറ്റു പൊയ്ക്കോ." അങ്ങനെ ആ ഭയാനകമായ കുത്തിൽ നിന്നും രക്ഷപെട്ടു! ദൈവത്തിന് ആയിരമായിരം സ്തുതി! സ്തോത്രം!

പുറത്തേക്കിറങ്ങിയപ്പോൾ, എന്റെ റഗുലർ ഡോക്ടർ നാദിയായെ കണ്ടപ്പോൾ അഭിവാദ്യം പറഞ്ഞിട്ട് 'ഡോക്ടർ, നാളെ എന്റെ മക്കൾ ഇന്ത്യയിൽ നിന്നും വരികയാണ്. ഡോക്ടർക്കെന്നെ വിശ്വാസമുണ്ടെ

ങ്കിൽ ഞാനവരെ എയർപോർട്ടിൽ കണ്ടിട്ടു തിരികെ വരാം; അതല്ലെ ങ്കിൽ ആരെയെങ്കിലും എന്നെ കൂട്ടിവിടണം' എന്നു പറഞ്ഞു. അപ്പോൾ ഡോക്ടർ, 'പൊയ്ക്കോളൂ. മൂന്നു ദിവസത്തെ അവധി തരാം. നീ മക്ക ളുമായി സന്തോഷമായി ചെലവഴിച്ചിട്ട് ശനിയാഴ്ച രാവിലെ ഇങ്ങുവര ണം. നിന്റെ ആൾക്കാർ വരുമ്പോൾ പൊയ്ക്കോ, പോയിട്ട് പറഞ്ഞതു പോലെ ശനിയാഴ്ച രാവിലെ ഇങ്ങുവരണമെന്ന് പറഞ്ഞ് അവധി എഴുതി തന്നു.

ബുധനാഴ്ച എന്നെ കാണാൻ ആരും വന്നില്ല; കാരണം മക്കൾ വരു ന്നതിന്റെ ഒരുക്കത്താൽ. പിറ്റെദിവസം വ്യാഴാഴ്ച രാവിലെ ഏകദേശം 10 മണിയായപ്പോൾ തങ്കച്ചൻ മക്കളെ എയർപോർട്ടിൽ നിന്നും എടുത്ത് വീട്ടിലാക്കിയിട്ട് വന്നു. രാവിലെ അകത്തു കടത്തുകയില്ലെങ്കിലും, തങ്ക ച്ചൻ എങ്ങനെയോ അനുവാദം കിട്ടി അകത്തു വന്നു. വ്യാഴാഴ്ച തങ്ക ച്ചന് അവധി ആണ്.

ഞാൻ ഡോക്ടർക്ക് തങ്കച്ചനെ പരിചയപ്പെടുത്തി. അപ്പോൾ ഡോക്ടർ തങ്കച്ചനോട്, 'ഞാൻ മാത്യുവിന് മൂന്ന് ദിവസത്തെ അവധി കൊടുത്തി ട്ടുണ്ട് മക്കളുടെ കൂടെ ചെലവഴിക്കാൻ. ശനിയാഴ്ച രാവിലെ തിരികെ എത്തിക്കണം' എന്നു പറഞ്ഞിട്ട്, 'നീ ശനിയാഴ്ച രാവിലെ ഇങ്ങുവരണം. മറക്കരുതെന്നു' പറഞ്ഞിട്ട് പ്യൂണിനെ ഫാർമസിയിൽ വിട്ട് മരുന്നുകൾ വരുത്തി കൈയിൽ തന്നു. ഞാൻ പോരുന്ന സമയത്ത് ഹോസ്പിറ്റലിന്റെ മതിൽ കടന്നപ്പോൾ ആ മരുന്നുകളെല്ലം പുറത്തേക്കെറിഞ്ഞു കളഞ്ഞു.

എന്നെ മാനസികരോഗാശുപത്രിയിൽ കൊണ്ടുപോയതുകൊണ്ട് ഇന്നു വരെ എനിക്കാരോടും ദൈവാനുഗ്രഹത്താൽ ഒരു പിണക്കമോ, വിദ്വേ ഷമോ, പകയോ, ദേഷ്യമോ, വൈരാഗ്യമോ തോന്നിയിട്ടില്ല. അങ്ങനെ മക്കളുമായി മൂന്നു ദിവസം വളരെ സന്തോഷമായി ചെലവഴിച്ചു. ദൈവ ത്തിന് സ്തോത്രം! സ്തുതി!

ശനിയാഴ്ച രാവിലെ തന്നെ ഞാനും തങ്കച്ചനും എന്റെ സുഖവാസ സ്ഥലത്തേക്ക് (മെന്റൽ ഹോസ്പിറ്റലിലേക്ക്) ചെന്നു. അവിടെ ചെന്ന പ്പോൾ ഡോക്ടറെന്നെ പ്രതീക്ഷിച്ച് നിൽക്കുന്നതുപോലെ രണ്ടുമൂന്ന് നേഴ്സുമാരും ആയിട്ട് അറബിയിൽ സംസാരിച്ചുകൊണ്ട് നിൽക്കയായി രുന്നു. എന്നെ കണ്ടപ്പോൾ ഡോക്ടർക്ക് വലിയ സന്തോഷമായിരുന്നു. 'അങ്ങനെ നീ വന്നു. വളരെ നല്ലത്' എന്ന് ഇംഗ്ലീഷിൽ പറഞ്ഞിട്ട് തങ്കച്ച നെയും എന്നെയും അകത്തേക്കു കൊണ്ടുപോയി. ഞങ്ങളെ ഇരുത്തി യിട്ട് തങ്കച്ചനോട്, "നിങ്ങൾ എന്ത് വിചാരിച്ചാണ് അസുഖമൊന്നുമില്ലാത്ത ഈ ആളെ ഇങ്ങോട്ടു കൊണ്ടുവരുന്നത്?" അതിന് തങ്കച്ചൻ, "അയ്യോ, ഡോക്ടറെ, ഇദ്ദേഹത്തിന് ഒരു സെഡേഷൻ ഇഞ്ചക്ഷൻ (മയക്കുമരുന്ന്)

കിട്ടിയാൽ, ഉറങ്ങിയാൽ എല്ലാം മാറുമെന്ന് കരുതിയാണ്. അല്ലാതെ മറ്റു രീതിയിലൊന്നും ഞങ്ങൾ ചിന്തിച്ചിട്ടില്ല. കാരണം, സെഡേഷൻ കൊടുക്കുവാൻ ഇവിടെ (മെന്റൽ ഹോസ്പിറ്റൽ) മാത്രമല്ലേ അനുവദിച്ചിട്ടുള്ളു. ക്ലിനിക്കുകൾക്ക് പറ്റുകയില്ലല്ലോ. അതുകൊണ്ട് ഇവിടെ കൊണ്ടുവരണമെന്നുള്ളതാണല്ലോ നിയമം.

അപ്പോൾ ഡോക്ടർ എന്നോട്, 'ദൈവാനുഗ്രഹത്താൽ നീ പരിപൂർണ്ണ സുഖം പ്രാപിച്ചിരിക്കുന്നു. ഇനി നീ പേടിക്കേണ്ടാ. ധൈര്യമായിരിക്ക. ഇവിടെ വന്നതിനെക്കുറിച്ച് നീ വിഷമിക്കേണ്ടാ, വിഷമിക്കരുത്. നിനക്ക് മൂന്നാഴ്ചത്തെ അവധിക്ക് നിയമം ഉണ്ട്. ഇപ്പോൾ മരുന്നു വാങ്ങി പോവുക. കഴിക്കണം. അവധി തീരുന്ന ദിവസം വന്നാൽ ഫിറ്റ്നെസ് സർട്ടിഫിക്കറ്റ് തന്നുവിടാം എന്നു പറഞ്ഞ് ലീവ് സർട്ടിഫിക്കറ്റു കൈയിൽ തന്നു.'

ഞങ്ങൾ 'വളരെ നന്ദിയുണ്ട് ഡോക്ടർ' എന്നു പറഞ്ഞ് മുറിയിൽ നിന്നും പുറത്തേക്ക് പോന്നു.

"വരാനുള്ളത് വഴിയിൽ തങ്ങുകയില്ലല്ലോ" നടക്കേണ്ടത് നടന്നു.

ഞാൻ ഫാർമസിയിൽ നിന്നും മരുന്ന് ഒന്നുംതന്നെ വാങ്ങിയില്ല.

അങ്ങനെ കുവൈറ്റിൽ മാനസികരോഗാശുപത്രിയിൽ 1983 ഏപ്രിൽ 3 മുതൽ 9 വരെ ഒരാഴ്ച വളരെ സന്തോഷമായി ചെലവഴിച്ചു!

ഇതൊരു വലിയ ഭാഗ്യമായി ഞാൻ കരുതുന്നു! വേണ്ടേ?

## അദ്ധ്യായം 11

# മക്കളുടെ വിസയും വരവും

അറബിരാജ്യങ്ങളിൽ നിയമങ്ങൾ ദിനംപ്രതി മാറികൊണ്ടിരിക്കും. പ്രത്യേകിച്ച് കുവൈറ്റിൽ വിസ, റെസിഡൻസ് പെർമിറ്റ് (താമസാനുമതി) നിയമങ്ങളൊക്കെ പല പ്രാവശ്യം മാറിയിരുന്നു. ഇപ്പോഴും അങ്ങനെയാണ്. പത്രങ്ങളിൽ നിന്നും മനസ്സിലാക്കാം.

അങ്ങനെ ഞങ്ങളുടെ സമയത്ത് ഡിപ്പണ്ടന്റ് (ആശ്രിത) വിസ ലഭിക്കുന്നതിന് അതായത് ഭാര്യ, മക്കൾക്ക് വേണ്ടി കുവൈറ്റി ദിനാർ 400/- ശമ്പളമായിട്ടുണ്ടെങ്കിലേ കിട്ടുകയുള്ളായിരുന്നു. ഞാൻ ഈ ഗ്രേഡിൽ വരാഞ്ഞതിനാൽ മക്കളെ കൊണ്ടുവരുന്ന കാര്യം ഉപേക്ഷിച്ചിരുന്നു! ഞാൻ പ്രതിരോധവകുപ്പിലായതിനാൽ എന്റെ റെസിഡൻസ് പെർമിറ്റിന് കൂടുതൽ പ്രാധാന്യം ഉള്ളതിനാൽ ഞങ്ങളുടെ രണ്ടുപേരുടെയും ശമ്പളം കുവൈറ്റി ദിനാർ 400-ൽ കൂടുതലുണ്ടെങ്കിൽ ചിലപ്പോൾ മക്കൾക്ക് വിസ ലഭിച്ചേക്കും; ഒന്ന് ശ്രമിക്കുക എന്ന പലരുടെയും പ്രോത്സാഹനത്താൽ ശ്രമിക്കുവാൻ തീരുമാനിച്ചു.

അപ്രകാരം എന്റെ മാനസികരോഗാശുപത്രിയിലെ സുഖവാസത്തിനു മുമ്പു തന്നെ, 1983 മാർച്ച് മാസം ആദ്യവാരത്തിൽ ഒരു ദിവസം, അവധി എടുത്ത് എന്റെ മക്കളുടെ വിസയ്ക്കുവേണ്ടി കുവൈറ്റ് പാസ്പോർട്ട് ഓഫീസിൽ പോയി. പാസ്പോർട്ട് ഓഫീസർ ജാബ്ബർ എന്ന ഒരു നല്ല കുവൈറ്റി ആയിരുന്നു. അദ്ദേഹം എന്റെ അപേക്ഷ നോക്കിയിട്ട് 'മിസ്റ്റർ മാത്യു, നിങ്ങളുടെ മക്കൾക്ക് വിസ തരാൻ എനിക്ക് അധികാരമില്ല. അണ്ടർ സെക്രട്ടറിയെ ബന്ധപ്പെടുക' എന്നു പറഞ്ഞ്, അദ്ദേഹം തന്റെ കസ്സേരയിൽ നിന്ന് എഴുന്നേറ്റു വന്ന്, എന്നെ പുറത്തേക്ക് വിളിച്ച്, 'നോക്കൂ അതാണ് ഓഫീസ്. ആളുകൾ നിൽക്കുന്നത് കണ്ടില്ലേ? അവിടെ ചെല്ലുക. നിങ്ങളുടെ അവസരം വരുമ്പോൾ നിങ്ങളുടെ പ്രശ്നങ്ങൾ അദ്ദേഹത്തെ ധരിപ്പിക്കുക' എന്നു പറഞ്ഞു.

ഇതുപോലെ ആൾക്കാരെ സഹായിക്കുന്ന മേലുദ്യോഗസ്ഥർ കേരളത്തിലുണ്ടോ? ഒന്നിനെയെങ്കിലും കാണാൻ പറ്റുമോ? മറ്റു സംസ്ഥാനങ്ങളിലുണ്ടോ? പോകട്ടെ, സാധാരണക്കാരനൊരുത്തന് ഒരു അണ്ടർ സെക്രട്ടറിയെപ്പോലെ ഒരുയർന്ന ഉദ്യോഗസ്ഥനെ കാണാൻ പറ്റുമോ? കേരളത്തിൽ സാധിക്കുമോ? അതിന് ഏതെല്ലാം കടമ്പ കടക്കണം? എത്ര പ്രാവശ്യം പോകണം? ആർക്കൊക്കെ കൈമടക്ക് കൊടുക്കണം? എന്നാലും നടക്കുമോ? അനുഭവസ്ഥരല്ലേ നമ്മൾ? ഇവിടുത്തെ ഉദ്യോഗസ്ഥവൃന്ദം നന്നാകണം. പ്രത്യേകിച്ച് കേരളത്തിലെ. ഇത്ര അഴിമതിയും

അക്രമവും പിടിച്ച ഒരു സമൂഹത്തെ നമ്മുടെ കേരളത്തിലല്ലാതെ മറ്റു സംസ്ഥാനങ്ങളിലൊന്നും ഞാൻ കണ്ടിട്ടില്ല. എന്നീ വ്യവസ്ഥിതി മാറുമോ അന്നേ കേരളം നന്നാകുകയുള്ളു. രാഷ്ട്രീയക്കാരല്ല; ഉദ്യോഗസ്ഥവൃന്ദം നന്നാകണം. ഏത് മന്ത്രിസഭ വന്നാലും ഇവരെ നന്നാക്കാൻ പറ്റുമോ? കഷ്ടം! കഷ്ടം!

അങ്ങനെ അണ്ടർ സെക്രട്ടറിയുടെ ഓഫീസിന്റെ വാതിൽക്കൽ നിന്നു. എന്റെ മുമ്പിൽ നിന്ന ആളോട്, അറബിയിൽ സംസാരിച്ച്, അദ്ദേഹം കാര്യം സാധിച്ച് സന്തോഷത്തോടെ പോയി. അണ്ടർ സെക്രട്ടറി ഒരു പടുവൃദ്ധനാണ്. മുഖത്തുനോക്കാതെ, താഴോട്ട് കുനിഞ്ഞിരുന്നാണ് ചോദ്യവും പറച്ചിലും. എന്നോട് അറബിയിൽ ചോദിച്ചതിന് ഇംഗ്ലീഷിൽ 'എന്റെ മക്കൾക്ക് വിസ വേണം സർ' എന്നു പറഞ്ഞപ്പോൾ, "മൈസീർ" എന്നു പറഞ്ഞത് എനിക്ക് മനസ്സിലായില്ല. റോ – അർത്ഥം പുറത്തേക്കു പോക. ഇതൊന്നും മനസ്സിലാകാതെ ഞാൻ നിന്നപ്പോൾ, എന്റെ പുറകിൽ നിന്ന ആൾ ഇതിന്റെ അർത്ഥം പറഞ്ഞു തരികയും വീണ്ടും നിന്നാൽ അദ്ദേഹം ദേഷ്യപ്പെടുമെന്ന് പറഞ്ഞതുകൊണ്ട് ഞാൻ പുറത്തേക്കു പോന്നു.

അങ്ങനെ മനസ്താപത്താൽ വീട്ടിലേക്ക് പോന്നു. ഓഫീസിന്റെ താഴത്തെ നിലയിൽ ചെന്നപ്പോൾ എനിക്കു തോന്നി, ഞാൻ ചിലപ്പോൾ ഇംഗ്ലീഷിൽ പറഞ്ഞതുകൊണ്ടായിരിക്കും അദ്ദേഹം എന്നെ ഗൗനിക്കാതെയിരുന്നതെന്ന് വിചാരിച്ച്, വീണ്ടും പുറകോട്ടു പോയി. അണ്ടർ സെക്രട്ടറിയുടെ ഓഫീസ് വാതിൽക്കൽ നിന്നു.

ഇപ്രാവശ്യം എന്റെ മുമ്പിൽ നിന്നിരുന്ന ഇന്ത്യൻ മുസ്ലീമിനോട് വളരെ കോപിഷ്ഠനായി, അയാളുടെ പാസ്പോർട്ടെല്ലാം വലിച്ചെറിഞ്ഞ് കണ്ടമാനം ശകാരിച്ച് അയാളെ പുറംതള്ളി. അടുത്ത ഊഴം എന്റേതാണ്. ഈ ഒരു ഘട്ടത്തിൽ ഇനിയും എന്റെ ഗതി എന്തായിരിക്കുമെന്ന് ഭയന്ന് നിൽക്കുമ്പോൾ, അദ്ദേഹം എന്നോട് എന്തു വേണമെന്ന് ഇംഗ്ലീഷിൽ ചോദിച്ചതിന്, "ആന എബി വിസ മൽ ബേബി" എന്നറിയാവുന്ന അറബി പറഞ്ഞപ്പോൾ, 'നിങ്ങളുടെ പാസ്പോർട്ട് കാണിക്കുക' എന്ന് വീണ്ടും ഇംഗ്ലീഷിൽ പറയുകയും പാസ്പോർട്ടും മറ്റു രേഖകളും അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. അദ്ദേഹം പാസ്പോർട്ടിൽ അറബിയിൽ എഴുതിയിട്ട് ജാബ്ബറിനെ കാണുക എന്ന് വീണ്ടും ഇംഗ്ലീഷിൽ പറഞ്ഞ് പാസ്പോർട്ടും കടലാസ്സുകളും എന്റെ കൈയിൽ തന്നു.

ഞാൻ ജാബ്ബറിന്റെ ഓഫീസിൽ പോയി പാസ്പോർട്ടും രേഖകളും കൊടുത്തപ്പോൾ, "നീ പോയി, കാൽ ദിനാറിന്റെ രണ്ട് റവന്യൂ സ്റ്റാമ്പ് കൊണ്ടുവരിക, വിസ റെഡിയാകും." ഞാൻ താഴെ കടയിൽ പോയി

അര ദിനാർ കൊടുത്ത് രണ്ട് കാൽ ദിനാറിന്റെ കുവൈറ്റി റവന്യൂ സ്റ്റാമ്പ് വാങ്ങി അദ്ദേഹത്തെ ഏൽപ്പിച്ചു. അദ്ദേഹം പറഞ്ഞു, "കാത്തിരിക്കുക. ഒരു മണിക്കൂറിനകം വിസ തരാം." അങ്ങനെ എനിക്ക് മക്കളുടെ വിസ ലഭിച്ചു! ദൈവത്തിന് സ്തോത്രം. ആയിരമായിരം സ്തുതി!

ദിനാറിന് അന്ന് എക്സ്ചെയ്ഞ്ച് നിരക്ക് 60 രൂപാ ആയിരുന്നു. അപ്പോൾ അര ദിനാറിന് 30 രൂപാ. ഒരു വിസായുടെ വെറും വില 15 രൂപ. ആളുകൾ, ഏജന്റന്മാരൊക്കെ അന്ന് ഒരു വിസയ്ക്കുവേണ്ടി എത്ര രൂപ വാങ്ങിയിരുന്നു? ഇപ്പോഴും അങ്ങനെയല്ലേ പാവങ്ങളെ കബളിപ്പിക്കുന്നത്? എന്തു ചെയ്യാം? ഞാൻ കണ്ടതാണല്ലോ, മോളി എന്റെ വിസായ്ക്കു വേണ്ടി 1979 ജനുവരിയിൽ ഒരു ദിവസം കുവൈറ്റി ദിനാർ 350/- എണ്ണി തങ്കച്ചനെ ഏൽപിക്കുന്നതും, അത് വീട്ടിൽ വന്ന ഒരു സർദാർജിക്ക് കൈമാറുന്നതും.

അങ്ങനെ മക്കൾ രണ്ടുപേരും, ബെറ്റിയും മാട്ടിയും ബന്ധുക്കളുടെയോ, മറ്റുള്ളവരുടെയോ സഹായം കൂടാതെ, ഏയർഹോസ്റ്റസിന്റെ മേൽനോട്ടത്തിൽ 1983 ഏപ്രിൽ 7-ാം തീയതി വ്യാഴാഴ്ച കുവൈറ്റിലെത്തി.

ഇവർ വന്ന സമയത്ത് ഞാനെന്റെ സുഖവാസസ്ഥലമായ മെന്റൽ ഹോസ്പിറ്റലിൽ ആയിരുന്നു. തുടർന്നുള്ള കാര്യങ്ങൾ മുന്നദ്ധ്യായത്തിൽ സവിസ്തരം പ്രതിപാദിച്ചതിനാൽ ഇവിടെ അത് ആവർത്തിക്കുവാൻ ആഗ്രഹിക്കുന്നില്ല. നിർത്തട്ടെ!

## അദ്ധ്യായം 12

# ശുശ്രൂഷക്കാരനാകുന്നു!

നോമ്പും ഉപവാസവും എല്ലാം കഴിഞ്ഞ് ആശുപത്രിയിലെ മത്സ്യ മാംസാദി ഭക്ഷണങ്ങൾ കഴിക്കാതെ, പാൽ, തൈര്, വെണ്ണ, പഴവർഗ്ഗ ങ്ങൾ ഒക്കെ കഴിച്ച് ദേഹമൊക്കെ വളരെ നന്നായി. അപ്പോൾ ഞാൻ വിചാരിച്ചു, എന്റെ പ്രശ്നങ്ങളെല്ലാം മാറി. ഇനിയും പ്രശ്നങ്ങളൊന്നും ഉണ്ടാവുകയില്ല. എന്നാലത് അസ്ഥാനത്തായി പോയി.

കുവൈറ്റിലുള്ള മക്കളുടെ ഗണത്തിലെ മൂത്ത ആളാണ് ഞാൻ. എന്റെ മനസ്സ് മാറുവാനും, എന്റെ സന്തോഷത്തിനും ദിവസവും എന്റെ സഹോ ദരി സഹോദരങ്ങൾ, ഞങ്ങളുടെ വീട്ടിൽ വന്ന് സന്ധ്യനമസ്കാരം നട ത്തുന്നത് ഒരു പതിവായിരുന്നു. എനിക്ക് മെഡിക്കൽ ലീവ് ആയിരുന്ന തിനാൽ 3 ആഴ്ചത്തേക്ക് ഓഫീസിൽ പോകേണ്ടിയിരുന്നില്ല. ഞാൻ എന്റെ വീട്ടിലേക്ക് പത്തറുപത് പേജിൽ ദീർഘമായ ഒരു എഴുത്ത് എഴുതി അയച്ചു. അതിൽ ഒരാഴ്ച മാനസികരോഗാശുപത്രിയിൽ ചെലവഴിച്ചത് എഴുതിയിരുന്നു. അതിന്റെ അസ്സലും പകർപ്പും ഇപ്പോഴും എന്റെ കൈ വശമുണ്ട്.

ഈ സമയം ഞാൻ പലപല പ്രയാസങ്ങളിലായിരുന്നു. എല്ലാവരു ടെയും കൂടെയിരുന്ന് വിനോദപരമായ കാഴ്ചകൾ റ്റി.വി. യിൽ കണ്ടാലും ഏതാണ്ടൊക്കെ ഒരു നിഴൽപോലെ ഞാൻ കാണുമായിരുന്നു. അത് എന്താണെന്ന് ഗ്രഹിക്കാൻ എനിക്ക് സാധ്യമല്ലായിരുന്നു. എന്നാൽ മറ്റു കാര്യങ്ങൾ സുബോധത്തോടെ ചെയ്തിരുന്നു. ആകെപ്പാടെ ഒരു മന്ദത ആയിരുന്നു, ലഹരിക്കടിമയായ പ്രതീതി ആയിരുന്നു. ഞാൻ ഇതാരോടും പറഞ്ഞിട്ടില്ല!

അങ്ങനെ പ്രാർത്ഥന കഴിയുമ്പോൾ, വീണ്ടും പഴയതുപോലെ ഒരു കറക്കം. ഇത് രണ്ടുമൂന്നു ദിവസം ഉണ്ടായതിനാൽ പലരും കണ്ടതി നാലും, 'അച്ചാച്ചാ, അച്ചാച്ചാ, എന്തെങ്കിലും തീരുമാനം എടുക്കണമെ ന്നാ'വശ്യപ്പെട്ടതിനാൽ, ഞാനപ്പോൾ തന്നെ ഉറക്കെ ഒരു തീരുമാനം എടുത്തു. 'ശരി! ഞാനങ്ങു പൊയ്ക്കോളാം. എന്റെ മക്കളൊക്കെ ഒരു പ്രായമായിട്ട് ഞാനങ്ങു പൊയ്ക്കോളാം. അതിന് ഒരു പത്തു വർഷം കൂടി കുവൈറ്റി ദിനാർ വാങ്ങണം. ജോലി ചെയ്യണം.'

പിന്നെയും പ്രാർത്ഥന കഴിയുമ്പോൾ ഒരു കറക്കം. അപ്പോൾ ദേഷ്യവും വിഷമവുമായി. ഞാനിതു മനഃപൂർവം വരുത്തുന്നതാണെ ന്നുള്ള കുറ്റപ്പെടുത്തലും തുടങ്ങി. 'എന്റെ മോളീ, ഇതെങ്ങനെ വരുന്നു

എങ്ങനെ പോകുന്നുയെന്ന് എനിക്കറിയാൻ പാടില്ല. എനിക്കിതൊട്ട് വരുത്താനും അറിയാൻ പാടില്ല. മക്കൾ കണ്ടാൽ പേടിക്കുകയില്ലേ, എന്നുള്ള മനോവിഷമവുമുണ്ട്.' ഞാനങ്ങനെ ആകെപ്പാടെ വിഷമത്തിലായി. ഉടനെ ഞാൻ എന്റെ തീരുമാനം ഭേദപ്പെടുത്തി. ഉപയോഗിച്ച ഭാഷ: ഉറക്കെ, "മുടിഞ്ഞുപോകട്ടെ, ഒരു കോൺട്രാക്ട് കഴിഞ്ഞതേ ഉള്ളു. അടുത്ത കരാർ തീരുമ്പോൾ ഞാനങ്ങ് പൊയ്ക്കൊള്ളാം" എന്നു പറഞ്ഞ് തീരുമാനിച്ചു. പിന്നെയും ഗതി തഥൈവ!

അങ്ങനെ 1983, ഏപ്രിൽ 26 വരെ ഈ അവസ്ഥ ആയിരുന്നു. ഏപ്രിൽ 26-ന് നമസ്കാരം കഴിഞ്ഞ് നിൽക്കുമ്പോൾ അന്ന് തലകറക്കം ഇല്ലായിരുന്നു! എന്നോടിപ്രകാരം, "നിനക്കുവേണ്ടി 20 വർഷം വിട്ടു തന്നു. നിന്റെ ഇന്നുവരെയുള്ള സകല ആഗ്രഹങ്ങളും ആവശ്യങ്ങളും നിറവേറ്റി തന്നു. എനിക്കൊന്നും ഇല്ലേ?" എന്നു ചോദിച്ചപ്പോൾ, "എന്റെ ദൈവമേ! ഞാൻ എന്റെ ജോലി രാജി വച്ചുകൊള്ളാം" എന്ന് എന്റെ മനസ്സിൽ തീരുമാനിച്ചു.

ഉടനെ എന്റെ തലയിൽ നിന്നാണോ, എന്റെ ഹൃദയത്തിൽ നിന്നാണോ വലിയ വലിയ മലകൾ നീങ്ങിപോകുന്ന പ്രതീതി ആയിരുന്നു. ഇത് ഒരു വലിയ അനുഭവമായിരുന്നു! "വാചാമഗോചരം" ഇംഗ്ലീഷിൽ ഇൻഎഫബിൾ (ineffable) എന്നു പറയാം!! എന്റെ സകല പ്രയാസങ്ങളും അസ്വസ്ഥതകളും അന്ന് മാറി. ദൈവത്തിന് അനവരതം സ്തുതി! സ്തോത്രം!

പിറ്റേദിവസം ആശുപത്രിയിൽ പോയി. നാദിയ ഡോക്ടറെ കണ്ട് ഫിറ്റ്നെസ് സർട്ടിഫിക്കറ്റു വാങ്ങി. ജോലിയിൽ വീണ്ടും പ്രവേശിച്ചു.

ഈ സമയങ്ങളിൽ വീട്ടിൽ നിന്നും കൊച്ചുപ്പാപ്പന്റെ കത്ത് ലഭിച്ചു. അതിൽ ഇപ്രകാരം എഴുതിയിരുന്നു: "നിന്റെ എഴുത്ത് നമ്മുടെ ജോഷ്വാ അച്ചനെ കാണിച്ചു. അച്ചൻ വായിച്ചിട്ട് 'ഈ എഴുത്തുംപ്രകാരം കക്ഷിയെകുറിച്ച് വിഷമിക്കേണ്ടാ. പിന്നെ മനുഷ്യന്റെ കാര്യമല്ലേ? അതുകൊണ്ട് ഞാൻ പഠിപ്പിച്ച അച്ചനാണ് കുവൈറ്റിലെ വികാരി. ഞാനച്ചന്റെ പേർക്കെഴുതാം. അച്ചന്റെ മറുപടി വരുമ്പോൾ നിങ്ങളെ കാണിക്കാം. അതുകൊണ്ട് മാത്തുക്കുട്ടിയും ശോശക്കുട്ടിയും പരുമലയിൽ പോയി, ഒരാഴ്ച ധ്യാനം ഇരിക്കണം' എന്നുപദേശിച്ചതനുസരിച്ച് ഞാനും നിന്റെ അമ്മയും പരുമലയിൽ പോയി. ഞങ്ങൾ കബറിങ്കൽ ധ്യാനം തുടങ്ങിയത് ഏപ്രിൽ 26-ാം തീയതി വൈകിട്ടായിരുന്നു."

പരുമല തിരുമേനിയോടുള്ള മദ്ധ്യസ്ഥപ്രാർത്ഥനയുടെ മഹത്വം, പ്രാധാന്യം എന്താണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഈ തീയതി എന്നെ സംബന്ധിച്ച് വലിയ പ്രാധാന്യം ഉള്ളതാണ്. പ്രധാനമായി മൂന്നു കാര്യങ്ങൾ പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്നു:

1. കുവൈറ്റിലെ എന്റെ തീരുമാനം.

2. പരുമല കബറിങ്കൽ ചെന്ന്, എന്റെ മാതാപിതാക്കൾ നടത്തിയ ധ്യാന പ്രാർത്ഥന.

3. എന്റെ അപ്പച്ചന്റെ ഓർമ്മ.

മക്കളെ തിരികെ പൂനായിലേക്കയച്ചു. പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ (വട്ടക്കുന്നേൽ ബാവാ) യും, ബിനോയി അച്ചനും (ഭാഗ്യസ്മരണാർഹനായ ഔഗേൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ, വള്ളിക്കാട്ടു ദയറ), കുവൈ റ്റിൽ വന്നിട്ടുണ്ടെന്നും, ജൂൺ 9-ാം തീയതി വ്യാഴാഴ്ച വൈകിട്ട് ഞങ്ങൾ (അച്ചനും ബാവായും സംഘവും) അഹമ്മദി പള്ളിയിൽ വരുന്നുണ്ടെന്ന് ഫിലിപ്പോസച്ചൻ എന്നെ വിളിച്ചറിയിച്ചു. അതനുസരിച്ച് ഞങ്ങളെല്ലാവരും അഹമ്മദി പള്ളിയിൽ പോയിരുന്നു.

അപ്പോൾ ഞാൻ ഫിലിപ്പോസച്ചനോട്, 'എനിക്ക് കൈവെയ്പ് വാങ്ങി തരണം' എന്ന് പറഞ്ഞു. അച്ചൻ ഇടിവെട്ടേറ്റതുപോലെ നിന്നു. കുറച്ചു നേരം ഒന്നും മിണ്ടിയില്ല. ഞാൻ മനസ്സിൽ വിചാരിച്ചു, ഒരാഴ്ച മെന്റൽ ഹോസ്പിറ്റലിൽ കിടന്നവന്, കൈവെയ്പ് വാങ്ങിക്കൊടുത്താൽ എന്താ യിരിക്കുമെന്ന് അച്ചൻ ഭയക്കുന്നെന്ന്. ഏതായാലും കുറച്ചുനേരം കഴിഞ്ഞ് അച്ചൻ എന്നോടു പറഞ്ഞു, 'തങ്കച്ചൻ ഒരു ഡിസ്ഡാഷാ (അറബി കുപ്പായം) വാങ്ങി, നാളെ രാവിലെ പള്ളിയിൽ വന്നാൽ മതി.' അങ്ങനെ അച്ചൻ എനിക്ക് കൈവെയ്പ് വാങ്ങി തരാമെന്ന് സമ്മതിച്ചു.

ഇക്കാര്യം അവിടെ വച്ചും, എന്റെ ബന്ധുക്കളായവരോടും പിന്നീട് രാത്രിയിൽ വീട്ടിൽ നിന്ന്, അന്ന് കുവൈറ്റിലുള്ള മറ്റു ബന്ധുക്കളോടും അറിയിച്ചു.

ആ രാത്രിയിൽ എനിക്ക് ഉറക്കം ഇല്ലായിരുന്നു. എന്റെ മനസ്സിൽ വലിയ സംഘർഷമായിരുന്നു! പള്ളിയിൽ പോകണം, പള്ളിയിൽ പോകേണ്ടാ എന്ന് രാവെളുക്കോളം മന്ത്രിച്ചുകൊണ്ടിരുന്നു. അങ്ങനെ കട്ടിലിൽ ഉറങ്ങാതെ കിടന്ന് നേരം വെളുപ്പിച്ചു!

എനിക്കു തന്നെ അറിയാൻ പാടില്ല. നേരം എങ്ങനെ വെളുത്തെന്നും. ഉടനെ തന്നെ എഴുന്നേറ്റ് കുളിയൊക്കെ കഴിഞ്ഞ്, ബസ്സിൽ നേരെ പള്ളി യിൽ പോയതെന്നും! ഞാനായിരുന്നു അന്ന് പള്ളിയിലെ ആദ്യത്തെ വ്യക്തി!

അങ്ങനെ 1983 ജൂൺ 10-ാം തീയതി വെള്ളിയാഴ്ച, കുവൈറ്റ് സിറ്റി നാഷണൽ ചർച്ചിൽ വി. കുർബാനയ്ക്ക് മുമ്പ്, ഏതാനും കുട്ടികളോട് ചേർന്ന് പ. കാതോലിക്കാ ബാവാ തിരുമേനി, ബലഹീനനായ എനിക്കും കൈവെയ്പ് തന്ന്, ശുശ്രൂഷയിൽ സംബന്ധിക്കുവാൻ തുടങ്ങി. അന്നു മുതൽ ഖണ്ഡിപ്പിന്റെ സമയം അതായത്, 'അൻപുടയോനേ, നിൻ വാതിൽ' എന്ന ഗീതം ചൊല്ലുന്ന സമയത്ത്, മുട്ടിന്മേൽ നിന്ന് പ്രാർത്ഥിക്കുമായിരുന്നു.

അന്ന് മോളിയും മണിയും തങ്കച്ചനും ആരും പള്ളിയിൽ വന്നില്ല. എന്തു പറയാനാ, പള്ളി ഒരിക്കലും മുടക്കാത്ത, മോളിയുടെ ഉപ്പാപ്പൻ ജോണിച്ചായൻ പോലും, അതുപോലെ എന്റെ ബന്ധുക്കളാരും തന്നെ പള്ളിയിൽ വന്നില്ല, വന്നിരുന്നില്ല!

ദൈവഗത്യാ, ബഹു. ഫിലിപ്പോസച്ചൻ എന്നോട്, വിശ്വാസപ്രമാണം ചൊല്ലണമെന്നാവശ്യപ്പെട്ടു. അത് ഭയം കൂടാതെ എന്നാൽ ചെറിയ പേടിയോടെ ചൊല്ലി.

വി. കുർബാന കഴിഞ്ഞ്, കൈമുത്തിന് മുമ്പ് കസേരയിൽ ഇരിക്കാൻ തിരിഞ്ഞപ്പോൾ എന്നെ കണ്ടപ്പോൾ, "എന്താടോ, താൻ വിപരീതിയാണോടോ?" എന്ന് കാതോലിക്കാ ബാവാ ചോദിച്ചു. അപ്പോൾ പ. പിതാവിനോട്, "തിരുമേനി, എന്റെ തെറ്റു ഞാൻ മനസ്സിലാക്കുന്നു"യെന്ന് പറഞ്ഞതിൽ പ. പിതാവിന് വളരെ സന്തോഷമായിരുന്നു.

പ. പിതാവിന്റെ പ്രസംഗം തുടങ്ങിയതു തന്നെ, ഞാൻ വിശ്വാസപ്രമാണത്തിൽ ചൊല്ലിയ തെറ്റിനെ ചൂണ്ടിക്കാണിച്ചുകൊണ്ടായിരുന്നു. ''സൃഷ്ടി ഇല്ലാത്തവൻ'' എന്നു പറഞ്ഞാൽ, അതിന്റെ അർത്ഥം എന്താണ്? നാമെല്ലാവരും ചെറുപ്പം മുതൽ അങ്ങനെയാണ് ചൊല്ലി പഠിച്ചിരുന്നത്? സകല സൃഷ്ടികളുടെയും ഉടയവനെ "സൃഷ്ടിയില്ലാത്തവവൻ" എന്നു പറഞ്ഞാൽ വേദവിപരീതമല്ലേ? അതിനാൽ "സൃഷ്ടി അല്ലാത്തവൻ" (He is not created) എന്ന് ചൊല്ലി പഠിക്കണം. നമ്മുടെ നമസ്കാരക്രമത്തിൽ സൃഷ്ടി അല്ലാത്തവൻ എന്നാണ്. നമസ്കാര പുസ്തകം ശ്രദ്ധയോടെ ഉപയോഗിക്കണം.

അന്ന് പ. ബാവായുടെ കൂട്ടത്തിൽ ബഹു. ബിനോയി അച്ചനും (വള്ളിക്കാട്ടു ദയറ) ഉണ്ടായിരുന്നു.

അങ്ങനെ ബലഹീനനായ ഞാൻ പ. മദ്ബഹായിലെ ഒരു ശുശ്രൂഷക്കാരനായി തീർന്നു. ദൈവത്തിന് സ്തുതി! സ്തോത്രം!

## അദ്ധ്യായം 13

# പരുമലയിലെ ധ്യാനം

മെന്റൽ ഹോസ്പിറ്റലിലെ സുഖവാസത്തിനുശേഷം ജോലിയിലൊക്കെ പ്രവേശിച്ചെങ്കിലും എത്രയും പെട്ടെന്ന് നാട്ടിൽ വന്ന് പ്രത്യേകിച്ച് മോളിയുടെ മാതാപിതാക്കളെ എന്റെ ആരോഗ്യവും മാനസികാവസ്ഥയും ബോദ്ധ്യപ്പെടുത്തണം എന്നാഗ്രഹിച്ചിരുന്നു. അങ്ങനെയുള്ള സമയത്താണ് മൂത്ത ജ്യേഷ്ഠൻ തമ്പിച്ചായന്റെ മൂത്ത മകളുടെ വിവാഹം 1984 ജനുവരിയിൽ നടത്തുവാനായിട്ട് തീരുമാനിച്ചത്. ഈ വിവാഹത്തിൽ സംബന്ധിക്കുവാൻ ഞങ്ങൾ രണ്ടുപേരും 2 മാസത്തെ അവധിയിൽ വന്നു.

പ്രസ്തുത വിവാഹം കഴിഞ്ഞ അന്ന് ഞായറാഴ്ച ഞങ്ങൾ വീട്ടിൽ സന്ധ്യനമസ്കാരം നടത്തിയപ്പോൾ ഞാൻ പൊട്ടികരഞ്ഞത് അമ്മയ്ക്ക് വലിയ സങ്കടവും വിഷമവും പ്രയാസവുമായിരുന്നു. അത് മോളിയോട് പറയുന്നത്, അനിയന്മാരായ ജോയിയും, ഞങ്ങളുടെ നേർച്ച പുത്രനും, കമ്മ്യൂണിസ്റ്റുകാരനുമായ ജോർജ്കുട്ടിയും കേട്ടു. അവർ മോളിയെ ശട്ടം കെട്ടി, പിറ്റേദിവസം തന്നെ ഇവനെ (എന്നെ) ആരെയെങ്കിലും കാണിക്കണമെന്ന് കൊച്ചുപ്പാപ്പനോട് പറഞ്ഞു. എന്റെ അപ്പന്റെയും സഹോദരങ്ങളുടെയും അന്നത്തെ ജീവിതരീതി ഓർത്തപ്പോൾ, ഇങ്ങനെയുള്ള ഒരു കുടുംബത്തിൽ നിന്നും ഞാനെങ്ങനെ ഒരു പട്ടക്കാരനാകും? എങ്ങനെ ഇതൊക്കെ ഞാൻ സഹിക്കും? എന്നുള്ള ആശങ്കയാലാണ് ഞാൻ നമസ്കാരത്തിനിടയിൽ പൊട്ടിക്കരഞ്ഞത്. ഇതൊന്നും ഞാൻ ആരോടും പറഞ്ഞില്ല. പറഞ്ഞാൽ ശോഭിക്കുകയുമില്ലായെന്ന് മനസ്സിലാക്കി!

കുവൈറ്റിൽ വച്ച് എന്റെ പ്രാർത്ഥനയിൽ ഒരു ദിവസം “നീ നാട്ടിൽ പോകുമ്പോൾ പരുമലയിൽ ഒരാഴ്ച ധ്യാനം ഇരിക്കണം” എന്നുള്ള ഒരു ഉണർത്തൽ ഉണ്ടായിരുന്നു. അതുകൊണ്ട് പിറ്റേദിവസം തന്നെ ഞാൻ പരുമലയിൽ പോകാൻ തീരുമാനിച്ചിരുന്നു. അപ്പോഴാണ് അനിയന്മാരുടെ മുകളിൽ പറഞ്ഞ ആവശ്യം!

അപ്പോൾ ഞാൻ പറഞ്ഞു, ഞാൻ എവിടെയും വരാൻ തയ്യാറാണ്. നിങ്ങൾക്കെന്നെ ആരുടെ അടുത്തും കൊണ്ടുപോകാം. എന്നാൽ നാളെ (തിങ്കൾ) മുതൽ ഒരാഴ്ച എനിക്ക് പരുമലയിൽ ധ്യാനം ഇരിക്കണം. അതിന് എന്നെ അനുവദിക്കണം. ഇപ്പറഞ്ഞത് കൊച്ചുപ്പാപ്പൻ തന്റെ മുറിയിൽ നിന്നു കേട്ടു. അപ്പോൾ കൊച്ചുപ്പാപ്പൻ പറഞ്ഞു, ‘ശരിയാണ് അവൻ പറഞ്ഞത്. അവൻ ധ്യാനത്തിന് പോകട്ടെ. അതിനുശേഷം

നിങ്ങളവനെ കൊണ്ടുപൊയ്ക്കോ. വരികേലാ എന്നു പറഞ്ഞിട്ടില്ലല്ലോ.' അങ്ങനെ ഞാനും മോളിയും തത്സമയം അവറാൻ കുട്ടിച്ചായൻ ഏയർ ഫോഴ്സിൽ നിന്നവധിയിലുണ്ടായിരുന്നതിനാൽ അവറാൻ കുട്ടിച്ചായനും കൂടെ പരുമലയ്ക്ക് പോയി.

അവിടെ ചെന്ന് കബറിങ്കൽ പ്രാർത്ഥിച്ചതിനു ശേഷം ബഹു. ഏബ്രഹാം അച്ചനുമായി പരിചയപ്പെട്ടു. അച്ചൻ പൂനായിലായിരുന്നതു കൊണ്ട് അവറാൻ കുട്ടിച്ചായനെ അറിയാമായിരുന്നു. അതുപോലെ മോളി യുടെ മാതാപിതാക്കളെ - തങ്കച്ചനെയും മേരിക്കുട്ടിയെയും - പേര് പറഞ്ഞ് അവരുടെ സുഖാന്വേഷണങ്ങൾ നടത്തുകയും അച്ചനെ പ്രത്യേ കമായി മമ്മി കരുതിയ കാര്യങ്ങളൊക്കെ പറഞ്ഞു. അങ്ങനെ അച്ചന് വലിയ സന്തോഷമായിരുന്നു. അപ്പോൾ ഞാൻ പറഞ്ഞു, ആ ബോപ്പടി യിലെ തങ്കച്ചന്റെയും മേരിക്കുട്ടിയുടെയും മൂത്ത മകൾ മോളിയാണ് എന്റെ ഭാര്യ. ഞാൻ മോളിയെ കൊണ്ടുവന്ന് അച്ചനെ കാണിച്ചു. അപ്പോൾ അച്ചന് ഞങ്ങളോട് കൂടുതൽ കാര്യമായി! അച്ചനോട് ഞങ്ങ ൾക്ക് താമസിക്കാൻ ഒരു മുറി വേണമെന്നാവശ്യപ്പെട്ടു. അച്ചൻ ഓഫീ സിലെ അവറാച്ചനോട്, ഇവർക്കൊരു മുറിയുടെ താക്കോൽ കൊടുക്കുക. അവറാച്ചൻ എനിക്ക് 23-ാം നമ്പർ മുറിയുടെ താക്കോൽ തന്നു.

ഞങ്ങൾ മുറി തുറന്ന് ബാഗും മറ്റും വച്ചതിനുശേഷം ഞാൻ വേദ പുസ്തകവും നമസ്കാരക്രമവും എടുത്ത് കബറിങ്കൽ പ്രാർത്ഥിക്കാൻ പോയി. മോളിയെ വിളിച്ചപ്പോൾ അവൾ വന്നില്ല. അവറാൻ കുട്ടിച്ചായൻ കൂട്ടത്തിൽ വന്ന് കബറിങ്കൽ പ്രാർത്ഥിച്ച് നേർച്ച ഇട്ടിട്ട് വീട്ടിലേക്ക് പോന്നു.

പരുമലയിൽ മോളി യാതൊരു കാര്യത്തിനും സഹകരിച്ചിരുന്നില്ല. തിരികെ വരുന്നതുവരെ മുറിയിൽ നിന്നിറങ്ങിയിട്ടില്ല. കബറിങ്കൽ വരി കയോ സന്ധ്യനമസ്കാരത്തിനു വരികയോ വി. കുർബാനയിൽ സംബ ന്ധിക്കുകയോ ഒന്നും ചെയ്തിരുന്നില്ല. എനിക്കതിൽ വലിയ മനോവിഷ മമുണ്ടായിരുന്നെങ്കിലും യാതൊരുവിധത്തിലുള്ള പിണക്കമോ, ദേഷ്യമോ ഉണ്ടായിരുന്നില്ല, തോന്നിയില്ല; കാണിച്ചില്ല!

വ്യാഴാഴ്ച വി. കുർബ്ബാനയുണ്ടെന്നറിഞ്ഞപ്പോൾ ഞാൻ മോളിയോട് നീയും കൂടെ ഇന്ന് സന്ധ്യനമസ്കാരത്തിന് വരണം. എന്നിട്ട് നമുക്ക് രണ്ടുപേർക്കും കുമ്പസാരിക്കാം. നാളെ ഞാൻ മദ്ബഹായിൽ ശുശ്രൂ ഷയിൽ കയറുന്നില്ല. നമുക്ക് രണ്ടുപേർക്കും ഒരുമിച്ച് വി. കുർബ്ബാന അനുഭവിക്കാം എന്നു പറഞ്ഞു. അപ്പോൾ അവൾ വളരെ ദേഷ്യത്തിൽ, 'എനിക്കിതിലൊന്നും വിശ്വാസമില്ല. ആരാണ് പരുമല തിരുമേനി?' എന്ന് പുച്ഛസ്വരത്തിൽ പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു, 'എനിക്കിപ്പോൾ

ഇതൊന്നും പറഞ്ഞുതരാനുള്ള അറിവില്ല; കഴിവില്ല. പിന്നെ നമ്മൾ ഒരു കുടുംബമാണ്. ഒരേ വിശ്വാസത്തിൽ ജീവിക്കുന്നു. അത് നമ്മൾ രണ്ടു പേരും ഒരുപോലെ പാലിക്കണം. അത് നമ്മുടെ കടമയാണ്. നമ്മുടെ മക്കൾക്ക് നമ്മൾ മാതൃകയായിരിക്കണം. ദൈവം നയിക്കട്ടെ. നമുക്ക് നല്ലതിനുവേണ്ടി പ്രാർത്ഥിക്കാം.' അല്ലാതെ ഞാൻ വഴക്കു പറയുകയോ, ദേഷ്യപ്പെടുകയോ, പ്രവർത്തിക്കുകയോ ചെയ്തില്ല!! നേരത്തെ ഞാൻ അങ്ങനെയല്ലായിരുന്നു.

അങ്ങനെ മോളി ആ മുറിയിൽ തന്നെ ഇരുന്നു. അവൾ വി. കുർബാനയ്ക്ക് വരാഞ്ഞതിനാൽ വ്യാഴാഴ്ച വി. കുർബാനയ്ക്ക് ഞാൻ ശുശ്രൂഷയിൽ കയറി. വി. കുർബാനയ്ക്കു ശേഷം കുപ്പായം ഊരാതെ തന്നെ കബറിങ്കൽ ഇരുന്ന് പ്രാർത്ഥിക്കുകയായിരുന്നു. അങ്ങനെ പ്രാർത്ഥിച്ചപ്പോൾ കുറച്ചു കഴിഞ്ഞ്, "മകനെ, ഇനിയും ഒരുത്തനും നിന്നെ മനോരോഗവിദഗ്ദ്ധന്റെ അടുക്കൽ കൊണ്ടുപോകയില്ല. അങ്ങനെ ചെയ്യുന്നവന് ഹാ കഷ്ടം!" എന്ന് പറയുന്നത് കേട്ടു. ഇങ്ങനെ ഞാൻ കേട്ടപ്പോൾ തുള്ളിചാടണമെന്ന് തോന്നി, ഉച്ചത്തിൽ ഹാലേലുയ്യാ, കുറിയേലായിസോൻ എന്ന് ചൊല്ലണമെന്ന് തോന്നി. അപ്പോൾ "നിശ്ശബ്ദം" എന്നോട് കൽപ്പിച്ചു. പിന്നീട് നിശ്ശബ്ദനായി ഇരുന്ന് ദൈവത്തെ സ്തുതിക്കുകയും പ്രാർത്ഥിക്കുകയും ഒക്കെ ചെയ്തുകൊണ്ടിരുന്നു. അങ്ങനെ കബറിങ്കൽ നിന്നുമെഴുന്നേൽക്കാൻ തോന്നിയില്ല.

അങ്ങനെ കുറച്ചു കഴിഞ്ഞപ്പോൾ അവറാൻ കുട്ടിച്ചായന്റെ മകൻ ഷിബു വന്ന് 'ഉപ്പാപ്പാ, ഉപ്പാപ്പാ, ഉപ്പാപ്പനെ തിരുമേനി വിളിക്കുന്നു'യെന്ന് പറഞ്ഞു. അപ്പോൾ കുപ്പായം ഊരി കൈയിൽ പിടിച്ച് അവന്റെ കൂടെ തിരുമേനിയെ കാണാൻ പോയി. അപ്പോൾ ഏതാണ്, ആരാണ് തിരുമേനി എന്നെനിക്കറിയാൻ പാടില്ലായിരുന്നു. തിരുമേനിയുടെ വാതിലിൽ മുട്ടിയപ്പോൾ, കം ഇൻ എന്നു പറയുകയും, ഞാൻ മുറി തുറന്ന് കാൽ എടുത്ത് അകത്തേക്ക് വച്ചപ്പോൾ ഞാൻ കേൾക്കുന്നത്, "മോളീ നീ തങ്കച്ചനെക്കുറിച്ച് വിഷമിക്കേണ്ടാ. ഹീ ഈസ് പെർഫെക്ടിലി ആൾ റൈറ്റ്. ഹീ ഈസ് നോട്ട് മെന്റൽ പേഷ്യന്റ്" എന്ന് തിരുമേനി പറയുന്നതാണ്. തത്സമയം ജോയിയും മോളിയുടെ കൂട്ടത്തിൽ തിരുമേനിയുടെ മുറിയിലുണ്ടായിരുന്നു. ജോയിയെ തിരുമേനിയായിരുന്നു വിവാഹ കൂദാശ നടത്തി ആശീർവദിച്ചത്. ജോയി തിരുമേനിയെ സ്ഥിരം സന്ദർശിക്കുന്നവനും ഉപദേശം സ്വീകരിക്കുന്നവനുമായിരുന്നു.

ഇതിനുശേം ആരും ഇന്നുവരെ എന്നെ കുറിച്ച് യാതൊരുവിധമായ സന്ദേഹവും പ്രകടിപ്പിച്ചിട്ടില്ല. ദൈവത്തിന് സ്തോത്രം! സ്തുതി!

തിരുമേനി വീണ്ടും എന്നോട്, "എടാ തങ്കച്ചാ, നിനക്ക് ബാദ്ധ്യത

വല്ലതുമുണ്ടോ?'' “ഉണ്ടു തിരുമേനി. ഒരു കോൺട്രോക്ട് തീർന്നു. വീണ്ടും പുതുക്കിയതേ ഉള്ളു. അത് തീരുവാൻ ഇനിയും മൂന്നു വർഷം കൂടി കഴിയണം. ഞാൻ രാജി വയ്ക്കാൻ തയ്യാറാണ്.''

ഉടൻ തിരുമേനി, “അത് തീരട്ടെടാ തങ്കച്ചാ'' എന്നു പറഞ്ഞ് തല യിൽ കൈവച്ച് പ്രാർത്ഥിച്ചു വിട്ടു.

ഞങ്ങൾ സന്തോഷമായി മുറിയിൽ നിന്നും പുറത്തേക്ക് പോന്നു. ജോയിയും ഷിബുവുമൊക്കെ പള്ളത്തേക്ക് പോയി.

പിറ്റേദിവസം വെള്ളിയാഴ്ചയും ശനിയാഴ്ചയും മോളിയും വി. കുർ ബാനയിൽ സംബന്ധിച്ചത് എനിക്ക് വലിയ സന്തോഷമായിരുന്നു. ശനി യാഴ്ച വി. കുർബാനയ്ക്കുശേഷം ഞങ്ങൾ വീട്ടിലേക്ക് പോന്നു.

പരുമലയിലെ ഞങ്ങളുടെ ധ്യാനം 23-1-84 മുതൽ 28-1-84 വരെയാ യിരുന്നു. വീട്ടിൽ വന്ന് ഇതിന്റെ വിവരണം എഴുതി. 5-2-84 ഞായറാഴ്ച പള്ളിയിൽ പോയി. വി. കുർബാനയ്ക്കുശേഷം ബഹു. ജോഷാച്ചനെ ഈ വിവരണം ഏൽപിച്ചു. പ്രസ്തുത വിവരണത്തിന്റെ കാർബൺ കോപ്പി ഇപ്പോഴും എന്റെ കൈവശമുണ്ട്.

6-2-84 തിങ്കളാഴ്ച രാവിലെ സെമിനാരിയിൽ പോയി. ബഹു. ജോഷാ ച്ചനെ കണ്ടു. തങ്കച്ചൻ മെസ്സിൽ പോയി ഭക്ഷണം കഴിച്ചിട്ട് 'ഗ്രീഗോറി യോസ് തിരുമേനിയെ കൂടെ കണ്ടിട്ടു വേണം പോകാൻ' എന്ന് അച്ചൻ നിർദേശിച്ചു. അങ്ങനെ ഞാൻ മെസ്സിൽ പോയി ഭക്ഷണം കഴിച്ച് ഇടനാ ഴിയിൽ കൂടി വരുമ്പോൾ, ജോഷാ അച്ചനും ഒരു തിരുമേനിയും കൂടി വരുന്നത് കണ്ടു. അപ്പോളെനിക്ക് തിരുമേനിയെ അറിയാൻ പാടില്ലാതി രുന്നതുകൊണ്ട് അടുത്തുള്ള സെമിനാരി പിള്ളാരോട് തിരക്കിയപ്പോൾ, അത് അഭിവന്ദ്യ ഡോക്ടർ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി യാണെന്നും സെമിനാരിയുടെ പ്രിൻസിപ്പാളാണെന്നും, ഡൽഹി ഭദ്രാ സന മെത്രാപ്പോലീത്താ ആണെന്നും പറഞ്ഞു തന്നു.

ഈ സമയം തിരുമേനിയും അച്ചനും എന്റെ അടുക്കലെത്തി. അച്ചൻ എനിക്ക് ആംഗ്യസൂചന തന്നു. ഞാൻ തിരുമേനിയുടെ കൈ മുത്തി മാറി. അപ്പോൾ തിരുമേനി, “നീ നല്ല കുടുംബജീവിതം നയിക്ക്. നീ നിന്റെ മക്കളെയും കുടുംബത്തെയും ഒക്കെ കൂട്ടി നല്ല ജീവിതം നടത്താൻ ദൈവം തന്ന ഒരനുഭവമായിരിക്കും. അതല്ല സെമിനാരിയിൽ ചേരണ മെങ്കിൽ ഒരു മൂന്നു വർഷം കഴിയട്ടെ'' എന്നു പറഞ്ഞ്, തലയിൽ കൈ വച്ച് പ്രാർത്ഥിച്ചു. ഞാൻ വീട്ടിലേക്കു പോന്നു. 8-2-1984 ബുധനാഴ്ച ഞങ്ങൾ കോട്ടയത്തു നിന്ന് പൂനായിലേക്ക് ട്രെയിൻ കയറി.

## അദ്ധ്യായം 14

# അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി

എന്റെ 10–ാമത്തെ വയസ്സിൽ 1953–ൽ പ. വലിയ ബാവാ, 5 പേരെ മേൽപട്ടക്കാരായി പട്ടം കൊടുക്കുന്നത് കാണുവാൻ പോയി. ഈ പട്ടം കൊട കാണാൻ കൊച്ചുപ്പാപ്പൻ, തമ്പിച്ചായൻ, അവറാൻ കുട്ടിച്ചായൻ എന്നിവരുടെ കൂട്ടത്തിൽ ഞാനും പോയി. അന്ന് ഞങ്ങൾ ഉണ്ണാമറ്റത്തിലെ ഉപ്പാപ്പൻ എന്നു വിളിച്ചിരുന്ന മിസ്റ്റർ കെ. പി. ഏബ്രഹാം, എന്റെ അമ്മ യുടെ അനിയത്തിയുടെ ഭർത്താവാണ്. അന്ന് ഉപ്പാപ്പൻ കോട്ടയത്ത് ജില്ലാ കോർട്ടിൽ ജോലി ആയിരുന്നതിനാൽ കോട്ടയത്തായിരുന്നു താമസിച്ചി രുന്നത്. അങ്ങനെ ഞങ്ങൾ, നാൽവർ ഉണ്ണാമറ്റത്തിലെ ഉപ്പാപ്പന്റെ വീട്ടിൽ പോയിട്ട്, അവിടെ നിന്നും ഉപ്പാപ്പനും കൊച്ചമ്മയുമായിട്ടായിരുന്നു പട്ടം കൊട കാണാൻ വന്നത്.

ഞാൻ അവരെ എല്ലാം വിട്ട് ആൾക്കൂട്ടത്തിലൂടെ നുഴഞ്ഞ് നുഴഞ്ഞ് പോയി കയറി ഏറ്റവും മുന്നിൽ പോയി പട്ടംകൊട കണ്ടു.

ഇപ്രകാരം പട്ടംകൊട ശുശ്രൂഷ നടന്നുകൊണ്ടിരുന്നപ്പോൾ മുമ്പിൽ നിന്നിരുന്ന കുറച്ച് ആളുകൾ എഴുന്നേറ്റ് നിന്നതിനാൽ അവരുടെ പുറ കിലിരുന്നവർ വലിയ ബഹളം വയ്ക്കുവാൻ തുടങ്ങി. ഒന്ന് രണ്ടു പ്രാവശ്യം പ. ബാവാ തിരുമേനി ശുശ്രൂഷയ്ക്കിടയിൽ പുറകോട്ട് നോക്കി യെങ്കിലും ബഹളം നിന്നില്ല.

അപ്പോൾ ഒരു ശെമ്മാശ്ശൻ, പ. പിതാവിന്റെ അനുവാദം വാങ്ങിയിട്ട്, ജനക്കൂട്ടത്തെ നിയന്ത്രിച്ച് ഇരുത്തുവാൻ ശ്രമിച്ചു. ഈ ശെമ്മാശ്ശൻ വന്ന് സ്റ്റേജിന്റെ മുമ്പിൽ വന്ന് ഇരി, ഇരി, ഇരിക്ക് എന്ന് മൂന്ന് പ്രാവശ്യം വലിയ ഇടിമുഴക്കം പോലെ വലിയ ശബ്ദത്തിൽ വിളിച്ചു പറഞ്ഞപ്പോൾ, ജന ങ്ങളെല്ലാം ഒരു മല മറിയുന്നതുപോലെ നിശ്ശബ്ദരായി ഇരുന്നു. ഇത് ചെയ്തത് അന്നത്തെ എം. വി. ജോർജ് ശെമ്മാശ്ശനായിരുന്നുയെന്ന് പിന്നീട് ഞാൻ മനസ്സിലാക്കി. ഈ ഒരു സംഭവം എന്റെ മനസ്സിൽ ഇപ്പോഴും മായാതെ കിടപ്പുണ്ട്. ഈ ഇടിമുഴക്കമുള്ള ശബ്ദത്തിന്റെ ഉടമയായ ഈ ശെമ്മാശ്ശനായിരുന്നു പിൽക്കാലത്ത് മേൽപട്ടക്കാരനായ അഭിവന്ദ്യ ഡോക്ടർ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി!

പിന്നീട് ഞാൻ സെമിനാരിയിൽ ചേർന്നപ്പോൾ, തിരുമേനി ആയിരുന്നു ഞങ്ങളുടെ പ്രാർത്ഥനാഗ്രൂപ്പിന്റെ തലവൻ. പരസ്പരം ഞങ്ങൾ പരിച

യപ്പെടുത്തിയപ്പോൾ, തിരുമേനിയും ഞങ്ങൾക്ക് പരിചയപ്പെടുത്തി തന്നു. ഈ സംഭവം അപ്പോൾ ഞാൻ തിരുമേനിയോടു പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു, ഈ സംഭവം പലരും എന്നെ ഓർമ്മപ്പെടുത്താറുണ്ടെന്ന്.



തിരുമേനിയുടെ ബാല്യകാലത്ത് ഒത്തിരി പ്രയാസങ്ങളും ദാരിദ്ര്യവും അനുഭവിച്ച ആളാണെന്നു പറഞ്ഞു. അമ്മ ചെറുപ്പത്തിലേ മരിച്ചു. നിരണത്തും, മറ്റ് അടുത്തുള്ള സ്ഥലങ്ങളിലും സുവിശേഷ പ്രവർത്തനങ്ങളൊക്കെ നടത്തിക്കൊണ്ടിരുന്ന സമയത്ത് ആരൊക്കെയോ നിരണത്തു നിന്ന് പ. ബാവായെ കണ്ട്, ആ മുണ്ടുകോട്ടയ്ക്കലെ ജോർജിനെ വിളിച്ച് പട്ടം കൊടുത്തില്ലെങ്കിൽ അവൻ വല്ല പെന്തക്കോസ്തിലും പോകും, എന്നു പറഞ്ഞു. പിറ്റെ ദിവസം തന്നെ ബാവാ തിരുമേനി എന്നെ വിളിപ്പിച്ച്, ശെമ്മാശ് പട്ടം തന്നിട്ട് ഇംഗ്ലണ്ടിലേക്ക് പഠിക്കാൻ വിട്ടു. അങ്ങനെ പഠിച്ചുകൊണ്ടിരുന്ന സമയത്തായിരുന്നു ഈ പട്ടം കൊട നടന്നതെന്ന് തിരുമേനി പറഞ്ഞു. ഇംഗ്ലണ്ടിലെ പഠിത്തം കഴിഞ്ഞ് അമേരിക്കയ്ക്ക് എന്നെ പഠിക്കാൻ വിട്ടു. അവിടെ ചെന്ന് ഫിലോസഫി–തർക്കമീമാംസ പഠിക്കാൻ തുടങ്ങിയപ്പോൾ ഞാൻ (തിരുമേനി) ഒരു നിരീശ്വരവാദിയായി പോയതുപോലെ ആയി. എന്നാൽ ആത്മീയമായ പ്രക്രിയയിൽ, തീക്ഷ്ണതയിൽ അതിനെയൊക്കെ തരണം ചെയ്യുവാൻ സാധിച്ചു. പഠിത്തം പൂർത്തിയാക്കി. പിന്നീട് പ. ബാവാ തിരുമേനി തന്നെ എന്നെ കശ്ശീശ്ശാ ആയി പട്ടം കെട്ടി. കോട്ടയത്തായിരുന്നു ഞാൻ വികാരിയായി സേവനം ചെയ്തത്. കുഴിമറ്റം പള്ളിയിൽ 6–7 വർഷം വികാരിയായിരുന്നു എന്ന് തിരുമേനി പറഞ്ഞു. അസോസിയേഷൻ എന്നെ രണ്ടു പ്രാവശ്യം മേൽപട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തെങ്കിലും എന്നെയും ഗ്രീഗോറിയോസ് മെത്രാച്ചനെയും 2 പ്രാവശ്യം പ. സുന്നഹദോസ് തള്ളികളഞ്ഞു. തിരുമേനി പറഞ്ഞത് ദൈവം എന്നെ ഒരു മേൽപട്ടക്കാരനായി കാണാൻ ആഗ്രഹിക്കുന്നെങ്കിൽ അതു നടക്കും. എന്തെല്ലാം തടസ്സങ്ങൾ ഉണ്ടായാലും അതിലൊന്നും തിരുമേനിക്ക് യാതൊരു പ്രയാസവുമില്ലായിരുന്നു. അതുകൊണ്ട് നമ്മൾ ദൈവഹിതത്തിന് പൂർണ്ണമായി അടിമപ്പെടണം എന്നുപദേശിച്ചു.

എം. വി. ജോർജച്ചൻ പല പ്രാവശ്യം വീട്ടിൽ വന്നിട്ടുണ്ട്. കാരണം, തലവടി ചെത്തിപ്പുരയിലെ കുഞ്ഞൂഞ്ഞിന്റെ അളിയനാണ് അച്ചൻ. ചെത്തിപ്പുരയിലെ കുഞ്ഞൂഞ്ഞ്, കൊച്ചുപ്പാപ്പന്റെ ഒരമ്മാച്ചന്റെ മകളുടെ മകനായിരുന്നു. തിരുമേനിയുടെ പെങ്ങളെയാണ് കുഞ്ഞൂഞ്ഞച്ചായൻ കല്യാണം കഴിച്ചത്. കൊച്ചുപ്പാപ്പന് 10 മക്കളുണ്ടന്നറിഞ്ഞപ്പോൾ, ഒരാളെയെങ്കിലും ദൈവവേലയ്ക്ക് കൊടുക്കണമെന്നാവശ്യപ്പെട്ടിരുന്നു. അപ്പോൾ നമ്മുടെ നേർച്ച പുത്രൻ ജോർജാണെന്നു പറഞ്ഞപ്പോൾ അച്ചന് വലിയ സന്തോഷമായിരുന്നുയെന്ന് പലപ്പോഴും കൊച്ചുപ്പാപ്പൻ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്.

ഞാൻ സെമിനാരിയിൽ പഠിച്ച സമയത്ത് തിരുമേനി, കുവൈറ്റിൽ പോയപ്പോൾ മോളിയെയും മക്കളെയും കണ്ട കാര്യം എന്നെ പ്രത്യേകം വിളിച്ചു പറഞ്ഞിട്ടുണ്ട്.

അവസാനമായി ഞാൻ തിരുമേനിയെ കാണുന്നത് ചേപ്പാട്ടു വച്ച് നമ്മുടെ ഇടവകയിലെ ഒരു പെൺകുട്ടിയുടെ വിവാഹം ആശീർവദിക്കാൻ വന്ന സമയത്തായിരുന്നു. കൈമുത്തി മാറിയപ്പോൾ, എന്റെ പേരെടുത്ത് 'മാത്യു മാത്യു അച്ചനെപ്പഴാ വന്നത്' എന്ന് ചോദിച്ചത് എനിക്ക് വളരെ അത്ഭുതമായിരുന്നു!! അങ്ങനെ ഓരോരുത്തരുടെ പേരുകൾ തിരുമേനി ഓർത്തിരുന്നുയെന്ന് നമുക്കു മനസ്സിലാക്കാം!

ഇതാണെന്റെ അവസാനത്തെ തിരുമേനിയുമായുള്ള കൂടിക്കാഴ്ച!

ഈ സ്നേഹത്തിന്റെ അപ്പോസ്തോലനായ, പരമകാരുണികനായ പിതാവിന്റെ കബറിങ്കൽ ഞാൻ നമസ്കരിക്കുന്നു, ആത്മാവിന് നിത്യ ശാന്തി നേരുന്നു.

## അദ്ധ്യായം 15

# വീണ്ടും കുവൈറ്റിൽ

10-2-1984-ൽ ഞങ്ങൾ നാട്ടിൽ നിന്നും തിരികെ പൂനായിൽ വന്നപ്പോൾ ഒരു ദിവസം പപ്പായും മമ്മിയും 'മക്കളെയും കൂടെ കൊണ്ടുപൊയ്ക്കോ. അതാണ് നല്ലതെന്നും, മക്കൾ അമ്മഅപ്പന്മാരുടെ കൂടെ വളരണം എന്നും അതുകൊണ്ട് നിങ്ങളവരെ കൂടെ കൊണ്ടുപൊയ്ക്കോ' എന്നു പറഞ്ഞു. എനിക്കിതു വലിയ സന്തോഷമായിരുന്നു. ഞാൻ ഉടൻ തന്നെ മക്കൾക്കും, ഞങ്ങളുടെ കൂട്ടത്തിൽ തന്നെ വരുവാനുള്ള ടിക്കറ്റെടുത്തു.

അങ്ങനെ 1984 മാർച്ച് 13-ാം തീയതി ബോംബെയിൽ നിന്നുള്ള എയർ ഇന്ത്യാ ഫ്ളൈറ്റിൽ ഞങ്ങൾ നാലുപേരും കുവൈറ്റിലേക്ക് പോയി. 14-ാം തീയതി വെള്ളിയാഴ്ച രാവിലെ തങ്കച്ചൻ എയർപോർട്ടിൽ വന്ന് ഞങ്ങളെ കൊണ്ടുപോയി. അങ്ങനെ മക്കൾ രണ്ടുപേരും ഞങ്ങളുടെ കൂട്ടത്തിലായി. ബെറ്റിക്ക് 9 വയസ്സും മാട്ടിക്ക് 7 വയസ്സും. സെപ്റ്റംബർ മുതൽ ഫഹാഹീലിൽ ഇന്ത്യൻ സ്കൂളിൽ ചേർത്തു പഠിപ്പിക്കുവാൻ തുടങ്ങി.

അങ്ങനെ ജോലിയും മക്കളെ പരിപാലിച്ചും പഠിപ്പിച്ചും ജീവിക്കുന്ന ഇടയ്ക്ക് എന്റെ ആത്മിക ജീവിതത്തിന് യാതൊരു കോട്ടവും തടസ്സവും ക്ഷതവും സംഭവിച്ചില്ല. പതിവായി പള്ളിയിൽ പോവുകയും ശുശ്രൂഷയിൽ സംബന്ധിക്കയും, സണ്ടേസ്കൂൾ പഠിപ്പിക്കയും ഒക്കെ ക്രമമായിട്ട് നടന്നുകൊണ്ടിരുന്നു.

പരുമലയിൽ വച്ച് തിരുമേനി, ഞാൻ ഒരു മെന്റൽ പേഷ്യന്റല്ലെന്നും, പെർഫെക്ടിലി ആൾറൈറ്റാണെന്നും പറഞ്ഞത് മോളി കേട്ടെങ്കിലും പിന്നെയും അവൾക്ക് സംശയവും സന്ദേഹവുമായിരുന്നു. സൈക്യാട്രിസ്റ്റിനെയോ, സൈക്കോളജിസ്റ്റിനെയോ കാണണമെന്ന് നിർബന്ധിച്ചിരുന്നു. ആദ്യം അതിനെ ശക്തമായി എതിർക്കുകയും നിരസിക്കുകയും ചെയ്തെങ്കിലും പിന്നീട്, ദൈവേഷ്ടം അതാണെങ്കിൽ നടക്കട്ടെ എന്ന് സമ്മതിച്ചു.

മോളിയുടെ കൊച്ചമ്മാച്ചൻ, തങ്കച്ചായനും ആന്റിയും എല്ലാ ആഴ്ചയിലും ഞങ്ങളെ സന്ദർശിച്ച് പ്രത്യേകം എന്നെ വീക്ഷിച്ചിരുന്നു. മോളിക്ക് ഈ അമ്മാച്ചനെ വലിയ കാര്യവും വിശ്വാസവും, വാക്കുകൾ വേദവാക്യം പോലെയുമായിരുന്നു. അങ്ങനെ ഒരു ദിവസം ഇവർ വന്നപ്പോൾ മോളി, തങ്കച്ചായനോട് 'തങ്കച്ചായാ, നമുക്ക് തങ്കച്ചനെ ആരെയെങ്കിലും കാണിക്കണം' എന്നാവശ്യപ്പെട്ടു. അപ്പോൾ 'അതിനെന്നാ തങ്കച്ചായാ, നമുക്ക്

എവിടെയും പോകാം. ആരെയും കാണാം. എനിക്കതിന് ഒരെതിർപ്പും പ്രയാസവുമില്ല. നമുക്ക് എപ്പോൾ വേണമെങ്കിലും പോകാം. തങ്കച്ചായൻ അത് ഏർപ്പാടാക്കിയിട്ട് എന്നെ അറിയിച്ചാൽ മതി." എന്നു പറഞ്ഞ് സമ്മതിച്ചു.

അപ്പോൾ തങ്കച്ചായൻ, "എടീ മോളിീ, മോളേ, ഇപ്പോൾ നീ തങ്കച്ചനെ കുറിച്ചൊന്നും വിഷമിക്കേണ്ട. അവന് ഒരു കുഴപ്പവും കാണുന്നില്ലല്ലോ. അഥവാ എന്തെങ്കിലും വന്നാൽ അവൻ അതിന്റെ സമ്മതവും തന്നിട്ടുണ്ടല്ലോ! അതുകൊണ്ട് നീ ഒട്ടും വിഷമിക്കേണ്ടാ. സമാധാനത്തോടെ സന്തോഷത്തോടെ ജീവിക്ക് നിങ്ങൾ" എന്നു പറഞ്ഞു. അങ്ങനെ മോളിയുടെ വിഷമവും പ്രയാസവും പൂർണ്ണമായി മാറി. ദൈവത്തിന് സ്തോത്രം. സ്തുതി.

1984 മെയ് 13-ാം തിയതി രാവിലെ നമസ്കാരം കഴിഞ്ഞപ്പോൾ "നീ ഇന്നുതന്നെ ജോലി രാജി വയ്ക്കണം", എന്നാണ് എന്നോട് ആവശ്യപ്പെട്ടത്. ഇത് ഞാനാരോടും പറയാതെ ഓഫീസിൽ ചെന്ന് എന്റെ സഹപ്രവർത്തകനായ ഏക ഓർത്തഡോക്സുകാരൻ വറീച്ചൻ എന്നു വിളിക്കുന്ന പുത്തൻകാവുകാരൻ റ്റി. കെ. വർഗ്ഗീസിനോട്, ഞാൻ ഇന്ന് ജോലി രാജി വയ്ക്കുകയാണ്. വറീച്ചൻ എനിക്ക് രാജിക്കത്ത് ടൈപ്പു ചെയ്ത് തരണമെന്നാവശ്യപ്പെട്ടു. ഉടനെ വറീച്ചൻ, രഹസ്യമായി ഫിലിപ്പോസച്ചനെ വിളിച്ച് കാര്യം ധരിപ്പിച്ചു. അച്ചൻ എന്നെ വിളിച്ചു. ഞാൻ എന്റെ തീരുമാനം പറഞ്ഞു. ബഹു. ഫിലിപ്പോസച്ചന്റെ ഉപദേശപ്രകാരം ഞാൻ ജോലി രാജി വയ്ക്കുന്ന കാര്യം അപ്പോൾ ഉപേക്ഷിച്ചു.

മോളി ഇത് അവളുടെ ഓഫീസിലറിഞ്ഞു. വൈകുന്നേരം വന്നപ്പോൾ ദേഷ്യവും പ്രയാസവും വലിയ കലിയുമായിരുന്നു. ഞാനൊന്നും പ്രതികരിച്ചില്ല. ഈ സമയങ്ങളിൽ വേദപുസ്തകത്തിലെ യെശയ്യാ പ്രവചനം 43, 44, 45 അദ്ധ്യായങ്ങളിലെ ഏതാനും വാക്യങ്ങൾ എനിക്ക് കൂടുതൽ ധൈര്യവും ശുഭാപ്തി വിശ്വാസവും പ്രദാനം ചെയ്തിരുന്നു.

അങ്ങനെ സർവ്വശക്തനായ ദൈവം ഞങ്ങളെ കാത്തുസൂക്ഷിച്ചു. ദൈവത്തിന് സ്തോത്രം. സ്തുതി.

### ഒരു തുള്ളി മദ്യം വീഴരുത്!

1984 ജൂൺ 17-ാം തീയതി ഞായറാഴ്ച സന്ധ്യയ്ക്കുള്ള എന്റെ രഹസ്യ പ്രാർത്ഥനയിൽ എന്നോടിപ്രകാരം പറഞ്ഞു. "ഇനിയും മുതൽ നിന്റെ വായിൽ നീ അറിഞ്ഞോ അറിയാതെയോ ഒരു തുള്ളി മദ്യം വീഴരുത്." ഇതൊക്കെ ഓരോ തോന്നലായിരിക്കുമെന്ന് ഞാൻ വിചാരിച്ചു. എന്നാൽ ഇതിന് ഒട്ടും താമസിയാതെ തന്നെ ഒരു പരീക്ഷണവും നേരിടേണ്ടി വന്നു.

ഞങ്ങൾ ചേട്ടാനിയന്മാർ മൂന്നുപേരും കൂടി രണ്ടുമൂന്ന് മാസത്തിലൊരിക്കൽ അബ്ബാസിയായിൽ സമ്മേളിച്ച് ചെറുതായിട്ട് കള്ളടിയ്ക്കുമായിരുന്നു. അത് തങ്കച്ചനോ മോളിയുടെ കസിൻസഹോദരി താരയുടെ ഭർത്താവ് സണ്ണിയോ ആയിരുന്നു ഏർപ്പാടാക്കിയിരുന്നത്.

അങ്ങനെ ഞങ്ങളെല്ലാവരും പിറ്റെ ആഴ്ച തന്നെ, ജൂൺ 28–ാം തീയതി വ്യാഴാഴ്ച തങ്കച്ചന് അവധിയാണ്. മോളിക്കും മണിക്കും ഹാഫ്ഡേ ആണ്. ഞാനാണെങ്കിൽ ഉച്ചയ്ക്ക് ഓഫീസിൽ നിന്നു വരും. അങ്ങനെ ഞങ്ങളെല്ലാവരും കൂടി ഉച്ചകഴിഞ്ഞ് അബ്ബാസിയായിൽ പോയി. തങ്കച്ചന്റെ പെങ്ങന്മാരുടെ വീടുകൾ സന്ദർശിച്ചതിനുശേഷം, മോളിയുടെ കസിൻ താരയുടെ വീട്ടിൽ പോയി. വൈകിട്ടു ഭക്ഷണം കഴിക്കുന്നതിനു മുമ്പ് സണ്ണി ഒരു കുപ്പിയും മൂന്ന് ഗ്ലാസ്സും ടീപോയിയിൽ കൊണ്ടുവന്നു വച്ചു. എന്നിട്ടവൻ 3 ഗ്ലാസ്സുകളിൽ ഒരു വെളുത്ത മദ്യം ഒഴിച്ച് സോഡായും ചേർത്ത്, ഒരു ഗ്ലാസു പൊക്കി എന്റെ നേരെ കൊണ്ടുവന്നു. ഞാൻ കുറച്ചുനേരം നോക്കി ഇരുന്നിട്ട്, 'എടാ സണ്ണീ, മോനേ, എന്റെ ഗ്ലാസ് താഴെ വച്ചേര്.' ഉടനെ അവൻ 'തങ്കച്ചായൻ എന്നാ കുടിക്കുകയില്ലേ?' 'ഇനിയും മുതൽ ഞാൻ കുടിക്കുകയില്ല' എന്നു ഞാൻ പറഞ്ഞു. ഉടനെ അവൻ, 'എന്റെ തങ്കച്ചായാ, ഇത് എപ്പോഴുമൊന്നും കിട്ടുകയില്ല. തങ്കച്ചായൻ ഇത് കുടിച്ചിട്ടില്ലാത്തതാണ്. ഇത് വോഡ്കാ ആണ്. റഷ്യൻ വോഡ്കാ ആണ്. അതുകൊണ്ട് തങ്കച്ചായൻ സ്വൽപം കഴിക്കെന്നു' പറഞ്ഞ് നിർബന്ധിച്ചു. അപ്പോൾ ഞാൻ കുറച്ചുനേരം മിണ്ടാതെ ആ ഗ്ലാസ്സിൽ തന്നെ നോക്കി ഇരുന്നു. സ്വൽപം രുചിച്ചാലെന്താണെന്നു വിചാരിച്ചു. കുറച്ചുനേരം നോക്കിയിരുന്നപ്പോൾ, 'എടാ മോനേ, സണ്ണീ, എന്താണെന്നു പറഞ്ഞാലും ഞാൻ ഇനിയും കുടിക്കുകയില്ല' എന്ന് പറഞ്ഞ് പൂർണ്ണമായി നിരസിച്ചു. എന്നിട്ട് ഒരു ഗ്ലാസ്സിൽ സെവൻ അപ് എന്ന പാനീയം ഒഴിച്ച്, ചെറുതായി കുടിച്ചുകൊണ്ട് അനിയന്മാർക്കു കമ്പനി കൊടുത്തു. എന്നാലും, അപ്പോളവർ പറഞ്ഞു 'എന്റെ തങ്കച്ചായാ എന്തു മണ്ടത്തരമാ ഈ കാണിച്ചത്?'

ഈ ഒരു സംഭവത്തിനുശേഷം ഞാനൊരു പട്ടക്കാരനാകുന്നതുവരെ യാതൊരുത്തരും ഒരിടത്തുവച്ചും എന്റെ നേരെ ഒരു മദ്യകുപ്പിയോ മദ്യ ഗ്ലാസ്സോ വച്ചു നീട്ടിയിട്ടില്ല!!

അങ്ങനെ ആ പരീക്ഷണം ജയിച്ചു! ദൈവത്തിന് സ്തുതി. സ്തോത്രം.

## അദ്ധ്യായം 16

# "നീ ഒരു പുരോഹിതനായിരിക്കും"

വി. കുർബാനയിൽ ഖണ്ഡിപ്പിന്റെ സമയത്ത് അതായത് "അൻപുടയോനേ നിൻ വാതിൽ" എന്ന ഗീതം ചൊല്ലുമ്പോൾ ബലഹീനനായ ഞാൻ മുട്ടിന്മേൽ നിന്ന് പ്രാർത്ഥിക്കുമെന്ന് നേരത്തെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. അങ്ങനെ 1984 ഓഗസ്റ്റ് 17-ാം തീയതി വെള്ളിയാഴ്ച വി. കുർബാനയിൽ ഖണ്ഡിപ്പിന്റെ സമയം മുട്ടിന്മേൽ നിന്ന് പ്രാർത്ഥിച്ചു. അപ്പോൾ എന്നോട് പറയുന്നത്, "മകനെ! നിന്റെ 45-ാമത്തെ വയസ്സിൽ നീ ഒരു പൂർണ്ണ പുരോഹിതനായിരിക്കും" എന്നാണ്.

ഞാൻ വിചാരിച്ചു, ഇതെങ്ങനെ നടക്കാനാണ്? ബഹു. ഫിലിപ്പോസച്ചനെ ഒരു ചെറിയ കത്തിൽ കൂടെ ഈ വിവരം അറിയിച്ചു. മറ്റാരോടും ഇത് പറഞ്ഞിട്ടില്ല. അച്ചന് കൊടുത്തത് ഒരു ചെറിയ നോട്ടായതിനാൽ അതിന്റെ പകർപ്പ് താഴെ കൊടുക്കുന്നു.

ത്രിയേക ദൈവത്തിന് സ്തുതി.

19-8-1984

ബഹുമാനപ്പെട്ട അച്ചന്,

ഇക്കഴിഞ്ഞ വെള്ളിയാഴ്ച നമ്മുടെ പള്ളിയിൽ അൻപുടയോനേ ചൊല്ലുന്ന സമയത്ത് ഞാൻ മുട്ടുകുത്തി പ്രാർത്ഥിച്ചു. അപ്പോൾ എന്നോട് ഇപ്രകാരം പറയുന്ന ഒരനുഭവമുണ്ടായി. 'മകനെ നിന്റെ 45-ാമത്തെ വയസ്സിൽ നീ ഒരു പൂർണ്ണ പുരോഹിതനായിരിക്കും.' എന്റെ അച്ചാ, ഇതെങ്ങനെ നടക്കാനാണ്. എല്ലാം ദൈവഇഷ്ടം പോലെ നടക്കട്ടെ.

തങ്കച്ചൻ

അദ്ധ്യായം 17

# പൊയ്ക്കോ
# ഓഗസ്റ്റ് 16–ന് ഇങ്ങു വരണം

1985 ജൂണിൽ ഞങ്ങൾ 4 പേരും, തങ്കച്ചനും മണിയും പിള്ളേരും, ഞാനും മോളിയും മക്കളും കൂടെ 2 മാസത്തെ അവധിയിൽ കുവൈറ്റിൽ നിന്നും വന്നു. ബോംബെ എയർപോർട്ടിൽ, ഗ്രീൻ ചാനലിന്റെ ക്യൂവിൽ നിന്നു. തങ്കച്ചൻ പാസ്പോർട്ടിനകത്ത് കുവൈറ്റി ദിനാർ (എത്രയെന്നറിയാൻ പാടില്ല), കസ്റ്റംസ് ഓഫീസർക്ക് കൊടുത്തതുകൊണ്ട് പെട്ടെന്നു തന്നെ ക്ലിയറൻസ് കഴിഞ്ഞിറങ്ങി. അപ്പോൾ വേറൊരു ഓഫീസർ വന്ന് പെട്ടെന്നു തന്നെ അവിടെ നിന്ന് മാറ്റി വേറൊരു ചാനലിന്റെ ക്യൂവിൽ നിർത്തി. എന്നിട്ട് ഞങ്ങളെ ചെക്ക് ചെയ്യുന്നതേ ഇല്ല. എനിക്ക് കാര്യമെന്താണെന്ന് അറിയാൻ പാടില്ല. അതിരാവിലെ എയർപോർട്ടിൽ വന്നിറങ്ങിയ ഞങ്ങളെ ഒന്നിനും അനുവദിക്കാതെ വെറുതെ പിടിച്ച് നിർത്തിയിരിക്കുകയാണ്. പിള്ളേർ രണ്ടുപേരും വാടിതളർന്നു. തങ്കച്ചൻ മണിയെയും പിള്ളാരെയും ഒരു ഹോട്ടലിലാക്കിയിട്ട് തിരികെ വന്നു. 4–5 പി.എം. വൈകുന്നേരമായപ്പോൾ ഒരു ഓഫീസർ വന്ന്, ഞങ്ങളുടെ എല്ലാവരുടെയും പെട്ടികളും, കൈയിൽ പിടിച്ചിരുന്ന ബാഗുകളും എല്ലാം തുറപ്പിച്ചു. ഒരു പെട്ടിയിൽ മോളിയുടെ കുറെ പഴയ സാരികളും, വീട്ടിൽ ഉപയോഗിച്ചിരുന്ന പഴയ പാത്രങ്ങളും അല്ലാതെ വേറൊന്നുമില്ലായിരുന്നു. മുഴുവൻ അരിച്ചുപെറുക്കിയിട്ട് ഒരു തരി സ്വർണ്ണമോ, ഇലക്ട്രോണിക് സാധനങ്ങളോ മറ്റു വിലപിടിപ്പുള്ള ഒരു സാധനവും ഇല്ലായിരുന്നു. അപ്പോൾ ആ ഓഫീസർ മലയാളത്തിൽ പറയുകയാണ് ഇതിലൊന്നുമില്ലല്ലോ. പിന്നെ ഞങ്ങൾ തുറന്നതുകൊണ്ട് 6000/– രൂപാ കസ്റ്റംസ് അടിക്കണം. അല്ലെങ്കിൽ 3000/– രൂപാ ഞങ്ങളുടെ ഓഫീസർക്ക് കൊടുത്താൽ ഇപ്പോൾ തന്നെ പോകാം. അടുപ്പിച്ച് രണ്ടു പ്രാവശ്യം അവധിയിൽ വന്നതുകൊണ്ട് ഒന്നും പ്രത്യേകം വാങ്ങാനോ, കൊണ്ടുവരാനോ സാധിച്ചില്ല. തങ്കച്ചനൊക്കെ വരുന്നത് 4–5 വർഷത്തിനു ശേഷമായിരുന്നതുകൊണ്ട് അവരുടെ കൈയിൽ സ്വർണ്ണവും മറ്റു സാധനങ്ങളുമുണ്ടായിരുന്നു. അതുകൊണ്ടവൻ പാസ്പോർട്ടിൽ കുവൈറ്റി ദിനാർ വച്ചു കൊടുക്കുന്നത് ഞാൻ കണ്ടതാണ്! അങ്ങനെ ഈ ഓഫീസർ പോയി. അരമുക്കാൽ മണിക്കൂർ കഴിഞ്ഞ് വീണ്ടും വന്ന് എന്തു തീരുമാനിച്ചു. അപ്പോൾ ഞാൻ പറഞ്ഞു, 'ഞാനെന്തെങ്കിലും കൊടുത്താൽ എനിക്ക് രസീതു കിട്ടിയിരിക്കണം.' അങ്ങനെ പറഞ്ഞതിനാൽ അയാൾ ദേഷ്യപ്പെട്ട് പോയി. പിന്നീട് തിരികെ വന്ന് മോളിയുടെ കൈയിലും കഴുത്തി

ലുമുള്ള മാലയും വളകളും പാസ്പോർട്ടിൽ എഴുതാതെ വിടാം, ഭർത്താവിനോടു പറ, ഞങ്ങളുടെ ഓഫീസർക്ക് 3000/- രൂപാ കൊടുത്താൽ മതി എന്ന്. ഉടനെ അവൾ പറഞ്ഞു, 'എന്റെ ഭർത്താവിനെ അതിന് കിട്ടുകയില്ല. എന്റെ ആഭരണങ്ങൾ പാസ്പോർട്ടിൽ എഴുതിക്കോ' എന്നു പറഞ്ഞു. അയാൾ ദേഷ്യപ്പെട്ട്, ഒരു രസീത് എഴുതി തന്നു. 4000/- രൂപായുടേത്. അങ്ങനെ കസ്റ്റംസ് കൊടുക്കേണ്ടാത്തിടത്ത് കസ്റ്റംസ് കൊടുത്ത് പുറത്തിറങ്ങി. തങ്കച്ചന്റെ കൂടെ ഹോട്ടലിൽ പോയിട്ട് ഫ്രെഷായി പൂനായിലേക്ക് പോന്നു.

പൂനായിൽ ചെന്ന് പിറ്റെ ദിവസം തന്നെ ഞങ്ങൾ ട്രെയിനിൽ നാട്ടിലേക്ക് പോന്നു. തങ്കച്ചനും മണിയും പിള്ളാരും ഏഴംകുളത്തേക്കും, ഞങ്ങൾ കോട്ടയത്തും ഇറങ്ങി. ടാക്സി കാർ പിടിച്ച് പള്ളത്ത് വീട്ടിലേക്കും പോന്നു.

ഞങ്ങൾ വന്നതിന്റെ ആദ്യത്തെ ഞായറാഴ്ച പള്ളിയിൽ കൂടിയിട്ട് പിറ്റെ ദിവസം തിങ്കളാഴ്ച തന്നെ പരുമലയിൽ തനിച്ച് ധ്യാനത്തിന് പോകണമെന്നായിരുന്നു എന്റെ തീരുമാനം. കഴിഞ്ഞ വർഷത്തെ അനുഭവത്തിൽ മോളിയെയോ, മക്കളെയോ, ആരെയും കൂട്ടാൻ ആഗ്രഹിച്ചിരുന്നില്ല! അത്ഭുതം എന്നു പറയട്ടെ, തലേദിവസം സന്ധ്യനമസ്കാരം കഴിഞ്ഞപ്പോൾ മോളിയും മക്കളും എന്റെ കൂടെ പരുമലയിൽ സ്വയം വരാൻ സന്നദ്ധരായി!!

പരുമലയിൽ എന്തു ചെയ്യണമെന്നോ എങ്ങനെ പ്രവർത്തിക്കണമെന്നോ ഉള്ള യാതൊരു ഉപദേശവും ഞാനാർക്കും കൊടുത്തില്ല; കൊടുക്കാൻ തയ്യാറല്ലായിരുന്നു, കാരണം 1984-ൽ മോളി എന്റെ കൂടെ വന്നിട്ടുള്ള പ്രവർത്തനം എന്തായിരുന്നു?

അങ്ങനെ ഞങ്ങൾ കുടുംബസമേതം പിറ്റെദിവസം തിങ്കളാഴ്ച രാവിലെ പരുമലയ്ക്ക് പോയി. മാനേജരച്ചൻ ബഹു. ഏബ്രഹാം അച്ചനെ കണ്ട് പരിചയം പുതുക്കി. മോളിയെയും മക്കളെയും അച്ചന് പരിചയപ്പെടുത്തികൊടുത്തു. ഞാൻ ഓഫീസിൽ പോയി അവറാച്ചനോട് മുറിയുടെ താക്കോൽ വാങ്ങി.

അത്ഭുതം തന്നെ എന്നു പറയട്ടെ, നമ്പർ നോക്കിയപ്പോൾ കഴിഞ്ഞ വർഷം ലഭിച്ച 23-ാം നമ്പർ മുറി തന്നെ! ഞാൻ ബാഗും മറ്റും മുറിയിൽ ക്രമീകരിച്ചുകൊണ്ടിരിക്കുമ്പോൾ, അത്ഭുതം എന്നു പറയട്ടെ, മോളി നമസ്കാരക്രമവും അവളുടെ ഇംഗ്ലീഷ് വേദപുസ്തകവും എടുത്ത് മക്കളെ രണ്ടുപേരെയും ഇടംവലം കൈയിൽ പിടിച്ച്, എന്നെക്കാൾ നേരത്തെ, നേരെ, കബറിങ്കൽ പോയി. അത് ഞാൻ വളരെ ആശ്ചര്യത്തോടെ നോക്കി നിന്നുപോയി.

ബുധനാഴ്ച, സന്ധ്യനമസ്കാരം കഴിഞ്ഞപ്പോൾ, മോളി കുമ്പസാരി ക്കണമെന്നാവശ്യപ്പെട്ടു. ഓഹോ! അങ്ങനെയാണോ! ഉടനെ ഞാനവിടെ ഉണ്ടായിരുന്ന അച്ചനോട് പറഞ്ഞ്, മോളിക്ക് കുമ്പസാരിക്കാൻ അവസ രമുണ്ടാക്കി. അവൾ കുമ്പസാരിച്ചു. ഞാനും ചെയ്തു. മക്കൾക്ക് ഹൂസോയോ പ്രാർത്ഥനയും കൊടുപ്പിച്ചു.

പിറ്റെ ദിവസം വ്യാഴാഴ്ച വി. കുർബാനയിൽ ശുശ്രൂഷക്കാരനാകാതെ താഴെ നിന്ന് ഞങ്ങൾ 4 പേരും വി. കുർബാനയിൽ സംബന്ധിച്ച് വി. കുർബാന കൈക്കൊണ്ടു. പിന്നീട് 2 ദിവസം കൂടി ചെലവഴിച്ചിട്ട് ശനി യാഴ്ച വി. കുർബാനയ്ക്കു ശേഷം ഞങ്ങൾ സന്തുഷ്ടരായി വീട്ടിലേക്കു പോന്നു.

അങ്ങനെ ഒരാഴ്ച സകുടുംബം ധ്യാനവും പ്രാർത്ഥനയും വി. കുർബാ നയിൽ സംബന്ധിച്ചും, അനുഭവിച്ചും ഞങ്ങൾ പരുമലയിൽ ചെലവഴി ച്ചത് വളരെ അനുഗ്രഹപ്രദവും സന്തോഷപ്രദവുമായ ഒരനുഭവമായി രുന്നു!

ഞായറാഴ്ച, ഇടവകപള്ളിയിൽ വി. കുർബാനയിൽ സംബന്ധിച്ചു. വെള്ളപ്പൊക്കം മൂലം സെമിനാരി അടച്ചിട്ടിരിക്കുന്നതിനാൽ ഇപ്രാവശ്യം പിറ്റെ ദിവസം തിങ്കളാഴ്ച തന്നെ സെമിനാരിയിൽ പോകുവാൻ സാധി ച്ചില്ല. സെമിനാരിക്ക് അവധി ആയിരുന്നു. കുറച്ചു ദിവസങ്ങൾക്കുശേഷം ജൂലൈ മാസമായിരിക്കാം ജോയിയുടെ നിർബന്ധത്താൽ സെമിനാരി യിൽ പോകാൻ തീരുമാനിച്ചു. അപ്പോൾ, അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി അവിടെ ഉണ്ടെന്നറിഞ്ഞ് ജോയി എന്നെ തിരുമേനിയുടെ അടുത്തേക്ക് കൊണ്ടുപോയി.

ജോയി ഇപ്രകാരമാണ് തിരുമേനിക്ക് എന്നെ പരിചയപ്പെടുത്തിയത്: "തിരുമേനി, ഇവൻ എന്റെ ജ്യേഷ്ഠൻ തങ്കച്ചായനാണ്. ഇവനിപ്പോൾ കുവൈറ്റിൽ നല്ല ജോലിയുണ്ട്. ഇവന് അതെല്ലാം കളഞ്ഞ് ഇപ്പോൾ അച്ചൻ ആകണമെന്നാണ് പറയുന്നത്. ഇവന് വട്ടല്ലേ തിരുമേനീ?" അപ്പോൾ തിരുമേനി ജോയിയോട്, "എടാ ജോയി, നീ അങ്ങനെ പറ യാതെടാ" എന്നു പറഞ്ഞു. എന്നിട്ട് തിരുമേനി, 'എടാ തങ്കച്ചാ' എന്നു വിളിച്ച് പലതും സംസാരിക്കുകയും ചോദിക്കുകയും ചെയ്തു. അതിനു ശേഷം ''ഞാൻ നിന്നെ കോട്ടയത്തിനുവേണ്ടി സ്പോൺസർ ചെയ്തോളാം" എന്നു പറഞ്ഞ് എന്റെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചിട്ട് ഞങ്ങളെ വിട്ടു.

അങ്ങനെ ഞങ്ങൾ പുറത്തേക്ക് വന്നപ്പോൾ, താഴെ വേറൊരു മുറിയിൽ വെള്ള കമ്മീശിട്ട ഒരു തിരുമേനിയെ കണ്ട്, ജോയി എന്നെ വിളിച്ച് ആ തിരുമേനിയുടെ അടുത്തും കൊണ്ടുപോയി. അവിടെയും

ജോയി മുൻ പല്ലവിയിൽ തന്നെ എന്നെ തിരുമേനിക്ക് പരിചയപ്പെടുത്തി! അപ്പോൾ തിരുമേനി ഇപ്രകാരം ഒരഭിപ്രായം പാസ്സാക്കി. “എടാ ഇവൻ ഇമോഷണലാണ്. അതായത് ‘വികാരജീവി’ ആണെടാ.” ഞാനിത് കേട്ടൊന്നു പുഞ്ചിരിച്ചു. ഒന്നും പറഞ്ഞില്ല. തിരുമേനി എന്നോടൊന്നും സംസാരിച്ചില്ല. തലയിൽ തൊട്ട് പ്രാർത്ഥിച്ചു. ഞങ്ങൾ തിരികെ വീട്ടിൽ വന്നു.

പിൽക്കാലത്ത് ഈ തിരുമേനി ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ആയിരുന്നുയെന്നറിഞ്ഞു. ഞാൻ സെമിനാരിയിൽ ചേർന്നത് ഷൊർണ്ണൂർ റെയിൽവേ സ്റ്റേഷനിൽ എൻജിൻ ഡ്രൈവറായിരുന്ന എന്റെ ഒരു ജ്യേഷ്ഠൻ പരേതനായ അവ റാച്ചായനെന്ന കെ. ഏബ്രഹാം മുഖാന്തിരം തിരുമേനി അറിഞ്ഞു. ഒരു ദിവസം സെമിനാരിയിൽ തിരുമേനി വന്നപ്പോൾ എന്നെ പ്രത്യേകം അന്വേഷിച്ച് കണ്ടുപിടിച്ച്, എന്റെ സെമിനാരി ജീവിതവും കുശലാന്വേ ഷണവും തിരക്കി. അന്നു മുതൽ തിരുമേനി എന്നെ ‘പള്ളം അച്ചായൻ’ എന്നായിരുന്നു വിളിച്ചിരുന്നത്. ‘അച്ചായാ ഞാൻ പോകട്ടെ’ എന്നു പറഞ്ഞ് എന്റെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചിട്ട് പോയി. വൈദികനാ യിട്ട് ഞങ്ങൾ തമ്മിൽ കാണാൻ അവസരമുണ്ടായില്ല. തിരുമേനിയുടെ കബറിങ്കൽ നമസ്കരിക്കുന്നു.

പിന്നീടൊരു ദിവസം ഞാൻ രാവിലെ തന്നെ സെമിനാരിയിൽ പോയി ബഹു. ജോഷ്വാച്ചനെ കണ്ടു. അപ്പോൾ അച്ചൻ എന്നോട്, “ഓഗസ്റ്റ് 16-ാം തീയതി തങ്കച്ചൻ ഇങ്ങു വരണം” എന്നു പറഞ്ഞു. ഞാനുടനെ എന്റെ പോക്കറ്റിൽ നിന്നും ട്രെയിൻ ടിക്കറ്റ് എടുത്തു കാണിച്ചു കൊണ്ട്, ഞങ്ങൾ അച്ചാ, ജൂലൈ 28-ാം തീയതി പൂനായ്ക്ക് പോകും. പിന്നീട് ഓഗസ്റ്റ് 3-ാം തീയതി ബോംബേയിൽ നിന്നും കുവൈറ്റിലേക്ക് പറക്കും” എന്നു പറഞ്ഞപ്പോൾ വീണ്ടും അച്ചൻ, “പൊയ്ക്കോ, പോയിട്ട് ഓഗസ്റ്റ് 16-ന് തങ്കച്ചൻ ഇങ്ങു വരണം” എന്നു പറഞ്ഞു. എന്നിട്ട് തങ്കച്ചൻ മെസ്സിൽ പോയി ഭക്ഷണം കഴിച്ചിട്ടേ പോകാവൂ എന്നു പറഞ്ഞതിനാൽ, ഞാൻ മെസ്സിൽ പോയി ഭക്ഷണം കഴിച്ച് വീട്ടിലേക്ക് തിരികെ പോന്നു.

വീട്ടിൽ വന്ന് മോളിയോട്, ‘ഓഗസ്റ്റ് 16-ന് ഞാനിങ്ങു വരണം എന്നാണ് ജോഷ്വാച്ചൻ പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് ഇനിയും എന്നെ കുറി ച്ചുള്ള തീരുമാനം സെമിനാരിയിലെ അച്ചൻമാരും, തിരുമേനിമാരും പറ യുന്നതുപോലെയായിരിക്കും ഞാൻ പ്രവർത്തിക്കുന്നത്?’ എന്ന് അറി യിച്ചു. ഇതവൾക്ക് വലിയ മനോവിഷമത്തിനും പ്രയാസത്തിനുമിടയായി. അപ്പോൾ ഞാൻ പറഞ്ഞു, “നീ വിഷമിക്കേണ്ടാ, നീയും മക്കളുമായിട്ട് സെമിനാരിയിൽ പോയി തിരുമേനിയെയോ അച്ചന്മാരെ കാണുകയോ,

നിങ്ങളുടെ സങ്കടങ്ങൾ പറയുകയോ ചെയ്തോ. ഞാൻ നിങ്ങളുടെ കൂടെ വരികയില്ല; വന്നാൽ നിങ്ങൾ ഒന്നും സംസാരിക്കുക ഇല്ല." ഇത് ജോയി കേട്ടു. "കൊച്ചമ്മേ, നമുക്ക് പോകാം. പോയി തിരുമേനിയെ കണ്ട് ഇവന്റെ വട്ടിന്റെ കാര്യം പറയാം. ഞാനറിയുന്നതാണ് തിരുമേനി. അതുകൊണ്ട് നമുക്കു പോയി തിരുമേനിയെ കാണാം; അവന് 'വട്ടാ' എന്നു പറയാം." ഞാനുടനെ ടാക്സി കാർ കൊണ്ടുവന്നു. മോളിയും മക്കളും, ജോയിയും കൂടെ തിരുമേനിയെ കാണാൻ സെമിനാരിയിൽ പോയി.

1986 വരെ തിരുമേനിയെ പോയി കണ്ടതിന്റെ ഫലം എന്നോട് പറഞ്ഞിട്ടില്ല. ഞാനൊട്ട് അതിനെപ്പറ്റി സംസാരിക്കുകയോ, ചോദിക്കുകയോ തിരക്കുകയോ ചെയ്തിട്ടില്ല. ഞാൻ പോയി തിരുമേനിയെ കാണണമെന്ന് മോളിയോട് തിരുമേനി പറഞ്ഞിരുന്നതിനാൽ, ഞാൻ പിറ്റെ ദിവസം വൈകുന്നേരം നാലഞ്ചു മണിയോടുകൂടി സെമിനാരിയിൽ ചെന്നു. അപ്പോൾ തിരുമേനി പാമ്പാടി ദയറായിലേക്ക് പോകുവാൻ കാറിലായിരുന്നു. തിരുമേനി എന്നെ കണ്ട് "എടാ തങ്കച്ചാ, നീ പൊയ്ക്കോ. ഞാൻ മോളിയോട് എല്ലാം പറഞ്ഞിട്ടുണ്ട്. നീ കുവൈറ്റിൽ പൊയ്ക്കോ" എന്ന് പറയുകയും ചെയ്തു. ഞാൻ തല കുനിച്ചു. തിരുമേനി, തലയിൽ കൈ വച്ച് പ്രാർത്ഥിച്ചിട്ട് കാറിൽ പോയി. അങ്ങനെ ഞങ്ങൾ തിരികെ കുവൈറ്റിലേക്കു പോന്നു.

ഇതിനുശേഷം മോളിയിൽ ആത്മീയ കാര്യങ്ങളിലുള്ള ശ്രദ്ധയ്ക്കും താൽപര്യത്തിനും വളരെ മാറ്റമുണ്ടായി. അങ്ങനെ ഞങ്ങൾ സന്തുഷ്ടരായി ജീവിക്കുവാൻ തുടങ്ങി.

## അദ്ധ്യായം 18

# പ്രലോഭനങ്ങൾ, പരീക്ഷണങ്ങൾ

1983 ഏപ്രിൽ മാസത്തിലെ സംഭവത്തിനുശേഷം തിരക്കി പിടിച്ച് പല ക്രിസ്തീയ ആൾദൈവങ്ങളും എന്റെ വീട്ടിൽ വരികയും പ്രാർത്ഥിക്കയുമൊക്കെ ചെയ്യുമായിരുന്നു. കൂടുതലും പെന്തക്കോസ്തു വിഭാഗക്കാരായിരുന്നു. ഞാൻ പ്രാർത്ഥിക്കാൻ വരുന്നവരെ തടയാറില്ലായിരുന്നു. അപ്രകാരം അവർ പ്രാർത്ഥിച്ചു കഴിയുമ്പോൾ ബലഹീനനായ ഞാൻ, 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്നും, പിന്നീട് 'കൃപനിറഞ്ഞ മറിയമേ' എന്നുമുള്ള പ്രാർത്ഥനകൾ ചൊല്ലുമായിരുന്നു. പ്രാർത്ഥന കഴിയുമ്പോൾ അവർ ചോദിക്കും. 'ഇതെന്നാ പ്രാർത്ഥനയാ? ഞങ്ങൾ പ്രാർത്ഥിച്ചതു പോരേ' എന്ന് കളിയാക്കി ചോദിക്കുമായിരുന്നു. ദൈവഗത്യാ അന്ന് സഭയെക്കുറിച്ചോ, വിശ്വാസത്തെ കുറിച്ചോ ആരെങ്കിലും എനിക്ക് ഇഷ്ടപ്പെടാത്ത രീതിയിൽ സംസാരിച്ചാൽ ബലഹീനനായ ഞാനതിനെ എതിർക്കുകയോ, മറുപടി പറയുകയോ ചെയ്യുകയില്ലായിരുന്നു. അതുകൊണ്ട് ഞാനിങ്ങനെ പ്രാർത്ഥിക്കാൻ വരുന്നവരോട്, 'നിങ്ങളെന്റെ വീട്ടിൽ പ്രാർത്ഥിക്കാൻ വന്നു. പ്രാർത്ഥിക്കാൻ വരുന്നവരെ ഞാൻ മുടക്കുകയില്ല; നിങ്ങളെ പ്രാർത്ഥിക്കാൻ അനുവദിച്ചു. അതുകൊണ്ട് നിങ്ങൾ പ്രാർത്ഥിച്ചു കഴിയുമ്പോൾ, ഇതെന്റെ വീടാണ്, അപ്പോളെന്റെ പ്രാർത്ഥനയിലും സംബന്ധിക്കാൻ നിങ്ങൾ കടപ്പെട്ടവരാണ്' എന്നു പറയും. അതുകൊണ്ട് ഞാൻ എന്റെ പ്രാർത്ഥന ചൊല്ലും. അതിനുശേഷം ഈ പിശാചുക്കൾ ആരുംതന്നെ എന്റെ വീട്ടിൽ വീണ്ടും വരികയില്ലായിരുന്നു; വന്നിട്ടില്ല. വേറെ ചിലർ വന്ന് അവരുടെ കൂട്ടായ്മയ്ക്ക് ക്ഷണിക്കുമായിരുന്നു. ഞാൻ ക്ഷണം മാനിച്ച് പോകുമായിരുന്നു. അങ്ങനെ എത്ര കൂട്ടായ്മയിൽ പോയിട്ടുണ്ടെന്ന് എനിക്കോർമ്മയില്ല. എന്നാൽ ഒരിക്കൽ മാത്രം! പിന്നീട് വിളിച്ചാൽ ഞാൻ അവിടേക്ക് വീണ്ടും പോവുകയില്ല! അവരൊക്കെയും, 'എന്തിനാ തങ്കച്ചാ, കുടുംബത്തെ വിട്ട് ജോലി കളഞ്ഞ് പോകുന്നത്? അച്ചനായാൽ മാത്രമേ ദൈവവേലയാകെയുള്ളോ? ഞങ്ങളെ പോലെ ജോലിയൊക്കെ ചെയ്ത് കുടുംബവും മക്കളുമായിട്ടൊക്കെ ജീവിച്ച് സുവിശേഷവേല ചെയ്താൽ പോരേ? തങ്കച്ചൻ, ഞങ്ങളുടെ കൂട്ടത്തിൽ വന്നാൽ, സ്നാനമേറ്റാൽ, ഒട്ടും താമസിയാതെ പാസ്റ്റർ ആകും, ആക്കാം. അതുകൊണ്ട് ജോലി കളയേണ്ടാ, മണ്ടനാകരുത്, വിഡ്ഢിത്തം പ്രവർത്തിക്കരുതെന്നൊക്കെ പറഞ്ഞ് പ്രലോഭിപ്പിച്ചുകൊണ്ടിരുന്നു. ഞാനിതിനെക്കുറിച്ച്, ഇവരൊക്കെ പറയുന്നത് ശരിയല്ലേ? എന്തിനാ ജോലി കളയുന്നത്? ഇവരുടെയൊക്കെ കൂട്ടത്തിൽ ചേർന്നാൽ പാസ്റ്ററാകാമല്ലോ? നല്ല വരുമാനമാകുമല്ലോ? അങ്ങനെ നല്ല കുടുംബജീവിതം നയിച്ചാൽ മതിയല്ലോ? എന്നൊക്കെ ചിന്തിക്കാതെ ഇരുന്നിട്ടുമില്ല!

ഇതൊക്കെയും ഞാൻ ബഹു. ഫിലിപ്പോസച്ചനോട് പറയുമ്പോൾ, അച്ചൻ നല്ല ഉപദേശം തരുമായിരുന്നു. 'സൂക്ഷിച്ചോണം, ഇങ്ങനെ പലതും വരും, നമ്മുടെ ലക്ഷ്യം തെറ്റിക്കാൻ. അതുകൊണ്ട് തങ്കച്ചൻ വളരെ സൂക്ഷിക്കണം' എന്നു പറയുമായിരുന്നു. എന്നാൽ അച്ചനോട്, 'അച്ചാ, ഞങ്ങളിപ്പോൾ കുടുംബമായിട്ട് തങ്കച്ചനും മണിയുമൊക്കെയാ യിട്ട്, ഇവിടെ ഫഹാഹീലിൽ ഞങ്ങളുടെ വീടിനടുത്ത് ഫിലിപ്പങ്കിൾ എന്നു പറയുന്ന ഒരാളുടെ വീട്ടിൽ മാസത്തിലൊരിക്കൽ ഒരു കൂട്ടായ്മയിൽ സംബന്ധിക്കുന്നുണ്ടെന്ന്' പറഞ്ഞപ്പോൾ അച്ചൻ പറഞ്ഞു, 'അതു നല്ല കാര്യമാണ്. എനിക്ക് ഫിലിപ്പങ്കിളിനെയും ആന്റിയെയും നല്ലതുപോലെ അറിയാം. രണ്ടുപേർക്കും നല്ല വേദപരിജ്ഞാനമുണ്ട്. അവർ മാർത്തോ മ്മാക്കാരാണ് എങ്കിലും ആ കൂട്ടായ്മയിൽ പോകുന്നതിന് ഒരു കുഴപ്പ വുമില്ല.' ഞാൻ തങ്കച്ചനോട്, ഇങ്ങനെയുള്ള നല്ല കൂട്ടായ്മയെക്കുറിച്ച് അച്ചനറിയാമെന്നും, അത് തങ്കച്ചനോട് പറയണമെന്ന് ആഗ്രഹിച്ചിരുന്നു എന്നും പറഞ്ഞു.

അങ്ങനെ ഞങ്ങൾ മാസത്തിലൊരിക്കൽ ഈ കൂട്ടായ്മയിൽ പോകു മായിരുന്നു. ഫിലിപ്പങ്കിളും ആന്റിയും, മാർത്തോമ്മാ തിയോളജിക്കൽ സ്ഥാപനങ്ങളിൽ പഠിപ്പിക്കുകയും ജോലിയുമൊക്കെ ചെയ്തവരായി രുന്നു. ഒരു ദിവസം ആന്റി പറഞ്ഞു, "തങ്കച്ചാ, തങ്കച്ചന് പുരോഹിത ശുശ്രൂഷയിലേക്കാണ് ദൈവവിളിയെങ്കിൽ, അത് മോളിയിൽ കൂടെ വേണം. മോളി വേണം തങ്കച്ചനെ സെമിനാരിയിലേക്ക് പറഞ്ഞുവിടേ ണ്ടത്. കാരണം നിങ്ങളെ രണ്ടുപേരെയും കുടുംബം ആയിട്ട് യോജിപ്പി ച്ചത് ദൈവമാണ്. തങ്കച്ചൻ ഇപ്പോൾ ഒറ്റയ്ക്കല്ലല്ലോ; മക്കളും കുടുംബ വുമില്ലേ?" ഉടനെ അങ്കിൾ പറഞ്ഞു, "ശരിയാണ്. മിഷനറി വേലയ്ക്കാണ് വിളിയെങ്കിൽ നിങ്ങളെ കുടുംബമായിട്ടു വിളിക്കും."

ഇതിന് 'എന്റെ അങ്കിളേ, ആന്റീ, എനിക്കൊരു നിർബന്ധവുമില്ല. ഇങ്ങനെ ഒരു സംഭവം നടന്നുയെന്നേയുള്ളു. ദൈവഹിതം നടക്കട്ടെ' എന്ന് ഞാൻ പറഞ്ഞു. അങ്ങനെ പിന്നീടൊരു ദിവസം സംഭവ വിവര ണമെഴുതിയ ബുക്ക് ഫിലിപ്പങ്കിളിന് വായിക്കാൻ ഞാൻ കൊടുത്തു. അങ്കിൾ അതു വാങ്ങി വച്ചു. വായിച്ചോ ഇല്ലയോ എന്ന് ഒന്നും ഞാൻ തിരക്കിയിട്ടില്ല. ഞാൻ സെമിനാരിയിലേക്ക് ചേരാൻ വരുന്ന സമയത്തും അത് തിരികെ തന്നില്ല. എനിക്കത് ചോദിക്കുവാനും തോന്നിയിട്ടില്ല. അങ്ങനെ ജോലിതിരക്കും മക്കളെ പഠിപ്പിക്കുകയും പരിപാലിക്കുകയും എന്റെ സ്വന്തം ആത്മീയമായ സഭാസംബന്ധമായ മറ്റു കാര്യങ്ങളിലുള്ള കൂടുതൽ ശ്രദ്ധ മൂലം ഈ ബുക്ക് തിരികെ വാങ്ങാൻ മറന്നുപോയി!

1984 ജൂൺ 28-ാം തീയതിയിലെ ഏറ്റവും വലിയ പ്രലോഭനവും, പരീ ക്ഷണവും എന്റെ അനുജന്മാരിൽ നിന്നുമുണ്ടായത്, അതിജീവിച്ച കാര്യം

18–ാം അദ്ധ്യായത്തിൽ 'ഒരു തുള്ളി മദ്യം വീഴരുത്' എന്ന തലക്കെട്ടിൽ വിവരിച്ചതിനാൽ, ഇവിടെ പറയുന്നില്ല.

1985–ൽ സാവകാശം അച്ചന്റെ അടുക്കൽ പോയി സുറിയാനി പഠിക്കുവാൻ തുടങ്ങി. എനിക്ക് അത് ഒരു പുതിയ അനുഭവമായിരുന്നു. ഇതുപോലെ ഒരു ദിവസം അച്ചന്റെ അടുക്കൽ സുറിയാനി പഠിക്കാൻ ചെന്നപ്പോൾ, "തങ്കച്ചാ, ഇന്ന് സാൽമിയായിൽ തങ്കച്ചന്റെ കൂട്ടുകാരൻ വറീച്ചന്റെ വീട്ടിലാണ് പ്രാർത്ഥനായോഗം. തങ്കച്ചൻ വരുന്നുണ്ടെങ്കിൽ വരാം. അവിടെ നിന്ന് ഞാൻ വറീച്ചനെ കൊണ്ട് തങ്കച്ചനെ ഫഹാഹീലിലേക്ക് വിടാൻ ഏർപ്പാടു ചെയ്യാം" എന്നു പറഞ്ഞു.

### പ. പരുമല തിരുമേനിയെ കാണുന്നു

അങ്ങനെ സുറിയാനി പഠിത്തം കഴിഞ്ഞ് അച്ചനും ഞാനും സാൽമിയായിൽ വറീച്ചന്റെ വീട്ടിൽ പോയി. പ്രാർത്ഥനായോഗം എല്ലാം കഴിഞ്ഞ് ഭക്ഷണം കഴിച്ചതിനുശേഷം ഞങ്ങൾ മൂന്നുപേരും കൂടി പലതും സംസാരിച്ചു. അര മുക്കാൽ മണിക്കൂർ കഴിഞ്ഞപ്പോൾ അച്ചനെ കൊണ്ടുപോകുവാൻ കാർ വന്നതിനാൽ അച്ചൻ അബ്ബാസിയായിലേക്ക് പോയി. വറീച്ചനെന്നെ ബസ്സിൽ കയറ്റി വിട്ടോളാമെന്നും പറഞ്ഞു. അച്ചൻ പോയതിനുശേഷം ഞങ്ങൾ രണ്ടുപേരും കുറെനേരം വറീച്ചന്റെ വീട്ടിലിരുന്ന് പല കാര്യങ്ങൾ സംസാരിച്ചു. പതിനൊന്നര രാത്രി കഴിഞ്ഞപ്പോൾ ഞങ്ങൾ ബസ് സ്റ്റാന്റിൽ പോയി. അവിടെ അര മണിക്കൂറോളം കഴിഞ്ഞപ്പോൾ ഒരു ബസ് വന്നു. ഞാൻ ബസ്സിൽ കയറി. നല്ല ഉറക്കം തൂങ്ങലുണ്ട്. അരികിലുള്ള ഒരു സീറ്റിൽ ഇരുന്നു. അങ്ങനെ ബസ്സിൽ ഫഹീഹീലിലേക്ക് പോന്നു! ഉറങ്ങിയാൽ, ഉറങ്ങിപ്പോയാൽ വീട് തെറ്റുമെന്ന് കരുതി ഉറങ്ങാതെ ബസിന്റെ ജനാലയിൽകൂടി പുറത്തേക്ക് വളരെ ശ്രദ്ധയോടെ നോക്കിയിരുന്നു. അവിടുത്തെ കെട്ടിടങ്ങളെല്ലാം ഒരേ രീതിയിലുള്ള പണി ആയിരുന്നതിനാൽ സ്ഥലവും വീടും കണ്ടുപിടിക്കാൻ വളരെ ശ്രദ്ധയോടെ പുറത്തേക്ക് നോക്കിയിരുന്നില്ലെങ്കിൽ തെറ്റാറുണ്ടായിരുന്നു. എന്നാൽ വീട് അടുക്കാറായപ്പോൾ നിർഭാഗ്യവശാൽ ഞാൻ ഉറങ്ങിപ്പോയി.

ഉണർന്നപ്പോൾ ബസ് ബഹുദൂരം കഴിഞ്ഞിരിക്കുന്നു. ഏതെങ്കിലും ഒരു നല്ല സ്ഥലത്ത് ടാക്സികാറോ, ബസോ കിട്ടുകയാണെങ്കിൽ തിരിച്ചു പോരാമെന്ന് വിചാരിച്ച് ബസിൽ തന്നെ ഇരുന്നു. അങ്ങനെ ബസ് നേരെ പോവുകയാണ്. വഴിവിളക്കുണ്ടെങ്കിലും, രണ്ടു വഴിവിളക്കിന്റെ ദൂരം അര കിലോമീറ്റർ അകലത്തിൽ കൂടുതലാണെന്ന് തോന്നുന്നു. ആകെപ്പാടെ ഒരു വിജനതയാണ് കാണുന്നത്. അങ്ങനെ പെട്ടെന്ന് ബസ് നിർത്താനാവശ്യപ്പെടുകയും ഞാൻ ബസിൽ നിന്ന് ചാടിയിറങ്ങുകയും ചെയ്തു.

ഒറ്റ വഴിയായിരുന്നതുകൊണ്ട് പുറകോട്ട് നടക്കാൻ തുടങ്ങി. ഇരുവശത്തും യാതൊരുവിധമായ ആൾതാമസത്തിന്റെ ലാഞ്ചന പോലും കാണുന്നില്ല. മരുഭൂമിയാണെന്ന് മനസ്സിലായി. എന്തു ചെയ്യാം? പിന്നെയും ഞാൻ മണ്ട ത്തരം കാണിച്ചു. ആ ബസ്സിൽ തന്നെയിരുന്നാൽ മതിയായിരുന്നു. ടെർമി നലിൽ നിന്ന് തിരിച്ചു വരുമ്പോൾ സൗകര്യമായിട്ട് ഫാഹഹീലിൽ ഇറ ങ്ങാമായിരുന്നു. എന്തു ചെയ്യാനാ? വിഡ്ഢിത്തം പ്രവർത്തിച്ചില്ലേ?

അങ്ങനെ വിജനസ്ഥലത്ത് വഴിവിളക്കിന്റെ അരണ്ട വെളിച്ചത്തിൽ നടന്നപ്പോൾ, ഞാൻ എന്താണ് ഈ ചെയ്തതെന്ന് സ്വയം പഴിച്ച് നട ന്നുകൊണ്ടിരുന്നു. എന്റെ ദൈവമേ! ഞാനീ മരുഭൂമിയിൽ ഒറ്റയ്ക്കാ ണല്ലോ? ഞാനെങ്ങനെ പോകും? എവിടെയാണെന്നുപോലും അറിയാൻ പാടില്ല. ആര് എന്നെ സഹായിക്കും? ഫഹാഹീൽ എത്ര ദൂരത്താണ്? ആരോടു ചോദിക്കും? വഴിയിൽ ഒരുത്തരുമില്ലല്ലോ?

ഇങ്ങനെ പേടിച്ച് വിറച്ച് വിഷമിച്ച് നടക്കുമ്പോൾ എന്നോടു പറയുന്നു, 'നീ ഒറ്റയ്ക്കല്ല; ഞാൻ നിന്നോടു കൂടെയുണ്ട്, ഭയപ്പെടേണ്ടാ' എന്നു പറയുകയും ചെയ്തു. ദൂരെ ഒന്നുരണ്ട് ഫർലോംഗ് അകലത്തിൽ ഒരാൾ നടക്കുന്നതായിട്ട് ഞാൻ കണ്ടു. അതിന്റെ സ്വരൂപം കണ്ടപ്പോൾ, അത് പ. പരുമല തിരുമേനി ആണെന്ന് എന്റെ മനസ്സിൽ പറയുവാൻ തുടങ്ങി. അങ്ങനെ ധൈര്യപ്പെട്ട് എന്റെ പേടിയും വിറയലും മാറി, വേഗത്തിൽ നടക്കുവാൻ തുടങ്ങി.

കുറച്ചു ദൂരം കഴിഞ്ഞപ്പോൾ ആ രൂപം മറഞ്ഞു. അതിനുശേഷം കുറച്ചു ദൂരം ചെന്നപ്പോൾ ആരോ എന്റെ പുറകിൽ കൂടെ വരുന്നതും എന്നെ പേടിപ്പെടുത്തുന്നതും ഭയപ്പെടുത്തുന്നതുമായ ഏതോ ഒരു കറുത്ത രൂപമാണ്. അത് പുറകിൽ കൂടെ നടക്കുന്ന കാലൊച്ചയാണ് ഞാൻ കേൾക്കുന്നത്. പുറകോട്ട് നോക്കുവാൻ എനിക്ക് ഭയമായിരുന്നു. അങ്ങനെ ഇത് തുടർന്നപ്പോൾ ഞാനുറക്കെ പറഞ്ഞു, എന്റെ പുറകിൽ നടക്കുന്നവൻ ആരായാലും മുന്നിൽ കയറി നടക്കണം. പ. പരുമല തിരു മേനിയാണെങ്കിലും മുന്നിൽ കയറി നടക്കണം. അല്ലെങ്കിൽ പിരിഞ്ഞു പോകണമെന്ന് പറഞ്ഞ്, ഭയത്തോടുകൂടി പുറകോട്ട് തിരിഞ്ഞ് 3 പ്രാവശ്യം റൂശ്മാ (കുരിശടയാളം) ചെയ്തു. അതിനുശേഷം ഭയം തോന്നിയില്ല. വേഗത്തിൽ നടക്കാൻ തുടങ്ങി. ദൂരെ മുക്കാൽ മണിക്കൂ റോളം നടന്നു കഴിഞ്ഞപ്പോൾ ഫഹാഹീൽ പ്രദേശത്ത് വന്നതായിട്ട് മന സ്സിലായി. അങ്ങനെ വീട്ടിൽ വെളുപ്പിന് രണ്ടു രണ്ടര മണി കഴിഞ്ഞ് എത്തിച്ചേർന്നു!

ഞാൻ ഈ സംഭവം ഇന്നുവരെ മോളിയോടും ആരോടും പറഞ്ഞി ട്ടില്ല. അവർ പേടിക്കുകയില്ലേ എന്നോർത്ത്. അച്ചനും വറീച്ചനുമായി

സംസാരിച്ചിരുന്ന് സമയം പോയി. പ്രാർത്ഥനയോഗം കഴിഞ്ഞ് ഭക്ഷണ മൊക്കെ കഴിച്ചപ്പോൾ മണി പതിനൊന്നു പതിനൊന്നരയായി. എനിക്കാ ണെങ്കിൽ അവിടെ നിന്നും ബസ് കിട്ടിയപ്പോൾ ഈ സമയമായി. ഒരു മണിക്കൂറിൽ കൂടുതൽ എടുക്കും ഇവിടെ വരുവാൻ എന്ന് പറഞ്ഞ് ആശ്വ സിപ്പിച്ചു.

പിറ്റെദിവസം ഈ സംഭവം ബഹു. അച്ചനോടു പറഞ്ഞു. അപ്പോള ച്ചൻ പറഞ്ഞത് തങ്കച്ചാ, "For every action, there is an equal and opposite reaction" എന്നുള്ള ഐസക്ക് ന്യൂട്ടന്റെ സിദ്ധാന്തമാണ് പറഞ്ഞത്. അതാ യത് ഓരോ പ്രവർത്തനത്തിനും ഒരു പ്രതിപ്രവർത്തനം ഉണ്ട് എന്നു ള്ളത്. ഇങ്ങനെ ഇത് പറഞ്ഞിട്ട് തങ്കച്ചൻ ഇപ്പോൾ ആത്മികമായി ദൈവ വുമായി അടുത്തിരിക്കുകയാണ്. അപ്പോൾ നമ്മളെ ഭയപ്പെടുത്താനും പിൻതിരിപ്പിക്കാനും പല പരീക്ഷണങ്ങളും പ്രലോഭനങ്ങളും നേരിടേണ്ടി വരും. അതുകൊണ്ട് തങ്കച്ചൻ കുറച്ചുകൂടെ ശ്രദ്ധയ്ക്കണമെന്നും വളരെ സൂക്ഷ്മതയോടെ കാര്യങ്ങൾ ഗ്രഹിക്കണമെന്നും നടത്തണമെന്നും ഉപ ദേശിച്ചു.

ഈ സംഭവം നടന്നത് 1986 ജനുവരി 21 ചൊവ്വാഴ്ച രാത്രിയിലാണ്!

## അദ്ധ്യായം 19

# ജോലി രാജി വയ്ക്കുന്നു

1986 ആയപ്പോൾ എന്റെ മനസ്സ് എന്നോടു പറയുന്നു: ഞാൻ ഈ വർഷം കുവൈറ്റിൽ നിന്നും പോകും! ഒരഞ്ചാറു മാസത്തിനകം നടക്കും. കൂടാതെ പലരോടും പ്രത്യേകിച്ച് എന്റെ ഓഫീസിലുമൊക്കെ 1983-ലെ സംഭവം പറയുവാൻ തുടങ്ങി.

ഒരിയ്ക്കൽ ഒരു ഫിലിപ്പൈൻ എൻജിനിയറോട്, ഈ സംഭവം പറയുമ്പോൾ അതുകേട്ട ഞങ്ങളുടെ പേഴ്സണൽ വിഭാഗത്തിലെ റഷീദ് ഖാൻ എന്ന പാക്കിസ്ഥാനി സംഭവത്തെ സ്ഥിരീകരിക്കുകയും ഒരു മൂന്നു മാസത്തോളം മാത്യുവിന്റെ എല്ലാ മെഡിക്കൽ പേപ്പറുകളും മാത്യുവിന്റെ ഫയലിൽ സൂക്ഷിച്ചിരുന്നുയെന്നും 3 മാസം കഴിഞ്ഞപ്പോൾ മാത്യുവിന് കുഴപ്പമൊന്നുമില്ലെന്നും പരിപൂർണ്ണ സുഖമായ ഒരാളാണെന്ന് മനസ്സിലാക്കിയതുകൊണ്ട് ഡാഡി (മോളിയുടെ വല്യമ്മാച്ചൻ) എന്ന ജോർജ് ഫിലിപ്പ് പറഞ്ഞതിനാൽ ഞങ്ങൾ ആ പേപ്പറുകൾ ഫയലിൽ നിന്നു നീക്കി നശിപ്പിച്ചു കളഞ്ഞു എന്നും പറഞ്ഞു. ഇതു പറഞ്ഞപ്പോൾ ഞങ്ങളുടെ സൂപ്രണ്ട് അലക്സാണ്ടറച്ചായൻ (മാർത്തോമ്മാ സഭയിലെ എൻ. എസ്. വർഗീസച്ചന്റെ അനുജൻ) ചെറിയാച്ചൻ, ജോണച്ചായൻ, രാജു എന്നു വിളിക്കുന്ന ജോൺ, വറീച്ചൻ, ഫ്ളയിറ്റ് സർജന്റ് ആദിൽ ഫറാ എന്ന ഈജിപ്ഷ്യൻ, മൻസൂർ എന്ന ഒരു പാകിസ്ഥാനി ക്ലാർക്കുമുണ്ടായിരുന്നു.

റഷീദ് ഖാൻ ഇത്രയും കാര്യങ്ങൾ പറഞ്ഞപ്പോൾ, ചെറിയാച്ചൻ വളരെ ഉച്ചത്തിൽ എന്നാലും ഇതൊരു വലിയ സംഭവമായിരുന്നല്ലോ മാത്തുക്കുട്ടി. ഞങ്ങളുടെ ആന്റിനാ എന്താ പ്രവർത്തിക്കാതെയിരുന്നത്? അത് ഞങ്ങളുടെ റ്റി.വി. ക്ക് ഒരു നാണക്കേടായിപ്പോയല്ലോ. ഒരു മാതിരിപെട്ട എല്ലാ വാർത്തകളും ഞങ്ങളുടെ കൈയിൽ കൂടെയാണല്ലോ പൊയ്ക്കൊണ്ടിരിക്കുന്നത്. എന്നാലും ഇത് ഞങ്ങളുടെ കൈയിൽ വരാഞ്ഞത് ഭയങ്കരമായിപ്പോയി. എക്യുപ്മെന്റ് സെക്ഷനിലെ തോമസ് സാമുവേലിന്റെയും പി. കെ. ഏബ്രഹാമിന്റെ ഭാര്യയും, ആർമറിയിലെ ജോണച്ചായന്റെ ഭാര്യ അവിടുത്തെ അസിസ്റ്റന്റ് മേഡമാണ്. കൂടാതെ ജോണച്ചായന്റെയും, രാജുവിന്റെയും നാട്ടുകാരി, കോഴഞ്ചേരിക്കാരി ഡോക്ടർ സൂസൻ ജോൺ അവിടുത്തെ ഡോക്ടറുമാണ്. ഇവരൊക്കെ ഞങ്ങടെ പള്ളിക്കാരാണ്. ഇങ്ങനെ ഒരു സംഭവം നടന്നതായിട്ട് ഇവരാരും ഞങ്ങളോടു പറഞ്ഞിട്ടില്ല. അവരാരും മാത്തുക്കുട്ടിയെ കണ്ടില്ലേ? ഇതിന് ഒന്നും മറുപടി പറയാതെ, പുഞ്ചിരിച്ചുകൊണ്ട് നിന്നതല്ലാതെ ഒന്നും ഞാൻ

പറഞ്ഞില്ല. ചെറിയാച്ചൻ പിന്നെയും "ഞങ്ങൾ വിചാരിച്ചു, മാത്തുക്കുട്ടി ഈസ്റ്റർ ഘോഷിച്ച് കള്ളടിച്ച് തകർന്നു കിടക്കുകയായിരുന്നു. അതു കൊണ്ടാണ് മൂന്നാല് ആഴ്ച ഓഫീസിൽ വരാതെ ഇരുന്നതെന്ന് കരു തിയിരുന്നു! എന്നാലിങ്ങനെ ഒരു വലിയ സംഭവം നടന്നത് ഞങ്ങളാരും ഈ സമയം വരെ അറിഞ്ഞിട്ടില്ല."

ശരിയാണ്. ഞാൻ മെന്റൽ ഹോസ്പിറ്റലിൽ ആയിരുന്നപ്പോൾ എന്റെ സുഖവാസ സമയത്ത് ഒരു മലയാളി നേഴ്സിനെ കാണാൻ അതിയായി ആഗ്രഹിച്ചിരുന്നു. എന്നാൽ ഒരു മലയാളി നേഴ്സ് പോയിട്ട് ഒരു ഇന്ത്യാ ക്കാരി നേഴ്സ് പോലും എന്റെ വാർഡിൽ വന്നിട്ടില്ലായിരുന്നു. എന്റെ നേഴ്സുമാരൊക്കെയും ഫിലിപ്പൈനികളും, കൊറിയാക്കാരുമൊക്കെ ആയിരുന്നു. നോക്കണെ! ദൈവത്തിന്റെ ഒരു കരുതൽ!

അങ്ങനെ 1986 മാർച്ച് 13-ാം തീയതി രാവിലെ നമസ്കാരം കഴിഞ്ഞ പ്പോൾ, മോളി പറഞ്ഞു, "അങ്ങു പൊയ്ക്കൊ. മക്കളെ നാട്ടിൽ പഠിപ്പി ക്കാൻ ക്രമീകരിക്കണം. ജൂലൈയിൽ തങ്കച്ചനെ അങ്ങു വിട്ടേക്കണമെന്ന് തിരുമേനി പറഞ്ഞിട്ടുണ്ടെന്നും പറഞ്ഞു. അതുകൊണ്ട് അങ്ങു പൊയ്ക്കൊ." അപ്പോൾ ഞാൻ, "ഓഹോ! അങ്ങനെയാണോ!" എന്നു ചോദിച്ചു. അപ്പോൾ മാത്രമാണ് 1985 ജൂലൈ മാസത്തിൽ അഭിവന്ദ്യ ഈവാനിയോസ് തിരുമേനിയെ കണ്ട കാര്യം വെളിപ്പെടുത്തുന്നത്.

മോളി പറഞ്ഞു: "ഞങ്ങൾ (മോളിയും മക്കളും, ജോയിയും) വീട്ടിൽ നിന്നിറങ്ങിയത് 1987-ൽ മക്കളുടെ റസിഡൻസ് പെർമിറ്റ് പുതുക്കിയിട്ട് തങ്കച്ചനെ വിടാമെന്ന് പറയണമെന്നു കരുതിയാണ് തിരുമേനിയെ കാണാൻ പോയത്. എന്നാൽ ഞങ്ങൾ തിരുമേനിയെ കണ്ടപ്പോൾ, 'വരുന്ന വർഷം (1986) ജൂലൈയിൽ തങ്കച്ചനെ ഇങ്ങു വിട്ടേക്കണം. ആ സമയം നീയും പിള്ളേരും ഇതിനായി ഒരുങ്ങിയിരിക്കണം' എന്നു പറഞ്ഞു. പിന്നീട് എനിക്ക് തിരുമേനിയോട് ഒന്നും പറയുവാൻ സാധി ച്ചില്ല! ഞങ്ങൾ തിരുമേനി പറഞ്ഞത് കേട്ട് ഒന്നും മിണ്ടാതെ പോന്നു."

ഈ സമയം എന്റെ രണ്ടാം കരാർ തീർന്നു. ജൂലൈയിൽ പൊയ്ക്കൊ ള്ളാൻ സമ്മതിച്ചതിനാൽ കോൺട്രാക്റ്റ് വീണ്ടും മൂന്നു വർഷത്തേക്ക്, ഒരു മാസത്തെ നോട്ടീസ് കാലയളവിൽ 350 കുവൈറ്റി ദിനാർ ശമ്പള മായി 1986 മാർച്ച് 13-ാം തീയതി മുതൽ പുതുക്കി ജോലിയിൽ തുടർന്നു പോന്നു.

### ഞാൻ നിന്നെ ഒരു പാഠം പഠിപ്പിക്കും!

ഇതിനോടിടയ്ക്ക് ഓഫീസിൽ ഒരു വലിയ അനിഷ്ട സംഭവം ഉണ്ടായി. അത് 1986 ഏപ്രിൽ 5-ാം തീയതി ആയിരുന്നു. എന്റെ സഹ

പ്രവർത്തകനായ അൻവർ മുഹമ്മദ് എന്ന പാക്കിസ്ഥാനി, ഞാൻ, ഞങ്ങളുടെ ഓഫീസർ വിംഗ് കമാണ്ടർ സുലൈമാനെക്കുറിച്ച് ചില ഏഷണികൾ പറഞ്ഞതായിട്ടും, അദ്ദേഹത്തെ കളിയാക്കിയതായിട്ടും, ഫൂൾ, ഇഡിയറ്റ് എന്നൊക്കെ വിളിച്ചതായും കള്ളവും നുണയും ധരിപ്പിച്ചു. അദ്ദേഹം ഉടനെ എന്നെ വിളിപ്പിച്ചു. ഞങ്ങൾ തമ്മിൽ സംസാരിച്ചപ്പോൾ അദ്ദേഹം എന്റെ നേരെ ആക്രോശിച്ചു. ഞാനും വിട്ടില്ല; അതേ സ്വരത്തിൽ അദ്ദേഹത്തോട് കയർത്ത് സംസാരിച്ചു. അപ്പോളയാൾ ഞാനൊരു കുവൈറ്റിയും, നീ ഒരു ഹിന്ദിയുമാണെന്ന് ഓർത്തോണം. ഞാൻ വിചാരിച്ചാൽ, എനിക്ക് നിന്നെ ഡീപോർട്ട് (തിരികെ അയയ്ക്കാൻ) ചെയ്യാൻ സാധിക്കും. ഞാൻ നിന്നെ ഒരു പാഠം പഠിപ്പിക്കുമെന്നു പറഞ്ഞ് വളരെ ദേഷ്യപ്പെട്ട് എന്നെ ഗറ്റൗട്ടടിച്ചു. അപ്പോൾ ഞാൻ വളരെ വിഷമത്തോടും പ്രയാസത്തോടും പുറത്തേക്കു പോന്നപ്പോൾ, മലയാളികളായ അലക്സാണ്ടറച്ചായനും, ജോണച്ചായനും ചെറിയാച്ചനുമൊക്കെ "മാത്തുക്കുട്ടീ, എന്നതാ കാര്യം? ഡീപോർട്ടു ചെയ്യുന്ന കാര്യമൊക്കെ പറഞ്ഞല്ലോ? എന്താ സംഭവിച്ചതെന്നു ചോദിച്ചുകൊണ്ട് എല്ലാവരും പിരിഞ്ഞുപോയി. അപ്പോൾ ആ പാകിസ്ഥാനി " നിന്റെ കഥ കഴിഞ്ഞെടാ, നാളെ നിന്റെ കൈക്ക് വിലങ്ങു വീഴും, അങ്ങനെ നിന്റെ ഇവിടുത്തെ ജോലിയുമെല്ലാം കഴിഞ്ഞെടാ" എന്നുച്ചത്തിൽ വലിയ സന്തോഷത്തോടെ വിളിച്ചു പറഞ്ഞുകൊണ്ട് ചിരിച്ചുകൊണ്ടു പോയി. ഞാനൊന്നും പറയാതെ വീട്ടിലേക്ക് പോന്നു. ഓഫീസറും പോയി.

ഞാനാകെപ്പാടെ ഭയപ്പാടിലാണ്. പേടിയായി. നാളെ എന്തു സംഭവിക്കും? അയാളെന്നെ ഡീപോർട്ടു ചെയ്യുമോ? ആ രീതിയിലല്ലേ അയാൾ പറഞ്ഞത്? എന്തു ചെയ്യാനാണ്? ആരോട് പറയാനാണ്? വളരെ ഗോപ്യമായി, ഈവിധമായ എന്റെ പ്രയാസങ്ങളും വിഷമങ്ങളും മറച്ചുവച്ച് സംസാരിക്കുകയും പ്രവർത്തിക്കുകയും ഒക്കെ ചെയ്തത് എങ്ങനെയാണെന്ന് എനിക്കറിയാൻ പാടില്ല. അതുകൊണ്ട് മോളിയും പിള്ളാർക്കും ഒന്നുമറിയാൻ പറ്റിയില്ല. ആ രാത്രിയിൽ ഞാനുറങ്ങിയില്ല! നേരം വെളുക്കുവോളം എന്റെ കട്ടിലേൽ തിരിഞ്ഞും മറിഞ്ഞും ചിലവഴിച്ചു. നാട്ടുകാരൻ ഓഫീസറല്ലേ? വിചാരിച്ചാൽ നാടുകടത്താൻ എളുപ്പമാണ്!

പിറ്റെ ദിവസം രാവിലെ തന്നെ അദ്ദേഹം ഓഫീസിൽ വന്നപ്പോൾ എന്തും വരട്ടെയെന്ന് കരുതി അദ്ദേഹത്തെ ബഹുമാനത്തോടെ അഭിവാദ്യം ചെയ്ത്, സാർ, എനിക്ക് സാറു പറഞ്ഞത് എന്താണെന്ന് കേൾക്കുവാൻ സാധിച്ചില്ല. കാരണം, എനിക്ക് ശരിയായ കേൾവി ഇല്ലായെന്നു പറഞ്ഞപ്പോൾ, അദ്ദേഹം പറഞ്ഞു, "എടാ മാത്യൂ, എനിക്കും ചെവിക്കു കേൾവി കുറവുണ്ട്. നീ വിഷമിക്കേണ്ടാ, നീ ഒരു ആത്മാർത്ഥതയോടെ ജോലി ചെയ്യുന്ന ഒരു നല്ല ജോലിക്കാരനാണെന്ന് എനിക്കറിയാം. നീ

സമാധാനത്തോടെ പോയി ജോലി ചെയ്തോ" എന്നു പറഞ്ഞുവിട്ടു! അപ്പോൾ അദ്ദേഹത്തോട്, 'വളരെ നന്ദിയുണ്ട് സാർ' എന്നു പറഞ്ഞ് ഒരു ദീർഘശ്വാസം വിട്ട് പുറത്തേക്ക് ഒരു ചെറുപുഞ്ചിരിയോടെ വന്ന പ്പോൾ ആ പാകിസ്ഥാനി എന്നെ നോക്കി, ഏതാണ്ടൊക്കെ അവന്റെ ഭാഷയിൽ പുലമ്പുന്നതും, എന്നെ വളരെ ആശ്ചര്യത്തോടെ നോക്കു ന്നതും കണ്ട്, ഞാനിതിനൊന്നും ഒരു വിലയും കൊടുക്കാതെ എന്റെ കസ്സേരയിലിരുന്ന് ജോലി ചെയ്തു.

നേരെമറിച്ച് അദ്ദേഹം എന്തെങ്കിലും നടപടി എടുത്താൽ എന്റെ ഗതി എന്തായേനേ? ദൈവാത്മാവ് ബലഹീനനായ എന്നെയും അദ്ദേഹ ത്തെയും നയിച്ചു.

അങ്ങനെ 1986 ജൂൺ 11-ാം തീയതി ബുധനാഴ്ച മോളി തന്നെ എന്റെ രാജിക്കത്ത് അറബിയിൽ എഴുതിപ്പിച്ച് ടൈപ്പ് ചെയ്യിച്ച് എന്റെ കൈയിൽ തന്നു. ഞാനത് ഒപ്പിട്ടു. അത് പിറ്റേദിവസം ജൂൺ 12-ാം തീയതി തന്നെ ഓഫീസിൽ സമർപ്പിച്ചു.

ഒരു മാസം കഴിഞ്ഞപ്പോൾ അതായത് 1986 ജൂലൈ 13-ാം തീയതി മുതൽ, കുവൈറ്റ് പ്രതിരോധ വകുപ്പുമായിട്ടുള്ള എന്റെ കരാർ 1986 ജൂലൈ 13-ാം തീയതി മുതൽ തീർന്നു എന്നും, എന്റെ റസിഡൻസ് പെർമിറ്റ് റദ്ദാക്കി, കുവൈറ്റിൽ നിന്നും ഒരു മാസത്തിനകം പുറത്തു പോക ണമെന്നുള്ള ഉത്തരവും താൽക്കാലിക റസിഡൻസ് പെർമിറ്റ് അടിച്ച് പാസ്പോർട്ടും തിരികെ തന്നു.

## നിന്നെ ഞാനാണ് സ്പോൺസർ ചെയ്യേണ്ടത്

1986-ലെ കഷ്ടാനുഭവ സമയത്ത് അഭിവന്ദ്യ ഡോക്ടർ സ്തേഫാ നോസ് മാർ തേവോദോസിയോസ് തിരുമേനി കുവൈറ്റിലുണ്ടായിരുന്നു. തത്സമയം പെസഹാ വ്യാഴാഴ്ചയിലെ 'കാലുകഴുകൽ ശുശ്രൂഷ'യിൽ ബലഹീനനായ ഞാൻ പത്രോസ് ശ്ലീഹാ എന്ന നിലയിൽ പങ്കെടുത്തു. അതിന് എനിക്കവസരം തന്നത് ദിവംഗതനായ ബഹു. ഏബ്രഹാം കോറെപ്പിസ്കോപ്പാ മങ്ങാട്ടച്ചനായിരുന്നു. അച്ചന്റെ ആത്മാവിന് നിത്യ ശാന്തി നേരുന്നു.

പിന്നീട് ഉയിർപ്പുപെരുനാൾ ശുശ്രൂഷയും വി. കുർബാനയുമൊക്കെ കഴിഞ്ഞ് ഞങ്ങളെല്ലാവരുംകൂടെ കാപ്പി കഴിച്ചുകൊണ്ടിരുന്നപ്പോൾ, എന്റെ കൂട്ടുകാരായ വാകത്താനത്തു കരപ്പാറയിലെ കുഞ്ഞുമോൻ എന്ന സക്കറിയായും, ജെയിംസച്ചന്റെ അനുജൻ ജോൺസണും കൂടെ തിരു മേനിയോട്, 'തിരുമേനി നമ്മുടെ മാത്യു സെമിനാരിയിൽ ചേരാൻ പോവു കയാണെന്നു' പറഞ്ഞു. അപ്പോൾ തിരുമേനി എന്നോട്, 'നേരാണോടാ,

നിന്നെ ഞാനാണ് സ്പോൺസർ ചെയ്യേണ്ടതെന്നും' പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു, 'തിരുമേനി, അത് കഴിഞ്ഞുപോയല്ലോ?' 'ആരാടാ' എന്ന് തിരക്കിയപ്പോൾ, കോട്ടയത്തെ ഈവാനിയോസ് തിരുമേനിയാണെന്നു പറഞ്ഞപ്പോൾ, 'അങ്ങനെയാണെങ്കിൽ നീ പൊയ്ക്കൊ' എന്നും പറഞ്ഞു.

ഇവിടെ ഒരു കാര്യം രേഖപ്പെടുത്തേണ്ടതുണ്ട്. അഭിവന്ദ്യ തിരുമേനി എനിക്ക് ഒരപ്പനാണ്. കൊച്ചുപ്പാപ്പന്റെ അമ്മവഴിയിൽ ഒരു ഇളയ സഹോദരനാണ്. തത്സമയം എന്റെ പോക്കറ്റിൽ സെമിനാരിയിലെ അപേക്ഷാഫാറം ഉണ്ടായിരുന്നു. ഞാനത് എടുത്തു കൊടുത്താൽ എന്നെ ഉടൻ കൽക്കട്ടാ ഭദ്രാസനത്തിന്റേതായിട്ട് സ്പോൺസർ സർട്ടിഫിക്കറ്റ് അപേക്ഷാഫാറത്തിൽ രേഖപ്പെടുത്തിയേനേ! എന്നാൽ, ഞാൻ വിശ്വാസവഞ്ചന കാണിച്ചില്ല. 1985-ൽ ഈവാനിയോസ് തിരുമേനി, എന്നോട് പറഞ്ഞത് വിശ്വസിച്ചിരുന്നു.

അങ്ങനെ കുവൈറ്റിലുള്ള എല്ലാ ബന്ധുമിത്രാദികളുടെ സമ്മതത്താലും അനുവാദത്താലും നാട്ടിലേക്ക് പോരുവാൻ തീരുമാനിച്ചു.

അങ്ങനെ 1986 ജൂലൈ 23-ാം തീയതി വളരെ സംഭവബഹുലമായ 8 വർഷത്തെ കുവൈറ്റു വാസത്തിനും ബന്ധത്തിനും വിരാമം ആയി!

ദൈവത്തിന് സ്തോത്രം. സ്തുതി.

## അദ്ധ്യായം 20

# ജിമ്മിയുടെ കഥ

കുവൈറ്റിൽ ഞാനൊരു പട്ടിയെ വളർത്തുമെന്ന് സ്വപ്നേപി വിചാരിച്ചിരുന്നില്ല. അത് ഒരിക്കലും നടക്കാത്ത ഒരു സംഭവമാണ്. അങ്ങനെ പട്ടികളെ വളർത്തുന്നവരായ ആൾക്കാരെ ഒന്നും ഞാൻ കണ്ടിട്ടില്ല. അലഞ്ഞു തിരിയുന്ന തെണ്ടിപ്പട്ടികളെ ഒന്നിനെപ്പോലും ഞാൻ കുവൈറ്റിൽ ആയിരുന്നപ്പോൾ കണ്ടിട്ടില്ല. നായ് മുസ്ലീമുകൾക്ക് ഹറാമാണല്ലോ – നിഷിദ്ധമാണല്ലോ!

ഇങ്ങനെയിരിക്കുമ്പോഴാണ്, ഒരു വ്യാഴാഴ്ച മോളിയുടെ അനുജത്തിയുടെ ഭർത്താവ് തങ്കച്ചൻ അവധിദിവസം രാവിലെ ഒരു പട്ടികുഞ്ഞിനെയും കൊണ്ട് ഞങ്ങളുടെ വീട്ടിൽ വന്നത്. "തങ്കച്ചായാ, ഇതൊരു നല്ല പട്ടിക്കുഞ്ഞാണ്. എനിക്കൊരാൾ തന്നതാണ്. ഞങ്ങൾക്ക് ഫ്ളാറ്റിൽ അവിടെ വളർത്താൻ പറ്റില്ലല്ലോ. പോരാഞ്ഞിട്ട് മറ്റുള്ളവർ അറബികളാണ്, മുസ്ലീമുകളായിരിക്കുമല്ലോ. പട്ടി അവർക്ക് ഹറാമാണ്. അതുകൊണ്ട് തങ്കച്ചായൻ ഇതിനെ വളർത്തിക്കോ" എന്നു പറഞ്ഞ് പട്ടികുട്ടിയെ താഴെ വച്ചു. ഞാൻ നോക്കിയപ്പോൾ, ഒരു വെള്ള പട്ടിക്കുഞ്ഞ്. എട്ട്, ഒൻപത് ഇഞ്ച് നീളം കാണും. അങ്ങനെ ഞാനതിനെ വളർത്താൻ തുടങ്ങി. ഇതിനെ കിട്ടിയത് 1983 ജൂലൈയിൽ ഒരു വ്യാഴാഴ്ചയാണ്. ഒരാൺപട്ടിക്കുഞ്ഞാണെന്ന് ഞാൻ മനസ്സിലാക്കി.

ഒരാറുമാസം കഴിഞ്ഞപ്പോൾ അവന്റെ മട്ടും ഭാവവും മാറി. ഒരു പൂർണ്ണ വളർച്ച എത്തിയ നല്ല പൊക്കവും, അതിനു തക്കതായ നീളവുമുള്ള ദേഹം, തൂവെളുത്ത രോമമുള്ള ഒരു ആളിൻ ശേഷിയുള്ളവനായ അൾസേഷിയൻ എന്ന ഗണത്തിൽ പെട്ടതാണെന്ന് മനസ്സിലാക്കി. ഞാനവന് ജിമ്മി എന്ന് പേരിട്ട് ഞങ്ങൾ വിളിക്കുവാൻ തുടങ്ങി. കാഴ്ചയിൽ എല്ലാ രീതിയിലും നല്ല സുന്ദരനായ സുമുഖനായ ഒരു പട്ടി.

അനാവശ്യമായിട്ട് അധികം കുരയ്ക്കാറില്ലായിരുന്നു. എന്നാൽ മസ്ജിദുകളിൽ ബാങ്ക് വിളിക്കുമ്പോൾ അവൻ പുറത്തേക്കിറങ്ങി തിണ്ണയിലിരുന്ന് അവനും ബാങ്ക് വിളിക്കുമായിരുന്നു. അങ്ങനെ അവൻ അള്ളാഹുവിനെ വിളിച്ചിരുന്നു!

കൂടാതെ, എന്റെ പ്രാർത്ഥനാസമയങ്ങളിൽ എന്റെ കൂട്ടത്തിൽ വന്നിരിക്കുമായിരുന്നു. ഞാൻ കുമ്പിട്ട് പ്രാർത്ഥിക്കുമ്പോൾ അവനും അവന്റെ തല തറയിൽ തൊടുമായിരുന്നു. എന്നിട്ട് ഞാൻ ചെയ്യുന്നതെല്ലാം നോക്കിയിരിക്കുമായിരുന്നു. ഇങ്ങനെ ഇവനെ കാര്യമായി നല്ല രീതിയിൽ



വളർത്തിയ സമയത്താണ് ഞങ്ങ ൾക്ക് 1984 ജനുവരിയിൽ നാട്ടി ലേക്ക്, തമ്പിച്ചായന്റെ മകൾ സുഷമയുടെ കല്യാണത്തിന് സംബന്ധിക്കുവാൻ വരേണ്ടി വന്നത്.

അപ്പോൾ ജിമ്മിയുടെ കാര്യം ഒരു പരുങ്ങലിലായി. ഇവനെ ആരെ ഏൽപിക്കും? ആരോട് ചോദിക്കാനാണ്? ഞാനറിയാവുന്ന വരോട് ഒക്കെ ചോദിച്ചെങ്കിലും ആർക്കും ഒരു കൈത്താങ്ങൽ തരാൻ പറ്റിയില്ല. പുറത്തേക്ക് തുറ ന്നുവിടുവാൻ മനസ്സനുവദിക്കുന്നി ല്ല. ഇങ്ങനെ ഒരു പട്ടിയെ കണ്ടാൽ ഇവന്മാരെല്ലാംകൂടെ കണ്ടമാനം ഉപദ്രവിക്കും, കല്ലെറിഞ്ഞു ഉപദ്ര വിക്കും. ഭക്ഷണമില്ലാതെ അലഞ്ഞ് തിരിയേണ്ടി വരും. അകെപ്പാടെ എനിക്ക് മനഃപ്രയാസമായി. അത്രയ്ക്ക് അവനെ സ്നേഹിച്ചു. തങ്കച്ചന്റെ പിള്ളാർക്കും, മറ്റെല്ലാവർക്കും ഇവനെ വലിയ കാര്യമായിരുന്നു.

അവസാനം ഞാൻ തീരുമാനിച്ചു, ഭക്ഷണത്തിൽ വല്ല വിഷവും ചേർത്ത് മേഴ്സികില്ലിംഗ് അല്ലെങ്കിൽ ദയാവധം നടത്താമെന്നല്ലാതെ മറ്റു നിർവാഹമൊന്നുമില്ല! ഇത് ഞാൻ തങ്കച്ചനോട് പറഞ്ഞപ്പോൾ അവനും വലിയ വിഷമമായി. “എന്റെ തങ്കച്ചായാ ഇവനെ കൊല്ലരുത്, അങ്ങനെ ചെയ്യരുത്, ഞാനൊന്നു നോക്കട്ടെ വല്ലവരും ഉണ്ടോയെന്ന്?” അങ്ങനെ 3-4 ദിവസം കഴിഞ്ഞപ്പോൾ തങ്കച്ചൻ ഒരു മാഗ്ലൂരിയൻ ഫ്രാൻസിസിനെ കൊണ്ടുവന്നു. അവന്റെ ഭാര്യ നോക്കികൊള്ളാമെന്നും 50 കുവൈറ്റി ദിനാർ ഒരു മാസം ഫീസ് കൊടുക്കണമെന്നും ആദ്യ മാസത്തെ കൂലി പട്ടിയെ കൊണ്ടുപോകുമ്പോൾ കൊടുക്കണമെന്നും പറഞ്ഞു. ഞാൻ സമ്മതിച്ചു. അങ്ങനെ അവനെ ഒരാഴ്ച കഴിഞ്ഞപ്പോൾ വന്നു കൊണ്ടു പോയി. ഞങ്ങൾ സമാധാനത്തോടെ നാട്ടിലേക്കു പോന്നു. തങ്കച്ചൻ, അവന്റെ അവധിദിവസമായ വ്യാഴാഴ്ച പോയി അവനെ തിരക്കിക്കൊ ണ്ടിരുന്നു.

രണ്ടുമാസം കഴിഞ്ഞപ്പോൾ ഞങ്ങൾ തിരികെ വന്നു. ജിമ്മിയെ ഫ്രാൻ സിസിന്റെ വീട്ടിൽ നിന്നും ഫീസിനത്തിൽ 60 കുവൈറ്റി ദിനാർ കൊടുത്ത് ഞാനും തങ്കച്ചനും കൂടെ പോയി കൊണ്ടുവന്നു. അങ്ങനെ

അവൻ വീണ്ടും ഞങ്ങളുടെ കൂട്ടത്തിലായി. ബെറ്റിക്കും മാറ്റി (മാട്ടി) ക്കും വലിയ കാര്യമായിരുന്നു. അവർക്കൊരു കളിക്കൂട്ടുകാരനുമായിരുന്നു ജിമ്മി. അങ്ങനെ അവൻ എല്ലാവരുടെയും സ്നേഹപാത്രമായിത്തീർന്നു. കൂടാതെ, ഞങ്ങളുടെ കൂട്ടത്തിൽ താമസിച്ചിരുന്ന പൂനക്കാരൻ റ്റിറ്റി എന്ന മലയാളിക്കും അവനെ വളരെ കാര്യമായിരുന്നു.

ഇങ്ങനെയിരിക്കുമ്പോഴാണ് 1985 ജൂണിൽ ഞങ്ങൾ നാലുപേരും, തങ്കച്ചനും മണിയും പിള്ളേരും കൂടി രണ്ടുമാസത്തെ അവധിയിൽ പോരുവാൻ തീരുമാനിച്ചു. റ്റിറ്റിയാണെങ്കിൽ മിക്കവാറും വീട്ടിൽ കാണുകയില്ല. അവൻ ജോലി സംബന്ധമായി രണ്ടും മൂന്നും മാസത്തേക്ക് പല വിദേശ രാജ്യങ്ങളിലേക്ക് പോകേണ്ടി വരും. അതുകൊണ്ടവനെ റ്റിറ്റിയെ ഏൽപിക്കാൻ പറ്റില്ല. പിന്നെയും ജിമ്മിയുടെ കാര്യം പ്രയാസത്തിലായി. തങ്കച്ചൻ ഫ്രാൻസിസിനെ തിരക്കിയപ്പോൾ അയാൾ അവിടെ നിന്നും മാറിപ്പോയി എന്നറിഞ്ഞു. തങ്കച്ചൻ അങ്ങനെ വേറെ പലരേയും അന്വേഷിച്ചിട്ടു കിട്ടിയില്ല. ഞങ്ങളുടെ പോക്ക് അടുത്തു വരുന്നു. ഒടുവിൽ തങ്കച്ചനും ഞാനും കൂടെ തീരുമാനിച്ചു, ഇവനെ നമുക്ക് ദയാവധം നടത്താം, അല്ലാതെ വേറെ നിർവാഹമൊന്നും ഞാൻ കാണുന്നില്ല എന്ന് തങ്കച്ചനും പറഞ്ഞു. എന്നാലും, ഞാനൊന്നുകൂടി നോക്കട്ടെ വല്ലോരേയും കിട്ടുമോ എന്നു പറഞ്ഞു തങ്കച്ചൻ പോയി. മൂന്നാലു ദിവസം കഴിഞ്ഞപ്പോൾ ഡേവീസ് എന്ന ഒരാളെ കൊണ്ടുവന്നു. അയാളെ കിട്ടിയത്, തങ്കച്ചന്റെ സഹപ്രവർത്തകനായ മദ്രാസുകാരൻ സെയ്യത് മുഖാന്തിരമായിരുന്നു. അതും ഒരു മാംഗ്ലൂരിയൻ ക്രിസ്ത്യനായിരുന്നു. അവന്റെ ഫീസ് 100 കുവൈറ്റി ദിനാറാണ്. അത് മുൻകൂർ കൊടുക്കണം. ഞാനതു സമ്മതിച്ചു. അങ്ങനെ ഡേവീസ് ജിമ്മിയെ കൊണ്ടുപോയി. ഞാൻ തങ്കച്ചനോടു പറഞ്ഞു, നമുക്കും കൂടെ പോകാം. ഡേവീസിന്റെ വീട് ഒന്ന് കണ്ടിരിക്കാമല്ലോ എന്നു പറഞ്ഞ് ജിമ്മിയെ ഞങ്ങളുടെ കൂട്ടത്തിൽ കൊണ്ടുപോയി. അവനെ അവിടെ വിട്ടേച്ചു പോന്നപ്പോൾ, ജിമ്മിക്ക് വലിയ സങ്കടമായിരുന്നു. മൂന്നാലു പ്രാവശ്യം കരയുന്നതുപോലെയുള്ള ശബ്ദം ഉണ്ടാക്കുന്നതു കേട്ടു. ഞങ്ങൾ രണ്ടുപേരും വലിയ സങ്കടത്തോടെ തിരികെ പോന്നു. അങ്ങനെ ഞങ്ങൾ വീണ്ടും ജിമ്മിയെ ഡേവീസ് എന്നയാളെ ഏൽപിച്ച് സമാധാനത്തോടെ നാട്ടിലേക്കു പോന്നു.

രണ്ടു മാസത്തെ അവധിക്കുശേഷം ഓഗസ്റ്റ് 3-നു വീണ്ടും ഞങ്ങളെല്ലാവരും ഒരുമിച്ച് ബോംബെയിൽ നിന്നും കുവൈറ്റിലേക്ക് വിമാനം കയറി. തിരികെ വന്ന് പിറ്റേദിവസം തന്നെ പോയി ഡേവീസിന്റെ വീട്ടിൽ നിന്ന് 110 കുവൈറ്റി ദിനാർ കൊടുത്ത് ജിമ്മിയെ തിരികെ കൊണ്ടുവന്നു. ഞങ്ങളെ കണ്ടപ്പോൾ അവന്റെ സ്നേഹവും സന്തോഷവും ബഹളവുമൊക്കെ ഒന്നു കാണേണ്ടതായിരുന്നു. അങ്ങനെ വീണ്ടും ജിമ്മി

ഞങ്ങളുടെ കൂട്ടത്തിലായി. പറഞ്ഞതുപോലെ ഞങ്ങൾ തിരികെ വന്ന സമയത്ത് റ്റിറ്റി വീട്ടിൽ ഇല്ലായിരുന്നു. വിദേശത്തായിരുന്നു.

അങ്ങനെ ഞങ്ങളും ജിമ്മിയും സന്തോഷമായിട്ട് ജീവിച്ച് വരികയായിരുന്നു. അപ്പോൾ എന്റെ രാജിയും, ജോലിയിൽ നിന്നുള്ള വിടുതലും അവസാനമായി കുവൈറ്റിൽ നിന്നും തിരിച്ചുപോരുന്നതിന്റെ സമയവുമായി. പിന്നെയും ജിമ്മിയുടെ കാര്യം ഒരു വലിയ പ്രശ്നമായി. ചെകുത്താനും കടലിനുമിടയിലായി തീർന്നു ഞങ്ങൾ. ഡേവീസിനെ തിരക്കിയപ്പോൾ അയാളും കുടുംബവും അവരുടെ നാട്ടിലേക്ക് പോയിരിക്കയാണെന്നറിഞ്ഞു. തങ്കച്ചൻ പലരെയും നോക്കിയിട്ട് ആരെയും കിട്ടുന്നില്ല. അപ്പോൾ മോളി പറഞ്ഞു, “നിങ്ങൾ നാട്ടിലേക്ക് പോവുകയാണെങ്കിൽ ജിമ്മിയെ വല്ലോർക്കും കൊടുത്തേര്. എനിക്ക് നോക്കാൻ പ്രയാസമാണ്. അതുകൊണ്ടവന്റെ കാര്യത്തിൽ എന്തെങ്കിലും ചെയ്യണമെന്നും പറഞ്ഞു. അങ്ങനെ വീണ്ടും ഞാനും തങ്കച്ചനും കൂടി മേഴ്സികില്ലിംഗ് അല്ലെങ്കിൽ ദയാവധം എന്ന അറ്റകൈ നടത്തുവാൻ തീരുമാനിച്ചു.

അങ്ങനെ ഞാൻ കുവൈറ്റിനോട് വിടപറയുന്നതിന് ഒരു നാലഞ്ചു ദിവസം മുമ്പ് തങ്കച്ചൻ ഒരാളെ കൊണ്ടുവന്നു. ‘തങ്കച്ചായാ, ഇവൻ ജിമ്മിയെ കൊണ്ടുപൊയ്ക്കൊള്ളാമെന്ന് പറഞ്ഞിട്ടുണ്ട്. ഇവൻ എന്റെ കൂടെ ജോലി ചെയ്യുന്ന സേവ്യറിന്റെ അളിയനാണ്. ഇവൻ ഇവിടുത്തെ ഡിഫൻസ് മിനിസ്റ്ററുടെ ഡ്രൈവറാണ്. തങ്കച്ചായന് ജിമ്മിക്ക് വല്ല വിലയും പറഞ്ഞ് വാങ്ങണമെങ്കിൽ വാങ്ങിച്ചോണം.’ അപ്പോൾ ‘തങ്കച്ചാ, എനിക്ക് വിലയൊന്നും വേണ്ടാ, അയാൾ കൊണ്ടുപൊയ്ക്കോട്ടെ’യെന്നു പറഞ്ഞ് ജിമ്മിയുടെ ചെയിനഴിച്ച്, ജിമ്മിക്ക് ഞാൻ നല്ല ഒരു ഉമ്മ കൊടുത്ത് വിഷമത്തോടെ എങ്കിലും സന്തോഷത്തോടെ അവന്റെ തുടൽ പിടിച്ച് അയാൾക്കവനെ കൈമാറി. ജിമ്മി ഞങ്ങളെ എല്ലാവരെയും മാറി മാറി ഒന്നു നോക്കിയിട്ട് അയാളുടെ കൂട്ടത്തിൽ ഒരെതിർപ്പും കൂടാതെ, പിന്നെയും ഒന്ന് തിരിഞ്ഞ് ഞങ്ങളെ നോക്കിയിട്ട് അയാളുടെ പിക്കപ്പ് എന്ന മുച്ചാട് വണ്ടിയിൽ കയറി പോയി.

അങ്ങനെ 3 വർഷം ഞങ്ങൾ കുവൈറ്റിൽ വളർത്തിയ ജിമ്മി എന്ന വെളുത്ത വെള്ളനിറമുള്ള അൾസേഷിയൻ പട്ടി ഞങ്ങളെ പിരിഞ്ഞു. പിന്നീട് ഞങ്ങൾ മറക്കാതെ പലപ്പോഴും അവന്റെ കാര്യം പറയുമായിരുന്നു. ഞാൻ പ്രത്യേകമായി, പ്രാർത്ഥിക്കുമ്പോഴും കുമ്പിടുമ്പോളും, ബാങ്ക് വിളിക്കുമ്പോളും അവനെ, എന്റെ ജിമ്മിയെ ഓർക്കുമായിരുന്നു. ഇപ്പോഴും അങ്ങനെ തന്നെ.

1988-ൽ മോളിയും മക്കളും എന്റെ പട്ടംകൊടയ്ക്ക് വന്നപ്പോൾ രണ്ട് പ്രധാനപ്പെട്ട സംഗതികളെന്നെ അറിയിച്ചു. അതിലൊന്ന്, എന്റെ

കുവൈറ്റിലെ 1983-ലെയും അനന്തര അനുഭവസാക്ഷ്യങ്ങളും എഴുതിയിരുന്ന അസ്സൽ കോപ്പി ബുക്ക് ഫിലിപ്പങ്കിളിന് വായിക്കാൻ കൊടുത്തിരുന്നത് അങ്കിൾ മോളിയെ ഏൽപിച്ചത് തിരികെ എന്റെ കൈയിൽ കിട്ടി. ഞാൻ അത് കിട്ടുമോ എന്ന് ശങ്കിച്ചിരുന്നു. ആ ബുക്ക് ഇപ്പോഴും എന്റെ കൈവശമുണ്ട്.

മറ്റൊന്ന് എന്റെ മോൾ പറഞ്ഞ സംഗതി ആണ്. ‘ഡാഡി, നമ്മുടെ ജിമ്മി ഇന്നിപ്പോൾ വലിയ ആളായിരിക്കുന്നു.’ ‘എങ്ങനെ?’ ഞാൻ ചോദിച്ചു. അപ്പോളവൾ, ‘അവനിപ്പോൾ ഒരു രാജകീയ പട്ടിയാണ്. അവൻ കുവൈറ്റിലെ ഡിഫൻസ് മിനിസ്റ്ററുടെ പട്ടിയാണ്. അയാളുടെ കൂട്ടത്തിൽ, അയാളുടെ കാറിലിരുന്ന് കുവൈറ്റിൽ കൂടെ കറങ്ങിനടക്കുകയാണ്, റോന്തു ചുറ്റുകയാണ്. ഡിഫൻസ് മിനിസ്റ്റർ റോയൽ ഫാമിലി മെമ്പറാണ്. അങ്ങനെ നമ്മുടെ ജിമ്മി ഇപ്പോൾ റോയൽ ഡോഗ് ആണ്. രാജകീയ പട്ടി!’

‘അതിശയം തന്നെ മോളേ! വണ്ടർഫുൾ. ഞാനവനെ 3 പ്രാവശ്യം മേഴ്സികില്ലിംഗ് (ദയാവധം) നടത്താൻ പോയതാണ്. നിങ്ങൾക്കറിയാമോ? പട്ടി മുസ്ലീമുകൾക്ക് ഹറാമാണ്. നമ്മൾ അവധിക്ക് പോന്ന സമയത്ത് അവനെ നോക്കാൻ ആൾക്കാരെ ആരെയും കിട്ടാതെ വന്നപ്പോളാണ് ദയാവധം നടത്താൻ പ്ലാനിട്ടത്. ഏതായാലും 3 പ്രാവശ്യവും അവൻ മേഴ്സികില്ലിങ്ങിൽ നിന്നും രക്ഷപെട്ടു. അവൻ വലിയവനാണ്. ഭാഗ്യവാനാണ്!’

നോക്കണെ ഞാൻ 3 പ്രാവശ്യം ദയാവധം നടത്തുവാൻ ആഗ്രഹിച്ച പട്ടിയുടെ കഥ!! ദൈവം പട്ടിയുടെ പ്രാർത്ഥന കേൾക്കുമോ?

## അദ്ധ്യായം 21

# സെമിനാരിയിലെത്തുന്നു

1986 ജൂലൈ 27-ാം തീയതി ഞായറാഴ്ച ഇടവകപ്പള്ളിയിൽ വി. കുർബാനയിൽ സംബന്ധിച്ചു. പിറ്റേദിവസം തിങ്കളാഴ്ച രാവിലെ സെമിനാരിയിൽ പോയി ബഹു. ജോഷാച്ചനെ കണ്ടു. അച്ചൻ എന്നോടു ചോദിച്ചു, 'തങ്കച്ചൻ സെമിനാരി അപേക്ഷാഫാറം പൂരിപ്പിച്ചു കൊടുത്തോ' എന്ന്. 'ഇല്ലച്ചാ' എന്നു പറഞ്ഞ്, എന്റെ കൈയിലുണ്ട്, എന്ന് പറഞ്ഞ് അപേക്ഷാഫാറം അച്ചനെ ഏൽപിച്ചു. അച്ചൻ അത് വാങ്ങിയിട്ട് ഓഗസ്റ്റ് 16-ന് ഇന്റർവ്യൂവും ടെസ്റ്റുമുണ്ട്. തങ്കച്ചൻ അതിന് വരണമെന്ന് പറഞ്ഞ് വിട്ടു.

ഈ സമയം ഞങ്ങളുടെ പല വീടുകൾ കൊച്ചുപ്പാപ്പനുമായി സന്ദർശിച്ചു. ഒരു ദിവസം കൊച്ചുപ്പാപ്പൻ എന്നെ, എന്റെ അച്ചനുപ്പാപ്പന്റെ (കല്ലൂപ്പറമ്പിൽ വി. എം. ഗീവറുഗീസച്ചൻ) അടുത്തു കൊണ്ടുപോയി. അപ്പോൾ വൈവി കൊച്ചമ്മയുണ്ടായിരുന്നു. അച്ചനുപ്പാപ്പൻ, എന്നോട് കാര്യമായി സന്തോഷമായി സംസാരിച്ചു. പല കാര്യങ്ങളെന്നെ പറഞ്ഞ് മനസ്സിലാക്കി തന്നു. 'ഒരു നല്ല അച്ചനായി തീരുക' എന്നു പറഞ്ഞ് അനുഗ്രഹിച്ചു വിട്ടു.

അങ്ങനെ ഒരു ദിവസം പടിഞ്ഞാറുള്ള ഞങ്ങളുടെ ചെറിയാച്ചനുപ്പാപ്പൻ, തോമാച്ചനുപ്പാപ്പൻ എന്നിവരുടെ അടുത്ത് പോയി തിരികെ വരുന്ന വഴിക്ക് മാവുങ്കലെ വളവുതിരിഞ്ഞപ്പോൾ, കൊച്ചുപ്പാപ്പൻ, "എടാ തങ്കാ, നിന്നെ കുറിച്ച് ഇവിടാർക്കും ഒരു മതിപ്പും ഇല്ല; പത്തുമുപ്പതിനായിരം രൂപാ വാങ്ങിക്കൊണ്ടിരുന്നവൻ അതെല്ലാം കളഞ്ഞില്ലേ? അവന് ഭ്രാന്തായിട്ടല്ലേ അങ്ങനെയൊക്കെ ചെയ്തത് എന്നാണ്" ചോദിക്കുന്നത്. അതു ഞാൻ കേട്ടപ്പോൾ, "സാരമില്ല. അവിടെ (കുവൈറ്റിൽ) ഞാൻ ധാരാളം അത് കേട്ടിട്ടുണ്ട്. ഇപ്പോൾ ഇവിടെയും അത് കേൾക്കണമെന്നേയുള്ളു. ഇതിലൊന്നും എനിക്കൊരു വിഷമവുമില്ല. മുപ്പതിനായിരമല്ല 300 കോടിയാണെന്നു പറഞ്ഞാൽ പോലും ഞാനവിടെ നിൽക്കയില്ല!"

അപ്പോൾ കൊച്ചുപ്പാപ്പൻ പറഞ്ഞു, "എടാ തങ്കച്ചാ പണ്ട് നിനക്ക് ബി.എസ്.സി. ക്ക് പരീക്ഷാഫീസ് തരുവാൻ ഞാനെത്രമാത്രം പ്രയാസപ്പെട്ടു എന്നറിയാമോ? ഞാൻ പലരോടും ചോദിച്ചു. കിട്ടിയില്ല. ചേട്ടന്മാരോട് ചോദിച്ചപ്പോൾ അവരൊക്കെയും, അവനോന്റെ പാങ്ങു കണ്ടു വേണം മക്കളെ പഠിപ്പിക്കാനെന്നു പറഞ്ഞ് അവരാരും സഹായിച്ചില്ല. ചോദിക്കുന്നവരെല്ലാം കൈ മലർത്തുകയായിരുന്നു. ഞാനെന്തു ചെയ്യണം? നിനക്ക് ഫീസ് തരണം. കപ്പ പറിച്ച് വിൽക്കാൻ കപ്പ

മൂത്തിട്ടില്ല. ഈ സഹിക്കാൻ മേലാത്ത വിഷമത്താലും പ്രയാസത്താലും അന്ന് ഞാൻ പതിവിലേറെ കള്ളു കുടിച്ച് വീട്ടിൽ വഴക്കുണ്ടാക്കിയതും നിങ്ങളെല്ലാം ഓടിപ്പോയതും!"

"അങ്ങനെ ഒരു ഞായറാഴ്ച ഉച്ചകഴിഞ്ഞ്, ഞാൻ നമ്മുടെ പൂവൻ തുരുത്ത് തോപ്പിലെ വാഴയ്ക്കിടയിൽ നിന്നും പുല്ലു പറിച്ചു കൊണ്ടിരിക്കുമ്പോൾ ആണ് നമ്മുടെ കണിയാൻതറ ബേബിയും അവന്റെ കൂടെ മൂന്നാലു പേരും വന്നത്. ഒരുത്തന്റെ കൈയിൽ ഒരു പെട്ടി ഉണ്ടായിരുന്നു. ബേബി എന്നോട്, ഉപ്പാപ്പൻ എത്രനാളിങ്ങനെ വാഴക്കും കപ്പക്കും ഒക്കെ ചെരണ്ടികൊണ്ടിരിക്കും? അപ്പോൾ കൊച്ചുപ്പാപ്പൻ പറഞ്ഞു, എടാ ബേബി, നമുക്ക് ഷെഡിൽ പോയി ഇരുന്ന് സംസാരിക്കാമെന്നു പറഞ്ഞ് അവരെയുംകൊണ്ട് ഷെഡിൽ പോയി. ഞാൻ കസ്സേരയിലിരുന്നു. അപ്പോൾ ബേബി ആ പെട്ടി വാങ്ങി തുറന്ന് കാണിച്ചുകൊണ്ട് ഉപ്പാപ്പൻ മനസ്സുവച്ചാൽ പത്തു ശതമാനം ഞങ്ങൾക്ക് തന്നാൽ മതി. ബാക്കി ഉപ്പാപ്പൻ എടുത്തോ. ഞാൻ കുറച്ചുനേരം അതേൽ തന്നെ നോക്കിക്കൊണ്ടിരുന്നു. എന്റെ മനസ്സിൽ നിനക്ക് ഫീസ് കൊടുക്കണം. ഇതങ്ങ് എടുത്താൽ എന്താണ് എന്നുള്ള ചിന്തയുമുണ്ടായിരുന്നു. അങ്ങനെ കുറച്ചു കഴിഞ്ഞപ്പോൾ ഞാൻ പറഞ്ഞു, 'എടാ ബേബി, പെട്ടി അടച്ചോണം. ഇനിയും നീ ഇവിടെ നിന്നാൽ ഞാൻ പോലീസിനെ വിളിക്കും. അതുകൊണ്ട് വേഗം പൊയ്ക്കോണ'മെന്ന് പറഞ്ഞു വിട്ടു. പിറ്റെ ആഴ്ചയിൽ ഇവന്മാരെല്ലാം പിടിക്കപ്പെട്ടു! നിനക്കറിയാമോ? പത്രത്തിലുണ്ടായിരുന്നു."

അപ്പോൾ ഞാൻ പറഞ്ഞു, "എനിക്കറിയാൻ പാടില്ല." അപ്പോൾ കൊച്ചുപ്പാപ്പൻ പറഞ്ഞു, "ഞാൻ എന്റെ ജീവിതത്തിൽ സത്യം വിട്ട് ജീവിച്ചിട്ടില്ല; നീ പോകുന്നത് സത്യമായ വഴിയാണ്. പണ്ട് അച്ചായൻ നിന്നെ ബാവായുടെ അടുക്കൽ കൊണ്ടുപോയപ്പോൾ, പലരും മകൻ അച്ചനായി കഴിഞ്ഞാൽ സുഖമായി ജീവിക്കാമല്ലോ! അവന് മുള്ളു മുഴുത്ത മീനുമൊക്കെ തിന്നാമല്ലോ എന്ന് പറഞ്ഞ് പലരും എന്നെ കളിയാക്കിയിട്ടുണ്ട്. ഇന്ന് നീ പത്തിരുപത് വർഷം ഉദ്യോഗം ഭരിച്ചു. നിനക്ക് ജീവിക്കാനുള്ളത് നീ ഉണ്ടാക്കിയിട്ടുണ്ട്. പിന്നെയുള്ളത് നിന്റെ ഇഷ്ടം! എന്തായാലും നീ പോകുന്നത് സത്യമായ വഴിയാണ്. നീ പൊയ്ക്കോ" എന്നു പറഞ്ഞ് കൊച്ചുപ്പാപ്പനും അനുവദിച്ചു.

അങ്ങനെ 1986 ഓഗസ്റ്റ് 16-ന് രാവിലെ തന്നെ സെമിനാരിയിൽ പോയി. ഒരു ചെറിയ എഴുത്തു പരീക്ഷ ഉണ്ടായിരുന്നു. അത് 90-ൽ കൂടുതൽ 100-ൽ നിന്നുമുണ്ടായിരുന്നു. ടെസ്റ്റ് പാസ്സായതിനു ശേഷം ഇന്റർവ്യൂ (അഭിമുഖം) സോഫിയാ സെന്ററിൽ വച്ചായിരുന്നു നടത്തിയത്.

അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയും, പല

അച്ചന്മാരും ഇരിപ്പുണ്ടായിരുന്നു. അച്ചന്മാരിൽ പലരും പല ചോദ്യങ്ങ ളൊക്കെ ചോദിച്ചു. അതിന് എനിക്കറിയാമായിരുന്ന ഉത്തരങ്ങൾ നൽകി യതിൽ അവർ തൃപ്തരായിരുന്നുയെന്ന് ഞാൻ മനസ്സിലാക്കി.

കുറച്ചുകഴിഞ്ഞ് "നീ എന്തിനാടാ ഇപ്പോൾ സെമിനാരിയിൽ ചേരു ന്നത്? നീ ഒത്തിരി സമ്പാദിച്ചില്ലേ? എനിക്കാണെങ്കിൽ ഇവിടെ വേറെ പിള്ളാരെ പഠിപ്പിക്കണം. അതുകൊണ്ട് നീ ഇപ്പോൾ സെമിനാരിയിൽ ചേരേണ്ടാ." മറുപടിയായിട്ട്, "ശരിയാ തിരുമേനി. എനിക്കതിന് പ്രയാ സമൊന്നുമില്ല. എന്റെ സമയം ആയിട്ടില്ലായിരിക്കാം. ദൈവേഷ്ടമാണെ ങ്കിൽ നടക്കട്ടെ" എന്നു പറഞ്ഞു.

ഉടനെ തിരുമേനി, "നിനക്ക് എത്ര വർഷം പഠിക്കാം?" എന്നു ചോദിച്ചു. അപ്പോൾ ഞാൻ പറഞ്ഞു, "4 വർഷം പഠിക്കണമെന്നുള്ളതാണ് എന്റെ അറിവ്. അതെനിക്ക് പഠിക്കാൻ സാധിക്കും എന്നാണ് ഞാൻ വിശ്വസി ക്കുന്നത്." അപ്പോൾ തിരുമേനി കുറച്ചുനേരം കീഴോട്ടു നോക്കിയിരു ന്നിട്ട് മേലോട്ട് നോക്കി, നേരെ ഇരുന്നതിനുശേഷം "നീ 4 വർഷം ഒന്നും പഠിക്കേണ്ടാ. നീ രണ്ടു വർഷം പഠിച്ചാൽ മതി. 2 വർഷം തികയുമ്പോൾ നിനക്ക് ഞാൻ പട്ടം തരാ"മെന്നു പറഞ്ഞു.

ഇത് കേട്ടപ്പോൾ അവിടെയുണ്ടായിരുന്ന അച്ചന്മാരെല്ലാവരും വളരെ ശക്തമായി എതിർത്തു. മാത്യുവിന് അഡ്മിഷൻ കൊടുക്കാൻ പാടില്ല, അത് സെമിനാരിയുടെ അച്ചടക്കത്തെ ബാധിക്കും. അപ്പോൾ വേറൊര ച്ചൻ പറഞ്ഞു, 'മാത്യു വളരെ പ്രായമുള്ള ആളാണ്. മാത്യുവിന്റെ വീട് ഇവിടെ തൊട്ടടുത്താണ്. മാത്യു എല്ലാ ശനിയാഴ്ചയും വീട്ടിൽ പോകാൻ അനുവാദം ചോദിക്കും. ഞാനെങ്ങനെയാണ് ഇത്രയും പ്രായമുള്ള ആളെ നിരസിക്കുന്നത്? അതുകൊണ്ട് മാത്യുവിന് ഒരു കാലത്തും പ്രവേശനം കൊടുക്കാൻ പാടില്ല' എന്നു പറഞ്ഞ് വളരെ ശക്തമായി എതിർത്തു.

ഉടനെ ബഹു. ജോഷ്വാച്ചൻ, അച്ചന്മാരെന്തു പറഞ്ഞാലും മാത്യു മാത്യു 2 വർഷം സെമിനാരിയിൽ പഠിക്കും. നിങ്ങളതിന് പ്രത്യേകം കരി ക്കുലം അല്ലെങ്കിൽ പാഠ്യപദ്ധതി ഉണ്ടാക്കണം എന്ന് പറഞ്ഞ് സംവാദം അവസാനിപ്പിച്ചു. ഞാൻ ഇതെല്ലാം കഴിഞ്ഞ് വീട്ടിലേക്കു പോയി.

## അദ്ധ്യായം 22

# സെമിനാരി ദിനങ്ങൾ

അങ്ങനെ 1986 ഓഗസ്റ്റിൽ കോട്ടയത്ത് ചുങ്കത്തുള്ള ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ ചേർന്നു. അപ്പോഴാണ് എനിക്ക് അഡ്മിഷൻ തരരുതെന്ന് ഏറ്റവും കൂടുതൽ ശക്തമായി വാദിച്ചത് ഞങ്ങളുടെ വാർഡൻ ബഹു. എം. എ. മത്തായി അച്ചനായിരുന്നു എന്ന് (പിന്നീട് അഭിവന്ദ്യ ഡോക്ടർ മാത്യൂസ് മാർ സേവേറിയോസ് തിരുമേനി) അറിഞ്ഞത്. 24-ാം തീയതി ഞായറാഴ്ച സെമിനാരി ചാപ്പലിൽ വി. കുർബാന താഴെനിന്ന് കണ്ട് വി. കുർബാന അനുഭവിച്ചു.

പിറ്റെ ദിവസം തിങ്കളാഴ്ച രാവിലെ ഭക്ഷണം കഴിഞ്ഞതിനുശേഷം, ഞങ്ങൾ ഒന്നാം വർഷ വിദ്യാർത്ഥികളെ ബഹു. മത്തായി അച്ചൻ പ. ബാവായെ സന്ദർശിച്ച് കൈമുത്തുവാൻ കൊണ്ടുപോയി. ഞങ്ങളെല്ലാവരും കൈമുത്തി മാറിയപ്പോൾ പ. പിതാവ് ചോദിച്ചു, "ഒരു പ്രായമുള്ള ഒരാളെ നാം കണ്ടല്ലോ? ആരാണ്? ഇങ്ങോട്ട് മാറിനിൽക്കടോ" എന്നു പറഞ്ഞപ്പോൾ ഞാൻ മുന്നിൽ കയറി നിന്നു. അപ്പോൾ, പ. പിതാവ്, "തന്റെ പേരെന്താടോ?" "മാത്യു." "താൻ ഏതാ?" ഞാൻ പള്ളത്ത് നെടുംപറമ്പിലേതാണെന്നു പറഞ്ഞപ്പോൾ, "അക്കൂട്ടരുടെ കൂട്ടത്തിൽ ഇങ്ങനെയുള്ള ആളുകളുമുണ്ടോ?" അപ്പോൾ ഞാൻ 'പ. പിതാവാണ്, 1983-ൽ കുവൈറ്റിൽ വച്ച് കൈവെയ്പ് തന്നതെന്നു' പറഞ്ഞപ്പോൾ കൂടെ നിന്ന ബഹു. ബിനോയി അച്ചൻ (പിന്നീട് ഔഗേൻ മാർ ദീവന്നാസിയോസ് തിരുമേനി, വള്ളിക്കാട്ടു ദയറ, വാകത്താനം) 'അത് ശരിയാണ് ബാവാ തിരുമേനി' എന്നു പറഞ്ഞു. അങ്ങനെ ഞങ്ങളെ ഓരോരുത്തരെയും ചോദിച്ചു. അതിനുശേഷം ഞങ്ങൾ തിരികെ സെമിനാരിയിൽ പോന്നു.

ക്ലാസ്സൊക്കെ തുടങ്ങി. ഒരു ദിവസം ബഹു. ജോഷാച്ചൻ എന്നെ ഓഫീസിൽ വിളിപ്പിച്ചു. ഞാൻ ചെന്നപ്പോൾ, അച്ചനെന്നോട്, "തങ്കച്ചനോട് ഒരു സംഗതി പറയാനാണ് വിളിപ്പിച്ചത്. തങ്കച്ചന്റെ സംഭവങ്ങളൊന്നും സെമിനാരിയിൽ പറയരുത്. പലതരത്തിലുള്ള പിള്ളാരാണ്. പല രീതിയിൽ അത് കൈകാര്യം ചെയ്യും. അത് ചിലപ്പോൾ തങ്കച്ചന്റെ ഇവിടുത്തെ പഠിത്തത്തെ ബാധിക്കും. അതുകൊണ്ട് തങ്കച്ചൻ ആരോടും പറയരുത്" എന്നുപദേശിച്ചു. ഈ നല്ല ഉപദേശത്താൽ, ദൈവാനുഗ്രഹത്താൽ സെമിനാരി വിദ്യാഭ്യാസം കഴിയുന്നതുവരെ ആരോടും പറഞ്ഞിട്ടില്ല! ബഹുജനം പലവിധം!

ഒന്നാം വർഷം സെമിനാരിയിൽ ഒന്നാം ക്ലാസ്സിൽ തന്നെ പൂർത്തീക

രിച്ചു. ഞങ്ങൾ നാലുപേരും സെമിനാരിയുടെ നാലുകെട്ടിലുള്ള ചാപ്പലി ലേക്ക് പോകുന്നതിന്റെ ഇടതുവശം അതായത്, വടക്കേ മൂലയിലുള്ള മുറിയിലായിരുന്നു ഒന്നാം വർഷം താമസിച്ചിരുന്നത്. ജോസ് കെ. വർഗീ സച്ചൻ, ഫിലിപ്പ് ഏബ്രഹാം അച്ചൻ, ജോബ്സണച്ചൻ എന്നിവരായി രുന്നു സഹപാഠികളായ സഹമുറിയന്മാർ. രാത്രിയിൽ പലപ്പോഴും റൂശ്മാ ചെയ്യുന്നത് ഇവർ കണ്ടിട്ടുണ്ട്. അപ്പോളവർ 'ആണ്ടടാ അച്ചായൻ പിശാ ചിനെ ഓടിക്കുന്നത് കണ്ടോടാ' എന്നു പറയുന്നത് പലപ്പോഴും ഞാൻ കേട്ടിട്ടുണ്ട്. എം. കെ. കുര്യനച്ചൻ ദേവലോകം, വർഗ്ഗീസ് മാത്യു അച്ചൻ തുമ്പമൺ, സാമുവേൽ മാത്യു അച്ചൻ തിരുവനന്തപുരം, പി. തോമസ ച്ചൻ കൊല്ലം, ജോൺ വർഗീസച്ചൻ നിരണം, എന്നിവർ കെ. കെ. തോമ സച്ചൻ തിരുവനന്തപുരം, ഫിലിപ്പോസ് ദാനിയേലച്ചൻ കടമ്പനാട്, ജോർജ് വർഗീസച്ചൻ ഇടുക്കി, ജോർജ് ഏബ്രഹാം അച്ചൻ മുളന്തുരുത്തി, സ്റ്റീഫൻ കെ. ജോർജച്ചൻ കുന്നംകുളം, വെരി. റവ. സക്കറിയാ റമ്പാൻ ബ്രഹ്മവാർ എന്നിവരെന്റെ സഹപാഠികളാണ്.

1987-ലെ എന്റെ ഇടവക പള്ളിയിലെ പെരുന്നാൾ വന്നപ്പോൾ (വലിയ നോമ്പ് തുടങ്ങുന്നതിനു മുമ്പുള്ള ബുധൻ, വ്യാഴം ദിവസങ്ങളിലാണ്. മിക്കവാറും ഫെബ്രുവരി മാസത്തിലായിരിക്കും) അന്ന് അവിടുത്തെ വികാരി ആയിരുന്ന ബഹു. ജോഷ്വാ അച്ചൻ എന്നെ വിളിച്ച് പെരുന്നാൾ അറിയിക്കുകയും, പെരുന്നാളിന് വരണമെന്ന് പറയുകയും ചെയ്തു (അനുകരണീയമായ നല്ല മാതൃക).

അതനുസരിച്ച് വാർഡൻ, ബഹു. മത്തായി അച്ചനോട് അനുവാദവും അവധിയും ചോദിച്ചപ്പോൾ പെരുന്നാളിന് അവധി ഇല്ലായെന്ന് പറഞ്ഞ് നിരസിച്ചു. എന്നിട്ട് പറഞ്ഞു, "മാത്യുവിന്റെ അച്ചൻ ജോഷ്വാച്ചനല്ലേ പ്രിൻസിപ്പൽ, അച്ചനോട് പറഞ്ഞിട്ട് മാത്യു പെരുന്നാളിന് പൊയ്ക്കോ." ഏതായാലും ഞാനതു ചെയ്തില്ല. ക്ലാസ്സിൽ ചെന്നപ്പോൾ ബഹു. മത്തായി അച്ചൻ ചോദിച്ചു, "മാത്യു പെരുന്നാളിന് പോയില്ലേ? ജോഷ്വാ ച്ചനോട് ചോദിച്ചില്ലേ?" അതിന് "ഞാൻ പോയില്ലച്ചാ. ഞാൻ ജോലിയി ലായിരുന്നപ്പോൾ എന്റെ ഓഫീസർ എന്തെങ്കിലും കാരണം പറഞ്ഞ് എന്റെ പേഴ്സണൽ ആവശ്യം നിരസിച്ചാൽ, ഞാനുടനെ എന്റെ മേലു ദ്യോഗസ്ഥനെ കണ്ട് എന്റെ കാര്യം സാധിക്കുന്ന ഒരു പ്രകൃതമല്ലായി രുന്നു എന്റേത്. അതുകൊണ്ട് ഞാനത്രയ്ക്ക് അച്ചടക്കമില്ലാത്തവൻ അല്ല അച്ചാ" എന്ന് പറഞ്ഞു.

അങ്ങനെ സെമിനാരിയിൽ കഴിയുമ്പോൾ ഒരു സന്ധ്യനമസ്കാരം കഴിഞ്ഞ്, മെസ്സിൽ പോയി ഭക്ഷണം കഴിച്ചു വരുമ്പോൾ ബഹു. അച്ചൻ എന്നെ വിളിച്ച്, "മാത്യുവേ, അവധി ദിവസമല്ലേ? വീട്ടിൽ ഒന്നും പോകേണ്ടേ? ഇവിടെ അടുത്തല്ലേ വീട്? എന്താ അതൊന്നും വേണ്ടേ?"

എന്ന് ചോദിച്ചു. മറുപടിയായിട്ട്, "ഞാൻ അതിനൊന്നുമല്ലല്ലോ വന്ന തച്ചാ." അച്ചനപ്പോൾ "എന്താ അങ്ങനെയാണോ?" "അതെ. അച്ചാ, അങ്ങനെ തന്നെയാണെന്നു" പറഞ്ഞു. "അങ്ങനെയെങ്കിൽ നാളെ മുതൽ എന്റെ കൂടെ പോര്. വല്ലതുമൊക്കെ പഠിക്കാം. അന്നുമുതൽ ബഹു. അച്ചന്റെ കൂടെ പോകുമായിരുന്നു. ബഹു. അച്ചൻ തത്സമയം കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പൽ വികാരി ആയിരുന്നു. അതുകൊണ്ട് കൂടു തൽ സമയവും അച്ചന്റെ കൂടെ അവിടെയായിരുന്നു. കൂടാതെ, എന്റെ ക്ലാസ്സിനെ ബാധിക്കാതെ, ബഹു. അച്ചൻ പോകുന്ന മറ്റു ശുശ്രൂഷകൾ ഒക്കെയും എന്നെ കൂട്ടിക്കൊണ്ടു പോകുന്നതിൽ വളരെ താൽപര്യ മുള്ളവനായിരുന്നു അച്ചൻ. അങ്ങനെ ഒത്തിരി കാര്യങ്ങൾ ഗ്രഹിക്കു വാനും പഠിക്കുവാനും സാധിച്ചു. ഇപ്രകാരം എന്നെ പ്രത്യേകം കരുതി യതിൽ അഭിവന്ദ്യ സേവേറിയോസ് തിരുമേനിയോടുള്ള നന്ദിയും സ്നേഹവും കടപ്പാടും തൃപ്പാദത്തിൽ സമർപ്പിക്കുന്നു.

അങ്ങനെ സെമിനാരിയിലെ ഒന്നാം വർഷം പൂർത്തിയാക്കി. അവധി ലഭിച്ചു. തത്സമയം ഞങ്ങളുടെ പള്ളത്തുള്ള ഈ വീടിന്റെ, ഇപ്പോൾ ഞങ്ങൾ താമസിക്കുന്ന വീടിന്റെ പണി പൂർത്തിയായി. കൊച്ചുപ്പാപ്പൻ വീടിന്റെ കൂദാശ നടത്തുവാൻ തീരുമാനിച്ചു. കൊച്ചുപ്പാപ്പൻ തന്നെയാണ് ഞങ്ങളുടെ വീട് പണിയിപ്പിച്ചത്.

അപ്രകാരം 1987 ജൂൺ 21-ാം തീയതി ഞായറാഴ്ച, വി. കുർബാ നയ്ക്കു ശേഷം അന്നത്തെ വികാരി ബഹു. മലങ്കരസഭാ ഗുരുരത്നം ഡോക്ടർ റ്റി. ജെ. ജോഷ്വാ അച്ചൻ, വീടിന്റെ ശുദ്ധീകരണ കൂദാശ നടത്തി. കൂദാശ കഴിഞ്ഞതിനു ശേഷം ബഹു. അച്ചനോട്, ഞങ്ങളുടെ വീടിന്റെ പേര് 'എബനസർ കോട്ടേജ്' എന്നായിരിക്കും എന്നു പറഞ്ഞി രുന്നു. മോളിക്കും പിള്ളേർക്കും കൂദാശയിൽ സംബന്ധിക്കുവാൻ സാധി ച്ചില്ല.

അങ്ങനെ വീടിന് ദരിദ്രരായിരുന്ന, ബലഹീനരായ ഞങ്ങൾക്ക് ഒരു ഫ്ളാറ്റ് പൂനായിലും, ഒരു വീട് പള്ളത്തും സർവശക്തനായ ദൈവത്തിന്റെ മഹാകൃപയാൽ പൂർത്തീകരിക്കുവാൻ സാധിച്ചു. ദൈവത്തിനു സ്തോത്രം. സ്തുതി.

കൊച്ചുപ്പാപ്പൻ വീട് വടക്കേപ്പുറമ്പിലെ കൊച്ചുമോനും കുടുംബ ത്തിനും താമസിക്കുവാൻ വാടകയ്ക്ക് കൊടുത്തു. കൊച്ചുമോൻ ആ സമയങ്ങളിൽ പള്ളം കെ.എസ്.ഇ.ബി. യിൽ ചീഫ് എക്സിക്യൂട്ടീവ് എൻജിനീയർ ആയിരുന്നു.

ഞാൻ വീണ്ടും സെമിനാരിയിൽ രണ്ടാം വർഷം മുതൽ പോയി. 1987-88 ലെ രണ്ടാം വർഷ ക്ലാസുകൾ തുടങ്ങിയപ്പോൾ ബഹു. ജോഷ്വാ

ച്ചൻ, എന്നെ വിളിച്ച് "തങ്കച്ചന് പ്രത്യേകം ക്ലാസൊന്നുമില്ല. ഈ വർഷം തീരുകയല്ലേ പഠിത്തം? അതുകൊണ്ട് തങ്കച്ചന് ഇഷ്ടമുള്ള ക്ലാസ്സുകളിൽ പങ്കെടുക്കാം" എന്ന് പറഞ്ഞു. അങ്ങനെ ഞാൻ കൂടുതലും നാലാം വർഷക്കാരുടെ ക്ലാസിലായിരുന്നു കൂടിയത്. ബഹു. എം. എം. മാത്യു വൈദ്യനച്ചൻ കുണ്ടറ, മാത്യു ജോണച്ചൻ നിരണം, പി. സി. ജോസ് കുടശ്ശനാട്, പി. സി. വർഗീസ് പൊടിമറ്റത്തിൽ എന്നിവർ പിന്നീടച്ചന്മാരായി. മാത്യു ബേബി ശെമ്മാശൻ (അഭിവന്ദ്യ ഡോക്ടർ മാത്യൂസ് മാർ തിമോത്തിയോസ് തിരുമേനി), ജോൺ പണിക്കർ ശെമ്മാശൻ (അഭിവന്ദ്യ ഡോക്ടർ യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനി), ഏബ്രഹാം തോമസച്ചൻ കൽക്കട്ട എന്നിവരുമായി കൂടുതൽ ഇടപെട്ടിരുന്നു.

ബഹു. പി. എം. മത്തായി പന്തനാലിൽ, പോൾ ഏബ്രഹാം ഇടത്തറ, ജോർജ് ജോൺ കോട്ടയം, രാജൻ ജോൺ (തുമ്പമൺ അല്ലെങ്കിൽ കൊല്ലം), നെൽസൺ ജേക്കബ്, അനിൽ ജേക്കബ് തിരുവനന്തപുരം, എം. സി. പൗലൂസ്, എം. സി. ചെറിയാൻ തിരുമൂലപുരം എന്നീ അച്ചന്മാരെന്റെ മൂന്നാം വർഷ സഹപാഠികളാണ്. ജേക്കബ് കോശി (ജിജി) അച്ചനും ഞാനും ബോംബെ ഭദ്രാസനത്തിൽ പൂനായിലും കിർക്കിയിലും, ചിഞ്ചുവാടും ഒക്കെ ഒരുമിച്ച് പള്ളികളിൽ സേവനം നടത്തിയിട്ടുണ്ട്.

ബഹു. ബിജേഷ് ഫിലിപ്പ് (പ്രിൻസിപ്പൽ, സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി നാഗ്പൂർ), ജേക്കബ് മാത്യു കാരിച്ചാൽ, പി. എ. ഫിലിപ്പ്, വർഗീസ് വർഗീസ് കോട്ടയം, സജി മാത്യു, ജിജി തോംസൺ എന്നീ അച്ചന്മാരും, ജോർജ് പുലിക്കോട്ടിൽ (അഭിവന്ദ്യ ഡോക്ടർ ഗീവർഗീസ് മാർ യൂലിയോസ് തിരുമേനി), സാബു കുറിയാക്കോസ് (അഭിവന്ദ്യ ഡോക്ടർ സഖറിയാസ് മാർ അപ്രേം തിരുമേനി) എന്നിവരും എന്റെ പിൻഗാമികളായിട്ട് സെമിനാരിയിൽ പഠിച്ചവരാണ്.

കൂടാതെ റജി അച്ചനെന്ന് വിളിച്ചിരുന്ന (അഭിവന്ദ്യ ഡോക്ടർ യൂഹാനോൻ മാർ ദിമിത്രിയോസ് തിരുമേനി) ഞങ്ങളെ പുതിയനിയമം പഠിപ്പിച്ച അദ്ധ്യാപകനായിരുന്നു. അഭിവന്ദ്യ ഡോക്ടർ ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനി, സഖറിയാസ് മാർ തെയോഫിലോസ് തിരുമേനി, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി, യൂഹാനോൻ മാർ പോളികാർപ്പോസ് തിരുമേനി, ഏബ്രഹാം മാർ എപ്പിഫാനിയോസ് തിരുമേനി, യൂഹാനോൻ മാർ തേവോദോറോസ് തിരുമേനി, യാക്കോബ് മാർ ഏലിയാസ് തിരുമേനി, ജോഷ്വാ മാർ നിക്കോദിമോസ് തിരുമേനി എന്നീ തിരുമേനിമാർ വൈദികരായിരുന്ന കാലം മുതൽ സെമിനാരിയിൽ വന്നുകൊണ്ടിരുന്നതിനാൽ വളരെ പരിചിതരായതിനാൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

## അദ്ധ്യായം 23

# ശെമ്മാശ്ശനാകുന്നു

അങ്ങനെ രണ്ടാം വർഷം സെമിനാരിയിൽ പൂർത്തിയാകുന്നതിനു മുമ്പ് 1988 മാർച്ച് 15-ന് ദേവലോകത്ത് വച്ച് പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ (വട്ടക്കുന്നേൽ ബാവാ) മൂറോൻ കൂദാശ നടത്തുന്നതിന് തീരുമാനിച്ചു.

പ്രസ്തുത ആവശ്യത്തിലേക്ക് 12 വൈദികർ, 12 പൂർണ്ണ ശെമ്മാശ്ശന്മാർ, 12 യൗവുപ്പദിയാക്കീനർ (ശെമ്മാശൻ), 12 ശുശ്രൂഷക്കാർ എന്നിവരെ ക്രമീകരിക്കേണ്ടതായിട്ടു വന്നു. സെമിനാരിയിൽ നിന്നും നാലാം ക്ലാസ്സിലെ ശെമ്മാശ്ശന്മാരെയും, അല്ലാത്തവരെയും വിവാഹം കഴിക്കുവാനുള്ള അനുവാദത്താൽ പൂർണ്ണശെമ്മാശ്ശന്മാരായിട്ടും, യൗവുപ്പദിയാക്കീനന്മാരായിട്ടും പട്ടം കൊടുക്കുവാൻ തീരുമാനിച്ചു.

അങ്ങനെ പി. സി. ജോസ് ശെമ്മാശ്ശനെ നാലാം വർഷം പൂർണ്ണശെമ്മാശനായിട്ടും വിവാഹിതരായ പി. റ്റി. ജയിക്കബ് കുന്നന്താനത്തെയും എന്നെയും പൂർണ്ണശെമ്മാശ്ശന്മാരായി പട്ടംതരുവാൻ സെമിനാരിയിൽ നിന്നും തീരുമാനിച്ച് അനുവദിച്ചു.

അങ്ങനെ ഞങ്ങളെ മൂന്നുപേരെയും 1988 ഫെബ്രുവരി 27-ാം തീയതി ശനിയാഴ്ച വി. കുർബാനയ്ക്കു മുമ്പ് അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി, ഇടവകപ്പള്ളിയായ പള്ളം സെന്റ് പോൾസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിലെ വി. മദ്ബഹായിൽ വച്ച് പൂർണ്ണശെമ്മാശ്ശന്മാരായിട്ട് പട്ടംകെട്ടി തന്ന് അനുഗ്രഹിച്ചു!

അങ്ങനെ ബലഹീനനായ ഞാൻ പൗരോഹിത്യത്തിന്റെ പ്രഥമ പടി ചവിട്ടി! സർവ്വശക്തനായ ദൈവത്തിന് ആയിരമായിരം സ്തുതി. സ്തോത്രം.

ഇവിടെ ഒരു വലിയ സംഭവമുണ്ടായി! ഞാൻ സെമിനാരിയിൽ നിന്നും വീട്ടിലേക്ക് പട്ടംകൊടയുടെ തലേദിവസം 26-2-1988 വെള്ളിയാഴ്ച രാവിലെ വന്നു. തദവസരത്തിൽ അനുജൻ ജോയിയുടെ മേൽനോട്ടത്തിൽ ദേവലോകത്തെ രണ്ടു പിതാക്കന്മാരായ പ. വലിയ ബാവായുടെയും, പ. ഔഗേൻ ബാവായുടെയും കബറുകൾ വീട്ടിൽ പണിതുകൊണ്ടിരിക്കുകയായിരുന്നു. നാരായണ പണിക്കനായിരുന്നു മുഖ്യ ആശാരിപ്പണിക്കൻ.

ഇത്തരുണത്തിൽ ഇതിന് മുഖാന്തിരമായത് സ്നേഹവാനായ ഭാഗ്യ

സ്മരണാർഹനായ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരു മേനിയുടെ പ്രത്യേക താൽപര്യത്തിലും പരിശ്രമത്തിലുമാണ് അനുജൻ ജോയി എന്ന എം. കുര്യന് ഈ മഹത്തായ വലിയ അവസരം ലഭിച്ചത്! ഇതിനുവേണ്ടി പ്രഗത്ഭരായ പലരും ശ്രമിച്ചെങ്കിലും പ. സഭ, എന്റെ അനു ജൻ ജോയിയെ ആണ് തെരഞ്ഞെടുത്തതും, അത് ഏൽപിച്ചതും!

ഇതിന് മുമ്പ് ജോയി ഭാഗ്യസ്മരണാർഹനായ പ. പാമ്പാടി തിരുമേ നിയുടെ കബർ വീട്ടിൽ വച്ച് പണിയിപ്പിച്ച് സമർപ്പിച്ചു. അത് അവൻ ഒരു നേർച്ചയായിട്ടായിരുന്നു പാമ്പാടി ദയറാ പള്ളിയിൽ സമർപ്പിച്ചത്. അതിന് യാതൊരുവിധമായ പ്രതിഫലവും ദയറായിൽ നിന്നും കൈപറ്റി യിട്ടില്ല. ഈ കബർ പണിതുകൊണ്ടിരുന്ന സമയത്ത് അന്നു റമ്പാച്ചനാ യിരുന്ന അഭിവന്ദ്യ ഈവാനിയോസ് തിരുമേനി, പല അവസരങ്ങളിൽ വീട്ടിൽ വന്ന് വേണ്ട നിർദ്ദേശങ്ങളും ഉപദേശങ്ങളും കൊടുത്തിരുന്നു (തദവസരങ്ങളിൽ ബലഹീനനായ ഞാൻ കുവൈറ്റിൽ ജോലിയിലായി രുന്നു.)

ഞാൻ സെമിനാരിയിൽ നിന്നും വന്നപ്പോൾ എന്റെ ജ്യേഷ്ഠന്മാരോ, അനുജന്മാരോ ആരുംതന്നെ വീട്ടിലില്ലായിരുന്നു. എല്ലാവരും പട്ടംകൊട പ്രമാണിച്ച് ഓരോരോ കാര്യങ്ങൾക്ക് പള്ളിഹാളിലും മറ്റു സ്ഥലങ്ങളി ലുമൊക്കെ പോയിരിക്കുകയായിരുന്നു.

പതിവുപോലെ ഉച്ചഭക്ഷണത്തിനുശേഷം കൊച്ചുപ്പാപ്പൻ ചാരുകസ്സേ രയിൽ കിടന്നുറങ്ങി. നാലുനാലര മണിയായപ്പോൾ ഉണർന്നു. അമ്മ കാപ്പി കൊടുത്തു. അതിനുശേഷം, ഞാനും കൊച്ചുപ്പാപ്പനും കൂടി പല കാര്യങ്ങളും പട്ടംകൊടയെ കുറിച്ചൊക്കെ സംസാരിച്ചുകൊണ്ടിരുന്നു. 5 മണിയായപ്പോൾ നാരായണ പണിക്കൻ ജനലുങ്കൽ വന്ന് കൂലി വാങ്ങി പണിപുരയിലേക്ക് പോയി. കൊച്ചുപ്പാപ്പൻ കസ്സേരയിൽ നിന്നെഴുന്നേറ്റ് ചെസ്റ്റർ ഡ്രോയർ തുറന്നാണ് പണിക്കന് രൂപാ കൊടുത്തത്.

എന്നിട്ട് അതേൽ പിടിച്ചുകൊണ്ട്, “എടാ തങ്കാ, അന്ന് നിന്റെ കൂടെ വന്ന പിള്ളാരുടെ കൂട്ടത്തിൽ പുലിക്കോട്ടിലെയും വേറൊരു പയ്യനുമു ണ്ടായിരുന്നല്ലോ.” ഞാനപ്പോൾ ജോർജ് പുലിക്കോട്ടിലെന്നും സാബു കുറിയാക്കോസെന്നും പേരു പറഞ്ഞിട്ട്, “കൊച്ചുപ്പാപ്പനെന്തിനാ അവരെ ഇപ്പം തിരക്കുന്നതെന്നു” ചോദിച്ചു. അപ്പോൾ കൊച്ചുപ്പാപ്പൻ, “എടാ ആ പിള്ളേർക്ക് രണ്ടുപേർക്കും ഭാവിയുണ്ട്” എന്നു പറയുകയും, ആരോ അടിച്ചിട്ടതുപോലെ കൊച്ചുപ്പാപ്പൻ പുറകോട്ട് തലയടിച്ചു വീണു. നിശ്ച ലനായി, നിശ്ശബ്ദനായി! ഞാനാകപ്പാടെ പേടിച്ചു. എനിക്ക് ഒന്നും പറ യുവാനോ കൂവി വിളിക്കാനോ പറ്റിയില്ല. എന്തു ചെയ്യും?

കുറച്ചുകഴിഞ്ഞ് അവിടെ കിടന്ന ഒരു തോർത്തുമുണ്ടെടുത്ത് കൊച്ചുപ്പാപ്പന്റെ മുഖത്ത് ഇട്ടിട്ട്, വായിൽ കൂടെ കൃത്രിമ ശ്വാസോച്ഛ്വാസം കൊടുക്കുന്നതിന് എന്റെ വായിൽ കൂടെ പുറത്തേക്ക് വലിക്കുകയും, അകത്തേക്ക് കൊടുക്കുകയും ചെയ്തുകൊണ്ടിരുന്നു. ഞാനിപ്രകാരം കുറച്ചുനേരം ചെയ്തു.

അത്ഭുതം എന്നു പറയട്ടെ, കുറച്ചു കഴിഞ്ഞപ്പോൾ കൊച്ചുപ്പാപ്പൻ അനക്കം വച്ചു കണ്ണു തുറന്നു. 'എന്തു പറ്റി?' എന്ന് എന്നോട് ചോദിച്ചപ്പോൾ, 'ഒന്നും പറ്റിയില്ല' എന്നു പറഞ്ഞ് പിടിച്ച് എഴുന്നേൽപിച്ച് കസ്സേരയിൽ ഇരുത്തി. എന്നിട്ട് അമ്മയെ വിളിച്ച് കാര്യം പറഞ്ഞു. അമ്മയോടു പറഞ്ഞു, 'കൊച്ചുപ്പാപ്പന് നല്ല ചൂടോടെ എന്തെങ്കിലും കുടിക്കാൻ കൊടുക്കണം.' അമ്മ പോയി കട്ടൻ കാപ്പി ഉണ്ടാക്കി കൊടുത്തു. കൊച്ചുപ്പാപ്പൻ കുടിച്ചു.

അതിനുശേഷം ഞാൻ നാരായണ പണിക്കനെ വിളിച്ചു പറഞ്ഞു. അമ്മയ്ക്ക് ഒന്നും സംസാരിക്കാൻ പറ്റുന്നില്ല. ഉടൻതന്നെ മൂത്ത ജ്യേഷ്ഠൻ തമ്പിച്ചായനെ വിളിച്ച് നടന്ന സംഭവം പറഞ്ഞു. എന്നിട്ട് എന്റെ നേരെ മൂത്ത ജ്യേഷ്ഠൻ കൊച്ചായനെ വിളിച്ച് "കൊച്ചുപ്പാപ്പൻ ഒന്നു വീണു. കുഴപ്പം ഒന്നും കാണുന്നില്ല. ഹോസ്പിറ്റലിൽ കൊണ്ടുപോകാൻ വേഗം കാറും കൊണ്ട് വാ" എന്ന് പറഞ്ഞു.

ഞാൻ ഈ സമയം കൊച്ചുപ്പാപ്പന്റെ തലയുടെ പിൻഭാഗം വെള്ളം തൊട്ട് തിരുമ്മികൊണ്ടിരിക്കുകയായിരുന്നു. ദൈവഗത്യാ ഒരു മുഴയോ, പൊട്ടലോ മുറിവോ ഒന്നും കണ്ടില്ല. ചോര വരുന്നില്ലായിരുന്നു. വല്ല ചതവുമുണ്ടോ എന്നറിയാൻ പാടില്ല. തിരുമ്മിയപ്പോൾ വേദന അനുഭവപ്പെടുന്നതായി പറഞ്ഞിട്ടില്ലായിരുന്നു!

കൊച്ചായനുടനെ കാറുമായി വന്നു. പുറകെ തമ്പിച്ചായനും വന്നു. ഞാൻ വിവരങ്ങളൊക്കെയും പറഞ്ഞു. രണ്ട് കാര്യം ഡോക്ടറോട് പ്രത്യേകം പറയണമെന്ന് അവരോട് പറഞ്ഞു: "ഒന്ന്, കൃത്രിമ ശ്വാസോച്ഛ്വാസം കൊടുത്തത്; മറ്റൊന്ന്, തലയുടെ പിൻഭാഗം വെള്ളംതൊട്ട് തിരുമ്മിയത്."

അങ്ങനെ അവർ രണ്ടുപേരും കൂടി കൊച്ചുപ്പാപ്പനെ കങ്ങഴ നമ്മുടെ സഭാ ഹോസ്പിറ്റലിൽ കൊണ്ടുപോയി. കാരണം, കൊച്ചുപ്പാപ്പന്റെ മുൻ ചികിത്സകളെല്ലാം അവിടെയായിരുന്നു നടത്തിയത്.

ദൈവാനുഗ്രഹത്താൽ കങ്ങഴ ആശുപത്രിയിൽ നിന്നു രാത്രി 10 മണിക്കു മുമ്പുതന്നെ വീട്ടിൽ കൊണ്ടുവന്നു. കാറിൽ നിന്നിറങ്ങിയ കൊച്ചുപ്പാപ്പൻ വിളിച്ചു പറഞ്ഞു, "മകൻ അപ്പനെ രക്ഷിച്ചു." അതു

കൊണ്ട് എനിക്ക് ഒരു കുഴപ്പവുമില്ല. 'ഒന്നുമില്ല. പേടിക്കേണ്ടാ. തലയുടെ പുറകിലും കുഴപ്പം ഒന്നുമില്ല. മകൻ നല്ല ഒരു ഫസ്റ്റ് എയ്ഡ് തന്നിട്ടുണ്ട്. മരുന്നു തന്നുവിടാം. അതു കഴിച്ചാൽ മതിയെന്ന്' ഡോക്ടർ പറഞ്ഞു."

അങ്ങനെ കൊച്ചുപ്പാപ്പൻ വീട്ടിൽ തിരികെ വന്ന് ഭക്ഷണം കഴിച്ച് സുഖമായി കിടന്നുറങ്ങി. അപ്പോൾ അമ്മ ഒരു ദീർഘശ്വാസം വിട്ട്, 'ദൈവാനുഗ്രഹത്താൽ ഒന്നും പറ്റിയില്ല. അങ്ങനെ നമ്മുടെ തങ്കച്ചന്റെ പട്ടംകൊടയ്ക്ക് കുഴപ്പം ഒന്നുമുണ്ടായില്ലല്ലോ എന്ന് നമുക്ക് സമാധാനിക്കാം' എന്ന് പറഞ്ഞു. അങ്ങനെ അമ്മയും സുഖമായി ഉറങ്ങി.

പിറ്റേദിവസം കൊച്ചുപ്പാപ്പൻ പള്ളിയിൽ ഏറ്റവും മുമ്പിലിരുന്ന്, ബലഹീനനായ എന്റെ പട്ടംകൊട ശുശ്രൂഷയിൽ ആദ്യാവസാനം വരെ ഒരു പ്രയാസവും കൂടാതെ സംബന്ധിച്ചു! ദൈവത്തിന് ആയിരമായിരം സ്തുതിയും സ്തോത്രവും കരേറ്റുന്നു.

എന്നാൽ ഈ ഒരു കാര്യം ഇതെഴുതുന്നതുവരെ ആരോടും പറഞ്ഞിട്ടില്ല. ഇപ്പോൾ ഓർത്തപ്പോൾ എഴുതി എന്നു മാത്രമേ ഉള്ളൂ.

## അദ്ധ്യായം 24

# അച്ചനാകുന്നു

രണ്ടാം വർഷം തുടങ്ങുന്നത് ഞങ്ങൾക്ക് ഓരോരുത്തർക്കും വെവ്വേറെ മുറികൾ തന്നായിരുന്നു. എന്റെ മുറി മുകളിലത്തെ നിലയിൽ ആദ്യത്തെ കിഴക്കേഅറ്റത്തെ മുറിയായിരുന്നു. ഗോവണിപ്പടികൾ കഴിഞ്ഞ്, ആദ്യത്തെ നിലയിൽ തന്നെ ചെറിയ ഒരു വരാന്തയ്ക്കുശേഷം. എന്റെ മുറിയുടെ കിഴക്കുവശത്തായിരുന്ന മുറിയിലായിരുന്നു അഭിവന്ദ്യ ഈവാനിയോസ് തിരുമേനി താമസിച്ചിരുന്നത്.

മൂറോൻ കൂദാശ കഴിഞ്ഞ് ഞങ്ങൾ സെമിനാരിയിൽ വന്നു. ഞാൻ എന്റെ മുറിയിൽ നിന്നും പുറത്തേക്കിറങ്ങിയപ്പോൾ അഭിവന്ദ്യ തിരുമേനി എന്നെ കണ്ട് എന്നെ വിളിച്ചു. ഞാൻ ചെന്നു. എന്നാണ് ശെമ്മാശ്ശൻ അച്ചനാകുന്നതെന്ന് ഒരു ചോദ്യം? അപ്പോൾ ഞാൻ പറഞ്ഞു, തിരുമേനി, എനിക്കൊന്നും അറിയാൻ പാടില്ല. അപ്പോൾ തിരുമേനി എന്നോട് തിരുമേനിയുടെ ഡയറി മേശപ്പുറത്തുനിന്ന് എടുത്ത് കൈയിൽ കൊടുക്കുവാൻ ആവശ്യപ്പെട്ടു. ഞാൻ ഡയറി തിരുമേനിയുടെ കൈയിൽ കൊടുത്തു. കടലാസ്സുകൾ മുമ്പോട്ടും പുറകോട്ടും ഒക്കെ മറിച്ച് നോക്കിയിട്ട് "ശെമ്മാശ്ശൻ ജൂൺ 30-ന് അച്ചൻ ആകണം" എന്ന് കല്പിച്ചു.

എനിക്കാണെങ്കിൽ കുറച്ചുനാൾ ശെമ്മാശ്ശനായി വിലസി നടക്കണമെന്നുള്ള ഒരു വലിയ ആഗ്രഹമുണ്ടായിരുന്നു. കൂടാതെ എന്റെ ഭാര്യയും കുട്ടികളും കുവൈറ്റിലായിരുന്നു. ഞങ്ങളുടെ നെടുംപറമ്പിൽ കുടുംബത്തിലും പള്ളിയിലും ആദ്യം നടക്കുന്ന ഒരു സംഭവമാണ്. അതുകൊണ്ട് തിരുമേനിയോട് തീയതി മാറ്റാൻ പല ഒഴിവുകഴിവുകളും പറഞ്ഞെങ്കിലും തിരുമേനിക്ക് അതിനൊന്നിനും തെല്ലും സമ്മതമല്ലായിരുന്നു.

അപ്പോൾ ഞാൻ പറഞ്ഞു, 'ശരിയാണ്. ഞാൻ 1983 ജൂൺ 10-ാം തീയതി വെള്ളിയാഴ്ച പ. കാതോലിക്കാ ബാവായിൽ നിന്ന് കൈവെയ്പ് വാങ്ങിയപ്പോൾ കുവൈറ്റിലന്നുണ്ടായിരുന്ന എന്റെ ആൾക്കാരാരും സംബന്ധിച്ചിട്ടില്ലായിരുന്നു. അതുകൊണ്ട് ഇതും അങ്ങനെ നടക്കട്ടെ. ദൈവഹിതം അതായിരിക്കും. ദൈവഹിതം നടക്കട്ടെ. എന്റെ മക്കളോ, കുടുംബക്കാരോ ഒന്നും വേണ്ട തിരുമേനി. ദൈവഹിതം പോലെ നടക്കട്ടെ' എന്നു പറഞ്ഞ് സമ്മതിച്ചു.

കൈമുത്തി പുറത്തേക്ക് വന്നപ്പോൾ "പ്രാർത്ഥിച്ചോ, പ്രാർത്ഥിച്ചോ മോളിയും പിള്ളാരും വരാൻ" എന്ന് തിരുമേനി വിളിച്ചു പറഞ്ഞിരുന്നു. 1988 മാർച്ച് 16-നു ബുധനാഴ്ച ക്ലാസ്സ് കഴിഞ്ഞ് കോട്ടയത്തു വന്ന് ഫോൺ

വിളിച്ച് മോളിയെ ഇക്കാര്യങ്ങളൊക്കെ അറിയിച്ചു. "തിരുമേനി എന്റെ പട്ടംകൊട ജൂൺ 30-ന് തീരുമാനിച്ചിരിക്കുകയാണ്. ഞാൻ കുറച്ചുകൂടെ സമയം ചോദിച്ചെങ്കിലും തിരുമേനി ഒട്ടും സമ്മതിച്ചില്ല." അപ്പോൾ അവൾ പറഞ്ഞു, "ഞങ്ങൾ വരുന്നില്ല. പിള്ളാരുടെ റസിഡൻസ് പെർമിറ്റ് ഒന്നും ശരിയായിട്ടില്ല. ആകെപ്പാടെ വലിയ പ്രയാസമാണ്. ഞാൻ എന്തു ചെയ്യും?" അപ്പോൾ ഞാൻ പറഞ്ഞു, "സാരമില്ല. നീ ഒരിടത്തും, മക്കൾ മറ്റൊരിടത്തും, ഞാൻ വേറൊരു സ്ഥലത്തുമായി ജീവിക്കണമെന്നായി രിക്കും ദൈവതീരുമാനം. ദൈവഹിതംപോലെ നടക്കട്ടെ. നമുക്ക് പ്രാർ ത്ഥിക്കാം!"

അങ്ങനെ സെമിനാരിയിൽ ചെലവഴിക്കുമ്പോൾ 1988 മെയ് 18-ാം തീയതി ബുധനാഴ്ച സന്ധ്യനമസ്കാരം കഴിഞ്ഞ് ധ്യാനത്തിലിരിക്കു മ്പോൾ ഞാൻ കാണുന്നത്, രണ്ട് പാസ്പോർട്ട് ബുക്കുകൾ മദ്ബഹാ യിൽ വി. ത്രോണോസിന്റെ താഴെ തുറന്നുകിടക്കുന്നതായിട്ടാണ്. അതിൽ അറബി അക്കത്തിൽ 1992 എന്ന് എഴുതിയിരിക്കുന്നതായിട്ടും, തത്തുല്യ സ്റ്റാമ്പടിച്ചും ഇട്ടിരിക്കുന്നതായിട്ടാണ് കാണുന്നത്. അപ്പോൾ ബലഹീന നായ ഞാൻ മനസ്സിലാക്കി, മക്കളുടെ റസിഡൻസ് പെർമിറ്റ് 1992 വരെ പുതുക്കി കിട്ടിയെന്ന്! ദൈവത്തിന് സ്തോത്രം. സ്തുതി.

ഒരാഴ്ച കഴിഞ്ഞ് മെയ് 26-ാം തീയതി വ്യാഴാഴ്ച മോളിയുടെ ഫോൺ സെമിനാരിയിൽ വന്നത്, എനിക്ക് വിളിച്ചുതന്നു. അപ്പോൾ ഞാൻ മോളി യോട് ചോദിച്ചു, "മക്കളുടെ 'റസിഡൻസ് പെർമിറ്റ്' ഒക്കെ ശരിയായി അല്ലേ?" അപ്പോളവൾ പറഞ്ഞു, "എനിക്ക് തന്നെ അറിയാൻ പാടില്ല; ഇതെങ്ങനെ സംഭവിച്ചു എന്ന്. 3 പ്രാവശ്യം നിരസിച്ചതാണ്. ഒടുവിൽ എന്നെ ഓഫീസിൽ വിളിച്ച് പാസ്പോർട്ടുകൾ കൊണ്ടു പൊയ്ക്കൊ ള്ളാൻ പറഞ്ഞു. പ്രയാസത്തോടെ, മനഃസ്താപത്തോടെ ഞാൻ ചെന്ന് പാസ്പോർട്ട് തുറന്നു നോക്കിയപ്പോൾ 1992 വരെ റെസിഡൻസ് പെർമിറ്റ് പുതുക്കിയതായി കണ്ടു. ഇത് വളരെ അത്ഭുതം തന്നെ. വളരെ അതിശ യമായിരിക്കുന്നു. ദൈവത്തിന് നന്ദി. അതുകൊണ്ട് ഞങ്ങളെല്ലാവരും, തങ്കച്ചനും മണിയുമൊക്കെ ജൂണിൽ അവധിക്ക് വരുന്നുണ്ട്. പിന്നീടറി യിക്കാം." ഓ.കെ. എന്നു പറഞ്ഞ് ഞങ്ങൾ വളരെ സന്തോഷത്തോടെ ദൈവത്തെ സ്തുതിച്ചുകൊണ്ട് സംഭാഷണം നിർത്തി. ഉടനെ തന്നെ ഞാൻ ചെന്ന് തിരുമേനിയെ ഇക്കാര്യം അറിയിച്ചു. തിരുമേനിക്ക് വലിയ സന്തോഷമായിരുന്നു.

അങ്ങനെ സെമിനാരിയിലെ 2 വർഷം എനിക്ക് വളരെ അനുഗ്രഹ പ്രദമായിരുന്നു. ഈ രണ്ടു വർഷം കൊണ്ട് എല്ലാം നേടി എന്ന് ഒരി ക്കലും ചിന്തിക്കുന്നില്ല; ചിന്തിച്ചിട്ടേ ഇല്ല. എന്നാൽ എന്നെ സംബന്ധിച്ച്

അതൊരു വലിയ നേട്ടമായിരുന്നു, അനുഗ്രഹമായിരുന്നു. സെമിനാരി അവധി ആയി.

എന്നാൽ തിരുമേനി മെയ് 26-ാം തീയതി മുതൽ 2 ആഴ്ചത്തേക്ക് ധ്യാനത്തിനും മറ്റുമായി റാന്നി ബഥനി ആശ്രമത്തിലേക്കയച്ചു. പിന്നീട് ബുധനാഴ്ച വൈകുന്നേരം നേരെ സെമിനാരിയിലേക്ക് പോയി. മോളിയും മക്കളും കുവൈറ്റിൽ നിന്ന് ജൂൺ 9-ാം തീയതി വരുന്ന കാര്യം തിരുമേനിയെ അറിയിച്ചു. അപ്പോൾ ഞായറാഴ്ച അതായത്, ജൂൺ 12-ാം തീയതി വരെ വീട്ടിൽ പോകുവാൻ സമ്മതിച്ചു. ജൂൺ 12-ാം തീയതി വൈകുന്നേരം പാമ്പാടി ദയറായിൽ ചെന്നിരിക്കണം. ബാക്കി കാര്യങ്ങൾ റമ്പാച്ചൻ പറയുന്നതുപോലെ ശെമ്മാശ്ശൻ ചെയ്യണം.

അങ്ങനെ ജൂൺ 12-ാം തീയതി ഞായറാഴ്ച വൈകുന്നേരം തിരുമേനി പറഞ്ഞതുപോലെ പാമ്പാടി ദയറായിൽ ചെന്നു. സന്ധ്യനമസ്കാരം കഴിഞ്ഞ് ബഹു. റമ്പാച്ചൻ പറഞ്ഞു, "നാളെ മുതൽ ശെമ്മാശ്ശൻ ചൊല്ലി പഠിക്കണം. തക്സാ ഉപയോഗിക്കണം. ഞാൻ വി. കുർബാന ചൊല്ലുമ്പോൾ അത് നോക്കി മനസ്സിലാക്കണം. സംശയം വല്ലതുമുണ്ടെങ്കിൽ വി. കുർബാന കഴിഞ്ഞ് ചോദിക്കണം." അങ്ങനെ ജൂൺ 22 ബുധനാഴ്ച വരെ ചെലവഴിച്ചു. ബുധനാഴ്ച വൈകുന്നേരം തിരുമേനി ദയറായിൽ വന്നു. "ശെമ്മാശ്ശൻ വീട്ടിൽ പൊയ്ക്കോ. 28-ാം തീയതി ചൊവ്വാഴ്ച ദയറായിൽ തിരികെ വന്ന് കബറിങ്കൽ ധ്യാനവും പ്രാർത്ഥനയും ഒക്കെയായി ഇരിക്കണം. 29-ാം തീയതി വൈകുന്നേരം ഞാൻ ദയറായിൽ വരും. ബാക്കി കാര്യങ്ങൾ ഞാൻ അവിടെ വരുമ്പോൾ പറയാം" എന്ന് പറഞ്ഞ് എന്നെ വീട്ടിലേക്ക് പോകുവാൻ അനുവദിച്ചു. 'തിരികെ പോരുമ്പോൾ ശെമ്മാശ്ശന്റെ കുപ്പായവും കാപ്പാ സെറ്റും എല്ലാം എടുത്തോണം. ഒരു പെട്ടി കരുതിക്കോണ'മെന്നും തിരുമേനി പറഞ്ഞു. അങ്ങനെ വീട്ടിലേക്ക് പോയി.

തിരുമേനി പറഞ്ഞതുപോലെ, 28-ാം തീയതി ചൊവ്വാഴ്ച വൈകുന്നേരം പാമ്പാടി ദയറായിൽ ചെന്നു. സന്ധ്യനമസ്കാരം കഴിഞ്ഞ് ഭക്ഷണത്തിനു ശേഷം ഞാൻ കബറിങ്കൽ ഇരുന്ന് സങ്കീർത്തനം മുഴുവൻ വായിച്ചു. തുടർന്ന് കുറച്ചുനേരം ധ്യാനത്തിലിരുന്നു. പാതിരാനമസ്കാരം ചൊല്ലിയതിനുശേഷം ഉറങ്ങാൻ കിടന്നു.

29-ാം തീയതി ബുധനാഴ്ച വൈകുന്നേരം തിരുമേനി ദയറായിൽ വന്നു. സന്ധ്യനമസ്കാരത്തിനു ശേഷം എനിക്ക് പല ഉപദേശങ്ങളും തന്നു. ഭക്ഷണത്തിനുശേഷം ശെമ്മാശ്ശൻ പള്ളിയിൽ വന്ന് സങ്കീർത്തനം മുഴുവൻ വായിച്ചിട്ടേ കിടക്കാവൂ എന്ന് പറഞ്ഞതിനാൽ അപ്പാടെ അനുസരിച്ചു. പാതിരാനമസ്കാരം നടത്തിയിട്ട് ഉറങ്ങാൻ കിടന്നു.

മഴക്കാലമായിരുന്നതിനാൽ വലിയ മഴ അപ്പോഴും പെയ്യുന്നുണ്ടായിരുന്നു. ഞാൻ വിചാരിച്ചു, പിറ്റേദിവസം പട്ടംകൊടയുടെ അന്തരീക്ഷം എന്തായിരിക്കുമെന്ന്? ദൈവഹിതം നടക്കട്ടെ! ഏതായാലും പിറ്റേദിവസം രാവിലെ തന്നെ അന്തരീക്ഷം തെളിഞ്ഞു. മഴയൊന്നുമില്ലായിരുന്നു. ദൈവത്തിനു സ്തോത്രം. സ്തുതി.

തിരുമേനി എന്നെ തിരുമേനിയുടെ കൂട്ടത്തിൽ പള്ളം സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ കൊണ്ടുവന്നു. 7 മണിക്ക് പ്രഭാതനമസ്കാരം തുടങ്ങി, പൂർത്തീകരിച്ചു. 8 മണിയോടുകൂടി പട്ടംകൊട ശുശ്രൂഷ ആരംഭിച്ചു. എത്രസമയം എന്ന് എനിക്കറിയാൻ പാടില്ല. അന്ന്, തിരുമേനിയെ സഹായിച്ചത് ബഹു. ഫിലിപ്പ് സി. ഏബ്രഹാം അച്ചനായിരുന്നു.

അങ്ങനെ 1988 ജൂൺ 30-ാം തീയതി വ്യാഴാഴ്ച പള്ളം സെന്റ് പോൾസ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ വി. മദ്ബഹായിൽ വി. ത്രോണോസിൻ മുമ്പാകെ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി, ബലഹീനനായ എന്നെ കശ്ശീശ്ശാ ആയി പട്ടംകെട്ടി അനുഗ്രഹിച്ചു. ബലഹീനനായ ഞാൻ അങ്ങനെ ഒരു മത്തായി കത്തനാർ ആയി! പ. വലിയ ബാവായുടെ വാക്കുകൾ അങ്ങനെ അന്വർത്ഥമായി! ദൈവത്തിന് ആയിരമായിരം സ്തുതി. സ്തോത്രം.

"ജ്ഞാനികളുടെ വചനങ്ങൾ മുടിങ്കോൽ പോലെയും സഭാധിപന്മാരുടെ വാക്കുകൾ തറച്ചിരിക്കുന്ന ആണികൾ പോലെയും ആകുന്നു. അവ ഒരു ഇടയനാൽ തന്നെ നൽകപ്പെട്ടിരിക്കുന്നു (സഭാപ്രസംഗി. 12:11).

സ്തോത്രം സ്തോത്രം കർത്താവേ!
സ്തോത്രമതായിരമായിരമായ്
അനവധിയായ് സ്തോത്രം നാഥാ!
കൃപവേണം ഞങ്ങളിലെന്നും.
എന്റെ കർത്താവേ നിനക്കു സ്തുതി
നിനക്കു സ്തുതി, സ്തുതി, നിനക്കു സ്തുതി
ആയിരങ്ങളുടെ ആയിരവും
അളവുകൂടാതെ നിനക്കു സ്തുതി!

## അങ്ങനെ അച്ഛൻ അച്ചനായി!

പട്ടംകൊട എല്ലാം കഴിഞ്ഞ് പോകുന്നതിനു മുമ്പ് തിരുമേനി എന്നെ വിളിച്ച്, "അച്ചൻ ഇന്നു വൈകിട്ടുതന്നെ തിരിച്ച് പാമ്പാടി ദയറായിൽ ചെല്ലണം. ജൂലൈ 10-ന് പുത്തൻ കുർബാന നടത്തിയാൽ മതി. അതുവരെ ദയറായിൽ റമ്പാച്ചന്റെ സാന്നിദ്ധ്യത്തിൽ വി. കുർബാന ചൊല്ലി പഠിക്കണം" എന്ന് കല്പിച്ചു.

അങ്ങനെ എല്ലാ കാര്യങ്ങളും കഴിഞ്ഞ്, നവവൈദികനായ ബലഹീനനായ ഞാൻ പുറത്തേക്ക് വന്നപ്പോൾ എന്റെ സ്നേഹമുള്ള ബഹു. ഫിലിപ്പോസച്ചൻ എന്നെ കെട്ടിപ്പിടിച്ചുകൊണ്ട്, "എന്റെ അച്ചാ, ഞാൻ ഇന്ന് പൂർണ്ണസന്തോഷവാനാണ്. തങ്കച്ചനുവേണ്ടി എന്തെല്ലാം ഭള്ളു ഞാൻ സഹിച്ചവനാണെന്നറിയാമോ?" എന്ന് പറഞ്ഞു. ശരിയാണ്, ബഹു. അച്ചന്റെ സന്ദേശത്തിൽ പറയുന്നതുപോലെയുള്ള ഭള്ളുകളും, ശകാരങ്ങളും മോളിയുടെ ഇളയ അമ്മാച്ചൻ തങ്കച്ചായനെന്ന ജോൺ ഏബ്രഹാമിൽ നിന്ന് അച്ചൻ അനുഭവിച്ചതായിട്ട് എനിക്കറിയാം. അപ്പോഴൊക്കെയും ബഹു. അച്ചൻ അവരോട് പറയുമായിരുന്നു, "നിങ്ങൾ എന്തെങ്കിലും പറഞ്ഞാലും പ്രവർത്തിച്ചാലും ദൈവം തീരുമാനിച്ചിട്ടുണ്ടെങ്കിൽ തങ്കച്ചനെ ദൈവം കൊണ്ടുപോകും. ആർക്കും അത് തടയുവാൻ പറ്റുകയില്ല" എന്ന്.

ഞാൻ അതുപോലെ അനുസരിച്ചു. 1-7-1988 തിങ്കളാഴ്ച രാവിലെ 7 മണിക്ക് ബഹു. റമ്പാച്ചൻ എന്നെ പള്ളിയിൽ കൊണ്ടുപോയി. ഹൂസോയോ പ്രാർത്ഥന നടത്തിയതിനു ശേഷം വി. കുർബാനയുടെ പ്രാരംഭ നടപടികൾ പറയുകയും കാണിക്കുകയും ചെയ്തു തന്നു. അങ്ങനെ നമ്മുടെ കർത്താവിന്റെ തിരുശരീര രക്തങ്ങളാകുന്ന, തീക്കട്ടയാകുന്ന വി. കുർബാന ബലഹീനനായ എന്റെ കൈകളാൽ ആവസിപ്പിച്ച് വി. കുർബാന ചൊല്ലി തീർത്തു.

എന്റെ പുത്തൻ കുർബാന ആയിരുന്നു അത്!

അങ്ങനെ ജൂലൈ 9-ാം തീയതി ശനിയാഴ്ച വരെ ബഹു. റമ്പാച്ചന്റെ സാന്നിദ്ധ്യത്തിൽ വി. കുർബാന ചൊല്ലി പഠിച്ചു.

1988 ജൂലൈ 10-ാം തീയതി ഞായറാഴ്ച ബഹു. മലങ്കരസഭാ ഗുരുരത്നം, ഡോക്ടർ റ്റി. ജെ. ജോഷ്വാ അച്ചന്റെ പ്രത്യേകമായ ദിവ്യസാന്നിദ്ധ്യത്താൽ ആദ്യമായി എന്റെ ഇടവകപ്പള്ളിയായ സെന്റ് പോൾസ് ഓർത്തഡോക്സ് ദേവാലയത്തിലെ വി. മദ്ബഹായിൽ, വി. ത്രോണോസിൽ ബലഹീനനായ ഞാൻ വി. കുർബാനയാകുന്ന വി. ബലി അർപ്പിച്ച് ഒരു പൂർണ്ണ പുരോഹിതൻ ആയിത്തീർന്നു!

അങ്ങനെ ഒരച്ഛൻ അച്ചൻ ആയി. ഒരു മത്തായി കത്തനാർ ആയി!! ഒരു ലൗകിക പിതാവ് ഒരു ആത്മിക പിതാവായി!! 1988 ജൂൺ 14-ാം തീയതി എനിക്ക് 45 വയസ്സ് തികഞ്ഞു!! അങ്ങനെ കുവൈറ്റിലെ വി. മദ്ബഹായിലെ അശരീരി അന്വർത്ഥമായി!!

ബഹു. വന്ദ്യ യൂഹാനോൻ റമ്പാച്ചനോടുള്ള നന്ദിയും കൃതജ്ഞതയും സ്നേഹവും അറിയിക്കുന്നു. ആ വന്ദ്യ പിതാവിന്റെ കബറിങ്കൽ നമിക്കുന്നു. ആ പുണ്യാത്മാവിനു വേണ്ടി പ്രാർത്ഥിക്കുന്നു.

## അദ്ധ്യായം 25

# ചില അസുലഭ അവസരങ്ങൾ

അച്ചൻ ആയതിനുശേഷം, കന്നുകുഴി, ചാമംപതാൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരി ആകുന്നതിന് മുമ്പ് വിശുദ്ധ കുർബാന അർപ്പിക്കാൻ പല നല്ല അവസരങ്ങൾ ലഭിച്ചു.

### 1) 30-8-1988 ചൊവ്വാഴ്ച പരുമലയിലെ വി. കുർബാന

ഒരു വൈദികനായതിനു ശേഷം 29-8-1988 തിങ്കളാഴ്ച വൈകുന്നേരം പരുമലയിൽ പോയി; സാധിക്കുമെങ്കിൽ പിറ്റേദിവസം വി. കുർബാന ചൊല്ലണമെന്നുള്ള ആഗ്രഹത്താൽ.

അവറാച്ചനെ കണ്ട് ഓഫീസിൽ നിന്നും മുറിയുടെ താക്കോൽ വാങ്ങി, പെട്ടിയും ഒക്കെ വച്ചിട്ട് മാനേജരച്ചൻ ബഹു. ഏബ്രഹാം അച്ചനെ കണ്ട് നാളെ (ചൊവ്വാഴ്ച) ഒരു വി. കുർബാന ചൊല്ലിയാൽ കൊള്ളാമെന്നുണ്ട്. അപ്പോൾ ബഹു. അച്ചൻ പറഞ്ഞു, "അത് നടക്കുന്ന കാര്യം പ്രയാസ മാണ്. കാരണം, ചൊവ്വാഴ്ച നമ്മുടെ ഈവാനിയോസ് തിരുമേനിയുടെ തവണയാണ്. തിരുമേനി, അതാർക്കും കൊടുക്കുക ഇല്ല. തിരുമേനി, ഇതുവരെ വന്നില്ല, എന്തു പറ്റി എന്നറിയാൻ പാടില്ല. വരേണ്ടിയ സമയം കഴിഞ്ഞു. ഏതായാലും തിരുമേനി വന്നില്ലെങ്കിൽ അച്ചന് കുർബാന ചൊല്ലാം." 'അച്ചൻ കോട്ടയത്തു നിന്നല്ലേ വരുന്നതെന്ന്' ബഹു. മാനേ ജരച്ചൻ ചോദിച്ചു. 'അതെ' എന്നു പറഞ്ഞു. അങ്ങനെ, ബലഹീനനായ ഞാൻ കബറിങ്കൽ പോയി പ്രാർത്ഥിച്ചതിനുശേഷം ഭക്ഷണം കഴിച്ച് എന്റെ മുറിയിലേക്ക് പോയി.

ഏഴര എട്ടു മണിയായപ്പോൾ മുറിയുടെ വാതിലിൽ ആരോ മുട്ടി. തുറ ന്നപ്പോൾ 'മാനേജരച്ചൻ വിളിക്കുന്നു'യെന്നു പറഞ്ഞു. അങ്ങനെ ഞാന വന്റെ കൂടെ ചെന്നപ്പോൾ, "എടാ നീ തിരുമേനിക്ക് ഭക്ഷണം കൊണ്ടു പോകുമ്പോൾ, ഈ അച്ചനെ തിരുമേനിയുടെ അടുത്തേക്ക് കൊണ്ടു പോകണം" എന്ന് മാനേജരച്ചൻ നിർദ്ദേശിച്ചു. അങ്ങനെ ഞാൻ ചെന്ന് തിരുമേനിയുടെ കൈ മുത്തി മാറിയപ്പോൾ, "അച്ചനെന്താ നാളെ വി. കുർബാന ചൊല്ലണമോ?" ഞാനുടനെ, "അയ്യോ തിരുമേനി, അത് തിരു മേനിയുടെ പ്രത്യേകമായ തവണയല്ലേ?" അപ്പോൾ വീണ്ടും തിരുമേനി, "അച്ചന് നാളെ വി. കുർബാന ചൊല്ലണമെന്നുണ്ടോ?" 'ചൊല്ലണമെന്ന് ഒരാഗ്രഹമുണ്ടെന്ന്' പറഞ്ഞു. അപ്പോൾ തിരുമേനി, 'അങ്ങനെയാണെ ങ്കിൽ അച്ചൻ നാളെ വി. കുർബാന ചൊല്ലുവാൻ ഒരുങ്ങിക്കോ' എന്നു പറയുകയും, 'ശരി' എന്നു പറഞ്ഞ് കൈമുത്തി മുറിയിലേക്കു പോരുകയും ചെയ്തു.

പിറ്റെ ദിവസം രാവിലെ വി. കുർബാനയ്ക്ക് മുമ്പ് തൂയോബാ എന്ന ഒരുക്കശുശ്രൂഷ മദ്ബഹായിൽ വച്ച് ബലഹീനനായ ഞാൻ നടത്തുമ്പോൾ അഭിവന്ദ്യ ഈവാനിയോസ് തിരുമേനി പുറകിൽ വന്ന് കസ്സേരയിലിരുന്നു. കൂട്ടത്തിൽ ബഹു. പി. എസ്. യോഹന്നാൻ അച്ചൻ (അഭിവന്ദ്യ യൂഹാനോൻ മാർ പോളികാർപ്പോസ് തിരുമേനി) വിനയനച്ചനെന്ന ബഹു. ഏബ്രഹാം ഉമ്മനച്ചൻ (അഭിവന്ദ്യ ഏബ്രഹാം മാർ എപ്പിഫാനിയോസ് തിരുമേനി) ഇവരും വന്നു.

വി. കുർബാനയ്ക്കുശേഷം തിരുമേനി ത്രോണോസുങ്കൽ വന്ന് വി. കുർബാനയിൽ കൈ ആവസിപ്പിക്കുന്നത് മൂന്ന് രീതിയിലായിരിക്കണമെന്ന് കാണിച്ച് പഠിപ്പിച്ചു. ഇതിനുശേഷം വി. കുർബാനയിൽ കൈ ആവസിപ്പിക്കുന്ന സമയത്ത്, പ്രത്യേകമായി അഭിവന്ദ്യ തിരുമേനിയെ ഓർക്കാറുണ്ട്. ഓർക്കുന്നു.

ഇതൊരു ദൈവനടത്തിപ്പ് അല്ലേ?

### 2) 14-9-1988 ബുധനാഴ്ച, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ചാപ്പലിലെ വി. കുർബാന

കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ബുധനാഴ്ച അദ്ധ്യാപകരായ അച്ചന്മാരുടെ തവണയാണ് വി. കുർബാന. ഈ ദിവസം പലർക്കും, പല മറ്റ് അത്യാവശ്യ സംഗതികളുണ്ടായിരുന്നതിനാൽ അന്നത്തെ സെമിനാരി മാനേജരായിരുന്ന ബഹു. ആലിച്ചനച്ചനെന്നു വിളിക്കുന്ന പി. എ. കുറിയാക്കോസച്ചൻ സെമിനാരി ചാപ്പലിൽ ഈ ദിവസം വി. കുർബാന ചൊല്ലാമോ എന്ന് തലേദിവസം സന്ധ്യയ്ക്ക് ചോദിച്ചു. അപ്പോൾ ഞാൻ പറഞ്ഞു, “എന്റെ അച്ചാ, അതെങ്ങനെ ചെയ്യാനാണ്?” എന്നെ പഠിപ്പിച്ച അച്ചന്മാരൊക്കെ കാണുമല്ലോ, വലിയ പ്രയാസമാണല്ലോ അച്ചാ അത്.” അപ്പോൾ ആലിച്ചനച്ചൻ പറഞ്ഞു, “അച്ചന് ചൊല്ലാൻ പറ്റുമെങ്കിൽ, ഇപ്പോൾ തന്നെ വീട്ടിൽ നിന്നും സെമിനാരിയിൽ വരണം. പേടിക്കാനൊന്നുമില്ല. ഇങ്ങു വന്നാൽ മതി.” അങ്ങനെ ഞാൻ സെമിനാരിയിലേക്ക് പോയി.

ബുധനാഴ്ച രാവിലെ വി. കുർബാന തുടങ്ങിയപ്പോൾ താഴെ, ഹൈക്കലായിൽ ബഹു. റ്റി. ജെ. ജോഷ്വാ അച്ചനും, അമേരിക്കയിൽ നിന്ന് വന്ന ബഹു. സി. ഒ. വർഗീസച്ചനും, ആലിച്ചനച്ചനും നിന്നു സംബന്ധിച്ചു.

ഇതൊരു ദൈവദാനമല്ലേ?

## അദ്ധ്യായം 26

# ഭൂതോച്ചാടനം

എന്റെ മൂത്ത ജ്യേഷ്ഠൻ തമ്പിച്ചായൻ ഒരു ദിവസം എന്നോടു പറഞ്ഞു, "എനിക്ക് അച്ചനെക്കൊണ്ട് പരുമലയിൽ പോയി മൂന്നു ദിവസം നോമ്പു പൂർത്തീകരിച്ചതിനുശേഷം അച്ചൻ തന്നെ അവിടെ വിശുദ്ധ കുർബാന ചൊല്ലണമെന്ന് ഒരു നേർച്ച ഉണ്ട്. അത് അച്ചൻ തങ്കച്ചനായിരിക്കുന്ന സമയത്ത് കുവൈറ്റിലുണ്ടായ സംഭവത്തിന്റെ വെളിച്ചത്തിൽ നേർന്നതാണ്. നീ ഒരച്ചനായാൽ മൂന്നു മാസത്തിനകം നമ്മൾ രണ്ടു പേരും കൂടി പരുമലയിൽ പോയി, നോമ്പുനോറ്റ് നിന്നെ കൊണ്ടുതന്നെ വി. കുർബാന ചൊല്ലിക്കണമെന്നുള്ളതാണ്."

അപ്പോൾ ഞാനച്ചായനോട്, "ഇതെങ്ങനെ നടക്കാനാണ്. മൂന്നു മാസത്തിനകം നടത്തണമെങ്കിൽ ഇനിയും അധികദിവസമില്ലല്ലോ. പരുമലയിൽ ഇപ്പോൾ പെട്ടെന്നു ചെന്നാൽ കാര്യം സാധിക്കുകയില്ലല്ലോ അച്ചായാ. അവിടെ ഇപ്പോൾ വി. കുർബാന ചൊല്ലണമെന്നുണ്ടെങ്കിൽ, നേരത്തെ ബുക്കു ചെയ്ത്, അതിന്റെ ലിസ്റ്റനുസരിച്ചാണ് വി. കുർബാന ഇടദിവസങ്ങളിൽ നടത്തുന്നത്. ഏതായാലും ഞാൻ പരുമലയിൽ പോയി ബഹു. ഏബ്രഹാം അച്ചനെ കണ്ട് ഒന്ന് തിരക്കിയിട്ട് അച്ചായനോട് പറയാം." അങ്ങനെ ഞാനുടനെ പരുമലയ്ക്ക് പോയി, ബഹു. മാനേജരച്ചനോട് എന്റെ ആവശ്യം പറഞ്ഞപ്പോൾ അച്ചൻ ഡയറി എടുത്തു നോക്കിയിട്ട് '29-9-1988 വ്യാഴാഴ്ച വി. കുർബാന ഇല്ലാത്ത ദിവസമാണ്. അച്ചന് വേണമെങ്കിൽ അന്ന് ചൊല്ലാമെന്നു' പറഞ്ഞപ്പോൾ, ഞാൻ വളരെ സന്തോഷത്തോടെ അത് സ്വീകരിച്ച് സമ്മതിച്ചു. അച്ചൻ അത് ഡയറിയിൽ നോട്ടു ചെയ്തു.

അങ്ങനെ അച്ചായനും ഞാനും കൂടെ 25-9-1988 ഞായറാഴ്ച വൈകുന്നേരം പരുമലയ്ക്ക് പോയി. ഞങ്ങൾ അവിടെ മൂന്നു ദിവസം നോമ്പു നോറ്റു. ഞാൻ പതിവുപോലെ ബുധനാഴ്ച നോമ്പും ഉപവാസത്തിലുമായിരുന്നു. സന്ധ്യനമസ്കാരത്തിനു ശേഷം വി. കുമ്പസാരം നടത്തി. അവിടുത്തെ ഒരു വല്യച്ചൻ മത്തായി അച്ചനായിരുന്നു കുമ്പസാരിപ്പിച്ചത്. അച്ചൻ അതിനുശേഷം പുറത്തേക്കു പോയി.

അപ്പോൾ പള്ളിയുടെ പടിഞ്ഞാറേ അറ്റത്ത് ഒരു വലിയ ബഹളം കേട്ടു. ഒരു സ്ത്രീ ഉരുണ്ടുപിടച്ച് താഴെ വീണു. പിന്നീട് അവൾ എഴുന്നേറ്റ് കലിതുള്ളി നിന്നുകൊണ്ട് അപസ്വരങ്ങൾ പുറപ്പെടുവിക്കുകയാണ്. കൂടി നിന്നവരെന്നോട് അച്ചനൊന്ന് അവളുടെ തലയിൽ കൈവെച്ച് പ്രാർത്ഥിക്കണമെന്നു പറഞ്ഞപ്പോൾ, ഞാനത് എങ്ങനെ ചെയ്യാനാണ്?

അവൾ ആകെപ്പാടെ കലിതുള്ളി കൈയും വീശി അട്ടഹസിക്കുകയാണല്ലോ. അപ്പോൾ മുഖ്യശുശ്രൂഷകൻ, കൊച്ചൂട്ടി ചേട്ടൻ മദ്ബഹായിൽ നിന്നും ദനഹാ വെള്ളം കൊണ്ടുവന്ന് തന്നിട്ട് അച്ചൻ ഇവളുടെ ദേഹത്ത് ഇതൊന്നു തളിച്ചാൽ മതി എന്ന് പറയുകയും, ഞാൻ വാങ്ങി അവളുടെ ദേഹത്ത് ദനഹാവെള്ളം ഒഴിച്ചപ്പോൾ അവൾ ശാന്തയായി, യാതൊരു അപസ്വരവും ഉണ്ടാക്കാതെ നിലത്തു വീണു. അച്ചൻ ഇനി പൊയ്ക്കൊ. ഇതൊക്കെ ഇവിടെ ഒരു പതിവാണ്. കുറച്ചു കഴിയുമ്പോൾ അവൾ എഴുന്നേറ്റ് പൊയ്ക്കോളും എന്ന് കൊച്ചൂട്ടി ചേട്ടൻ പറഞ്ഞു. ഞാൻ ദനഹാ കുപ്പിവെള്ളം കൊച്ചൂട്ടി ചേട്ടന്റെ കൈയിൽ കൊടുത്തിട്ട്, "നാളെ ഞാൻ വി. കുർബാന ചൊല്ലുന്നുണ്ട് ചേട്ടാ" എന്നു പറഞ്ഞപ്പോൾ, "അച്ചനാണോ നാളെ ചൊല്ലുന്നതെന്ന് ചോദിച്ചു. 'അതെ' എന്നു പറഞ്ഞ് കബറിങ്കൽ പോയി പ്രാർത്ഥിച്ച് മുറിയിലേക്കു പോയി.

ഞാൻ പഴയ ബ്ലോക്കിൽ പടിഞ്ഞാറേ അറ്റത്ത് തെക്കേമൂലയിലുള്ള ഒരു മുറിയിലായിരുന്നു താമസിച്ചിരുന്നത്. തമ്പിച്ചായൻ കിഴക്കുവശത്തെ പുതിയ ബ്ലോക്കിൽ ഒരു മുറിയിലായിരുന്നു. അവിടെ അച്ചായന് പല പരിചയക്കാരെ കിട്ടി. ഏലപ്പാറ ബോണാമിയിൽ ജോലിയിലായിരുന്നപ്പോൾ കണ്ട പലരെയും കണ്ടതായിട്ട് അച്ചായൻ എന്നോട് പറഞ്ഞു. എന്നാൽ എനിക്ക് അച്ചായന്റെ മുറി കാണാനോ പോകാനോ സാധിച്ചില്ല.

അങ്ങനെ 29-9-1988 വ്യാഴാഴ്ച വി. കുർബാനയിൽ അവിടുത്തെ പതിവ് ശുശ്രൂഷക്കാരെ കൂടാതെ ചെറുപ്പക്കാരനായ ഒരുവനും ഒരു വല്യച്ചനും (തലേദിവസം ഈ അച്ചനെ കണ്ടോയെന്ന് സംശയിക്കുന്നു) മദ്ബഹായിലുണ്ടായിരുന്നു. വി. കുർബാന കഴിഞ്ഞ് വല്യച്ചനെ പരിചയപ്പെട്ടു. അച്ചൻ മുളന്തുരുത്തിയിൽ നിന്നും വന്നതാണെന്നു പറഞ്ഞു.

ഞാനച്ചായനെ വിളിച്ച് മെസ്സിൽ പോയി ഭക്ഷണം കഴിച്ചു പുറത്തേക്ക് വന്നപ്പോൾ, അച്ചായന്റെ പരിചയക്കാരെ കാണുകയും, താഴെനിന്ന് അവരോട് സംസാരിച്ചതിനുശേഷം അച്ചായനും അവരും പിരിഞ്ഞുപോയി. ഞാൻ എന്റെ മുറിയിൽ വന്ന്, കൈയിലുണ്ടായിരുന്ന ഒരു പുസ്തകം വായിച്ച് കട്ടിലേൽ കിടന്ന് ഒന്ന് കണ്ണടച്ചോയെന്ന് സംശയം, ആരോ കതകിൽ മുട്ടുന്നതു കേട്ടു. എഴുന്നേറ്റ് കതകു തുറന്നപ്പോൾ, അന്ന് പുറത്തുനിന്നു വന്ന ശുശ്രൂഷയിൽ കൂടിയ ചെറുപ്പക്കാരനായിരുന്നു. അവൻ എന്നോട് അച്ചനെ അച്ചന്റെ ജ്യേഷ്ഠൻ വിളിക്കുന്നുവെന്ന് പറഞ്ഞപ്പോൾ, 'നിനക്കെങ്ങനെ എന്റെ ജ്യേഷ്ഠനെ അറിയാമെന്ന്' ചോദിച്ചപ്പോൾ, 'ഞങ്ങൾ ഇവിടെ വച്ച് പരിചയപ്പെട്ടു. മൂന്ന് ദിവസം നോമ്പുനോറ്റ് വി. കുർബാന ചൊല്ലാൻ വന്നതല്ലേ അച്ചാ?' എന്നവൻ ചോദിച്ചു. 'അതെ' എന്നു പറഞ്ഞ് ഞാൻ അവന്റെ കൂടെ പോയി.

ഞാൻ കൂടെ ചെന്നപ്പോൾ, പുതിയ ബ്ലോക്കിൽ, മുകളിലത്തെ നില യിൽ കിഴക്കുവശത്തുള്ള ഒരു മുറി തുറന്ന് ഞങ്ങൾ അകത്ത് ചെന്ന പ്പോൾ, മുളന്തുരുത്തിക്കാരനായ വല്യച്ചൻ ഒരു കസ്സേരയിൽ ഇരിക്ക യാണ്. മുറിയുടെ കിഴക്കേ അറ്റത്ത് വെള്ള സാരിയിൽ ഒരു സ്ത്രീ മുട്ടി ന്മേൽ നിൽക്കയാണ്. തലേദിവസം ബഹളം ഉണ്ടാക്കിയ സ്ത്രീയും മൂന്നാലു മറ്റു സ്ത്രീകളും നാലഞ്ച് പുരുഷന്മാരും ഉണ്ടായിരുന്നു.

അപ്പോൾ വല്യച്ചൻ എന്നോട്, 'ഈ കന്യകയ്ക്ക് പരിശുദ്ധ പരുമല തിരുമേനിയുടെ പ്രത്യേക അനുഗ്രഹമുള്ളവളാണ്. പല സിദ്ധികളും അവൾക്കുണ്ട്. ഇപ്പോളവൾ പരുമല തിരുമേനിയുടെ മരണസമയത്തെ പ്പോലെ കിടന്നിട്ട്, ഇന്ന് കുർബാന ചൊല്ലിയ അച്ചനെ വിളിച്ച് അവളുടെ തലയിൽ കൈവച്ച് പ്രാർത്ഥിക്കണമെന്നാണ് പ. പരുമല തിരുമേനി പറ യുന്നതെന്ന്' അവൾ പറഞ്ഞു.

ബലഹീനനായ ഞാൻ പറഞ്ഞു, 'എന്റെ വല്യച്ചാ, എനിക്കിതൊന്നും ചെയ്യാൻ പറ്റുകയില്ല. കൂടാതെ വല്യച്ചൻ ഇരിക്കുമ്പോൾ കൊച്ചച്ചൻ അല്ലല്ലോ തലയിൽ കൈവച്ച് പ്രാർത്ഥിക്കേണ്ടത്. തലയിരിക്കുമ്പോൾ വാൽ ആടാൻ പറ്റുമോ? അതുകൊണ്ട് വല്യച്ചൻ തന്നെ, അവളുടെ തല യിൽ കൈവച്ച് പ്രാർത്ഥിച്ചാൽ മതിയെന്ന് പറഞ്ഞ്' നിരസിച്ചു. എന്നാൽ വല്യച്ചൻ ഒട്ടും സമ്മതിച്ചില്ല. അതുകൊണ്ട് ഞാൻ പറഞ്ഞു, "അങ്ങനെ യാണെങ്കിൽ നമുക്ക് രണ്ടുപേർക്കും കൂടെ അവളുടെ തലയിൽ കൈ വെയ്ക്കാം." പക്ഷേ ആദ്യം വല്യച്ചൻ കൈ വെച്ചതിനുശേഷം ഞാൻ എന്റെ കൈ വച്ചോളാമെന്ന് പറഞ്ഞ് സമ്മതിച്ചു. അങ്ങനെ ഞങ്ങൾ രണ്ടുപേരും കൂടി അവളുടെ മുമ്പിൽ ചെന്ന്, വല്യച്ചൻ ആദ്യം അവ ളുടെ തലയിൽ കൈവച്ചു. കുറച്ചു സമയം കഴിഞ്ഞപ്പോൾ വല്യച്ചൻ കൈ വലിച്ചുമാറ്റി.

ബലഹീനനായ ഞാൻ അവളുടെ തലയിൽ കൈവച്ച് പ്രാർത്ഥിച്ച പ്പോൾ, എന്റെ കൈയുടെ ഉള്ളംകൈയിൽ വലിയ ചൂട് അനുഭവപ്പെടു കയും തുടർന്ന് വി. കുർബാനയിൽ കൈ ആവസിപ്പിക്കുന്നതുപോലെ ആവസിപ്പിച്ച്, അവളുടെ തലയിലേയ്ക്ക് വയ്ക്കാൻ ചെന്നപ്പോൾ അവൾ എഴുന്നേറ്റ് മാറിനിന്ന്, "മകനെ, നീ എന്നെ അനുസരിക്കണം. ഞാൻ പരുമല തിരുമേനിയാണ്" എന്നു പറയുന്നതു കേട്ടുകൊണ്ട് ഞാൻ കണ്ണു തുറന്നു. "നീ കൊടിയ പിശാചാണ്. നീ പരുമല തിരുമേനിയല്ല. നിനക്ക് പരുമല തിരുമേനിയാകുവാൻ സാധിക്കുകയില്ല. നീ ഇപ്പോൾ ബലഹീ നനായ എന്നെ അനുസരിക്കണം." ഞാൻ ദൃഢസ്വരത്തിൽ പറഞ്ഞു. പക്ഷേ പഴയ പല്ലവി തന്നെ പറഞ്ഞുകൊണ്ടിരുന്നു. എത്ര നേരമായി എന്ന് എനിക്കറിയാൻ പാടില്ല. ഒടുവിൽ എങ്ങനെയോ, അവൾ

അനുസരണയോടെ ബലഹീനനായ എന്റെ മുമ്പിൽ മുട്ടുകുത്തി. പെട്ടെന്നു തന്നെ അവൾ ചാടി എഴുന്നേറ്റ് മാറിനിന്നുകൊണ്ട്, "മകനെ നീ എന്നെ അനുസരിക്കണം" എന്നു പറഞ്ഞുകൊണ്ട് വിളിച്ചുകൂവി. ബലഹീനനായ ഞാനവളുടെ അടുത്ത് ചെന്ന് കൈ ആവസിപ്പിച്ച് അവളുടെ ദേഹത്ത് കൊള്ളാതെ വലതുകൈകൊണ്ട് പല പ്രാവശ്യം കൈവീശി തല്ലിയതിനുശേഷം വീണ്ടും കൈ ആവസിപ്പിച്ച് രണ്ടു കൈകൾകൊണ്ടും ഇടംവലം വീശി അവളുടെ ദേഹത്ത് കൊള്ളാതെ തല്ലിക്കൊണ്ടിരുന്നു. ഇപ്രകാരം കുറച്ചുസമയം ചെയ്തപ്പോൾ അവളുടെ അട്ടഹാസം നിന്നു. അവൾ തനിയെ ബലഹീനനായ എന്റെ മുമ്പിൽ വീണ്ടും മുട്ടുകുത്തി. അപ്പോൾ ബലഹീനനായ ഞാൻ കൈ ആവസിപ്പിച്ച് അവളുടെ കഴുത്തിൽ നിന്നും പല മാലകൾ ഓരോന്നായി എടുത്തെറിഞ്ഞു. ഒന്നിനുപോലും കുരിശുരൂപം ഞാൻ കണ്ടില്ല.

അവസാനമായി കൈ ആവസിപ്പിച്ച് അവളുടെ തലയിൽ ബലഹീനനായ ഞാൻ കൈവച്ച് പ്രാർത്ഥിച്ചതിനുശേഷം, "നീ എഴുന്നേൽക്കുക" എന്ന് പറഞ്ഞു. അവൾ എഴുന്നേറ്റു നിന്നു. "എന്താടീ നിന്റെ പേര്" എന്ന് ചോദിച്ചപ്പോൾ, മേരി എന്നവൾ പറഞ്ഞു. അപ്പോൾ ഞാൻ ചോദിച്ചു. "നീ കല്യാണം കഴിച്ചതാണോ?" 'അല്ലച്ചാ' എന്നവൾ മറുപടി പറഞ്ഞു. അപ്പോൾ ബലഹീനനായ ഞാനവളോട്, "നീ ഇതൊക്കെ നിർത്തിയിട്ട് ഇനിയും 40 ദിവസം നോമ്പും ഉപവാസവും നടത്തി, നമ്മുടെ പാമ്പാക്കുട നമസ്കാരത്തിലെ പ്രാർത്ഥനകൾ എല്ലാ ദിവസവും ചൊല്ലി പ്രാർത്ഥിച്ച് കുമ്പസാരിച്ച് വി. കുർബാന അനുഭവിച്ച് നല്ല രീതിയിൽ ജീവിക്കണമെന്ന്" പറഞ്ഞുപദേശിച്ചു. ഞാൻ വല്യച്ചനോട് യാത്ര പറയാൻ നോക്കിയപ്പോൾ അച്ചനെ അവിടെങ്ങും കണ്ടില്ല.

പുറത്തേക്കിറങ്ങിയപ്പോഴാണ് തമ്പിച്ചായനെ കാണുന്നത്. ഞാനച്ചായനോടു ചോദിച്ചു, "അച്ചായനെന്നെ തിരക്കിയോ?" 'ഇല്ല' എന്നച്ചായൻ പറഞ്ഞു. അപ്പോൾ ഒരുത്തൻ, "ഈ അച്ചൻ മാത്രമേ ഇങ്ങനെ പറഞ്ഞിട്ടുള്ളു" എന്ന് പറഞ്ഞ് അച്ചായനോട് വഴക്കിടാൻ തുടങ്ങിയപ്പോൾ "നിന്റെയൊക്കെ കള്ളത്തരം പൊളിഞ്ഞു അല്ലേടാ? നീയൊക്കെ തല്ലു കൊള്ളാതെ പൊയ്ക്കോണം. ഇവിടുത്തെ പരുമല തിരുമേനിയേക്കാളും വലിയ ആൾക്കാരാണോ നിങ്ങൾ? വേറെ പൂജയുമൊക്കെ ഇങ്ങനെ നടത്താൻ. നിങ്ങളോട് ആര് പറഞ്ഞെടാ ഇന്നലെ പട്ടം കിട്ടിയ അച്ചനെ വിളിച്ച് പ്രാർത്ഥിപ്പിക്കാൻ. നീ ഒക്കെ പരസ്യത്തിന് ഇറങ്ങിയിരിക്കുകയാണല്ലേ എന്നു പറഞ്ഞ് സഭ്യമല്ലാത്ത ചില പദങ്ങൾ പറഞ്ഞ് തല്ലാനിറങ്ങി. ഞാനൊരുവിധം അച്ചായനെ ശാന്തനാക്കി അച്ചായന്റെ മുറിയിലേക്ക് കൊണ്ടുപോയി. അതിനുശേഷം ഞങ്ങൾ എന്റെ മുറിയിൽ വന്ന് പെട്ടി എടുത്തിറങ്ങി കബറിങ്കൽ വന്ന് പ്രാർത്ഥിച്ച് വീട്ടിലേക്കു പോന്നു.

അങ്ങനെ ബലഹീനനായ ഞാൻ ഒരു ഭൂതോച്ചാടനം നടത്തേണ്ടതായിട്ടു വന്നു!

പിൽക്കാലത്ത് ഞാൻ മുളന്തുരുത്തിയിൽ കാതോലിക്കേറ്റ് സെന്ററിൽ ഏതോ പരിപാടിക്ക് ചെന്നപ്പോൾ മേരിയെ കണ്ടു. "മേരി എന്തു പറയുന്നു?" എന്നു ചോദിച്ചപ്പോൾ 'സുഖമായിരിക്കുന്നു അച്ചാ' എന്നവൾ പറഞ്ഞു. "നിന്റെ കല്യാണം ഒന്നും ആയില്ലേ" 'ആയില്ലച്ചാ. ദൈവം നിനക്ക് നല്ലതു തരട്ടെ'യെന്ന് പറഞ്ഞ് പിരിഞ്ഞു.

ഈ ഒരു സംഭവത്തിനുശേഷം ബലഹീനനായ എന്റെ പ്രാർത്ഥന, "ദൈവമേ! ഞാൻ ഇതൊന്നും ആഗ്രഹിക്കുന്നില്ല. ആരുടെയെങ്കിലും മേൽ ബലഹീനമായ എന്റെ കൈകൾ വച്ച് പ്രാർത്ഥിക്കുകയാണെങ്കിൽ, അവർക്കെന്തെങ്കിലും അനുഗ്രഹം ലഭിച്ചാൽ, അത് ഞാനറിയാതെയും, അവർ ഞാനാണ് കാരണക്കാരനെന്നറിയാതെയും കൊടുക്കണമെ" എന്ന് പ്രാർത്ഥിച്ചതിന്റെ ഫലമായിരിക്കാം, പിന്നീട് ഇങ്ങനെയുള്ള കാര്യങ്ങൾ നടന്നിട്ടില്ല.

## അദ്ധ്യായം 27

# കോത്തലയിലെ മൂരിക്കാള

1949-ൽ ആറാമത്തെ വയസ്സിൽ പീരുമേട്ടിൽ വച്ച് കുതിരക്കുളമ്പിൽ നിന്നുള്ള രക്ഷപെടലിനുശേഷം 1990 വരെ ശിശുപ്രായത്തിലോ, യുവാവായിരിക്കുമ്പോഴോ, വിദ്യാഭ്യാസ സമയങ്ങളിലോ, ജോലിസമയത്തോ, കുടുംബജീവിതത്തിലോ അപകടനിമിഷങ്ങളെ തരണം ചെയ്യേണ്ടതായിട്ടു വന്നിട്ടില്ല.

1988 ജൂൺ 30-നു വൈദികനായി. വൈദിക ജീവിതസമയത്ത് ജീവിതം ഒരു സാഹസികമായിരുന്നു. പല അപകടങ്ങളിൽ നിന്നും അത്ഭുതകരമായി രക്ഷപെട്ടിട്ടുണ്ട്.

23-09-1989 ശനിയാഴ്ച ഉച്ചഭക്ഷണത്തിനുശേഷം പതിവുപോലെ മോട്ടോർസൈക്കിളിൽ ചാമംപതാൽ കന്നുകുഴി പള്ളിയിലേക്ക് പോയി. വഴിയിൽ പാമ്പാടി കഴിഞ്ഞ് കോത്തല ആയപ്പോൾ ഏതാണ്ട് പത്തിരുന്നൂറ് അടി അകലത്തിൽ മൂന്നാലു പേരു കൂടി ഒരു കാളമൂരിയെ നിയന്ത്രിക്കുവാൻ വളരെ ബദ്ധപ്പെട്ട് പണിപെടുന്നതായി കണ്ടു. കാളയുടെ കൊമ്പിന് നല്ല നീളമുണ്ടായിരുന്നു. നിമിഷങ്ങൾക്കുള്ളിൽ അവന്റെ കൊമ്പും കുലുക്കി അവരെ ഒതറിച്ച്, എന്റെ നേരെ ചീറിപാഞ്ഞു വന്നു. പുറകെ ഒരു ബസും വരുന്നുണ്ടായിരുന്നു. ഞാൻ വളരെ കഷ്ടപ്പെട്ട്, മൂരിക്കാളയിൽ നിന്നും രക്ഷപെടാൻ ഇടത്തെ അരികിലേക്ക് മാറ്റി വണ്ടി നിർത്തി.

എങ്ങനെയാണെന്നറിയാൻ പാടില്ല, ആരോ പിടിച്ചു നിർത്തിയതുപോലെ മൂരിക്കാള എന്റെ മുമ്പിൽ വന്നു നിന്നു. അവന്റെ ആൾക്കാർ പിന്നാലെ ഓടിവന്ന് അവനെ പിടിക്കുന്നതുവരെ അവൻ അനങ്ങിയിട്ടില്ല. ഒരിഞ്ചു ഇടത്തോട്ട്, എന്റെ ബാലൻസ് നഷ്ടപ്പെട്ട്, വണ്ടി നിയന്ത്രണം വിട്ടു മാറിയിരുന്നെങ്കിൽ അന്ന് അവിടെ ഉണ്ടായിരുന്ന കൊക്കയിലേക്ക് വണ്ടിസഹിതം മറിഞ്ഞുപോയേനെ. ചിലപ്പോൾ ജീവഹാനി സംഭവിച്ചേനേ!

മൂരിക്കാളയെ പിടിച്ചിരുന്നവർ ഓടി അടുത്തേക്കു വന്ന് "അച്ചൻ രക്ഷപെട്ടോ? അച്ചനെ കാള കുത്തിയോ? ഇവന്റെ കൊമ്പാണെങ്കിൽ നല്ല അസ്ത്രം പോലെയാണ്. ഇവൻ ഇങ്ങനെ പലരേയും കുത്തി പരിക്കേൽപിച്ചിട്ടുണ്ട്. ഞങ്ങൾ വിചാരിച്ചു, അച്ചനെ ഇവൻ തോണ്ടി കൊക്കയിലേക്ക് എറിഞ്ഞിരിക്കുമെന്ന്. എന്റെ അച്ചാ, ഇവൻ എങ്ങനെ വന്ന് അച്ചന്റെ മുമ്പിൽ നല്ലവനായി നിന്നു. ഇത് ഞങ്ങളെ സംബന്ധിച്ച് ഒരാദ്യ

സംഭവമാണ്. എന്നാലും അച്ചാ, അച്ചനെങ്ങനെയാണ് ഈ മോട്ടോർ സൈക്കിൾ ഇത്ര അരികിൽ നിർത്തിയത്? സ്വല്പം മാറിയിരുന്നെങ്കിൽ അച്ചൻ വണ്ടിയോടുകൂടി കൊക്കയിലേക്ക് മറിഞ്ഞുപോകുമായിരുന്നല്ലോ? അത്ഭുതം തന്നെ! അച്ചനെ ദൈവം കാത്തുസൂക്ഷിച്ചു!" എന്ന് പറഞ്ഞു.

ഞാൻ ദൈവത്തെ സ്തുതിച്ച്, സർവ്വശക്തൻ കാത്തുസൂക്ഷിച്ചു എന്ന് മനസ്സിൽ സ്തുതിച്ചുകൊണ്ട് എന്റെ യാത്ര തുടർന്നു. അങ്ങനെ മൂരിക്കാളയുടെ കൊമ്പിൽ നിന്നും രക്ഷപെട്ടു! ദൈവത്തിനു സ്തോത്രം. സ്തുതി.

## അദ്ധ്യായം 28

# ഇത് മരുഭൂമിയാണ്, നേരവും വൈകി

1990 മെയ് 17-ാം തീയതി കുവൈറ്റിലേക്ക് ഒരു വൈദികനായതിനു ശേഷം ആദ്യമായി പോകുവാൻ സാധിച്ചു. അത് അവിടെ ഉണ്ടായിരുന്ന മോളിയുടെയും മറ്റു ബന്ധുക്കളുടെയും പരിശ്രമത്താലായിരുന്നു.

പിറ്റേ ദിവസം (1990 മെയ് 18-ാം തീയതി വെള്ളിയാഴ്ച) കുവൈറ്റ് സിറ്റി, നാഷണൽ ക്രിസ്ത്യൻ പള്ളിയിൽ വി. കുർബാന അർപ്പിക്കുവാൻ സാധിച്ചു. ഞാൻ നേരത്തെ തന്നെ ബഹു. വികാരി മങ്ങാട്ട് ഏബ്രഹാം അച്ചനോട് പറഞ്ഞിരുന്നു, "ഞാൻ യാതൊരു പിരിവിനും അല്ല വന്നിരിക്കുന്നതെന്ന്." എന്റെ ഭാര്യയും മക്കളും ഇവിടെയുള്ളതിനാൽ അവരെ സന്ദർശിക്കാനാണ് വന്നിരിക്കുന്നതെന്നു പറഞ്ഞിരുന്നതു കൊണ്ട് എനിക്ക് എന്റെ തല ഉയർത്തി ആരോടും സംസാരിക്കുന്നതിന് ഒരു പ്രയാസവുമില്ലായിരുന്നു. വി. കുർബാന കഴിഞ്ഞ്, കാപ്പികുടിയൊക്കെയും കഴിഞ്ഞശേഷം അവിടുത്തെ ട്രസ്റ്റി 25 കുവൈറ്റി ദിനാർ ഒരു കവറിലിട്ട് തന്നു. അതിന്റെ രസീത് ഞാൻ ഒപ്പിടേണ്ടി വന്നതിനാൽ ലഭിച്ച തുക അറിയുവാൻ സാധിച്ചു. അങ്ങനെ ഞാൻ പോരുന്നതുവരെ, പിന്നീട് ആരുടെയും കവറോ സംഭാവനയോ ലഭിക്കാത്തതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു! ഞാനൊട്ട് ആഗ്രഹിച്ചിട്ടില്ല.

അന്ന് വി. കുർബാനയ്ക്കുശേഷം എന്റെ പ്രസംഗത്തിൽ ആദ്യം തന്നെ, "ഞാനിപ്പോൾ നിങ്ങൾക്ക് മുമ്പാകെ നിൽക്കുന്നത് യാതൊരു വിധമായ പിരിവിനുമല്ലെന്ന് ബഹു. വികാരി അച്ചൻ പറഞ്ഞത് ഒന്നുകൂടി എന്റെ കർത്താവിൽ സ്നേഹിതരായ സഹോദരീസഹോദരങ്ങളെ അറിയിക്കട്ടെ" എന്നു പറഞ്ഞുകൊണ്ടാണ്. തദവസരത്തിൽ എനിക്ക് ഈ ദേവാലയത്തിലെ മദ്ബഹായിൽ വച്ച് 1984 ഓഗസ്റ്റ് 17-ാം തീയതി വെള്ളിയാഴ്ച ബഹു. പി. ഫിലിപ്പോസച്ചൻ വി. കുർബാന ചൊല്ലുന്ന സമയത്ത് ബലഹീനനായ ഞാൻ മുട്ടിന്മേൽ നിന്ന് പ്രാർത്ഥിച്ചപ്പോൾ "മകനെ, നിന്റെ 45-ാമത്തെ വയസ്സിൽ നീ ഒരു പൂർണ്ണ പുരോഹിതനായിരിക്കും" എന്നുള്ള സന്ദേശം ലഭിച്ചത് ഖണ്ഡിപ്പിന്റെ സമയത്തായിരുന്നു. അതായത്, "അൻപുടയോനേ നിൻ വാതിൽ ... എന്ന ഗീതം ചൊല്ലുന്ന സമയം. അങ്ങനെ ബലഹീനനായ ഞാൻ 1988 ജൂൺ 30-ന് ഒരു വൈദികനാവുകയും, 1988 ജൂൺ 14-ാം തീയതി എനിക്ക് 45 വയസ്സ് തികയുകയും ചെയ്തു എന്നറിയിച്ചു.



ഇതെല്ലാം കഴിഞ്ഞ് പുറത്തേക്ക് വന്നപ്പോൾ കുറച്ചു പേരെന്റെ ചുറ്റും കൂടി. അച്ചന്റെ അനുഭവസാക്ഷ്യം വളരെ നല്ലതായിരിക്കുന്നുവെന്നാണ് ഞങ്ങൾക്ക് തോന്നുന്നത്. അച്ചൻ കുറച്ചുകൂടെ ശക്തിപ്രാപിച്ചാൽ അച്ചന് നല്ലതായിരിക്കും. അതുകൊണ്ട് ഞങ്ങളുടെ കൂട്ടായ്മയിൽ വരണമെന്നാവശ്യപ്പെട്ടു. അപ്പോൾ ഞാനവരോട് ചോദിച്ചു, അത് ഏത് ശക്തിയാണ്? എനിക്ക് സ്വയം ശക്തി പ്രാപിക്കുവാൻ സാധിക്കുകയില്ല. തമ്പുരാൻ വല്ലതും തന്നാൽ, അത് ദൈവ ഇഷ്ടം! അതുകൊണ്ട് ഞാനിപ്പോൾ ഇപ്രകാരമാണ് പ്രാർത്ഥിക്കുന്നത്, "ദൈവമേ, എന്റെ വി. കുർബാനയിൽ കൂടിയോ, കൂദാശയിൽ കൂടിയോ, ശുശ്രൂഷയിൽ കൂടിയോ ആർക്കെങ്കിലും എന്തെങ്കിലും നന്മ ലഭിക്കുന്നെങ്കിൽ അത് ബലഹീനനായ ഞാൻ മൂലമാണെന്ന് ലഭിക്കുന്നവർ അറിയാതെയും, അവർക്ക് എന്തെങ്കിലും ലഭിച്ചുയെന്ന് ഞാനറിയാതെയും ആയിരിക്കണമെന്നാണ്." ഇങ്ങനെ പറഞ്ഞതുകൊണ്ട് എനിക്ക് എന്റെ വീട്ടിൽ നിന്നും പുറത്തേക്ക് പോകേണ്ടതായിട്ടു വന്നിട്ടില്ല.

അപ്പോൾ അവിടെ കാരയ്ക്കൽ പുരയ്ക്കലെ വർക്കി സാർ എന്ന അച്ചായൻ ഉണ്ടായിരുന്നു. ഇദ്ദേഹം മോളിയുടെ അനുജത്തി മിനിയുടെ അമ്മായിഅച്ഛൻ ആയിരുന്നു. അദ്ദേഹം പറഞ്ഞു, 'ഈ അച്ചൻ എന്തു മണ്ടത്തരമാ വിളിച്ചു പറഞ്ഞത്? എന്റെ അച്ചാ ഇവിടെ ഓരോരുത്തരൊക്കെ വന്നിട്ട് ഫ്രിഡ്ജ്, വാഷിംഗ് മെഷീൻ, കുക്കിങ്ങ് റെയിഞ്ച് എന്നു വേണ്ടാ വാച്ച്, സ്വർണ്ണമോതിരം, സ്വർണ്ണമാല, റ്റി.വി. ഒക്കെ കിട്ടിയിട്ടുണ്ട്. അച്ചനുമിതു പോലെയൊക്കെ കിട്ടുമായിരുന്നല്ലോ?' ഞാനതിന് ഒന്നിനും ഒരു മറുപടിയും കൊടുക്കാൻ പോയില്ല. അച്ചൻ വെറും മണ്ടനാണെന്ന് അദ്ദേഹവും പറഞ്ഞു.

ജൂൺ മാസത്തിൽ അഭിവന്ദ്യ ഡോക്ടർ സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനി കുവൈറ്റിലുണ്ടായിരുന്നു. അന്ന് തിരുമേനിയുടെ പ്രസംഗങ്ങളൊക്കെ ഒരു പ്രവചന രീതിയിലായിരുന്നു.

1990 ജൂൺ 8-ാം തീയതി വെള്ളിയാഴ്ച വി. കുർബാന സമയത്ത് പ്രസംഗിച്ചത് വേദപുസ്തകത്തിലെ ഉല്പത്തി 18-ാം അദ്ധ്യായം 20-33 വരെയുള്ള വാക്യങ്ങളെ ആസ്പദമാക്കിയായിരുന്നു. അത് യഹോവയായ ദൈവം സോദോമിനെയും ഗോമാറായെയും കുറിച്ച് സംസാരിക്കുന്ന ഭാഗ മാണ്. അതിൽ 23-ാം വാക്യം അബ്രഹാം പിതാവ് ദുഷ്ടനോടു കൂടെ നീതിമാനെയും നീ സംഹരിക്കുമോ എന്ന് ദൈവത്തോട് ചോദിക്കു ന്നുണ്ട്. അതിന് യഹോവ ഒരു പട്ടണത്തിൽ 50 നീതിമാന്മാർ തുടങ്ങി 10 നീതിമാന്മാരുണ്ടെങ്കിൽ, ആ പട്ടണം ഞാൻ നശിപ്പിക്കുകയില്ല എന്ന് അബ്രഹാമിനോട് അരുളിച്ചെയ്തതിനുശേഷം യഹോവ അവിടെ നിന്നും പോയി. അബ്രഹാമും തന്റെ സ്ഥലത്തേക്ക് മടങ്ങിപ്പോയി എന്ന് വായി ക്കുന്നു.

അങ്ങനെ അഭിവന്ദ്യ തിരുമേനി വി. കുർബാന പൂർത്തീകരിച്ചു. വികാരി ബഹു. ഏബ്രഹാം മങ്ങാട്ടച്ചന്റെ അറിയിപ്പുകളിൽ ആദ്യമായി, അഭിവന്ദ്യ തിരുമേനി ജൂൺ 14-ാം തീയതി വ്യാഴാഴ്ച, അഹമ്മദി പള്ളി സന്ദർശിക്കുമെന്നും ഇടവകാംഗങ്ങളെ സംബോധന ചെയ്യുന്നതാ ണെന്നും അറിയിച്ചു. അപ്രകാരം ജൂൺ 14-ാം തീയതി വ്യാഴാഴ്ച 4 മണിക്ക് ഞങ്ങൾ അഹമ്മദി പള്ളിയിൽ പോയി, സണ്ടേസ്കൂൾ കുട്ടിക ളോടുകൂടി ചെലവഴിച്ചു. 6 മണിയായപ്പോൾ അഭിവന്ദ്യ തിരുമേനി, മങ്ങാ ട്ടച്ചനുമായി അഹമ്മദി പള്ളിയിൽ വന്നുചേർന്നു. തദവസരത്തിൽ ഞങ്ങളും സണ്ടേസ്കൂൾ കുട്ടികളുടെ മാതാപിതാക്കളായ അഞ്ചാറു പേരെയും കൂടാതെ എട്ടുപത്ത് പേരേ ഉണ്ടായിരുന്നുള്ളു.

അഭിവന്ദ്യ തിരുമേനി നമസ്കാരത്തിനുശേഷം പ്രസംഗം തുടങ്ങിയത്, “ഇത് മരുഭൂമി ആണ്, നേരവും വൈകി” എന്നാണ്.

അഭിവന്ദ്യ തിരുമേനി മരുഭൂമിയിലെ ജീവിതത്തെ കുറിച്ചും കഷ്ട പ്പാടിനെ കുറിച്ചും സംസാരിച്ച് തന്റെ പ്രസംഗം ഉപസംഹരിച്ചത്, “ഇത് മരുഭൂമിയാണ് നേരവും വൈകി, ഇത് മരുഭൂമിയാണ് നേരവും വൈകി” എന്ന് രണ്ടു പ്രാവശ്യം പറഞ്ഞിട്ട്, ‘നമുക്ക് പ്രാർത്ഥിക്കാമെന്ന്’ പറഞ്ഞ് കിഴക്കോട്ട് തിരിഞ്ഞു. നമസ്കാരം കഴിഞ്ഞതിനുശേഷം ആശീർവാദം പറഞ്ഞ് എല്ലാവരെയും കൈ മുത്തിച്ചു.

അപ്പോൾ ബലഹീനനായ എന്റെ മനസ്സിൽ, ഇത് തിരുമേനി, ഏതോ ഒരു പ്രവചനം പോലെയാണല്ലോ സംസാരിച്ചത് എന്ന് തോന്നി. പുറ ത്തേക്കിറങ്ങിയപ്പോൾ ഞാൻ ബഹു. അച്ചന്മാരോട്, തിരുമേനിയുടെ പ്രസംഗത്തിന്റെ പൊരുളെന്താണെന്ന് ചോദിച്ചപ്പോൾ, വളരെ ലാഘവ ത്തോടെ ‘അതിനെന്താ? തിരുമേനി മരുഭൂമിയിലെ ജീവിതത്തെ കുറിച്ച് സംസാരിച്ചു എന്നേയുള്ളു.’ ഇതിന് ഞാനവർക്ക് മറുപടി പറയുവാൻ

തുനിഞ്ഞില്ല. പിന്നീട് കേൾവിക്കാരായ ഏതാനും പേരോട് ചോദിച്ചപ്പോൾ അവരും പറഞ്ഞത്, അച്ചന്മാർ പറഞ്ഞതുപോലെ ഒരു ഒഴുക്കൻ മറുപടി ആയിരുന്നു.

അപ്പോൾ ബലഹീനനായ ഞാനവരോട്, അങ്ങനെയല്ല തിരുമേനി ഒരു പ്രവചനം പോലെ പറഞ്ഞിരിക്കുകയാണ്. കുവൈറ്റിലെ പ്രസം ഗവും ഇതുപോലെ തന്നെയായിരുന്നു. അവിടെ ഒരു പട്ടണത്തിലെ നീതി മാന്മാരായിരുന്നു പ്രസംഗവിഷയം. ഇവിടെ മരുഭൂമിയിലെ ജീവിതം. ഇത് രണ്ടും ഒരു പ്രവചനം പോലെയാണ് പറഞ്ഞ് നിർത്തിയത്! ഏതായാലും നിങ്ങൾ സൂക്ഷിച്ചുകൊള്ളുക എന്നു മാത്രമേ ഞാനിപ്പോൾ നിങ്ങളോട് പറയുന്നുള്ളു. കുവൈറ്റിൽ നിന്ന് ഞാൻ ജൂൺ 28-നും, തിരുമേനി ജൂലൈ ആദ്യവാരത്തിലും തിരികെ പോയി.

1990 ഓഗസ്റ്റ് രണ്ടിന് സംഭവിച്ചത് എന്തായിരുന്നു? സദ്ദാം ഹുസൈൻ കുവൈറ്റിനെ ആക്രമിച്ച് കീഴടക്കി. രാജകുടുംബവും, മന്ത്രിമാരും ഒക്കെ പലായനം ചെയ്തു. ജനങ്ങൾ കഷ്ടത്തിലായി!

പിന്നീട് കുവൈറ്റ് ഒരു മരുഭൂമി പോലെ ആയിത്തീർന്നു.

ഈ ഒരു സമയത്ത്, ഞാൻ സ്വന്തയിഷ്ടപ്രകാരം 17-9-90 മുതൽ 22-9-90 വരെ ബോംബെ വിമാനത്താവളത്തിൽ കുവൈറ്റിൽ നിന്നും വരുന്നവരെ സ്വീകരിക്കുവാനും സമാധാനപ്പെടുത്താനും സേവനം ചെയ്തിരുന്നു. പിൽക്കാലത്ത് ബോംബെ ഭദ്രാസനത്തിലെ പള്ളികളിലെ ശുശ്രൂഷാ സമയങ്ങളിൽ ബോംബെ ഭദ്രാസനത്തിന്റെ 1990-91 ലെ വാർ ഷിക റിപ്പോർട്ടു കാണുവാൻ സാധിച്ചു. അതിൽ എന്റെ രാത്രി സമയത്തെ വിമാനത്താവളത്തിലെ സേവനത്തെ കുറിച്ചൊന്നും പറഞ്ഞിട്ടില്ല. ഞാനും ഓർത്തഡോക്സ് സഭയിലെ ഒരു വൈദികനല്ലേ? ഈ സാമാന്യ മര്യാദ മറന്നുപോയതായിരിക്കാം. സാരമില്ല. എനിക്കതിൽ യാതൊരു പരിഭവവു മില്ല.

അങ്ങനെ 12-9-1990 ബുധനാഴ്ച മോളിയും മാട്ടിയും, മിനിയും ജോസും മക്കളും ജോർദാൻ വഴി കുവൈറ്റിൽ നിന്നും ബോംബെ വിമാ നത്താവളത്തിൽ വന്നുചേർന്നു. തത്സമയം ബഹു. മുളമൂട്ടിലച്ചൻ അവിടെ ഉണ്ടായിരുന്നു. മോളിയെയും മറ്റും ഒരച്ചന്റെ ഭാര്യയെന്ന പരിഗണനയിൽ അച്ചന്റെ ഫ്ളാറ്റിൽ കൊണ്ടുപോയി വേണ്ട പരിചരണങ്ങൾ നൽകിയെന്ന് പിന്നീട് ഞാനറിഞ്ഞു. ബഹു. മുളമൂട്ടിൽ അച്ചനോടും കൊച്ചമ്മയോടും മറ്റെല്ലാവരോടും എന്റെ സ്നേഹവും കൃതജ്ഞതയും നന്ദിയും രേഖ പ്പെടുത്തുന്നതിൽ എനിക്കതിയായ സന്തോഷമുണ്ട്. മിനിയുടെ മകൾ ക്രിസ്റ്റീന ഒരു അംഗവൈകല്യമുള്ള കുട്ടിയായിരുന്നതുകൊണ്ട് ദൈവാ നുഗ്രഹത്താൽ ഇവരുടെ സംഘം ടെന്റിൽ കിടക്കുവാനിടയായില്ല. ദൈവ നടത്തിപ്പ്!

അങ്ങനെ ഞാൻ മോളിയെയും, മിനിയേയുമൊക്കെ 16-9-90 ൽ പൂനായിൽ പോയി കണ്ടതിനു ശേഷമാണ് ബോംബെ വിമാനത്താവളത്തിലേയ്ക്കു പോയത്. അവിടെ വച്ചുള്ള പരിചയത്താൽ കൊച്ചുമോൻ എന്ന് വിളിക്കുന്ന ജോർജ് ചെറിയാൻ, മലാഡ് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ സെക്രട്ടറി, എന്നെ പ്രത്യേകം പള്ളിയിൽ വി. കുർബാന ചൊല്ലുവാൻ ക്ഷണിച്ചു. അങ്ങനെ 23-9-1990 ഞായറാഴ്ച, ഈ പള്ളിയിൽ വി. കുർബാന അർപ്പിക്കാൻ സാധിച്ചു. പ്രത്യേകം, കൊച്ചുമോനുള്ള നന്ദി രേഖപ്പെടുത്തുന്നു.

അതിനുശേഷം പൂനായിലേക്കു തിരികെ വന്ന്, നാട്ടിലേക്ക് പോന്നു. പതിവുപോലെ ചാമംപതാൽ, കന്നുകുഴി പള്ളിയുടെ ശുശ്രൂഷയിൽ വ്യാപൃതനായി.

ഞാൻ നാട്ടിലായിരുന്നതിനാലും, മോളിയും മാട്ടിയും കുവൈറ്റിൽ നിന്നും ഓടിവന്നതിനാലും, ഞാൻ വിചാരിച്ചു, ഇനിയും ഞങ്ങൾ ഞങ്ങളുടെ സ്വന്തം ഭവനത്തിൽ നാട്ടിൽതന്നെ താമസിക്കുമെന്ന്. എന്നാൽ മോളി തിരികെ വന്ന ഉടൻതന്നെ മാട്ടിയെ പൂനായിലെ കേന്ദ്രീയ വിദ്യാലയം സ്കൂളിലും, ബെറ്റിയെ 5 വർഷത്തെ എൽ.എൽ.ബി. കോഴ്സിന് സിംബയോസിസ് എന്ന ഉന്നത വിദ്യാഭ്യാസകേന്ദ്രത്തിലും ചേർത്തു. രണ്ടാഴ്ച കഴിഞ്ഞപ്പോൾ മോളിക്ക് ഒരു നല്ല ജോലിയും ലഭിച്ചു. അത് എന്റെ കൂടെ 2013-ൽ യെമനിൽ വരുന്നതുവരെ ഉണ്ടായിരുന്നു. അങ്ങനെ ഞാൻ വീണ്ടും നാട്ടിലും, മോളിയും മക്കളും പൂനായിലുമായി. “മനുഷ്യൻ ഇച്ഛിക്കുന്നു; ദൈവം മറ്റൊന്ന് വിധിക്കുന്നു.”

## അദ്ധ്യായം 29

# അവധിയിൽ ഒരു സാഹസം

11-05-1991 മുതൽ 30-06-1991 വരെ, രണ്ടു മാസത്തേക്ക് ഭദ്രാസന ത്തിൽ നിന്നും അവധി തന്നു. ഞാൻ വളരെ സന്തോഷത്തോടും, ആഗ്ര ഹത്തോടും രണ്ടു മാസം മക്കളുമൊത്ത് പൂനായിൽ ചെലവഴിക്കാമല്ലോ എന്ന് കരുതിയിരുന്നു.

എന്നാൽ പൂനായിൽ ചെന്ന്, വീട്ടിൽ ഒന്നിരിക്കുന്നതിന് മുമ്പ് മലാ ഡിലെ കൊച്ചുമോൻ വിളിച്ച്, "അച്ചാ, അച്ചൻ അവധിയിൽ, പൂനായിൽ വന്നിട്ടുണ്ടെന്നറിഞ്ഞു. അച്ചനിന്നു തന്നെ പള്ളിയിലേക്ക് ഒന്നു വരാമോ? കാരണം, ഞങ്ങളുടെ വികാരി തോമസ് വർഗീസച്ചൻ, അച്ചന്റെ അപ്പൻ അത്യാസന്ന നിലയിലായതിനാൽ നാട്ടിലേക്ക് പോവുകയാണ്. അച്ചന് ഞങ്ങളെ ഒന്ന് സഹായിക്കാൻ പറ്റുമോ?" എന്ന് ചോദിച്ചു.

അങ്ങനെ അവധിയിലും മലാഡ് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ 500-ൽ കൂടുതൽ ഇടവകക്കാരുള്ള പള്ളിയിൽ 12-5-91, 28-5-91 എന്നീ ഞായറാഴ്ചകളിൽ പള്ളിയിൽ താമസിച്ചുകൊണ്ട് വി. കുർബാ നയും ഇടവകയുടെ മറ്റ് ആവശ്യങ്ങളും നിറവേറ്റി കൊടുക്കേണ്ടതായിട്ടു വന്നു.

### വെസായിലേക്ക്

ഈ സമയത്താണ് വെസായി പള്ളി വികാരി വർഗീസ് യോഹന്നാൻ അച്ചൻ അവധിയിൽ നാട്ടിലേക്ക് പോവുകയാണെന്നും, എന്നോട് വെസായി പള്ളി നടത്തണമെന്നും ആവശ്യപ്പെട്ടു. ഞങ്ങൾ സെമിനാരി യിൽ സഹപാഠികളാണ്. അച്ചൻ വെസായിൽ താമസിക്കുന്ന വാകത്താ നത്ത് മൈലയ്ക്കൽ ബേബിച്ചന്റെ ഫോൺ നമ്പർ വിളിച്ചു തന്നിട്ട് നാട്ടി ലേക്ക് പോയി. മഴക്കാലമായിരുന്നതിനാൽ, ദിവസവും നല്ല മഴയുണ്ടാ യിരുന്നു.

ജൂൺ ഒന്ന് 1991 ശനിയാഴ്ച രാവിലെ പൂനായിൽ നിന്നും വെസായി ലേക്ക് യാത്ര തിരിച്ചു. തലേദിവസം രാത്രിയിലും വലിയ മഴയായിരുന്നു. പിറ്റെ ദിവസം പോകാനിറങ്ങിയപ്പോൾ വലിയ പേമാരിയായിരുന്നു. മോളിയും, 'പപ്പായും മമ്മിയും' ഒക്കെ അച്ചൻ ഈ മഴയത്തു പോകേണ്ട, ഭയങ്കരമായ മഴയായതിനാൽ വരാൻ സാധിക്കുകയില്ല എന്ന് പള്ളിക്കാരെ വിളിച്ചു പറഞ്ഞാൽ മതി എന്ന് വിലക്കികൊണ്ടിരുന്നു.

ഞാനിതൊന്നും കൂട്ടാക്കാതെ, വെളിയിൽ വഴിയിൽ പോയി ഒരു ഓട്ടോ

റിക്ഷാ കൊണ്ടുവന്നു. പെട്ടിയും പ്രമാണവും എടുത്ത് പൂന റെയിൽവേ സ്റ്റേഷനിലേക്ക് പോകണമെന്ന് ഡ്രൈവറോട് ആവശ്യപ്പെട്ടു. വീട്ടിൽ നിന്നും വഴിയിലിറങ്ങിയപ്പോൾ, "സാബ്, ദിഖായി നഹീം ദേതാ – കാണാൻ പറ്റുന്നില്ലേ? ബഹുത് മുശ്ക്കിൽ, ഹം കൈസാ ജായേഗാ സാബ്?" – നമ്മൾ എങ്ങനെ പോകും? അപ്പോൾ ഞാൻ പറഞ്ഞു: "കൈസേ ഭി ജാവോ. മെം തുംകോ ജ്യാദാ പൈസാ ദേഗാ – നീ എങ്ങനെയെങ്കിലും പോവുക. നിനക്ക് ഞാൻ കൂടുതൽ പൈസ തരും. അങ്ങനെ വളരെ കഷ്ടിച്ച് ഒരു മണിക്കൂർ കൊണ്ട് പൂന റെയിൽവേ സ്റ്റേഷനിലെത്തി. ദാദറിലേക്ക് ടിക്കറ്റെടുത്ത് പ്ലാറ്റുഫോമിലേക്ക് വന്നപ്പോൾ, "പേമാരി മൂലം പൂനാ–ബോംബെ തീവണ്ടി ഗതാഗതം അനിശ്ചിത കാലത്തേക്ക് നിർത്തിയിരിക്കുകയാണ്" എന്നുള്ള അറിയിപ്പാണ് കേൾക്കുന്നത്.

എന്നാലും തിരിച്ചു പോകാതെ നിന്നപ്പോൾ ഹൈദ്രബാദ്–ബോംബെ എക്സ്പ്രസ് ട്രെയിൻ താമസിച്ചാണ് വരുന്നതെന്നറിഞ്ഞു. പ്രസ്തുത ട്രെയിൻ വന്നു. അതിൽ കയറി. റിസർവേഷൻ ഇല്ലായിരുന്നതിനാൽ നിന്ന് പോകേണ്ടി വന്നു. റ്റി.റ്റി.ആർ. വന്ന് റിസർവേഷനില്ലാത്ത ആൾക്കാരെ ഇറക്കിയ സമയത്ത് ടോയിലറ്റിലായിരുന്നതിനാൽ രക്ഷപെട്ടു. അല്ലെങ്കിൽ ജനറൽ കമ്പാർട്ടുമെന്റിൽ പോകേണ്ടി വന്നേനേ! അതിലെ കാര്യം ഒന്നും പറയേണ്ടതില്ലല്ലോ!

അപ്പോഴും ഭയങ്കര പേമാരിയായിരുന്നു. അതുകൊണ്ട് ട്രെയിൻ വളരെ വളരെ സാവധാനത്തിൽ ഇഴഞ്ഞിഴഞ്ഞ്, അവിടെയും ഇവിടെയും നിർത്തി, പല സ്റ്റേഷനുകളിലും കൂടുതൽ സമയം കിടന്നുമൊക്കെ ആണ് പോകുന്നത്. സമയം സന്ധ്യ 6 മണി കഴിഞ്ഞു. എന്നിട്ടും ട്രെയിൻ പകുതി ദൂരം പോലും കഴിഞ്ഞിട്ടില്ല.

തീവണ്ടിയിൽ പലരോടും വെസായിക്ക് പോകുന്നതിന്റെ മാർഗ്ഗം തിരക്കിയെങ്കിലും ആർക്കും ഒരു ശരിയായ വിവരം തരുവാൻ സാധിച്ചില്ല. ഞാൻ വിചാരിച്ചു, എന്റെ, പിറ്റെ ദിവസം ഞായറാഴ്ചത്തെ വി. കുർബാന മുടങ്ങി കഴിഞ്ഞു. ഞാനീ വഴിയിൽ തന്നെ കിടക്കേണ്ടി വരും.

അങ്ങനെ ട്രെയിൻ നിരങ്ങി നിരങ്ങി കല്യാൺ റെയിൽവേ സ്റ്റേഷന് പിന്നിലുള്ള രണ്ടാമത്തെ സ്റ്റേഷനിലെത്തി. ഡോംബ്‌വിലി എന്നായിരിക്കുമെന്ന് തോന്നുന്നു അതിന്റെ പേര്. ഏതായാലും കുറച്ചു ദൂരം ചെന്നപ്പോൾ വഴിയിൽ മുന്നോട്ടു പോകാതെ തീവണ്ടി നിർത്തി. ഇനിയും മുന്നോട്ടു പോകുവാൻ സാദ്ധ്യമല്ല. അത്രയ്ക്ക് ചുറ്റുപാടു മുഴുവൻ വെള്ളത്തിലാണ്! റെയിൽവേ പാളം എല്ലാം മുങ്ങിപ്പോയി. ഭയങ്കര ഒഴുക്കുമാണ്. അതിലുപരി പേമാരിയും, ശക്തമായ കാറ്റും!

എല്ലാവരും ഇറങ്ങുന്നതു കണ്ട്, ഞാനും ട്രെയിനിൽ നിന്നുമിറങ്ങി, വെള്ളത്തിൽ കൂടി നടക്കുവാൻ തുടങ്ങി. പെട്ടി എന്റെ തലയിൽ വച്ച് ഒരു കൈകൊണ്ട് പിടിച്ച് വഴി തെളിച്ച് വെള്ളത്തിൽ കൂടി നീന്തി നീന്തി നടന്നു തുടങ്ങി. ശക്തമായ മലവെള്ളപാച്ചിൽ, ശക്തമായ കാറ്റ്, പേമാരി എല്ലാം നേരിടണം. കാലുതെറ്റിയാൽ, ഞാനൊഴുകി പോകുമോ എന്ന് ഭയപ്പെട്ടിരുന്നു. അരയ്ക്ക് മുകളിൽ വെള്ളമുണ്ട്. ഇതിലൊക്കെ ഉപരി വഴി മുഴുവൻ വലിയ സഹിക്കാൻ മേലാത്ത ദുർഗ്ഗന്ധമായിരുന്നു. വെള്ള ത്തിൽ കൂടെ അമേദ്യത്തിന്റെ വലിയ ബ്ലോക്കുകളും, മറ്റു മലിന വസ്തു ക്കളും, തടികഷണങ്ങളുമൊക്കെ ചുറ്റിലും ഒഴുകി വരുന്നുണ്ടായിരുന്നു. ഒരുവിധത്തിൽ ഇപ്രകാരമുള്ള വസ്തുക്കൾ ഒരു കൈകൊണ്ട് വകഞ്ഞു മാറ്റി, പതുക്കെ പതുക്കെ, നീന്തി നീന്തി നടന്നു. അപ്പോൾ ആരോ പറഞ്ഞു, അടുത്ത റെയിൽവേ സ്റ്റേഷൻ കല്യാൺ ആണ്. അവിടെ നിന്ന് ലോക്കൽ ട്രെയിനിൽ കയറി ദാദറിൽ ഇറങ്ങാം.

അങ്ങനെ മലിനവെള്ളത്തിൽ കൂടി ഇഴഞ്ഞിഴഞ്ഞ്, നീന്തി നീന്തി നടന്ന് അമേദ്യത്തിന്റെയും, മറ്റു മലിന വസ്തുക്കളുടെയും, മൂക്ക് പിളർ ക്കുന്ന സഹിക്കാൻ മേലാത്ത വലിയ ദുർഗന്ധം സഹിച്ച്, വളരെ കഷ്ട പ്പെട്ട്, പേമാരിയിലും, ശക്തമായ കാറ്റിലും, മറ്റു കുഴപ്പങ്ങളൊന്നും കൂടാതെ കല്യാൺ റെയിൽവേ സ്റ്റേഷനിൽ എത്തിയതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. അപ്പോൾ സമയം രാത്രി 8 മണി കഴിഞ്ഞു.

ലോക്കൽ ട്രെയിനിൽ കയറി. അതിലുള്ള പലരോടും വെസായിക്ക് പോകുന്നതിന് തിരക്കിയപ്പോൾ, താനായിൽ നിന്നും ബസ് കിട്ടുമെന്നു പറഞ്ഞു. താനാ റെയിൽവേ സ്റ്റേഷനിലിറങ്ങിയപ്പോൾ, ഒരാളോട് വെസാ യിക്ക് പോകുന്നതിനെക്കുറിച്ച് തിരക്കി. അപ്പോളദ്ദേഹം പറഞ്ഞു, 'ഇപ്പോൾ ഒരു ബസ്സുണ്ട്. ഞാനും അവിടേക്കാണ് പോകുന്നതെന്ന്.' ഇംഗ്ലീ ഷിലാണ് പറഞ്ഞത്. ഞങ്ങൾ രണ്ടുപേരും വളരെ വേഗത്തിൽ നടന്ന് ബസ് സ്റ്റേഷനിലെത്തിയപ്പോൾ വെസായ് ബോർഡുള്ള ഒരു ബസ് കണ്ട്, അതിൽ കയറി ഇരുന്നു. അങ്ങനെ സമയം പന്ത്രണ്ടേമുക്കാൽ രാത്രി കഴിഞ്ഞു. കണ്ടക്ടറോട് ബസ് എപ്പോൾ വെസായിൽ എത്തുമെന്ന് ചോദിച്ചപ്പോൾ, രാത്രിയിൽ രണ്ടര മണിയോടു കൂടി എത്തുമെന്ന് പറഞ്ഞു.

അങ്ങനെ ബസിൽ കയറി, കുറച്ചുദൂരം ചെന്നപ്പോൾ വഴി മുടങ്ങി. വഴിയിൽ മലവെള്ളപ്പാച്ചിലാണ്. പത്തുപതിനഞ്ചു മിനിറ്റ് ബസ് അവിടെ കിടന്നു. ഇതുപോലെ രണ്ടുമൂന്ന് സ്ഥലങ്ങളിൽ ബസ് കാത്ത് കിടന്ന് വെസായിൽ എത്തിയപ്പോൾ, വെളുപ്പിന് മൂന്നു മണി കഴിഞ്ഞു. അന്ന് മൊബൈൽ ഫോണൊന്നുമില്ലല്ലോ?

ബസ് സ്റ്റാന്റിൽ നിന്നിറങ്ങി ഫോൺ ബൂത്ത് തിരക്കിയപ്പോൾ, ഏതാണ്ട് ഒരു മൈലോളം നടന്നാൽ ഫോൺ ബൂത്ത് കിട്ടുമെന്നു പറഞ്ഞ്, വഴി പറഞ്ഞു തന്നു. അപ്പോഴും മഴ നല്ല ശക്തിയിൽ പെയ്തു കൊണ്ടിരുന്നു. ഇട്ടിരിക്കുന്ന കുപ്പായമെല്ലാം നനഞ്ഞ് കുതിർന്ന്, തണുപ്പുമൂലം വിറയലുണ്ടായിരുന്നു. എന്റെ കൈയിൽ കുടയില്ലാതിരുന്നതു കൊണ്ട് പെട്ടി തലയിൽ വച്ച് നടന്ന് ഫോൺ ബൂത്ത് കണ്ടുപിടിച്ചു.

അവിടെ ചെന്നപ്പോൾ ഫോൺ ബൂത്ത് അകത്തും പുറത്തും വലിയ ആൾക്കൂട്ടമായിരുന്നു. ഒരു പത്തൻപത് കൂടുതൽ ആൾക്കാരുണ്ടായിരുന്നു. ഒരുവിധത്തിൽ, എന്റെ കൈയിലെ ഫോൺ നമ്പർ, ബൂത്തുകാരനെ കാണിച്ചപ്പോൾ, തുമാരാ തോ ലോക്കൽ നമ്പർ ഹെ. തും ബൈട്ടോ. യെ ലോഗ് സബ് ട്രങ്ക് കോൾ ബുക്കിംഗ് കർനേക്കാ ഹെ. ഉസ്കെ ബാദ് തുംകോ ബുലായേഗാ. അപ്പോൾ സമയം മൂന്നേമുക്കാൽ കഴിഞ്ഞിരിക്കുന്നു.

ഏതായാലും ഒരു മണിക്കൂർ കഴിഞ്ഞ് ബൂത്തുകാരൻ എനിക്ക് സമയം തന്നു. ഞാൻ ബേബിച്ചനെ ഫോണിൽ വിളിച്ചപ്പോൾ ഫോൺ എടുത്തില്ല. ഉറക്കത്തിലായിരിക്കുമെന്ന് വിചാരിച്ച് ഫോൺ നിർത്തി. ഈ സമയം കൊണ്ട് ട്രങ്കു കോൾ ആൾക്കാരെല്ലാം പോയതുകൊണ്ട് കസ്സേരയിൽ ഇരിക്കാൻ സാധിച്ചു. അങ്ങനെ പത്തിരുപത് മിനിറ്റു കഴിഞ്ഞപ്പോൾ ഫോൺ കിട്ടി. വിവരം ധരിപ്പിച്ചു. ബേബിച്ചൻ മകനെ വിട്ട് എന്നെ വീട്ടിലേക്ക് കൊണ്ടുപോയി.

അങ്ങനെ അവിടെ ചെന്ന് കുളിയുമൊക്കെ നടത്തി. ദേഹശുദ്ധി വരുത്തിയതിനുശേഷം വി. കുർബാന അപ്പത്തെക്കുറിച്ച് തിരക്കിയപ്പോൾ, ബേബിച്ചൻ അന്നത്തെ പ്രധാന ശുശ്രൂഷകനായ ജോർജ്കുട്ടിയെ വിളിച്ച് തിരക്കിയപ്പോൾ കുർബാന അപ്പത്തിന് കുഴച്ച് വച്ചിട്ടുണ്ട്. അപ്പം ഉണ്ടാക്കി രാവിലെ പള്ളിയിൽ കൊണ്ടുവന്നേക്കാമെന്നും പറഞ്ഞു.

പിന്നീട് പ്രഭാത നമസ്കാരം എത്രമണിക്കാണ് എന്നു ചോദിച്ചപ്പോൾ ബേബിച്ചന്റെ മകൻ, എട്ടു മണിയ്ക്കാണച്ചാ എന്ന് പറഞ്ഞു. അപ്പോൾ ഭക്ഷണമെന്തെങ്കിലും കഴിക്കാൻ നിർബന്ധിച്ചെങ്കിലും വി. കുർബാന കഴിയാതെ ഭക്ഷണം കഴിക്കുകയില്ല എന്നു പറഞ്ഞു. തലേദിവസം ശനിയാഴ്ച രാവിലെ ഏഴരയ്ക്ക് പ്രഭാത ഭക്ഷണം കഴിച്ചതിനുശേഷം ഒരു ഗ്ലാസ്സ് പച്ചവെള്ളം പോലും ഈ സമയം വരെ കഴിച്ചിട്ടില്ല. അപ്പോൾ സമയം 6 മണി കഴിഞ്ഞു.

അങ്ങനെ അവരുടെ വീട്ടിൽ നിന്നും പള്ളിയിൽ പോകുവാൻ സാധിച്ചു. നമസ്കാരം രാവിലെ 8 മണിക്കായിരുന്നതിനാൽ കുറച്ചു സമയം നടു ഒന്ന് നിവർത്തുന്നതിനും വിശ്രമത്തിനും സമയം ലഭിച്ചു.

ആ വീട്ടിൽ നിന്നും പള്ളിയിൽ പോകുമ്പോഴും ഭയങ്കര മഴയായിരുന്നു. അവരുടെ വഴിയെല്ലാം വെള്ളവുമായിരുന്നു. അതെല്ലാം താണ്ടി, പള്ളിയിൽ ചെന്നപ്പോൾ പള്ളി ഒരു ചതുപ്പുനിലത്തിന്റെ അരികിലായിരുന്നതിനാൽ അവിടെയും വഴിയിൽ മുട്ടിനു മുകളിൽ വെള്ളമുണ്ടായിരുന്നു! അവിടെ രണ്ടു പള്ളികളുണ്ടായിരുന്നു. ഒന്ന് ഓർത്തഡോക്സ് പള്ളിയും മറ്റേത് മാർത്തോമ്മാ പള്ളിയുമാണ്. രണ്ടിനും കൂടെ അന്ന് ഒരു വാതിലായിരുന്നു.

അങ്ങനെ 2-6-1991 ഞായറാഴ്ച വെസായി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വളരെ അത്ഭുതകരമായി വി. കുർബാന അർപ്പിച്ചു.

വി. കുർബാനയുടെ സമയത്തും വി. കുർബാനയ്ക്കു ശേഷവും വലിയ പേമാരിയായിരുന്നു. ഒരുവിധം ബേബിച്ചന്റെ വീട്ടിൽ തിരികെ ചെന്നു. ഭക്ഷണം കഴിച്ചു. വിശ്രമിച്ചു. പിന്നീട് ബേബിച്ചനുമായിട്ട് സംസാരിച്ചപ്പോൾ, അച്ചൻ എപ്പോഴാണ് പൂനായിൽ നിന്നും പോന്നതെന്നു ചോദിച്ചപ്പോൾ, ഞാൻ എന്റെ അതിസാഹസികമായ യാത്രാവിവരണം പറഞ്ഞു. അപ്പോൾ ബേബിച്ചൻ "അച്ചന് ദൈവികമായി ഒരു വലിയ നടത്തിപ്പുണ്ട്. അതുകൊണ്ടാണ് അച്ചൻ ഈ മുട്ടുമഴയത്ത് നനഞ്ഞൊലിച്ച്, സാഹസികമായ ദുരിതങ്ങളൊക്കെയും തരണം ചെയ്ത് ഇവിടെ വന്നതും, വി. കുർബാന ചൊല്ലിയതും. നാട്ടിൽനിന്നും ഒരച്ചനാണ് വന്നിരുന്നതെങ്കിൽ, ആ അച്ചൻ ഇവിടംവരെ വരികയില്ലായിരുന്നു. തിരികെ പോയേനെ. അല്ലെങ്കിൽ സൗകര്യമായി വേറെ ഏതെങ്കിലും പള്ളിയിൽ പോയേനെ. ഏതായാലും ഞങ്ങൾ വിചാരിച്ചിരുന്നു അച്ചൻ വരികയില്ലെന്നും വി. കുർബാന നടക്കുകയില്ലെന്നും. ഈ മുട്ടുമഴയത്ത് ഇത്രയും പ്രയാസപ്പെട്ട്, കഷ്ടപ്പെട്ട്, ആരും വരികയില്ലച്ചാ! അച്ചനിതെങ്ങനെ തോന്നി. അച്ചൻ ഒരു അത്ഭുതം തന്നെ!"

അങ്ങനെ രണ്ടുമൂന്ന് ദിവസം കഴിഞ്ഞപ്പോഴാണറിയുന്നത് പല ആൾക്കാരും, പള്ളിയിലെ സ്ത്രീപുരുഷന്മാരിൽ പലരും, അവരവരുടെ വീടുകളിലെത്തിയത് മൂന്ന് ദിവസങ്ങൾക്ക് ശേഷം മാത്രമായിരുന്നുയെന്ന്. അവരെല്ലാം പലരും ട്രെയിനിൽ തന്നെയും, അല്ലാതെയും ബോംബെയിൽ പേമാരി മൂലം കുടുങ്ങിപ്പോയി. തൽഫലമായി ഒരാഴ്ചയോളം തീവണ്ടികളും മറ്റു ഗതാഗതമാർഗ്ഗങ്ങളും നിർത്തിവച്ചിരുന്നു.

പിൽക്കാലത്ത് ബോംബേ ഭദ്രാസനത്തിലെ ഒരു പട്ടക്കാരനായപ്പോൾ, 1995 മുതൽ 1998 വരെ വെസായ് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ വികാരിയായി ശുശ്രൂഷ ചെയ്തിരുന്നു. അവിടെനിന്നും പോരുന്നതിനു മുമ്പ് ഒരു ദിവസം ബേബിച്ചന്റെ വീട്ടിൽ എന്റെ വൈദിക ശുശ്രൂഷയിലേക്കുള്ള ദൈവവിളിയെ കുറിച്ച് സംസാരിക്കേണ്ടതായിട്ടു

വന്നു. അപ്പോൾ ബേബിച്ചൻ പറഞ്ഞു, "ചുമ്മാതല്ല 1991-ൽ അച്ചൻ ആ മുട്ടുമഴയത്ത് ഇവിടംവരെ വരണമെന്നുണ്ടെങ്കിൽ, പ്രത്യേകമായ ഒരു ശക്തി അച്ചനൊപ്പം ഉണ്ടായിരുന്നു. അത് ഞങ്ങൾ പലപ്പോഴും പലരോടും പറയാറുമുണ്ടായിരുന്നു."

അങ്ങനെ അവധിയിൽ 2-6-91 മുതൽ 30-6-91 വരെ താമസിച്ച് വെസായിൽ ശുശ്രൂഷ ചെയ്യേണ്ടതായിട്ടു വന്നു.

അപ്രകാരം രണ്ടു മാസത്തെ എന്റെ അവധിയും കഴിഞ്ഞു. ഇതൊരു നല്ല അനുഭവമായിരുന്നു. പ്രത്യേകിച്ച് വെസായിലേക്കുള്ള എന്റെ കന്നി യാത്രയും, വി. കുർബാനയും!

തിരികെ പൂനായിൽ വന്ന്, പിറ്റെ ദിവസം തന്നെ നാട്ടിലേക്ക് പോന്നു. അങ്ങനെ അവധിയിലും പള്ളികളിൽ തന്നെ ചെലവഴിച്ചു.

"ദൈവത്തിൻ മനം ആരു കണ്ടു."

ചാമംപതാൽ കന്നുകുഴി പള്ളിയിൽ തുടരവെ, 15-5-1991 മുതൽ എന്നെ ബഹു. കക്കാട്ട് കെ. എസ്. ജെയിക്കബച്ചന്റെ സഹപട്ടക്കാരനായി, സെന്റ് തോമസ് ഓർത്തഡോക്സ് സിറിയൻ പള്ളി, നിലയ്ക്കൽ, പുതുപ്പള്ളിയിൽ നിയമിച്ചു. ഈ പള്ളി, ഇതിന്റെ പ്രാരംഭ കാലങ്ങളിൽ അറിയപ്പെട്ടിരുന്നതും കന്നുകുഴി പള്ളി എന്നായിരുന്നു. അങ്ങനെ രണ്ട് കന്നുകുഴി പള്ളികളിൽ ശുശ്രൂഷ തുടങ്ങി.

## അദ്ധ്യായം 30

# അപ്രതീക്ഷിത ഫോൺ കോൾ

ഡ്രൈവിംഗ് ലൈസൻസ് കാലാവധി കഴിഞ്ഞതിനാൽ, പൂനായിൽ പോകാതെ പുതുക്കാൻ ഏജന്റിനെ സമീപിച്ചപ്പോൾ, 4000/- രൂപാ ചെല വാക്കിയാൽ തരപ്പെടുത്തി തരാമെന്ന് പറഞ്ഞ് ആവശ്യപ്പെട്ടു. ഇത്രയും രൂപാ ഉണ്ടെങ്കിൽ എനിക്ക് അഞ്ചാറു പ്രാവശ്യം പൂനായിൽ പോയി തിരികെ വരാമല്ലോ, ലൈസൻസ് പുതുക്കുകയും ചെയ്യാമല്ലോ എന്ന് ചിന്തിച്ച് ഉടനെതന്നെ ഞാൻ ഈ ആവശ്യം കാണിച്ച്, തിരുമേനിയോട് അവധി ആവശ്യപ്പെടുകയും, തിരുമേനി ഒരു മാസത്തെ അവധി തരി കയും ചെയ്തു.

ഇങ്ങനെ പൂനായ്ക്ക് പോകുവാനൊരുങ്ങുന്ന സമയത്താണ്, ബോംബെ ഭദ്രാസന സെക്രട്ടറി ബഹു. യൗനാൻ മുളമൂട്ടിലച്ചന്റെ ഒരു പ്രത്യേക ക്ഷണക്കത്ത് ലഭിക്കുന്നത്. "എനിക്ക് കുടുംബമായി ജീവി ക്കുവാൻ ഒരവസരം തന്നതാവാം" മുളമൂട്ടിലച്ചന്റെ ക്ഷണക്കത്ത് എന്ന് അത് കിട്ടിയപ്പോൾ ഞാൻ കരുതി. അച്ചന് എന്റെ കാര്യങ്ങളറിയാം. അപ്പോൾ തിരുമേനി നാട്ടിലില്ലായിരുന്നതിനാൽ ഇപ്രകാരമുള്ള വിവര ങ്ങൾ കാണിച്ച് തിരുമേനിക്ക് ഒരു അപേക്ഷ സമർപ്പിച്ചു.

12-3-1992 ന് പൂനായിൽ നിന്നും ലൈസൻസ് പുതുക്കി നാട്ടിലേക്ക് തിരികെ വന്നു. 18-3-92 ബുധനാഴ്ച പതിവുപോലെ ഭദ്രാസന വൈദിക സംഘം ഭദ്രാസന സെന്ററിൽ കൂടി. എല്ലാം കഴിഞ്ഞ് അവസാനമായി രുന്നു ഞാൻ തിരുമേനിയുടെ കൈ മുത്തിയത്. "അച്ചൻ എന്താണ് എഴുതി പിടിപ്പിച്ചിരിക്കുന്നത്. ഞാൻ അച്ചനെ വിടുകയില്ല. ഇതൊക്കെ അച്ചന്റെ പ്ലാനല്ലേ? വീണ്ടും ഗൾഫിലേക്ക് പോകുവാൻ." അച്ചൻ കള്ളം പറയുകയാണെന്നും തിരുമേനി പറഞ്ഞു. ഇത് കേട്ട് 'ദൈവനിശ്ചയമെ ങ്കിൽ ഞാൻ പോകും, ദൈവേഷ്ടം നടക്കട്ടെ.' കൈമുത്തി പിരിഞ്ഞു.

പുറത്തേക്കിറങ്ങിയപ്പോൾ മുതൽ തിരുമേനി എന്നെ വിശ്വസിക്കാതെ കള്ളനാണെന്നു പറഞ്ഞത് എന്നെ അസ്വസ്ഥനാക്കി. രാത്രിയിൽ കിട ന്നിട്ട് ഉറക്കം വരുന്നില്ല. അങ്ങനെ ഞാൻ തിരുമേനിക്ക്, "തിരുമേനി ഇനിയും ഒരു വിവാഹ കൂദാശ ആശീർവദിക്കുവാൻ യോഗ്യനല്ല" എന്ന് മനസ്സിൽ നിശ്ചയിച്ചു. അപ്രകാരം ഒരു കത്തെഴുതുവാൻ കടലാസും പേനയും എടുത്തപ്പോൾ നടുക്കത്തെ മുറിയിൽ ഫോണടിക്കാൻ തുടങ്ങി. ഞാൻ ഫോണെടുക്കുവാൻ പോയില്ല. കാരണം, കൊച്ചുമോൻ ബിസി നസുകാരനായതിനാൽ അവന്റെ പേർക്കായിരിക്കുമെന്ന് കരുതി. അപ്പോൾ സമയം രാത്രി 12 മണി കഴിഞ്ഞിരുന്നു.

കുറച്ചു സമയം കഴിഞ്ഞ് കൊച്ചുമോൻ ഫോണെടുത്തു. അപ്പോൾ അവൻ വിളിച്ചു പറഞ്ഞു, "തങ്കച്ചായാ, തങ്കച്ചായാ, മോളി കൊച്ചമ്മയാണ് വിളിക്കുന്നത്." ഞാൻ പോയി ഫോൺ കൊച്ചുമോന്റെ കൈയിൽ നിന്നു വാങ്ങി. അപ്പോൾ ഇങ്ങോട്ട് പറയുന്നതെല്ലാം കേട്ടതല്ലാതെ മറുപടി ഒന്നും പറയാതെ ഞാൻ ഫോൺ നിർത്തി.

ഞാൻ എന്റെ കട്ടിലേൽ വന്നിരുന്ന് പ്രാർത്ഥിച്ചു. അങ്ങനെ അര മുക്കാൽ മണിക്കൂർ കഴിഞ്ഞപ്പോൾ, ഞാൻ കൊച്ചുമോനെ വിളിച്ചുണർത്തി. മോളി പാതിരായ്ക്ക് വിളിച്ചതിന്റെ കാരണം, "മാട്ടി വീട്ടിൽനിന്നുമിറങ്ങി പോയിട്ട് ഇതുവരെ തിരികെ വന്നിട്ടില്ല" എന്നു പറഞ്ഞു. അപ്പോൾ കൊച്ചുമോൻ, "ചുമ്മാതല്ല തങ്കച്ചായൻ മോളി കൊച്ചമ്മ പറയുന്നതു മാത്രം കേട്ടുകൊണ്ടിരിക്കുകയായിരുന്നല്ലോ. അല്ലാതെ യാതൊരു മറുപടിയും പറയുന്നത് ഞാൻ കേട്ടില്ലല്ലോ" എന്നു പറഞ്ഞു. ഉടനെ തന്നെ തങ്കച്ചായൻ, മോളികൊച്ചമ്മയെ വിളിക്കണമെന്ന് നിർബന്ധിച്ചു. ഞാൻ മോളിയെ ഫോണിൽ വിളിച്ചു. അപ്പോൾ ഞാനവളോട്, ആദ്യമായി പോലീസിൽ അറിയിക്കണം. അതിന് ഡോക്ടർ സാമുവേൽ സാറിന്റെ ഉപദേശവും സഹായവും തേടണം. തോമ്മാച്ചായനോടും അടുത്തുള്ള ജോണങ്കിളിനോടും, കുരുവിള അങ്കിളിനോടും പറയണം. യാതൊരു നാണക്കേടും മനഃപ്രയാസവും വിചാരിക്കേണ്ടാ എന്നുള്ള ഉപദേശങ്ങൾ കൊടുത്തു.

ഈ സമയം, അസമയത്ത് വീട്ടിൽ വെട്ടം കണ്ടതിനാൽ താഴെനിന്ന് ജോയി വന്നു. കുറച്ച് കഴിഞ്ഞ് അനിയൻ ജോർജുകുട്ടിയും വന്നു. ഞങ്ങളെല്ലാവരും കൂടി നടവാതുക്കൽ ഇരുന്നപ്പോൾ, കൊച്ചുപ്പാപ്പൻ ഉണരുകയും "എന്നതാടാ, നിനക്കൊന്നും ഉറക്കം ഇല്ലേടാ? എന്തിനാ എല്ലാവരും ഇവിടെ ഇങ്ങനെയിരിക്കുന്നത്?" എന്ന് ചോദിച്ചപ്പോൾ ജോയി, 'തങ്കച്ചായന്റെ മകൻ മാട്ടി വീട്ടിൽ നിന്നും ഇറങ്ങിപോയിട്ട് ഇതുവരെ വന്നിട്ടില്ല' എന്നു പറഞ്ഞു. ഈ അവസരത്തിൽ അമ്മയും ഉറക്കം ഉണർന്നു. അപ്പോൾ ഞാൻ പറഞ്ഞു, 'മോളി ഓഫീസിൽ നിന്നും വന്നപ്പോൾ മാട്ടി പുറത്ത് കളിയിലായിരുന്നു. അവൾ ദേഷ്യപ്പെട്ട്, ഇനിയും പഠിക്കേണ്ടടാ, നിന്റെ ബുക്കും പുസ്തകവുമെല്ലാം നശിപ്പിക്കാൻ പോവുകയാണെന്ന് പറഞ്ഞ്, അവ മാറ്റി രഹസ്യമായി സൂക്ഷിച്ചു. അവൻ അകത്തു ചെന്നു നോക്കിയപ്പോൾ അവന്റെ ബുക്കുകളൊന്നും കാണാഞ്ഞതിനാൽ ആരോടും മിണ്ടാതെ ഇറങ്ങിപ്പോയി. അവൾ വിചാരിച്ചു, കളിയെല്ലാം കഴിഞ്ഞ് തിരികെ വരുമായിരിക്കുമെന്ന്. എന്നാൽ ഈ സമയം വരെ വന്നിട്ടില്ല.'

ഇത് കേട്ടയുടൻ തന്നെ, "തങ്കൻ ഈ രാത്രിയിൽ തന്നെ പൂനായ്ക്ക് പൊയ്ക്കോണം. അവിടെ മോളിയും ബെറ്റിയും ഒറ്റയ്ക്കല്ലേ? തങ്കച്ചനും

മേരിക്കുട്ടിയും (മോളിയുടെ മാതാപിതാക്കൾ) ഇന്നല്ലേ ഇവിടെ നമ്മുടെ വീട്ടിൽ വന്നു പോയത്, അങ്ങനെ അവരും നാട്ടിലല്ലേ? അതുകൊണ്ടച്ചൻ ഈ രാത്രിയിൽ തന്നെ പൊയ്ക്കോണം."

അപ്പോൾ ഞാൻ പറഞ്ഞു, 'നേരം വെളുത്തിട്ട് തിരുമേനിയെ കണ്ട്, അനുവാദം വാങ്ങി പൊയ്ക്കോളാമെന്ന്' പറഞ്ഞപ്പോൾ, കൊച്ചുപ്പാപ്പൻ ദേഷ്യപ്പെട്ട് ഉച്ചത്തിൽ "തങ്കച്ചൻ, ഈ രാത്രിയിൽ തന്നെ ഇവിടെ നിന്നിറങ്ങി പൂനായ്ക്ക് പൊയ്ക്കോണം. തങ്കച്ചന് തിരുമേനി ഭക്തി കുറച്ചു കൂടുതലാണ്. കാര്യത്തിന്റെ ഗൗരവം മനസ്സിലാക്കി പെരുമാറണം." പിന്നീടൊന്നും പറഞ്ഞില്ല. "തിരുവായ്ക്ക് എതിർവായില്ലല്ലോ." ഉടനെ തന്നെ പൂനായ്ക്ക് വല്ല ഫ്ളൈറ്റ് കിട്ടുമോയെന്ന് തിരക്കാൻ പറഞ്ഞു. അപ്പോൾ അയൽക്കാരനായ കോയിത്തറയിലെ ജേയിക്കോട്ടിച്ചായൻ കൊച്ചിൻ വിമാനത്താവളത്തിന്റെ ജനറൽ മാനേജരായിരുന്നതിനാൽ ജോയിക്കുട്ടിച്ചായൻ മുഖാന്തിരം ബോംബെയ്ക്ക് ടിക്കറ്റ് ശരിയാക്കി.

ഞാനും കൊച്ചുമോനും കൂടി ബൈക്കിൽ കോട്ടയം ട്രാൻസ്പോർട്ട് സ്റ്റാന്റിലെത്തി. ബസ് തിരക്കിയപ്പോൾ എറണാകുളത്തിന് കോട്ടയത്തു നിന്നും ഒറ്റ ബസില്ല. ഒരെണ്ണം പത്തനംതിട്ടയിൽ നിന്നും വരേണ്ടത്, ചെങ്ങന്നൂർ കഴിഞ്ഞ് വഴിയിൽ ബ്രേക്ക്ഡൗണായി കിടക്കുകയാണെന്നു പറഞ്ഞു. അപ്പോൾ വല്ല ടാക്സിയും കിട്ടുമോ എന്ന് തിരക്കിയെങ്കിലും അതും തദൈവാ! സമയം വെളുപ്പിന് മൂന്നര നാലായി. ആകെപ്പാടെ വിഷമത്തിലായി. വെളുപ്പിന് ട്രെയിനുണ്ടെങ്കിലും, അതിനു പോയാലും എയർപോർട്ടിൽ ചെല്ലാൻ താമസിക്കും. അതിന് റെയിൽവേ സ്റ്റേഷനിൽ ചെല്ലുമ്പോഴേക്കും തീവണ്ടി പൊയ്പോകും. അങ്ങനെ ഒന്ന് രണ്ട് ഓട്ടോക്കാരോട് ചോദിച്ചപ്പോൾ ആരും തയാറല്ല. ഇങ്ങനെയിരിക്കുമ്പോൾ ഒരു ഓട്ടോ വരികയും, ഞാൻ കാര്യം പറയുകയും, അവൻ സമ്മതിക്കുകയും ചെയ്തു. രാവിലെ 7 മണിക്കാണ് ബോംബെ ഫ്ളൈറ്റ്. അങ്ങനെ ഞങ്ങൾ രണ്ടുപേരും ഓട്ടോയിൽ കൊച്ചി എയർപോർട്ടിലെത്തി. അപ്പോൾ സമയം രാവിലെ ആറേകാൽ കഴിഞ്ഞിരുന്നു. കൊച്ചുമോൻ ജേയിക്കോട്ടിച്ചായനെ കണ്ട് ടിക്കറ്റുമായി വന്നു. അങ്ങനെ ഞാനകത്ത് കയറി.

തത്സമയം അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയും, സെമിനാരിയിലെ പഴയനിയമ അദ്ധ്യാപകനായിരുന്ന ബഹു. കെ. എ. ജോർജ് ശെമ്മാശ്ശനുമുണ്ടായിരുന്നു. തിരുമേനി എന്നെ കണ്ടപ്പോൾ, വിളിച്ച് "അച്ചനെന്താ വലിയ വിഷണ്ണനായിരിക്കുന്നല്ലോ? കാരണമെന്ത്? അപ്പോൾ ഞാൻ തിരുമേനിയെ വിവരങ്ങൾ ധരിപ്പിച്ചു." തിരുമേനി അവിടെ നിന്ന് പ്രാർത്ഥിച്ചു. "അച്ചൻ വിഷമിക്കേണ്ടാ, സമാധാനത്താലേ പോവുക" എന്നു പറഞ്ഞ് ആശ്വസിപ്പിച്ചു. അഭിവന്ദ്യ തിരുമേനി അന്ന്

അമേരിക്കൻ ഭദ്രാസനത്തിന്റെ ചുമതല ഏറ്റെടുക്കുവാൻ പോവുകയായിരുന്നു. ബഹു. ശെമ്മാശ്ശൻ, തന്റെ കുടുംബം അബുദബിയിലായിരുന്നതിനാൽ അവിടേക്ക് പോവുകയുമായിരുന്നു.

അങ്ങനെ ഞാൻ ബോംബെ എയർപോർട്ടിൽ 19-3-1992 രാവിലെ 8 മണിക്ക് എത്തി. പുറത്തിറങ്ങി. പൂനായിലേക്ക് ഒരു ടാക്സി പിടിച്ച് ഒരു മണിയോടുകൂടി ചതുർശ്രീംഖയിലെ വീട്ടിൽ ചെന്നുചേർന്നു. ആകെപ്പാടെ ഒരു മൂകമായ അന്തരീക്ഷമായിരുന്നു!

ഒരു ലഘുഭക്ഷണത്തിനുശേഷം, ബലഹീനനായ ഞാൻ മാട്ടിയുടെ മുറിയിലിരുന്ന് പ്രാർത്ഥനയിൽ മുഴുകി. രാവെളുക്കുവോളം പ്രാർത്ഥനയിലായിരുന്നു. വെളുക്കാറായപ്പോൾ എനിക്ക് മനസ്സമാധാനവും ധൈര്യവും ലഭിച്ചു. മാട്ടി തിരികെ 3 ദിവസത്തിനകം വരുമെന്നുള്ള ധൈര്യം. ഈ ഒരു തോന്നൽ അല്ലെങ്കിൽ ഒരു സന്ദേശം, എനിക്ക് നേരത്തെ തന്നെ ലഭിച്ചതായിട്ട് ഞാനിപ്പോൾ മനസ്സിലാക്കുന്നു. അതായത് ഞാനും കൊച്ചുമോനും കൂടി വീട്ടിൽ നിന്നും ബൈക്കിൽ വരുമ്പോൾ, ഞാൻ പുറകിലിരുന്ന് കൊച്ചുമോനോടിപ്രകാരം പറഞ്ഞിരുന്നു. "എടാ കൊച്ചുമോനേ, മാട്ടി തിരികെ വരും. ഒരു 3 ദിവസങ്ങൾക്കുള്ളിൽ." എന്നാൽ ഞാൻ പൂനായിൽ ചെന്നാൽ മാത്രമേ അവൻ വരികയുള്ളൂ. അവൻ വരുന്ന സമയത്ത് ഞാൻ പൂനായിൽ വീട്ടിൽ കാണുകയുമില്ല, എന്നാണ് എന്റെ മനസ്സ് പറയുന്നത്. ദൈവേഷ്ടം നടക്കട്ടെ. നമുക്ക് പ്രാർത്ഥിക്കാമെന്നും" പറഞ്ഞു.

അങ്ങനെ ഇപ്രകാരമുള്ള ഒരു ധൈര്യം പ്രാർത്ഥനയിൽ കൂടെ സ്ഥിരീകരിച്ചപ്പോൾ എനിക്കതിയായ സന്തോഷമായിരുന്നു. എന്നാലെനിക്ക് മാത്രം ധൈര്യം കിട്ടിയാൽ പോരല്ലോ. മോളിക്കും ബെറ്റിക്കും അത് കിട്ടേണ്ടേ? എന്റെ ദൈവമേ! എനിക്ക് തക്കതായ ഒരു വേദഭാഗം തരണമെന്ന് പ്രാർത്ഥിച്ച് വേദപുസ്തകം തുറന്നപ്പോൾ യെശയ്യാ പ്രവചനം 35-ാം അദ്ധ്യായമാണ്. അതിപ്രകാരമാണ്, "മരുഭൂമിയും വരണ്ടനിലവും ആനന്ദിക്കും; നിർജ്ജനപ്രദേശം ഉല്ലസിച്ച് പനിനീർ പുഷ്പംപോലെ പൂക്കും. അത് മനോഹരമായി പൂത്ത് ഉല്ലാസത്തോടും ഘോഷത്തോടും കൂടെ ഉല്ലസിക്കും; ലെബാനോനിന്റെ മഹത്വവും കർമ്മേലിന്റേയും ശാരോന്റേയും ശോഭയും അതിന് കൊടുക്കപ്പെടും, അവർ യഹോവയുടെ മഹത്വവും നമ്മുടെ ദൈവത്തിന്റെ തേജസ്സും കാണും. തളർന്ന കൈകളെ ബലപ്പെടുത്തുവിൻ; കുഴഞ്ഞ മുഴങ്കാലുകളെ ഉറപ്പിപ്പിൻ. മനോഭീതിയുള്ളവരോട് ധൈര്യപ്പെടുവിൻ; ഭയപ്പെടേണ്ടാ, ഇതാ നിങ്ങളുടെ ദൈവം പ്രതികാരവും ദൈവത്തിന്റെ പ്രതിഫലവും വരുന്നു; അവൻ വന്ന് നിങ്ങളെ രക്ഷിക്കും എന്ന് പറവിൻ. അന്ന് കുരുടന്മാരുടെ കണ്ണു തുറന്നു

വരും; ചെകിടന്മാരുടെ ചെവി അടഞ്ഞിരിക്കുകയുമില്ല. അന്ന് മുടന്തർ മാനിനെപ്പോലെ ചാടും; ഊമന്റെ നാവ് ഘോഷിച്ചുല്ലസിക്കും; മരുഭൂമിയിൽ വെള്ളവും, നിർജ്ജനപ്രദേശത്ത് തോടുകളും പൊട്ടിപുറപ്പെടും. മരീചിക ഒരു പൊയ്കയും വരണ്ടനിലം നീരുറവകളായും തീരും; കുറുക്കന്മാരുടെ പാർപ്പിടത്ത് അവ കിടന്ന സ്ഥലത്തു തന്നെ പുല്ലും ഓടയും ഞാങ്ങണയും വളരും. അവിടെ ഒരു പെരുവഴിയും പാതയും ഉണ്ടാകും; അതിന് വിശുദ്ധ വഴി എന്നു പേരാകും; ഒരശുദ്ധനും അതിൽ കൂടി കടന്നുപോകയില്ല; അവൻ അവരോടുകൂടി ഇരിക്കും; വഴിപോക്കർ, ഭോഷ്ക്കന്മാർ പോലും വഴിതെറ്റിപ്പോകയില്ല. ഒരു സിംഹവും അവിടെ ഉണ്ടാകയില്ല; ഒരു ദുഷ്ടമൃഗവും അവിടെ കയറിവരികയില്ല; വീണ്ടെടുക്കപ്പെട്ടവർ അവിടെ നടക്കും. അങ്ങനെ യഹോവയാൽ വീണ്ടെടുക്കപ്പെട്ടവർ മടങ്ങി ഉല്ലാസഘോഷത്തോടെ സീയോനിലേക്കു വരും. നിത്യാനന്ദം അവരുടെ തലമേൽ ഉണ്ടായിരിക്കും; അവൻ ആനന്ദവും സന്തോഷവും പ്രാപിക്കും; ദുഃഖവും നെടുവീർപ്പും ഓടിപ്പോകും.”

ഈ വേദഭാഗം നാലഞ്ചു പ്രാവശ്യം വായിച്ച് ധൈര്യം വീണ്ടെടുത്ത് മോളിയെ വിളിച്ച്, സമാധാനത്തോടെ പറഞ്ഞു, “നിങ്ങൾ വിഷമിക്കേണ്ടാ, നമ്മുടെ മാട്ടി മൂന്ന് ദിവസത്തിനകം വരും.” ബെറ്റിയെ വിളിച്ചു പറഞ്ഞു, “നീയും വിഷമിക്കേണ്ടാ, സമാധാനത്തോടെ പോയി പരീക്ഷ എഴുതുക.” എങ്ങനെയെന്നവർ ചോദിച്ചപ്പോൾ, “നിങ്ങൾ ഈ വേദഭാഗം വായിച്ച് സമാധാനപ്പെടുക; അല്ലാതെ എനിക്കൊന്നും പറയാനില്ല” എന്ന് പറഞ്ഞു.

ഇത് 20-3-92 വെള്ളിയാഴ്ച രാവിലെയാണ് മോളിയോടും ബെറ്റിയോടും പറഞ്ഞത്. അങ്ങനെ ബെറ്റി അവളുടെ പരീക്ഷയ്ക്ക് പോയി!

## അദ്ധ്യായം 31

# "അച്ചന്റെ മകൻ, ഈ രാത്രിയിൽ തന്നെ വരും"

ഒരു 12 മണി ഉച്ചയ്ക്ക് ശേഷം കിർക്കി പള്ളിയിലെ വികാരി ബഹു. തണ്ണിക്കോട്ടച്ചൻ വിളിച്ച്, തിരുമേനിമാരും സംഘവും നിങ്ങളുടെ വീട്ടിലേക്ക് വരുന്നുണ്ടെന്നറിയിച്ചു. അപ്പോൾ കിർക്കി സെന്റ് തോമസ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ പുതുക്കിപ്പണി നടന്നുകൊണ്ടിരിക്കുകയായിരുന്നു. അതിന്റെ പണി കാണുവാൻ വലിയ തിരുമേനി, അഭിവന്ദ്യ ഡോക്ടർ ഫിലിപ്പോസ് മാർ തെയോഫിലോസും, അന്നത്തെ കൊച്ചു തിരുമേനി അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയും, ഭദ്രാസന സെക്രട്ടറി ബഹു. യൗനാൻ മുളമൂട്ടിലച്ചനും, ആർക്കിടെക്റ്റ് മിസ്റ്റർ കെ. തോമസും കൂടെ വന്നിരുന്നു.

ഞാനിവരെ പ്രതീക്ഷിച്ചിരുന്നപ്പോൾ രണ്ട് രണ്ടര മണിക്കുള്ളിൽ വലിയ തിരുമേനിയും കൊച്ചുതിരുമേനിയും ഞങ്ങളുടെ വീട്ടിൽ കാറിൽ വന്നിറങ്ങി. ഞാനുടനെ പുറത്തേക്കിറങ്ങി. കൈ മുത്തി അവരെ അകത്തേക്ക് കൊണ്ടുവന്നു. മോളിയും ബെറ്റിയും വന്ന് തിരുമേനിമാരുടെ കൈമുത്തി മാറിപ്പോയി. വലിയ തിരുമേനി എന്നോടിരിക്കാൻ പറഞ്ഞപ്പോൾ, ഞാൻ സെറ്റിയുടെ ഒരു കോർണറിലിരുന്നു. പിന്നീടാരും ഒന്നും തന്നെ സംസാരിക്കുന്നില്ല. കുറച്ചു സമയം കഴിഞ്ഞപ്പോൾ വല്യ തിരുമേനി എഴുന്നേറ്റ്, "അച്ചാ, നമുക്ക് പ്രാർത്ഥിക്കാം" എന്നു പറഞ്ഞ് പ്രാർത്ഥിച്ചു.

വല്യതിരുമേനി തന്നെയാണ് പ്രാർത്ഥിച്ചത്. പ്രാർത്ഥന കഴിഞ്ഞ്, ആശീർവാദം പറയുന്നതിന് മുമ്പ് "അച്ചാ, അച്ചൻ വിഷമിക്കേണ്ടാ, അച്ചന്റെ മകൻ ഈ രാത്രിയിൽ തന്നെ വരും" എന്ന് പറഞ്ഞ് ആശീർവദിച്ച് ആശ്വസിപ്പിച്ചു. ഞങ്ങൾ പോയി കൈ മുത്തി.

തിരികെ പോയപ്പോൾ വല്യതിരുമേനി, എന്റെ കൈപിടിച്ച് പുറത്തേക്ക് കൊണ്ടുപോയി. "അച്ചാ, അച്ചന്റെ കുടുംബസാഹചര്യം എനിക്കറിയില്ല. ഇവിടെ ആണെങ്കിലും നാട്ടിലാണെങ്കിലും അച്ചൻ കുടുംബമായിട്ടു താമസിക്കണം. അച്ചന് താൽപര്യമുണ്ടെങ്കിൽ, അച്ചന്റെ തിരുമേനിയിൽ നിന്നും സമ്മതപത്രം വാങ്ങി തന്നാൽ അച്ചന് ഞാനിവിടെ പൂനായിൽ പള്ളി തരാം" എന്നു പറഞ്ഞ് കാറിൽ കയറി തിരികെ പോയി.

സന്ധ്യ ആയപ്പോൾ തോമ്മാച്ചായനും, അച്ചായന്റെ കൂട്ടുകാരൻ

മത്തായിയും, പാഷാണിലെ എ.ആർ.ഡി.ഇ. ക്വാർട്ടേഴ്സിൽ നിന്ന് എ. ജെ. തോമസും വന്നു. ഞങ്ങൾ നാലുപേരും കൂടി പാഷാൺ കഴിഞ്ഞുള്ള പാർക്കുകളിലും, വിനോദസ്ഥലങ്ങളിലും, ഹോട്ടലുകളിലും മറ്റു പരി സര പ്രദേശങ്ങളൊക്കെ പോയി അന്വേഷിച്ചു. അവിടെയൊന്നും യാതൊരു സൂചനയും ലഭിക്കാതെ മനസ്താപപ്പെട്ട് തിരികെ വീട്ടിൽ വന്നപ്പോൾ, മോളി പുറത്തേക്ക് ഓടിവന്ന് "അവൻ വന്നിട്ടുണ്ട്, മുറിയ്ക്ക കത്തുണ്ട്" എന്നു പറഞ്ഞപ്പോൾ, ഞാൻ ദൈവത്തെ സ്തുതിച്ചുകൊണ്ട് നന്ദി പറഞ്ഞു.

അങ്ങനെ ഞാനവനെ കാണാൻ മുറിയിൽ ചെന്നപ്പോൾ, "സോറി ഡാഡി" എന്നവൻ പറഞ്ഞു. 'ശരി. സാരമില്ല' എന്ന് പറഞ്ഞതിനുശേഷം, തോമ്മാച്ചായനെയും മറ്റുള്ളവരെയും അറിയിച്ചു. അവർ മൂന്നുപേരും കൂടി അവനെ കണ്ട് സമാധാനിപ്പിച്ചിട്ട് സന്തോഷത്തോടെ മടങ്ങിപ്പോയി!

ആ രാത്രിയിൽ തന്നെ സമയം ഏതാണ്ട് പാതിരാ അടുക്കാറായപ്പോൾ ഞാൻ വല്യതിരുമേനിയെ വിളിച്ച് "എന്റെ മകൻ മാട്ടി, തിരുമേനി പ്രാർത്ഥ നയിൽ പറഞ്ഞതതുപോലെ ഈ രാത്രിയിൽ തന്നെ തിരികെ വന്നു" എന്നു പറഞ്ഞു. തിരുമേനി ഇതു കേട്ടപ്പോൾ, വലിയ സന്തോഷത്തോടെ, "അച്ചാ, അച്ചനവനെ ശാസിക്കരുത്, അടിക്കരുത്, ശിക്ഷിക്കരുത്, അച്ചൻ ദേഷ്യപ്പെടരുത്. അച്ചനവന് നല്ല സ്നേഹം കൊടുക്കണം. നല്ല ഭക്ഷണം കൊടുക്കണം" എന്നു പറഞ്ഞപ്പോൾ, "തിരുമേനി, ഞാനൊന്നും പറ ഞ്ഞിട്ടില്ല; ദേഷ്യപ്പെട്ടില്ല. ദൈവം എന്റെ മകനെ കൊണ്ടുതന്നല്ലോ, അതു മതി" എന്നു പറഞ്ഞപ്പോൾ, കൊച്ചുതിരുമേനിയോട് ഞാൻ തന്നെ പറ ഞ്ഞോളാം. അച്ചൻ തിരുമേനിയെ വിളിക്കേണ്ട ആവശ്യമില്ല എന്നു പറ ഞ്ഞതുകൊണ്ട് അത് ചെയ്തില്ല.

കുറച്ചു നാളുകൾക്കു ശേഷം മകൻ വീട്ടിലെ കാര്യങ്ങളുമായി പൊരു ത്തപ്പെടുകയും, അവന്റെ പഠിത്തത്തിൽ ശ്രദ്ധിക്കുകയും, അങ്ങനെ നല്ല കുട്ടിയായപ്പോൾ ഞാൻ അവനോട്, "എന്റെ മോനേ, നീ എന്തിനാണ് അങ്ങനെ ചെയ്തത്? നീ എവിടെയായിരുന്നു? എങ്ങനെയാണ് 3 ദിവസം ചെലവഴിച്ചതെന്നു" ചോദിച്ചു.

അപ്പോളവൻ പറഞ്ഞു: "ഡാഡി, മമ്മാ എന്റെ പുസ്തകവും ബുക്കു മെല്ലാം നശിപ്പിച്ചിരിക്കുമല്ലോ. ഞാൻ ചെന്ന് അതെല്ലാം നോക്കിയിട്ട് മേശ പ്പുറത്ത് കണ്ടില്ല. അപ്പോൾ ഞാനാരോടും ഒന്നും മിണ്ടാതെ പുറത്തു പോയി. വഴിയിൽ ചെന്നപ്പോൾ ഞാൻ എന്റെ കൈകൊണ്ട്, നിങ്ങൾ അങ്ങോട്ടോ ഇങ്ങോട്ടോ എന്നുള്ളത് ആംഗ്യം കാണിച്ചു ചോദിച്ച് ഒരാ ളുടെ സ്കൂട്ടറിൽ പോയി. കിർക്കി റെയിൽവേ സ്റ്റേഷന്റെ പുറകിലായ പ്പോൾ ഞാനയാളോട് ഞാൻ ഇവിടെ ഇറങ്ങുകയാണെന്ന് പറഞ്ഞിറങ്ങി.

റെയിൽവേ സ്റ്റേഷൻ കണ്ടപ്പോൾ പ്ലാറ്റുഫോമിൽ കിടന്ന ഒരു ട്രെയിനിൽ കയറി. രാവിലെ നോക്കിയപ്പോൾ വലിയ ജനത്തിരക്കുള്ള ഒത്തിരി ട്രെയിനുകൾ കിടക്കുന്നതുമായ ഒരു സ്റ്റേഷനിൽ, ട്രെയിൻ മുന്നോട്ടു പോവുകയില്ല; ഇത് ടെർമിനൽ ആണെന്നു പറയുന്നതു കേട്ടപ്പോൾ ഞാൻ അവിടെ ഇറങ്ങി. പുറത്തിറങ്ങി നോക്കിയപ്പോൾ, ഏറ്റവും പൊങ്ങിയ ഒരു മാളിക! അതെന്താണെന്ന് കാണുവാൻ അതിനെ നോക്കി നടന്നു. ചെന്നപ്പോൾ, 'ഗേറ്റ് വേ ഓഫ് ഇന്ത്യാ' എന്ന സ്ഥലം കണ്ട് അവിടെ ഇരുന്നു. ഒരു ദിവസം രാവെളുക്കുവോളം അവിടെ കയറി ഇരുന്നു."

അപ്പോൾ ഞാൻ ചോദിച്ചു, "എന്റെ മോനേ, നീ ആരോടും സംസാരിച്ചില്ലേ?" ഇല്ലായെന്നവൻ മറുപടി പറഞ്ഞു. "പിറ്റേദിവസം ഒരിടത്തിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ എനിക്ക് കരച്ചിൽ വന്നു. അങ്ങനെ ഞാൻ കരഞ്ഞുകൊണ്ടിരുന്നപ്പോൾ, 'നീ ആരാണ്? നീ എന്തിനു കരയുന്നു? നീ എവിടെ നിന്നു വന്നു? നിന്റെ അപ്പനും അമ്മയും എവിടെയാണ്?' എന്നൊക്കെ ചോദിച്ചപ്പോൾ, ഞാൻ ഒരു ഫാദറിന്റെ മകനാണെന്നും, നമ്മുടെ അഡ്രസ്സും സ്ഥലവുമെല്ലാം പറഞ്ഞു. കുറച്ചു സമയം കഴിഞ്ഞപ്പോൾ ആ അങ്കിളുതന്നെ വന്ന് എന്നെ ഒരാളുടെ അടുത്തേക്ക് കൂട്ടിക്കൊണ്ടു പോയി. ബോർഡ് കണ്ടത് "അക്ബർ ട്രാവൽസ്" എന്നായിരുന്നു. അവിടുത്തെ മാനേജരങ്കിൾ, 'നീ വല്ലതും കഴിച്ചോ' എന്നു ചോദിച്ചപ്പോൾ, ഞാൻ കരഞ്ഞു പറഞ്ഞു, ഞാനൊന്നും കഴിച്ചിട്ടില്ല എന്ന്. അപ്പോൾ പറഞ്ഞു, 'നീ പോയി ഭക്ഷണം കഴിച്ചിട്ടു വാ.' ഭക്ഷണം വാങ്ങിക്കൊടുക്കാൻ മറ്റൊരു അങ്കിളിനെ ചുമതലപ്പെടുത്തി. അപ്പോൾ ഞാൻ പറഞ്ഞു, 'എനിക്ക് ജോലി വേണം; ഞാൻ തിരികെ പോകയില്ല; എനിക്ക് ഭക്ഷണമൊന്നും വേണ്ട; എനിക്ക് ജോലി വേണം.' ജോലി വേണമെന്ന് പറഞ്ഞ് ഭക്ഷണം കഴിക്കാൻ പോയില്ല. അപ്പോൾ ആ അങ്കിൾ, 'എടാ മോനേ, നീ അങ്ങനെയൊന്നും പറയരുത്. നീ ഒരു നല്ല മനുഷ്യന്റെ മകനല്ലേ? നീ ഒരു നല്ല കുടുംബത്തിൽ ജനിച്ചവനല്ലേ? നിന്റെ മാതാപിതാക്കൾ നല്ലവരല്ലേ? അതുകൊണ്ട് നീ പോയി പഠിച്ച്, മിടുക്കനായി വാ. അപ്പോൾ നിനക്ക് ഞാൻ നല്ല ഉയർന്ന ജോലി വാങ്ങി തരാം' എന്നു പറഞ്ഞു. 'നീ പോയി ഭക്ഷണം കഴിക്കെന്നു' വീണ്ടും പറഞ്ഞു. ഞാനിതൊന്നും അനുസരിച്ചില്ല. അപ്പോൾ അയാൾ, 'നീ പോയി മാറിയിരുന്ന് ഒന്ന് ചിന്തിക്ക്, എന്നിട്ട് നിന്റെ തീരുമാനം ഞങ്ങളെ അറിയിക്കണമെന്നും' പറഞ്ഞു. ഞാൻ പുറത്തേക്ക് പോന്നു. ആ രാത്രിയിലും അതിനകത്തു തന്നെ കയറി ഇരുന്നു."

അപ്പോൾ ഞാൻ ചോദിച്ചു, 'പോലീസ് റെയിഡൊന്നുമില്ലായിരുന്നോ?' അപ്പോളവൻ പറഞ്ഞു, "റെയിഡ് പോയിട്ട് ഒരു പോലീസുകാരൻ

പോലും ആ പരിസരത്തെങ്ങുമില്ലായിരുന്നു! അടുത്ത ദിവസവും പകൽ ഇരുന്ന് കരഞ്ഞു. കുറച്ചുനേരം കഴിഞ്ഞപ്പോൾ ഞാൻ, ആ അക്ബർ ട്രാവൽസിലെ അങ്കിളിനോട്, 'ഞാൻ തിരിച്ച് എന്റെ വീട്ടിൽ പൊയ്ക്കൊള്ളാമെന്ന് പറഞ്ഞു. അപ്പോൾ ആ അങ്കിൾ 'നീ ആദ്യം പോയി ഭക്ഷണം കഴിച്ചിട്ടു വാ' എന്നു പറഞ്ഞ് ഒരങ്കിളിനെ കൂട്ടി എന്നെ ഹോട്ടലിൽ കൊണ്ടുപോയി. എനിക്കൊന്നും കഴിക്കാൻ തോന്നിയില്ല. ആ അങ്കിൾ വഴക്കു പറഞ്ഞപ്പോൾ സ്വൽപം ചായയും, ബണ്ണിന്റെ ഒരു മൂല പറിച്ച് കീറി തിന്നിട്ട്, 'അങ്കിളേ, എനിക്കൊന്നും കഴിക്കാൻ മേലാ, വേണ്ടാ, നമുക്ക് പോകാമെന്നു' പറഞ്ഞ് തിരികെ പോയി. അപ്പോൾ മാനേജരങ്കിൾ 'തിരികെ പോകുമോടാ മോനേ' എന്നു ചോദിച്ചപ്പോൾ ഞാൻ പോകുമെന്നു പറഞ്ഞു. അപ്പോൾ ആ അങ്കിൾ, എനിക്ക് 50 രൂപാ നോട്ടെടുത്ത് തന്നിട്ട് വീണ്ടും ചോദിച്ചു, 'നീ പോകുമോ?' ഞാൻ പറഞ്ഞു പോകും എന്ന്. 'നീ ട്രെയിൻ ടിക്കറ്റ് എടുത്തിട്ട് ബാക്കി രൂപാ നിന്റെ കൈയിൽ വച്ചോണം. വഴിക്ക് വല്ല ലഘുഭക്ഷണവും കഴിക്കാൻ.' ഞാൻ തിരികെ വന്ന് വി. റ്റി. സ്റ്റേഷനിൽ നിന്ന് പൂനായ്ക്കുള്ള ട്രെയിൻ ടിക്കറ്റെടുത്തപ്പോൾ, ഒരു മലയാളി അങ്കിൾ വന്നു പറഞ്ഞു, 'മോനേ, നിനക്ക് ഇരുന്നു പോകണമെങ്കിൽ സീറ്റ് തരപ്പെടുത്തി തരാമെന്നു പറഞ്ഞപ്പോൾ, ബാക്കിയുള്ള രൂപാ മുഴുവൻ അയാൾക്കു കൊടുത്തു. അയാളെ പിന്നെ കണ്ടില്ല. ഞാൻ നിന്നു പോന്നു. ഞാൻ സ്റ്റേഷനിലിറങ്ങി നടന്ന് ചതുർശൃംഖിയിൽ വന്നു. നമ്മുടെ ബനിയാ ഷോപ്പിൽ നിന്ന് ഫോൺ ചെയ്തു. മമ്മാ ഫോണെടുത്തപ്പോൾ, എന്റെ ബുക്കും പുസ്തകവുമുണ്ടോ എന്ന് ചോദിച്ചപ്പോൾ, ഉണ്ടെന്ന് മമ്മാ പറഞ്ഞു. ഞാൻ വന്നു നോക്കിയപ്പോൾ, എന്റെ ബുക്കും പുസ്തകവുമെല്ലാം മേശപ്പുറത്തുണ്ടായിരുന്നു."

അപ്പോൾ ഞാൻ ചോദിച്ചു, 'മോനേ, നിന്റെ ബുക്കും പുസ്തകവും കണ്ടില്ലെങ്കിൽ എന്ത് ചെയ്തേനേ?' അവനൊന്നു പുഞ്ചിരിച്ചു. ഞാനവനെ കെട്ടിപ്പിടിച്ച് ഒന്നുരണ്ട് ഉമ്മ കൊടുത്തു. 'ദൈവം ഞങ്ങൾക്ക് നിന്നെ തിരികെ കൊണ്ടു തന്നു' എന്ന് പറഞ്ഞ് ദൈവത്തെ മഹത്വപ്പെടുത്തി.

അപ്പോൾ ഞാൻ ചിന്തിച്ചു, എനിക്കു കിട്ടിയ വേദഭാഗം എത്ര അർത്ഥവത്താണ്. പിൽക്കാലത്ത് ഇക്കാര്യം ബോംബേയിലുള്ള ഒരാളോട് പങ്കുവച്ചപ്പോൾ, "എന്റെ അച്ചാ, അച്ചന്റെ മകനെ ദൈവം കാത്തുസൂക്ഷിച്ചു! ഗേറ്റ്‌വേ ഓഫ് ഇന്ത്യായിലും, പരിസരത്തും പോകട്ടെ, വി. റ്റി. യിലോ ചർച്ച് ഗേറ്റിലോ ഒക്കെ ഇതുപോലെ എട്ടും പൊട്ടും തിരിയാത്ത ഒരു പയ്യനെ കണ്ടാൽ, അവന്റെ ഗതി എന്തെന്ന് അച്ചനറിയാമോ? രാത്രിയിൽ അവിടെ എന്താണ് നടക്കുന്നതെന്ന് അച്ചനറിയാമോ? അധോലോകത്തിന്റെയും ഗുണ്ടകളുടെയും കേന്ദ്രമാണവിടെ പകലുപോലും. ഇങ്ങനെയുള്ള പിള്ളാരെ പിടിച്ച് അവരുടെ കിഡ്നി എടുത്ത് ബിസിനസ്

നടത്തുന്നവരുമുണ്ട്. ചിലപ്പോൾ അങ്ങനെയും ജീവഹാനി സംഭവിക്കും. ഇങ്ങനെ എന്തെല്ലാം മറിമായങ്ങളും, അക്രമങ്ങളും നടക്കുന്ന ഒരു സ്ഥല മാണ് ഗേറ്റ്‌വേ ഓഫ് ഇന്ത്യാ എന്ന് നമുക്ക് വല്ലതും അറിയാമോ? ഇപ്ര കാരമുള്ള വാർത്തകൾ നമ്മൾ പത്രത്തിൽ വായിക്കുന്നില്ലേ? ഏതാ യാലും വലിയ അത്ഭുതം! അവൻ ആരോടും സംസാരിക്കാതെയും, അവ നോടാരും സംസാരിക്കാതെയും രണ്ടു രാത്രിയിൽ അവൻ അകത്ത് കഴി ഞ്ഞത് വലിയ അത്ഭുതം തന്നെയാ എന്റെ പൊന്നച്ചാ. ഈ സമയത്ത് ആശയവിനിമയം നടന്നാൽ, പിന്നെ എന്താണെന്ന് നമുക്ക് ചിന്തിക്കാൻ മേലച്ചാ! അച്ചന്റെ മകനെ ദൈവം കാത്തുസൂക്ഷിച്ചു!"

"ഇപ്പോൾ കക്ഷി എന്തെടുക്കുന്നു?" "അവൻ പഠിച്ചുകൊണ്ടിരിക്കുന്നു. കുഴപ്പമൊന്നും ഇല്ല." 'നമുക്ക് പ്രാർത്ഥിക്കാം അച്ചാ' എന്ന് പറഞ്ഞ യാൾ പോയി.

പിന്നീടൊരിക്കൽ ഞാൻ അക്ബർ ട്രാവൽസിൽ പോയി. മാനേജ രുടെ പേര് അഹമ്മദെന്നായിരുന്നു. ഒരു പത്തൻപത് വയസ്സ് കാണുമാ യിരുന്നു. മകൻ വന്ന് ഒന്നുരണ്ട് മാസം കഴിഞ്ഞായിരുന്നു അയാളെ എനിക്ക് കാണുവാൻ സാധിച്ചത്. അപ്പോൾ എന്റെ മോൻ പറഞ്ഞ കാര്യ ങ്ങൾ പറഞ്ഞ് സ്വയം പരിചയപ്പെടുത്തി. അപ്പോളയാൾ പറഞ്ഞു, 'ഫാദറ് വല്ല ടിക്കറ്റിടപാടിനും വന്നതായിരിക്കുമെന്ന് കരുതി. അതുകൊണ്ടാണ്, ഞാൻ ഫാദറിനെ ഗൗനിക്കാതിരുന്നതെന്ന്.' സോറി പറഞ്ഞ്, എന്നെ അദ്ദേഹത്തിന്റെ ക്യാബിനിലേക്ക് കൊണ്ടുപോയി, ഉപചരിച്ച് കസ്സേര യിൽ ഇരുത്തി. എന്നിട്ട് ഫാദറിന് കുടിക്കാൻ എന്താണ് വേണ്ടതെന്ന് ചോദിച്ചപ്പോൾ, എനിക്ക് ഒരു ഗ്ലാസ് ചൂടുകാപ്പി മാത്രം മതിയെന്നു പറ ഞ്ഞു. അദ്ദേഹം ഒരു പയ്യനെ വിളിച്ച്, അവൻ പോയി അതും ഒരു കുപ്പി വെള്ളവും കൊണ്ടുവന്നു.

അപ്പോൾ മിസ്റ്റർ അഹമ്മദ് പറയുകയായിരുന്നു. "ഞങ്ങൾ ഇങ്ങനെ പലരെയും രക്ഷിച്ചിട്ടുണ്ട്. ചിലരൊക്കെ അംഗവൈകല്യമൊക്കെ സംഭ വിച്ചും, മയക്കുമരുന്നടിച്ചും, എന്നു വേണ്ടാ പല രീതിയിലും ജീവിതം നഷ്ടപ്പെടുത്തിയവരുമുണ്ട്. ഏതായാലും ഫാദറിന്റെ മകൻ തിരിച്ചു വന്നല്ലോ? അള്ളാ കരീം. ദൈവം കാത്തു. മകൻ വന്നില്ലായിരുന്നെങ്കിൽ, ഞങ്ങൾ അവനെ കൂട്ടി ഫാദറിന്റെ കൈയിൽ ഏൽപിക്കാനായിരുന്നു പ്ലാൻ. കാരണം, അറിയാതെ അവൻ ഫാദറിന്റെ വിവരങ്ങളും, വീട്ടിലെ കാര്യങ്ങളും അഡ്രസ്സും എല്ലാം തന്നു." ഫാദറെ, ഇപ്പോൾ അവനെന്തു ചെയ്യുന്നുയെന്ന് ചോദിച്ചപ്പോൾ, പഠിച്ചുകൊണ്ടിരിക്കുന്നു എന്ന് അറി യിച്ചു. അപ്പോൾ അയാൾ പറഞ്ഞു: "എന്റെ ഫാദറെ, എങ്ങനെയാണ് രണ്ടു രാത്രി ഇതിനകത്ത് കഴിഞ്ഞതെന്ന് ഞങ്ങൾക്കൊക്കെ ഒരു വലിയ

അത്ഭുതം തന്നെയാണ്! രാത്രിയിൽ ഇവിടെ എന്തെല്ലാം നടക്കുന്നതെന്ന് ഫാദറിനറിയാമോ? അധോലോകസംഘവും ധർമ്മക്കാരും എല്ലാം കൂടുന്ന സ്ഥലമാണ്. ഇങ്ങനെയുള്ള പിള്ളാരെ കൊണ്ടുപോയി കിഡ്നി യുമൊക്കെ എടുത്തു വിടുന്ന കൂട്ടരുമുണ്ട്. അങ്ങനെ എന്തെല്ലാം ഇവിടെ നടക്കുന്നു? അള്ളാ ഫാദറിന്റെ മകനെ കാത്തുസൂക്ഷിച്ചു!"

ഞാൻ ദൈവത്തെ സ്തുതിച്ച് അദ്ദേഹത്തോട് നന്ദി പറഞ്ഞ് തിരിച്ചു പോന്നു.

## അദ്ധ്യായം 32

# ബോംബെ (മുംബൈ) ഭദ്രാസനത്തിൽ എത്തുന്നു

പത്ത് പതിനഞ്ച് ദിവസങ്ങൾ കഴിഞ്ഞപ്പോൾ കോട്ടയം ഭദ്രാസന ഓഫീസിൽ നിന്നും ഒരു കവർ ലഭിച്ചു. പൊട്ടിച്ചപ്പോൾ കണ്ടത്, "മാത്യു മാത്യു കത്തനാരെ, കോട്ടയം ഭദ്രാസനത്തിൽ നിന്നും വിടർത്തിയിട്ടില്ല; വിടർത്തുന്നതല്ല" എന്നുള്ള അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കൽപനയാണ്. ഇത് ലഭിച്ചപ്പോൾ ഞാനാക പ്പാടെ വിഷമത്തിലായി. ഈ ഒരു സാഹചര്യത്തിൽ ഞാനെങ്ങനെ തിരികെ പോകും? അച്ചന് മക്കളെ നോക്കാൻ താൽപര്യമില്ലായെ ന്നൊക്കെ ആൾക്കാർ പറഞ്ഞ് പഴിക്കയില്ലേ? അങ്ങനെ ഞാൻ ത്രിശങ്കു സ്വർഗ്ഗത്തിലായി!

ഈ ഒരവസരത്തിൽ കൊച്ചുതിരുമേനി കിർക്കിയിൽ വന്നപ്പോൾ, ഇപ്ര കാരം കൽപന വന്ന കാര്യം പറഞ്ഞു. കൽപന തിരുമേനിയുടെ കൈയിൽ കൊടുത്തു. കൽപന വായിച്ച് നോക്കിയിട്ട് തിരുമേനിയുടെ സ്വന്തം പോക്കറ്റിലിട്ടു. എന്നിട്ട്, എന്നോട്, "മോൻ ഓടിപ്പോയെന്നും, ഇപ്പോൾ തിരികെ വന്നെന്നും, കുടുംബത്തിന്റെ ഭദ്രതയ്ക്ക് അച്ചന്റെ സാമീപ്യം ആവശ്യമുണ്ടെന്നും കാണിച്ച് തിരുമേനിക്ക് വീണ്ടും എഴു തണം" എന്നു പറഞ്ഞു. 'ഞാനൊന്ന് ശ്രമിച്ചു നോക്കട്ടെ, തിരുമേനിയെ ക്കൊണ്ട് സമ്മതിപ്പിക്കാമോ' എന്നു പറഞ്ഞ് പ്രാർത്ഥിച്ചിട്ട് തിരുമേനി പോയി.

രണ്ടാഴ്ച കഴിഞ്ഞ് കൊച്ചുതിരുമേനി കിർക്കിയിൽ വന്നപ്പോൾ എന്നെ വിളിപ്പിച്ചു. ഞാൻ ചെന്നപ്പോൾ ഈവാനിയോസ് തിരുമേനിയുടെ കൽപന വല്ലതും പിന്നെ വന്നോ അച്ചാ എന്ന് എന്നോടു ചോദിച്ചുകൊണ്ട് എന്റെ പഴയ കൽപന കാണിച്ചു. അതിൽ "However you can use him for temporary adjustment there" എന്ന് അഭിവന്ദ്യ ഈവാനിയോസ് തിരുമേനി, സ്വന്തം കൈപ്പടയിലെഴുതി ഒപ്പിട്ടത് എന്നെ കാണിച്ചു. അപ്പോൾ ഞാൻ 'വെരി മെനി താങ്ക്സ് തിരുമേനി, ദൈവകൃപ' എന്നു പറഞ്ഞ് നന്ദി രേഖ പ്പെടുത്തി.

അങ്ങനെയാണ് ഞാൻ ബോംബെ ഭദ്രാസനത്തിലെ ഒരു പട്ടക്കാരൻ ആയത്!

## അദ്ധ്യായം 33

# ചില അടിയൊഴുക്കുകൾ

ആ വർഷത്തെ, അതായത് 1992-ലെ കഷ്ടാനുഭവ ആഴ്ച, പൂനാ ദെഹു റോഡ് പള്ളിയിൽ നടത്തുവാനെന്നെ അനുവദിക്കുകയും, ഞാനത് അവിടെ താമസിച്ച് നടത്തുകയും ചെയ്തു. പിന്നീട് മെയ് മാസം ഒരു ദിവസം കൊച്ചുതിരുമേനി എന്നെ വിളിച്ച് അച്ചനെ ദെഹു റോഡ് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ വികാരിയായി കൽപന തരുവാൻ തീരുമാനിച്ചിരിക്കുകയാണെന്നറിയിച്ചു.

ഇങ്ങനെയിരിക്കുമ്പോഴാണ് ഒരു ദിവസം ബഹു. സി. വി. കുറിയാക്കോസച്ചനും കൊച്ചമ്മയും കൂടെ എന്നെ കാണാൻ വന്നത്. അച്ചൻ എന്നോടൊന്നും സംസാരിച്ചില്ല. പകരം കൊച്ചമ്മ തന്നെയായിരുന്നു സംസാരിച്ചിരുന്നത്. "അച്ചാ, അച്ചനാണല്ലോ ദെഹു റോഡ് പള്ളി കിട്ടിയിരിക്കുന്നത്. ഈ പ്രായമായ അച്ചനെ ഇനിയും ബോംബേക്ക് ഒക്കെ വിടുന്നത് ശരിയാണോ? അച്ചന് ഞങ്ങളുടെ കാര്യമെല്ലാമറിയാമല്ലോ? പത്ത് പതിനഞ്ച് വർഷങ്ങളായിട്ട്, ഞങ്ങൾ കുടുംബമായിട്ട് താമസിച്ചിട്ടില്ലല്ലോ." അപ്പോൾ ഞാൻ ചോദിച്ചു. "അതിന് ഇപ്പോൾ എന്തു ചെയ്യണം?" അപ്പോൾ കൊച്ചമ്മ, "അച്ചൻ ഒന്നു മനസ്സു വച്ചാൽ ഈ എന്റെ അച്ചന് ദെഹു റോഡ് പള്ളി കിട്ടും. ഞാൻ അച്ചനോട്, അതിനെന്നാ അച്ചാ, തിരുമേനി ദെഹു റോഡ് തരുന്നെങ്കിൽ എടുത്തോ, എനിക്കൊരു പ്രയാസവുമില്ല. ഞാൻ മുഖാന്തിരം നിങ്ങളുടെ കുടുംബജീവിതത്തിന് തടസ്സമാകേണ്ടതില്ലല്ലോ. അപ്പോൾ കുറിയാക്കോസച്ചൻ, "മാത്യു മാത്യു അച്ചാ, സമ്മതിച്ചല്ലോ. ഞാൻ തിരുമേനിയോട് പറഞ്ഞോളാമെന്ന് പറഞ്ഞ് അവർ പോയി.

എന്നാൽ അവർ പോയി കഴിഞ്ഞപ്പോൾ എനിക്കൊരു ചെറിയ വിഷമം തോന്നി. എന്നാലും ആ അച്ചൻ, കൊച്ചമ്മയെ കൊണ്ടാണല്ലോ എന്നോട് സംസാരിച്ചത്. അച്ചൻ എന്നോട് നേരിട്ട് പറഞ്ഞാൽ ഞാൻ കേൾക്കുകയില്ലേ? കാരണം 1978-ൽ അച്ചൻ വി. കുർബാന ചൊല്ലുമ്പോൾ ഞാൻ താഴെ തങ്കച്ചനായി വി. കുർബാനയിൽ സംബന്ധിക്കുകയായിരുന്നു. കൂടാതെ എന്നെ കുവൈറ്റിലേക്ക് പറഞ്ഞുവിട്ടതും അച്ചനായിരുന്നു. ആ അച്ചനെ ഞാൻ നിരസിക്കുമോ? അച്ചൻ ചെയ്തത് ശരിയാണോ? എന്ന് നിങ്ങൾ ചിന്തിക്കുക. ഇന്നച്ചന്റെ കുടുംബജീവിതം .... ഞാനത് പറയാനാഗ്രഹിക്കുന്നില്ല. "ചട്ടനെ പൊട്ടൻ ചതിച്ചാൽ, പൊട്ടനെ ദൈവം ചതിക്കും."

ഇതിനോടിടയ്ക്ക് കൊച്ചുതിരുമേനി, പൂനായിൽ 10 ദിവസത്തോളം ധ്യാനത്തിനും പ്രാർത്ഥനയ്ക്കും വന്നു. ധ്യാനത്തിന്റെ അവസാന ദിവസമായ 15-5-1992 വെള്ളി 5 മണിക്ക് വൈകുന്നേരം, മെയിൻ പോസ്റ്റോഫീസിന്റെ സമീപത്തുള്ള സി.എൻ.ഐ. പള്ളിയിൽ (അന്ന് പൂനായിൽ സ്വന്തം ഓർത്തഡോക്സ് പള്ളിയില്ലായിരുന്നു) വി. കുർബാന തിരുമേനി അർപ്പിച്ചു. ആ സമയത്ത് ഞങ്ങൾ മൂന്നച്ചന്മാരും വി. കുർബാനയിൽ സംബന്ധിച്ചു. വി. കുർബാന കഴിഞ്ഞ് കുറിയാക്കോസച്ചൻ തിരുമേനിയോട് "മാത്യു മാത്യു അച്ചൻ സമ്മതിച്ചു തിരുമേനി" എന്നു പറഞ്ഞപ്പോൾ, തിരുമേനി, എന്നോട് "സമ്മതിച്ചോ അച്ചാ" എന്ന് ചോദിച്ചതിന് ഒരു മൂളൽ മറുപടി കൊടുത്തു. അപ്പോൾ തിരുമേനി, എന്നാൽ അങ്ങനെയാണെങ്കിൽ, "പൂനായിൽ ഇനി പള്ളി തരാനില്ല." "വേണ്ടാ തിരുമേനി, കൽപന തരുന്ന ഇടത്തേക്ക് പോകാൻ തയ്യാറാണ്" എന്ന് ഞാൻ പറഞ്ഞു.

അങ്ങനെ 1-6-1992 മുതൽ ബോംബെ സക്കിനാക്കാ സെന്റ് ജോർജ് ഒർത്തഡോക്സ് പള്ളിയിലും, സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഡോംബ്‌വിലിയിലും ഈരണ്ടു ഞായറാഴ്ചകൾ വി. കുർബാന ചൊല്ലുവാൻ വികാരി ആയി നിയമിച്ച് കൽപന തന്നു. എന്നാൽ എനിക്ക് ചുമതല എടുക്കേണ്ടതായിട്ടു വന്നില്ല. അപ്പോൾ പൂനായിലെ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ അച്ചൻ അവധിയിലായിരുന്നതിനാൽ 7-6-1992 പെന്തിക്കോസ്തി ഞായറാഴ്ച ആയിരുന്നതിനാൽ, അവിടെ പെന്തിക്കോസ്തി ശുശ്രൂഷയും വി. കുർബാനയും നടത്തി.

ഇതിനുശേഷം 12-6-1992 വെള്ളിയാഴ്ച ബോംബെ അരമനയിൽ നിന്നും വല്യതിരുമേനി വിളിച്ച്, "അച്ചൻ ഇപ്പോൾ ബോംബേയ്ക്ക് വരേണ്ടാ. പൂനയ്ക്കടുത്ത കിർക്കി പള്ളിയിലെ അച്ചന്റെ പിതാവ് അത്യാസന്നനിലയിലായതിനാൽ അച്ചൻ അവിടെ കുർബാന ചൊല്ലിയാൽ മതി. വികാരി അച്ചൻ വരുന്നതുവരെ അച്ചൻ അവിടുത്തെ പ്രധാന വികാരി ആയിരിക്കും. കൽപന അയയ്ക്കുന്നുണ്ട്" എന്നു പറഞ്ഞു.

അങ്ങനെ രണ്ടു മാസത്തിൽ കൂടുതൽ കിർക്കി പള്ളിയുടെ ഔദ്യോഗിക വികാരിയായി 26-7-1992 വരെ സേവനം ചെയ്തു. ഈ സമയം കിർക്കിയിൽ നിന്നും ചിലർ തിരുമേനിമാരെ കണ്ട് എന്നെ അവിടെ വികാരി ആയിട്ട് നിയമിക്കരുതെന്നു പറഞ്ഞപ്പോൾ, തിരുമേനിമാർ അവരോട്, അച്ചന് ആ പള്ളി വേണ്ടാ എന്ന് നേരത്തെ പറഞ്ഞിട്ടുണ്ടെന്നുള്ള മറുപടി കൊടുത്തതായിട്ട്, പിന്നീട് ഭദ്രാസന ഓഫീസിൽ നിന്നും എനിക്കറിയുവാൻ സാധിച്ചിട്ടുണ്ട്. പരാതിയുമായി പോയവർ ഇളിഭ്യരായി! കഷ്ടം!

01-08-1992 മുതൽ സക്കിനാക്കാ പള്ളിയുടെ വികാരിയായി കൽപന പ്രകാരം ചുമതല ഏറ്റെടുത്തു. പിറ്റേദിവസം ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം പൂനായിലേക്ക് തിരികെ പോന്നു. 07-08-1992 വെള്ളിയാഴ്ച, വീണ്ടും കൊച്ചുതിരുമേനി സന്ധ്യയ്ക്ക് വിളിച്ചു. "അച്ചനോട് ഒരു കാര്യം പറയുവാനുണ്ട്. താനായിലും ഡോംബ്‌വിലിയിലും പള്ളികൾ പണിയുവാൻ പോവുകയാണ്. തണ്ണിക്കോട്ടച്ചനെ ഈ രണ്ടു പള്ളികളുടേയും വികാരി ആയി നിയമിച്ച് കൽപന കൊടുക്കണമെന്നാണ്. കൂടാതെ അച്ചനെ സഹവികാരി ആയി താനായിലേക്ക് തണ്ണിക്കോട്ടച്ചൻ പ്രത്യേകം ആവശ്യപ്പെട്ടിട്ടുണ്ട്. ഇതച്ചൻ സമ്മതിച്ചാൽ, തണ്ണിക്കോട്ടച്ചന് ഈ രണ്ടു പള്ളികളുടെ പണിയിൽ ഏർപ്പെടുന്നതിന് പ്രയാസം വരികയില്ല. തണ്ണിക്കോട്ടച്ചന് വേറെ അച്ചന്മാരെ വേണ്ടാ എന്നുമാണ് പറയുന്നത്. അതുകൊണ്ടച്ചൻ എന്തു പറയുന്നു? അച്ചന് സമ്മതമാണോ?" അതിന് "തിരുമേനി എന്തിനാ എന്റെ സമ്മതം ചോദിക്കുന്നത്? കൽപന അങ്ങെഴുതിയാൽ മതിയായിരുന്നല്ലോ. എനിക്ക് പ്രത്യേക താൽപര്യമൊന്നുമില്ല; ഭദ്രാസനത്തിന്റെ, സഭയുടെ നന്മയാണ് പ്രധാനം" എന്ന് ഞാൻ മറുപടി പറഞ്ഞു.

അങ്ങനെ 09-08-1992 മുതൽ താനാ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ സഹവികാരിയായി ശുശ്രൂഷ തുടങ്ങി. താനായിലെ സെന്റ് ജെയിംസ് സി.എൻ.ഐ. പള്ളിയിലായിരുന്നു വി. കുർബാന നടത്തിയിരുന്നത്.

## അദ്ധ്യായം 34

# കല്ലുപുരയ്ക്കൽ തിരുമേനി: ചില ഓർമ്മകൾ

സക്കിനാക്കാ പള്ളിയിൽ പോകുമ്പോൾ, ഞായറാഴ്ച പള്ളിയിലെ കാര്യങ്ങൾ നടത്തിയതിനുശേഷം വാഷി അരമനയിൽ വന്ന് കിടന്നിട്ട്, പിറ്റേദിവസം തിങ്കളാഴ്ച പൂനായിലേക്ക് വരുന്നതായിരുന്നു പതിവ്. അങ്ങനെ പോരുന്നതിന് മുമ്പ് രണ്ടു തിരുമേനിമാരെയും കാണുമായി രുന്നു.

അങ്ങനെ 06-12-1992 ൽ സക്കിനാക്കായിലെ ശുശ്രൂഷയ്ക്കുശേഷം അരമനയിൽ പോയി കിടന്നു. തിരുമേനിമാരെ കാണാൻ ചെന്നപ്പോൾ കൊച്ചുതിരുമേനി ഇല്ലായിരുന്നു. പിന്നീട് വല്യതിരുമേനിയെ കാണാൻ ചെന്നപ്പോൾ തിരുമേനി ഒരു സ്റ്റീൽ കുരിശുമാല കൈയിലിട്ട് കശക്കി കൊണ്ടിരിക്കുകയായിരുന്നു. ഞാൻ കൈമുത്താൻ ചെന്നപ്പോൾ 'ഇത ച്ചനിരിക്കട്ടെ' എന്നു പറഞ്ഞ് എന്റെ കൈയിൽ തന്നു. ഞാനത് സന്തോ ഷത്തോടെ കൈമുത്തി വാങ്ങി മാറി നിന്നു. കുറച്ചുനാൾ ആ മാല ഞാൻ ധരിച്ചിരുന്നു. എന്റെ മകൻ മാട്ടി, കാർ വാങ്ങിയപ്പോൾ ആ മാല അവന്റെ കാറിന്റെ ഡ്രൈവർ സീറ്റിന്റെ മുന്നിലുള്ള കണ്ണാടിയേൽ ഞാൻ കോർ ത്തിട്ടു. പിന്നീട് അവൻ പുതിയ കാർ വാങ്ങിയപ്പോഴും ആ കുരിശുമാല അങ്ങനെ ഒരു കാവൽചിഹ്നമായി ഉപയോഗിച്ചുകൊണ്ടിരിക്കുന്നു.

തിരുമേനി എനിക്ക് കുരിശുമാല തന്നിട്ട്, "അച്ചാ, അച്ചനോട് എനിക്ക് വലിയ ബന്ധം തോന്നുന്നുയെന്ന്" പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു. "തിരുമേനി, എനിക്കൊന്നും അറിയാൻ പാടില്ല. ഇത്രമാത്രം അറിയാം, ഞാൻ ചെറുപ്പമായിരുന്നപ്പോൾ ഫാദർ കെ. ഫിലിപ്പോസ് ഞങ്ങളുടെ പള്ളിയിൽ വരികയും സണ്ടേസ്കൂളിന്റെ സമ്മാനം അച്ചന്റെ കൈയിൽ നിന്നും വാങ്ങിയതോർക്കുന്നു. അതിനുശേഷം തിരുമേനി എന്റെ വീട്ടിൽ 20-3-1992-ൽ വരികയും ഓടിപ്പോയ എന്റെ മകനുവേണ്ടി പ്രാർത്ഥിക്കയും ചെയ്തതിനുശേഷം, 'അച്ചാ വിഷമിക്കേണ്ടാ, അച്ചന്റെ മകൻ ഈ രാത്രി യിൽ തന്നെ വരും' എന്ന് പറഞ്ഞ് ഞങ്ങളെ ആശ്വസിപ്പിക്കുകയും ചെയ്തു. അപ്രകാരം മോൻ ആ രാത്രിയിൽ തന്നെ വന്ന വിവരം തിരു മേനിയെ അന്നുതന്നെ പാതിരാത്രിയിൽ അറിയിക്കുകയും ചെയ്തു. അതി നുശേഷം ഞാനിപ്പോൾ തിരുമേനിയുടെ ഭദ്രാസനത്തിൽ ഒരു പട്ടക്കാര നാണ്. തിരുമേനി എന്റെ ആത്മിക പിതാവും ഞാൻ അവിടുത്തെ ഒരു ആത്മിക പുത്രനുമാണ്. ഈ ഒരു ബന്ധമേ ഞാൻ കാണുന്നുള്ളു."



അപ്പോൾ തിരുമേനി, "അതല്ലച്ചാ വേറെ ബന്ധമുണ്ട്."

തിരുമേനി - അച്ചന്റെ വീട് എവിടെയാണ്?

അച്ചൻ - പള്ളത്ത്.

തിരുമേനി - പള്ളത്ത് ഏത് കുടുംബം.

അച്ചൻ - ഇടത്തുംപടിക്കൽ നെടുംപറമ്പിൽ.

തിരുമേനി - ആരുടെ മകൻ?

അച്ചൻ - മാത്തുക്കുട്ടിയുടെ നാലാമത്തെ മകൻ.

തിരുമേനി - കരയോരത്തിൽ ചെറിയാച്ചന്റെ ആരാണ്?

അച്ചൻ - ഇളയ അനിയൻ.

അപ്പോൾ തിരുമേനി: "അച്ചാ, ഇതാ ഞാൻ ബന്ധം കാണുന്നുയെന്ന് പറഞ്ഞതിന്റെ കാരണം. ഇനി അച്ചൻ ഒന്നും പറയേണ്ട, എനിക്ക് അച്ചന്റെ ആൾക്കാരെയെല്ലാം നല്ലതുപോലെ അറിയാം." എന്നിട്ട് ഓരോരുത്തരുടേയും പേരുപറഞ്ഞ് സുഖാന്വേഷണങ്ങൾ തിരക്കി. എനിക്ക് എല്ലാവരേയും കാണണമെന്നുണ്ട് എന്ന് വളരെ സന്തോഷത്തോടെ പറഞ്ഞു. 'അവർക്കെല്ലാവർക്കും സുഖമാണോ അച്ചാ' എന്ന് വീണ്ടും ചോദിച്ചു. അപ്പോൾ ഞാൻ പറഞ്ഞു, 'ദൈവാനുഗ്രഹത്താൽ എല്ലാവരും സുഖമായിരിക്കുന്നു തിരുമേനി.'

ഞാനിതെല്ലാം കേട്ട് വലിയ സന്തോഷത്തോടുകൂടി പുറത്തേക്ക് പോന്നപ്പോൾ, തിരുമേനി വിളിച്ചു പറയുന്നു, "അച്ചാ, ഞാൻ ഇനിയും ബന്ധം കാണുന്നു. അപ്പോൾ ഞാൻ തിരിഞ്ഞുനിന്ന് എന്റെ തിരുമേനി, എന്താണെന്ന് എനിക്കറിയാൻ പാടില്ല. ഞാൻ പൊയ്ക്കോട്ടെ തിരുമേനി പൂനായ്ക്ക്" എന്നു പറഞ്ഞു.

അങ്ങനെ 28-09-1999-ൽ അഭിവന്ദ്യ വല്യതിരുമേനി, ഡോക്ടർ ഫിലിപ്പോസ് മാർ തെയോഫിലോസ്, കോട്ടയത്ത് കല്ലുപുരയ്ക്കലെ തിരുമേനി കാലം ചെയ്ത് ഇഹലോകവാസം വെടിഞ്ഞു. അഭിവന്ദ്യ തിരുമേനിയുടെ

ഭൗതികദേഹം ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ കബറടക്കി.

ആ ദിവ്യാത്മാവിന്റെ കബറിങ്കൽ ബലഹീനനായ എന്റെ എളിയ പ്രാർത്ഥനകൾ സമർപ്പിക്കുന്നു.

2003 സെപ്റ്റംബർ 11-ാം തീയതി എന്റെ മകൾ ബെറ്റിയെ ബോംബെ മുളണ്ടിൽ താമസിക്കുന്ന തമ്പാൻ എന്ന കെ. റ്റി. ജോർജിന്റെ മകൻ രാഹുൽ ജോർജ് വിവാഹം കഴിച്ചു. തമ്പാൻ വല്യതിരുമേനിയുടെ ഒരു ജ്യേഷ്ഠൻ ജോർജ് എന്ന ആളുടെ മകനാണ്.

അപ്പോഴാണ് തിരുമേനി 1992 ഡിസംബർ 7-ന് തിങ്കളാഴ്ച "അച്ചാ ഞാൻ ഇനിയും ബന്ധം കാണുന്നു" എന്ന് വിളിച്ചു പറഞ്ഞതിന്റെ സാംഗത്യം അറിയുന്നത്.

"ദൈവത്തിൻ മനമാരു കണ്ടു."

## അദ്ധ്യായം 35

# ദേവൻ പ്രസാദിച്ചാലും പൂജാരി കനിയില്ല

1993 ഏപ്രിൽ 18 ഞായറാഴ്ച വീട്ടിൽ ഉറക്കത്തിൽ, പാതിര കഴിഞ്ഞ് അയൽപക്കംകാരൻ കെ. വി. മാത്യു സാർ വന്ന് അച്ചനെ തിരുമേനി മാർ രാവിലെ മുതൽ തിരക്കിക്കൊണ്ടിരിക്കുകയാണ്. അതുകൊണ്ടി പ്പോൾ തന്നെ അച്ചൻ അവരുമായി അത്യാവശ്യമായി സംസാരിക്കണ മെന്ന് പറഞ്ഞു. അന്നെന്റെ വീട്ടിൽ ഫോണില്ലാതിരുന്നതിനാൽ മാത്യു സാറിന്റെ വീട്ടിൽ പോയി. എനിക്ക് ആകെപ്പാടെ ഭയമായിരുന്നു. കാരണം, 18-04-1992-ൽ സക്കിനാക്കാ പള്ളിയിൽ ഞായർ ആരാധന മുടങ്ങിയ തിന്റെ കാരണം ചോദിക്കാനായിരിക്കുമെന്ന് കരുതി.

ഞാൻ പതിവുപോലെ ശനിയാഴ്ച (17-04-93) രാവിലെ ബോംബേയ്ക്ക് പോകാനിറങ്ങിയപ്പോൾ റെയിൽവേ കോശി എന്ന അയൽപക്കംകാര നായ കിർക്കി പള്ളിയിലെ അംഗം, എതിർവശം വരുന്നതു കണ്ടു. അപ്പോൾ കോശി, എന്നോട് നമ്മുടെ ഒസ്താത്തിയോസ് തിരുമേനി പള്ളി യിലുണ്ടെന്നു പറഞ്ഞു. അങ്ങനെയാണെങ്കിൽ തിരുമേനിയെ ഒന്ന് കണ്ടിട്ടു പോകാമെന്നു കരുതി പള്ളിയിൽ ചെന്നു.

ഞാൻ അവിടെ ചെന്നപ്പോൾ അഭിവന്ദ്യ ഒസ്താത്തിയോസ് തിരു മേനി താഴെ പള്ളിഹോളിലായിരുന്നു. “മാത്യു മാത്യു അച്ചാ, അച്ചനെ ങ്ങോട്ടാ ഈ പെട്ടിയും തൂക്കിപിടിച്ച്?” അപ്പോൾ ഞാൻ, “തിരുമേനീ എന്റെ പള്ളി ബോംബെയിലാണ്.” ഉടനെ തിരുമേനി, “അച്ചനിപ്പോൾ അങ്ങോട്ടു പോകേണ്ടാ, അവിടെ വെടിയും പടയുമൊക്കെയല്ലേ? അച്ചനും കുടുംബവും പിള്ളാരുമുള്ളതല്ലേ? അങ്ങോട്ട് ഇന്നച്ചൻ പോകേണ്ടാ.” ഞാനാകപ്പാടെ അങ്കലാപ്പിലായി! വലിയ പിതാവിന്റെ വാക്ക് ധിക്കരിച്ച് പോകാമോ? അപ്പോൾ അവിടെ നിന്ന അച്ചൻ, അങ്ങനെയാണെങ്കിൽ നാളെ മൂന്നിന്മേൽ കുർബാന നടത്താമല്ലോ. നാളെ തിമോത്തിയോസ് തിരുമേനിയാണ് പെരുനാൾ നടത്തുന്നത് എന്ന് പറഞ്ഞു.

അപ്പോൾ വലിയ പിതാവ്, “അങ്ങനെ ചെയ്യുക. അല്ലെങ്കിൽ എന്റെ കൂടെ വാ. നാളെ ദെഹു റോഡിൽ ബാലികാഗ്രാമിന്റെ കല്ലിടീൽ ആണ്” എന്നു പറഞ്ഞിട്ട്, “വേണ്ടാ, അച്ചൻ ഇവിടെ നിന്നോ. അച്ചന്റെ ഇടവക പള്ളിയല്ലേ?” അങ്ങനെ ഞാൻ കിർക്കി പള്ളിയിൽ കൂടി. സക്കിനാക്കാ പള്ളിയിൽ പോയില്ല!

അങ്ങനെ അഭിവന്ദ്യ തിമോത്തിയോസ് തിരുമേനി (പ. മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ) യുടെ പ്രധാന കാർമ്മികത്വ ത്തിൽ, അവിടുത്തെ അച്ചനും ഞാനും മൂന്നിന്മേൽ കുർബാന നടത്തി. വി. കുർബാനയെല്ലാം കഴിഞ്ഞ് തിരുമേനി സമാപനശുശ്രൂഷ നടത്തി, തിരിഞ്ഞപ്പോൾ "അച്ചാ, ഞാൻ എന്റെ അച്ചനെയും കൊണ്ട് പോവുക യാണ്. എനിക്ക് അവിടെ പല ആവശ്യങ്ങളുണ്ട്." ഉടനെ മദ്ബഹായി ലുണ്ടായിരുന്ന അവിടുത്തെ അച്ചൻ, "അച്ചാ, ഞാനിവിടെ ഈ മെയ് 31 വരെയുള്ളു" എന്ന് പരിശുദ്ധ മദ്ബഹായിൽ വി. ത്രോണോസിന്റെ മുമ്പാകെ, അഭിവന്ദ്യ തിമോത്തിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ പ്രഖ്യാപിച്ചു. കിർക്കി പള്ളിയിലെ പരിപാടികളെല്ലാം കഴിഞ്ഞ് എന്റെ വീട്ടിലേക്ക് പോയി.

## നിർബന്ധപൂർവ്വം കിർക്കിയിൽ നിയമിക്കുന്നു

തിരുമേനിമാരുടെ അന്വേഷണപ്രകാരം കെ. വി. മാത്യു സാറിന്റെ വീട്ടിൽനിന്നും ഫോൺ വിളിച്ചപ്പോൾ, തിരുമേനിമാർ രണ്ടുപേരും കോൺ ഫറൻസിലായിരുന്നു സംസാരിച്ചത്. അതായത് പാരലൽ ടെലിഫോൺ ലൈനിലായിരുന്നു. അപ്പോൾ കൊച്ചുതിരുമേനി എന്നോട്, അച്ചനോട് ഒരു കാര്യം പറയാനാണ് ഈ പാതിരാത്രിയിൽ അച്ചനെ ബുദ്ധിമുട്ടി ക്കുന്നത്. "അച്ചൻ കിർക്കി പള്ളി എടുക്കണം." അപ്പോൾ "തിരുമേനി, എനിക്ക് ആ പള്ളി വേണ്ട എന്ന് നേരത്തെ പറഞ്ഞിട്ടുണ്ടെന്ന്" ഞാൻ പറഞ്ഞു. പിന്നെ എന്തിനാണ് എന്നെ വീണ്ടും നിർബന്ധിക്കുന്നതെന്ന് ചോദിച്ചു. എന്നിട്ട് സാദ്ധ്യമല്ല എന്ന് പറഞ്ഞപ്പോൾ, കൊച്ചുതിരുമേനി വീണ്ടും "അച്ചാ, കിർക്കിയിലെ അച്ചനെ തിമോത്തിയോസ് തിരുമേനി അവരുടെ ദയറായിലേക്ക് തിരികെ വേണമെന്ന് ആവശ്യപ്പെട്ടിരിക്കുക യാണ്. അവിടുത്തെ അച്ചൻ മെയ് 31 വരെയേ കിർക്കിയിലുള്ളു. ഈ ഒരു സാഹചര്യത്തിൽ ഞങ്ങൾ നോക്കിയിട്ട്, ബോംബെയിലുള്ള അച്ച ന്മാരാരും പൂനായിൽ വന്ന് പള്ളി നടത്തുവാൻ തയ്യാറല്ല; ആരും വരിക യുമില്ല. അപ്പോൾ ഞങ്ങൾ പിന്നെ നോക്കിയിട്ട് അച്ചനിപ്പോൾ പൂനാ യിൽ നിന്നും, ബോംബേയ്ക്ക് വന്ന് പള്ളികൾ നടത്തി തിരികെ പോവു കയാണല്ലോ? അതുകൊണ്ട് ഇപ്പോൾ ഞങ്ങൾക്ക് മറ്റു നിർവ്വാഹമൊന്നും കാണുന്നില്ല. അച്ചൻ തൽക്കാലം ഇനിയും ഭാരിച്ച യാത്രകൾ ഒഴിവാക്കി വീട്ടുമുറ്റത്തുള്ള പള്ളി നടത്തുന്നതല്ലേ നല്ലത്?" ഇതിനും എന്റെ മറു പടി, "എനിക്ക് ഇക്കാര്യത്തിൽ വലിയ പ്രയാസമുണ്ട്."

അപ്പോൾ കൊച്ചുതിരുമേനി, "ഇത് ഞങ്ങളുടെ കൽപനയാണെന്ന്" പറഞ്ഞപ്പോൾ വലിയ തിരുമേനി, "അത് ശരിയാണ്" എന്നു പറയുകയും ചെയ്തപ്പോൾ, "അയ്യോ! കൽപന ആണെങ്കിൽ ഞാൻ അനുസരിച്ചു

കൊള്ളാം" എന്ന് പറഞ്ഞപ്പോൾ കൊച്ചുതിരുമേനി, "അച്ചൻ ജൂൺ ഒന്നു മുതൽ കിർക്കി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ വികാരി ആയിരിക്കും. കൽപന പുറകെ അയയ്ക്കുന്നതായിരിക്കും" എന്ന് ഫോണിൽ കൂടി കൽപന തന്ന് നിയമിച്ചു. "ശരി തിരുമേനി" എന്ന് പറഞ്ഞ് സംഭാഷണം നിർത്തി.

അപ്പോൾ ഞാൻ മാത്യു സാറിനോട്, ഞാൻ ജൂൺ ഒന്നു മുതൽ നിങ്ങളുടെ വികാരി ആയിരിക്കുമെന്നാണ് തിരുമേനിമാർ പറഞ്ഞിരിക്കുന്നത്. കൽപന പിന്നാലെ അയയ്ക്കുമെന്നും പറഞ്ഞിട്ടുണ്ട് എന്നറിയിച്ചു.

അപ്പോൾ മാത്യു സാർ പറഞ്ഞു, "നല്ല കാര്യം അച്ചാ" എന്നു പറഞ്ഞു. അങ്ങനെ ഞാൻ എന്റെ വീട്ടിലേക്ക് പോന്നു. ഇക്കാര്യം മോളിയോട് പറഞ്ഞു. "വേണ്ടാ എന്നു പറഞ്ഞത് ഇപ്പോൾ നിർബന്ധിച്ച് ജൂൺ ഒന്നു മുതൽ ഞാൻ നമ്മുടെ കിർക്കി പള്ളിയിലെ വികാരി ആയിട്ട് നിയമിക്കപ്പെട്ടിരിക്കുകയാണ്. കൽപന പിന്നാലെ അയയ്ക്കുമെന്നാണ് പറഞ്ഞിരിക്കുന്നത്." അങ്ങനെ ഞങ്ങൾ കിടന്നുറങ്ങി.

ഞാൻ എന്റെ കൽപന പ്രതീക്ഷിച്ച് കാലങ്ങൾ കഴിഞ്ഞതല്ലാതെ ഇന്നുവരെ അങ്ങനെ ഒരു കൽപന ഞാൻ കണ്ടിട്ടില്ല.

അങ്ങനെ സക്കിനാക്കായിലേക്ക് പതിവുപോലെ 15-5-1993 ശനിയാഴ്ച ബസ് ഇറങ്ങി നടന്നുപോകുമ്പോൾ, മുന്നിൽ കൂടെ ഭദ്രാസന സെക്രട്ടറി ബഹു. യൗനാനച്ചൻ കാറിൽ വരികയും എന്നെ കണ്ട് കാർ നിർത്തുകയും ചെയ്തു. അച്ചൻ എന്നോട് "അച്ചാ, മാത്യു മാത്യു അച്ചാ, അച്ചനെ പാതിരായ്ക്ക് വിളിച്ചതൊക്കെ ഓർക്കുന്നുണ്ടോ? അതനുസരിച്ച് അച്ചന്റെ കൽപനയും, പള്ളിയുടെ കൽപനയും, അവിടുത്തെ അച്ചനും സംഘവും ബോംബേയ്ക്കു വന്നപ്പോൾ കൊടുത്തുവിട്ടിട്ടുണ്ട്. അച്ചൻ പോയി ഒട്ടും താമസിക്കാതെ കയ്യോടെ തിങ്കളാഴ്ച തന്നെ അവിടുത്തെ അച്ചന്റെ കൈയിൽ നിന്നും വാങ്ങിക്കോണം. മറക്കരുത്! അല്ലെങ്കിൽ ചിലപ്പോൾ കൈമറിഞ്ഞു പോകും. ഇങ്ങനെ അച്ചന്മാർക്ക് സ്ഥലംമാറ്റം ആകുന്ന സമയത്ത് പലരുടെയും കൽപനകൾ കൈമറിയാറുണ്ട്. അത് പിന്നെ ഞങ്ങൾക്ക് ഭരണപരമായ വലിയ പ്രയാസമുണ്ടാക്കും. അതുകൊണ്ട് ഒട്ടും മറക്കരുത്" എന്ന് പറഞ്ഞു.

അതനുസരിച്ച് പിറ്റെ ദിവസം ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം ജൂൺ ഒന്നു മുതൽ കിർക്കി പൂനാ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിലെ വികാരി ആയതിനാൽ ഈ പള്ളിയിലെ അവസാന ഞായറാഴ്ച ആയിരിക്കും ഇത് എന്ന് പറഞ്ഞ് വിടവാങ്ങി പൂനായിൽ വന്നു.

തിങ്കളാഴ്ച രാവിലെ കിർക്കി പള്ളിയിൽ ചെന്ന്, അവിടുത്തെ അച്ചനെ

കണ്ട് ഭദ്രാസന സെക്രട്ടറി അച്ചൻ പറഞ്ഞതനുസരിച്ച് കൽപന ചോദിച്ചെങ്കിലും ആ അച്ചൻ കേട്ട ഭാവം പോലും നടിച്ചില്ല. "അങ്ങനെ പ്രസ്തുത കൽപന ഇന്നുവരെ ഞാൻ കണ്ടിട്ടില്ല." നിങ്ങൾ വിശ്വസിക്കുമോ?

23-5-1993 ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം താനായിൽ നിന്ന് കൽപനപ്രകാരം എന്നെ തണ്ണിക്കോട്ടച്ചന്റെ സഹവികാരി സ്ഥാനത്തു നിന്ന് വിടർത്തിയതായിട്ടുള്ള അറിയിപ്പ്, തണ്ണിക്കോട്ടച്ചൻ ഡോംബ്‌വിലി പള്ളിയിൽ നിന്നും വന്ന്, വികാരി എന്ന നിലയിൽ പ്രത്യേകം വിളംബരം ചെയ്തു.

ഇപ്രകാരം കൽപന ഇട്ടതിനുശേഷം തിരുമേനിമാർ രണ്ടുപേരും വിദേശങ്ങളിലേക്ക് പോയി. കിർക്കിയിൽ നിന്നും അവിടുത്തെ കത്തനാർ മാറുന്നില്ല. എന്റെ കൈയിൽ കൽപനയുമില്ല. അങ്ങനെ വീണ്ടും സക്കിനാക്കാ പള്ളിയിലേക്ക് തിരിച്ചു പോകേണ്ടതായിട്ടു വന്നു. അങ്ങനെ മാസത്തിൽ രണ്ടു ഞായറാഴ്ച മാത്രമായി ആറേഴ് മാസം ചെലവഴിക്കേണ്ടി വന്നു.

1993 മെയ് 28 വരെ ഈ ബഹു. അച്ചനോട് ബന്ധപ്പെട്ടിരുന്നു. അച്ചന്റെ സംസാരവും, രീതികളുമൊക്കെ കണ്ടപ്പോൾ, അദ്ദേഹം കിർക്കിയിൽ നിന്നും പോകാനുള്ള മനസ്സൊന്നും കാണിക്കുന്നില്ല എന്ന് ഞാൻ മനസ്സിലാക്കി. അന്ന് സന്ധ്യനമസ്കാരം കഴിഞ്ഞ് ഞാനും, ആ അച്ചനും കൂടി പള്ളിയുടെ പടിഞ്ഞാറേ അറ്റത്ത് നടയിലിരുന്ന് വർത്തമാനം പറഞ്ഞുകൊണ്ടിരുന്നപ്പോൾ എം. ഇ. എസ്. ലുണ്ടായിരുന്ന വർഗീസ് സാർ നാട്ടിൽ നിന്നും തിരികെ വന്നതിന്റെ കാരണങ്ങൾ വിസ്തരിച്ച് പറയുകയും ചെയ്തിരുന്നു. കുറച്ചുസമയം കഴിഞ്ഞ് ഡോക്ടർ സാമുവേൽ സാർ സഹോദരന്മാർ ഒത്തൊരുമിച്ച് വസിക്കുന്നത് എത്ര ശുഭവും മനോഹരവുമായിരിക്കുന്നുയെന്ന് പറഞ്ഞ്, അച്ചനെ വിളിച്ച് സ്കൂളിന്റെ അറ്റത്തേക്ക് കൊണ്ടുപോയി.

പുറകെ (പള്ളിമുറിയിലപ്പോൾ, മിസ്റ്റർ അലക്സ്, ഏബ്രഹാം, റെയിൽവേ കോശി, സി. എം. മാത്യു സാർ, വേറെ ചിലരുമുണ്ടായിരുന്നു) അന്നത്തെ ട്രസ്റ്റി റെയിൽവേ കോശി വന്ന് എന്നോട്, ഞങ്ങളുടെ അച്ചൻ പോവുകയാണ്. പള്ളിക്കാണെങ്കിൽ ഒത്തിരി കടവുമുണ്ട്. അതുകൊണ്ടച്ചൻ ഒന്നു പറയണമല്ലോ എന്നു പറഞ്ഞു. പെട്ടെന്ന് മുകളിൽ തന്റെ മകളുടെ ഫോൺ വന്നതിനാൽ, അതെടുക്കാൻ കോശി അങ്ങോട്ടു പോയി.

ഉടനെ സി. എം. മാത്യു സാർ, പള്ളിമുറിയിൽ നിന്നും കോശി പറഞ്ഞ അതേ കാര്യം പറഞ്ഞുകൊണ്ട് വന്നു. അതുകൊണ്ടച്ചനൊന്നു പറയണമല്ലോ എന്ന് അദ്ദേഹവും പറഞ്ഞു. അപ്പോൾ ഞാൻ, "അങ്കിളേ, വരുന്ന ഞായറാഴ്ച നമ്മുടെ കെ. ഐ. ഫിലിപ്പോസച്ചൻ (പിന്നീട് റമ്പാച്ചൻ)

അല്ലേ, കുർബാന ചൊല്ലുന്നത്? സംഭാവന തരുവാനുള്ളവരുടെ കാര്യം അച്ചനെകൊണ്ട് പറയിപ്പിക്കണം. അതല്ല ഇപ്പോൾ പിരിക്കാൻ പോകണമോ, നമുക്ക് പോകാം. ഞാൻ തയ്യാറാണ്" എന്ന് പറഞ്ഞു. അതൊന്നുമല്ലച്ചാ എന്നു പറഞ്ഞുകൊണ്ട് മാത്യു സാർ തന്റെ സ്കൂട്ടറിൽ പോയി.

എനിക്കാണെങ്കിൽ കാടേലും പടർപ്പിലും തല്ലി എങ്ങും തൊടാതെയുള്ള ഇമ്മാതിരി ഇവരുടെയൊക്കെ സംസാരത്തിന്റെ പൊരുൾ എന്താണെന്നുള്ള ഒരു കാര്യവും മനസ്സിലാകുന്നില്ല. ഉടനെ, നമ്മുടെ ഈ വിവരണത്തിലെ കഥാനായകൻ കത്തനാർ വന്ന്, മാത്യു മാത്യു അച്ചൻ, ചിഞ്ചുവാട്, പിംപിരി, ദോസരി ഒക്കെ നമ്മുടെ പള്ളി പണി സമയത്ത് നടത്തിയല്ലോ? അച്ചന് ഈ പള്ളിയിൽ നിന്നോ, മറ്റെ മൂന്ന് പള്ളികളിൽ നിന്നോ ഒന്നും തന്നിട്ടില്ല. ഒരു പ്രാവശ്യം ചിഞ്ചുവാടി നിന്നും കാണിക്ക തന്നതല്ലേയുള്ളു. മറുപടിയായി അച്ചാ, എനിക്കൊന്നും വേണ്ടാ. ഞാനൊന്നും ആഗ്രഹിച്ചല്ല അങ്ങനെ ചെയ്തത്. ഒരു എളിയ സേവനമായിട്ട് കണക്കാക്കിയാൽ മതി. അപ്പോൾ അച്ചൻ അങ്ങനെ അല്ലല്ലോ അച്ചാ. അച്ചന്റെ കൈയിൽ എന്തെങ്കിലും രേഖകൾ ഉണ്ടോ? അപ്പോൾ അച്ചാ ഞാൻ പട്ടം ഏറ്റ അന്നു മുതൽ ഒരു റിക്കോർഡ് വയ്ക്കുന്നുണ്ട്. അയ്യോ! അച്ചാ, അങ്ങനെയാണെങ്കിൽ അച്ചൻ അതിന്റെ ചുരുക്കപട്ടിക തന്നാൽ ഞാൻ (കിർക്കിയിലെ വികാരി അച്ചൻ) പള്ളിയിൽ നിന്നും അച്ചന് ഒരു തുക വാങ്ങിത്തരാമെന്നു പറഞ്ഞു. അപ്പോൾ ഞാൻ, എന്റെ കൽപനയുടെ കാര്യം ഓർപ്പിച്ചപ്പോൾ, ആങ്ഹാ! കൽപന ഒക്കെ വന്നിട്ടുണ്ടെന്ന് ഒരു ഒഴുക്കൻ മറുപടി മാത്രം പറഞ്ഞു. ഇങ്ങനെ ഇതെല്ലാം കേട്ട് ഞാൻ വീട്ടിലേക്ക് വന്നു. പോരുന്നതിന് മുമ്പ് അച്ചൻ എന്നോട്, "അച്ചാ, ഞാനിപ്പോൾ തന്നെ ഗായകസംഘവുമായി ജബൽപ്പൂരിന് പോവുകയാണ്. വരുന്ന ഞായറാഴ്ച പെന്തിക്കോസ്തിപ്പെരുന്നാളാണല്ലോ? അതുകൊണ്ട് അച്ചനിവിടെ വി. കുർബാനയും ശുശ്രൂഷയും നടത്തണമെന്ന്" ആവശ്യപ്പെട്ടു.

ഞാനുടനെ 'അച്ചാ, അഞ്ചാമത്തെ ഞായറാഴ്ച വരുന്ന മാസങ്ങളിൽ, എന്റെ വികാരിസ്ഥാനം അഹമ്മദ് നഗറിലാണ്. അതുകൊണ്ട് രാവിലെ ഞാൻ അവിടെ പോയിട്ട്, വൈകിട്ട് ഇവിടെ (കിർക്കി) വന്ന് വി. കുർബാനയും പെന്തിക്കോസ്തി പെരുന്നാളും നടത്താമെന്നു' പറഞ്ഞു. അപ്പോൾ അച്ചൻ പറഞ്ഞു, 'അതു പറ്റുകേലാ.' എന്നാൽ 'എനിക്കും പറ്റുകയില്ല' എന്ന് ഞാനും പറഞ്ഞു.

അഹമ്മദ് നഗർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, പൂനായിൽ നിന്നും ഏകദേശം 120-130 കിലോമീറ്റർ ദൂരത്തിലാണ്. പൂനായിൽ നിന്നും സ്റ്റേറ്റ് ഗവണ്മെന്റ് ബസിൽ പോയിവരികയാണ് ചെയ്തിരുന്നത്. രണ്ട്

രണ്ടര മണിക്കൂർ യാത്ര ഉള്ളതുകൊണ്ട് അന്നന്ന് പോയിവരുവാൻ സാധിക്കുമായിരുന്നു. പതിനൊന്ന് ഇടത്തരം ജോലിക്കാരായ കുടുംബങ്ങളായിരുന്നു സ്ഥിരമായിട്ടുള്ള അംഗങ്ങൾ. സ്വന്തം പള്ളി ഇല്ലായിരുന്നു. ഒരു കത്തോലിക്കാ പള്ളിയിലായിരുന്നു നമ്മുടെ കുർബാന നടത്തിയിരുന്നത്. ഇപ്പോൾ ഒരു ചെറിയ പള്ളി സ്വന്തമായിട്ടുണ്ട്. മൂന്നു വീട്ടുകാർ, ജോലിയിൽ നിന്നും വിരമിച്ച് നാട്ടിലേക്ക് പോന്നു. പട്ടാളകേന്ദ്രം ആയതുകൊണ്ട് നമ്മുടെ സഭാംഗങ്ങൾ വന്നും പോയീം നിൽക്കും. എല്ലാവരും അംഗത്വം എടുക്കാറില്ല.

ഒരിക്കൽ വല്യതിരുമേനി എന്നെ വിളിച്ച്, "അഹമ്മദു നഗറിൽ ഒരു ചെറിയ ഇടവകയുണ്ട്. മാസത്തിൽ 5-ാം ഞായറാഴ്ച വരുമ്പോൾ അച്ചൻ പോയാൽ മതി. ഞാൻ പലരെയും നേരത്തെ പറഞ്ഞേൽപിച്ചിരുന്നു. ആരും ശരിയായിട്ട് ഇതുവരെ നടത്തിയിട്ടില്ല. അച്ചൻ അത് വിശ്വസ്തതയോടെ ചെയ്യുമെന്നുള്ള ബോധ്യം കൊണ്ടാണ് ഞാൻ അച്ചനെ അതേൽപിക്കുന്നത്." അങ്ങനെ പതിവായിട്ട് ചെയ്തുകൊണ്ടിരിക്കുമ്പോഴാണ് കലാപരിപാടി നടത്താൻ പോയ കത്തനാരുടെ ആവശ്യം!

മോളിയോട് ഇക്കാര്യങ്ങളെല്ലാം പറഞ്ഞു. എന്റെ കൽപനയും പള്ളിയുടെ കൽപനയും അച്ചന്റെ കൈയിലുണ്ട്. അത് ഭദ്രാസന സെക്രട്ടറി അച്ചൻ എന്നോടു പറഞ്ഞിട്ടുണ്ട്. ചോദിച്ചപ്പോൾ തന്നിട്ടില്ല. അങ്ങനെ ഞാൻ ഈ കൽപന കണ്ടിട്ടില്ല; എന്നെ കാണിച്ചിട്ടില്ല. അങ്ങനെ ഈ അച്ചൻ തന്നെ ഇവിടെ (കിർക്കി) തുടരാനുള്ള ഒരുക്കത്തിലാണ്. പള്ളിയുടെ കടം തീർക്കണമെങ്കിൽ ഈ അച്ചൻ തന്നെ വേണമെന്നുള്ളതാണ് പള്ളിക്കാരുടെ മുടന്തൻ ന്യായവും ആവശ്യവും. എന്നാലിത് അച്ചന് പറയുവാൻ സാധിക്കുകയില്ല. ഒന്നാമതായി തിമോത്തിയോസ് തിരുമേനി ഈ അച്ചനെ ആവശ്യപ്പെട്ടതായി തിരുമേനിമാർ പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് മെയ് 31 വരെയേ ഉള്ളു ഈ അച്ചൻ കിർക്കിയിൽ. മെയ് 31 വരെയെയുള്ളു കിർക്കിയിൽ എന്ന് ഈ അച്ചൻ എന്നോട് വി. മദ്ബഹായിൽ വച്ച് വി. ത്രോണോസിൻ മുമ്പാകെ പറഞ്ഞിട്ടുണ്ട്. അഭിവന്ദ്യ തിമോത്തിയോസ് തിരുമേനി മുമ്പാകെ 18-4-1992 ഞായറാഴ്ച വി. കുർബാനയ്ക്കുശേഷമാണത് പറഞ്ഞത്. ആയതിനാൽ ഈ അച്ചൻ തന്നെ തുടർന്നാലേ, പള്ളിയുടെ കടം തീരുകയുള്ളു എന്ന് എന്നെക്കൊണ്ട് പറയിപ്പിക്കാനാണ് പള്ളിക്കാരുടെയും ഈ അച്ചന്റെയും ആലോചന.

അങ്ങനെ ഞാൻ രാത്രിയിലിരുന്ന് ചിഞ്ചുവാട്, പിംപിരി, ഭോസരി പള്ളികളിലെ എന്റെ സേവനരേഖകളുടെ ലിസ്റ്റുണ്ടാക്കി. രാവിലെ ചെന്ന് ഇത് കൊടുത്തിട്ട്, അച്ചൻ തന്നെ കിർക്കിയിൽ തുടരണമെന്ന് പറയുവാൻ തീരുമാനിച്ചിരുന്നു. എന്നാൽ രാവിലെ എഴുന്നേറ്റപ്പോൾ എനിക്കു തോന്നി, ഇത് രണ്ടും ചെയ്യാൻ പാടില്ല എന്ന്. കണക്കു കൂട്ടിയാൽ

എങ്ങനെയാണെങ്കിലും 50,000 രൂപായ്ക്കു മേൽ കിട്ടേണ്ട രേഖകൾ തയ്യാറാക്കിയത് വലിച്ചുകീറി ചവറ്റുകൊട്ടയിലിട്ടു. അച്ചനോടു പോയി പറയുവാനും പോകുന്നില്ല. അങ്ങനെ സർവ്വശക്തൻ എന്നെ രക്ഷിച്ചു. അല്ലെങ്കിൽ ഞാൻ ഇരുട്ടത്ത് അടി ഏറ്റേനേ!

ഈ അച്ചൻ പിന്നീട് ജേക്കബ് കോശി (ജിജി) അച്ചനോട്, മാത്യു മാത്യു അച്ചൻ പെന്തിക്കോസ്തി ഞായറാഴ്ച ഇവിടെ (കിർക്കി) നടത്താമെന്ന് സമ്മതിച്ചിട്ട്, ഇപ്പോൾ സാദ്ധ്യമല്ല എന്നാണ് പറയുന്നത്. കൂട്ടത്തിൽ എന്റെ അച്ചാ, ഈ പള്ളി തീർന്നപ്പോൾ അച്ചന്മാർ അങ്ങു കെട്ടികേറി വരികയാണ്. ഞാൻ മെയ് 31 വരെ ഉള്ളു. ജൂൺ ഒന്നു മുതൽ മാത്യു മാത്യു അച്ചനാണ് ഇവിടത്തെ വികാരി. എന്നെ തിമോത്തിയോസ് തിരുമേനിക്ക് ദയറായിൽ ചില അലങ്കാരപ്പണികൾ നടത്താൻ വേണമെന്നാണ്. അപ്പോൾ തിരുമേനിമാർ എന്നോടു ചോദിച്ചു, ഞാൻ രണ്ടു പേരുടെ പേരേ പറഞ്ഞിട്ടുള്ളു; അച്ചന്റെയും മാത്യു മാത്യു അച്ചന്റെയും (ഈ കത്തനാർ എന്റെ അടുക്കൽ ഈ പ്ലേറ്റ് ഉപയോഗിച്ചത്, ഞാൻ ഒരാളുടെ പേര് മാത്രമേ പറഞ്ഞിട്ടുള്ളു. അത് അച്ചന്റെ (മാത്യു മാത്യു അച്ചന്റെ) പേര് മാത്രമാണെന്നാണ്). ഇങ്ങനെ തരംപോലെ വാക്കു മാറുന്ന ഒരു അച്ചനെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. അപ്പോൾ ജിജി അച്ചൻ പറഞ്ഞു, 'മാത്യു മാത്യു അച്ചൻ ഒരിക്കലും സമ്മതിക്കുകയില്ല, അങ്ങനെ പറയുകയുമില്ല. എന്നാൽ അച്ചൻ (ചിലപ്പോൾ ഞാൻ മൂന്നാമത്തെ ഖണ്ഡികയിൽ പറഞ്ഞതുപോലെ) പറഞ്ഞു കാണും. കാരണം അച്ചന്റെ 5-ാമത്തെ ഞായറാഴ്ച അച്ചൻ അഹമ്മദുനഗറിലാണ്. അത് അച്ചൻ ഒരിക്കലും മുടക്കുകയില്ല; മുടക്കിയിട്ടില്ല. അതുകൊണ്ട് വൈകിട്ട് കിർക്കിയിൽ നടത്താമെന്ന് പറഞ്ഞുകാണുമെന്ന് പറഞ്ഞു. അങ്ങനെ ഞങ്ങൾ രണ്ടുപേരും ഈ കത്തനാരുടെ കരിമ്പട്ടികയിലായി! പിന്നീട് ഇക്കാര്യം ജിജി അച്ചൻ എന്നോട് പറഞ്ഞപ്പോൾ, എന്നോട് ഒരാളുടെ പേര് മാത്രമേ പറഞ്ഞിട്ടുള്ളു, അത് എന്റേത് (ജിജി അച്ചന്റെ) മാത്രമാണെന്നും പറഞ്ഞിട്ടുണ്ടെന്നും പറഞ്ഞു. ഏതായാലും ജിജി അച്ചനും പെന്തിക്കോസ്തി കിർക്കിയിൽ നടത്തിയില്ല. ഈശ്വരോ! രക്ഷതു!

പിന്നീട് ഈ അച്ചൻ പല പല രീതിയിൽ എന്നെ തേജോവധം ചെയ്യുവാനും എന്നെ സ്വഭാവഹത്യ ചെയ്യുവാനും വളരെ പണിപ്പെട്ടിരുന്നു. കമ്മിറ്റിക്കാരെ പറഞ്ഞുവിട്ട് കൽപന റദ്ദു ചെയ്യിക്കുന്നതിന് ശ്രമിച്ചു. എന്നാൽ പോയവരുടെ വാഹനം അപകടത്തിൽ പെട്ടതിനാൽ, വാഷി അരമനയിൽ പോകാതെ തിരികെ വരേണ്ടി വന്നു. അലക്സിന്റെ കാറിന്റെ പെയിന്റ് പിറ്റെ ഞായറാഴ്ചത്തേക്ക് മാറ്റി എന്ന് പിൽക്കാലത്ത് തണ്ണിക്കോട്ടച്ചൻ എന്നോടു പറഞ്ഞിട്ടുണ്ട്. ഞാൻ ഇതിനൊന്നും ഒരു വിലയും കൽപിച്ചിട്ടില്ല.

തിരുമേനിമാർ വിദേശത്തുനിന്നു വന്നപ്പോൾ ഞാൻ കൊച്ചുതിരുമേനിക്ക്, "എനിക്ക് രണ്ട് ഞായറാഴ്ചകളിൽ പള്ളി ഇല്ല. ഇവിടെ അച്ചന്മാർ കൂടുതലാണെങ്കിൽ എന്നെ അങ്ങു വിട്ടേര്. ഞാൻ കോട്ടയത്തിനു തിരികെ പൊയ്ക്കൊള്ളാം" എന്നെഴുതി.

1993 മെയ് 31 വരെയുള്ളു എന്ന് ഏപ്രിൽ 18-ാം തീയതി ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം അഭിവന്ദ്യ നിയുക്ത കാതോലിക്കാ ബാവാ, തോമസ് മാർ തിമോത്തിയോസ് തിരുമേനിയുടെ മുമ്പാകെ അസന്നിഗ്ദ്ധമായി പ. മദ്ബഹായിൽ, വി. ത്രോണോസിൻ മുമ്പാകെ പ്രഖ്യാപിച്ച കത്തനാർ 7 വർഷം കഴിഞ്ഞശേഷമാണ് കിർക്കിയിൽ നിന്നും പോകുന്നത്.

എന്ത് ഭക്തി? എന്ത് ബഹുമാനം? എന്ത് വിശ്വസ്തത? എന്ത് വിധേയത്വം? വി. മദ്ബഹായോട് പ. ത്രോണോസിനോട്? ഞാനും കിർക്കി പള്ളിയിൽ നിന്നും അകന്നു നിന്നു.

ഒരിക്കൽ ഒട്ടും ഒഴിച്ചുകൂടാത്ത ഒരു വിവാഹ കൂദാശയിൽ സംബന്ധിക്കേണ്ടതായിട്ടു വന്നു. ഞങ്ങൾ അച്ചന്മാരെ, സീനിയർ അച്ചന്മാരെ പോലും ശുബ്ഹോലാബോ.... ചൊല്ലാൻ ഈ അച്ചൻ അനുവദിച്ചില്ല. കാരണം ഗായകസംഘത്തിന്റെ ട്യൂൺ. അതിനുശേഷം മേലിൽ ഈ അച്ചൻ ഉള്ള കാലം യാതൊരുവിധമായ കൂദാശയിലും മറ്റു കാര്യങ്ങളിലും സംബന്ധിക്കുകയില്ലെന്ന് തീരുമാനിച്ചു. എന്നാൽ ഒരിക്കൽ പോലും മര്യാദയായിട്ട് വേണ്ട രീതിയിൽ ക്ഷണിച്ച്, എന്റെ ഇടവക പള്ളിയായ കിർക്കി പള്ളിയിൽ ഒരു വി. കുർബാന ചൊല്ലാൻ അച്ചൻ പറഞ്ഞിട്ടില്ല; ഞാനൊട്ട് ആഗ്രഹിച്ചിട്ടില്ല; ചെയ്യുകയുമില്ല.

ഈ സമയത്താണ് ബഹു. മലങ്കര സഭാഗുരുരത്നം ഡോ. റ്റി. ജെ. ജോഷ്വാ അച്ചന്റെ മഹത്വം ഓർക്കുന്നത്. അതായത് പള്ളത്തുപള്ളിയുടെ കൂദാശ ഒക്കെ കഴിഞ്ഞ് പ. കാതോലിക്കാ ബാവായും തിരുമേനിമാരും, ഞങ്ങൾ അച്ചന്മാരും ഇരുന്ന് കാപ്പി കുടിച്ചുകൊണ്ടിരിക്കുമ്പോൾ, ബഹു. അച്ചൻ ഇപ്രകാരം പ്രസ്താവിച്ചു. "മാത്യു മാത്യു അച്ചാ, അച്ചന്റെ പള്ളിയാണ്. അച്ചൻ വേണം കൂദാശ കഴിഞ്ഞ പള്ളിയിൽ ആദ്യം വി. കുർബാന ചൊല്ലേണ്ടത്." എത്ര നല്ല പ്രസ്താവന.

ബഹു. അച്ചൻ അങ്ങനെ പറഞ്ഞെങ്കിലും ഞാൻ അതിനൊന്നും മുതിർന്നിരുന്നില്ല; മുതിരുകയുമില്ല. ബഹു. അച്ചൻ വികാരി ആയിരുന്ന സമയത്ത്, പള്ളിയിലെന്തു സംഗതി നടന്നാലും ബഹു. അച്ചന്റെ ക്ഷണകത്ത് എനിക്ക് പ്രത്യേകം അയച്ചിരുന്നു. ഇത് പിന്നീട് എനിക്ക് ഒരു വലിയ മാർഗ്ഗദർശകമായിത്തീർന്നു!

എന്നാൽ കിർക്കി പള്ളിയുടെ ധനശേഖരണാർത്ഥം എന്നെ സമീപിച്ചപ്പോൾ, ഞാനന്ന് ഒരു നല്ല തുക കൊടുത്തിട്ടുണ്ട്. 'എന്റെ പണം കൊള്ളാം, എന്നെ വേണ്ടാ' എന്ന രീതിയായിരുന്നു ഈ അച്ചന്റേത്.

അങ്ങനെ ഞാൻ ബോംബേയ്ക്ക് പോവുകയും വൈദികസംഘം മീറ്റിംഗിൽ ഒക്കെ ചെല്ലുമ്പോൾ വല്യച്ചന്മാർ എന്നെ ഇങ്ങനെ കളിയാക്കുമായിരുന്നു; ഒരുത്തന് വീട്ടുമുറ്റത്ത് പള്ളി കിട്ടിയിട്ട്, ഇവിടെ ഈ ലോക്കൽ ട്രെയിനിലൊക്കെ കേറി, ഇടിയും തൊഴിയും ഒക്കെ കൊണ്ടു നടക്കുകയാണ്. "താൻ വെറുമൊരു മണ്ടനാടോ. കൽപന കിട്ടിയില്ലെങ്കിൽ, ഭദ്രാസന ഓഫീസിൽ ചെന്ന്, കോപ്പി എടുത്ത് പള്ളിയിൽ ചെന്നിട്ട്, 'മാറടോ കത്തനാരേ' എന്നു പറഞ്ഞാൽ മതിയായിരുന്നല്ലോ! താൻ വെറും മണ്ടനാണ്. താൻ ഇത്രയ്ക്ക് ബുദ്ധിശൂന്യൻ ആകണോടോ?" അപ്പോൾ ഞാൻ ചോദിക്കും, "വല്യച്ചന്മാർ ഇങ്ങനെയാണോ കൊച്ചച്ചന്മാരെ പഠിപ്പിക്കുന്നത്. അതിന് അവരുടെ മറുപടി, "മുട്ടാപോക്കിന് മുട്ടാപോക്കു തന്നെ എടുക്കണം."

ശരിയാണ്. ഞാൻ അങ്ങനെ ചെയ്തിരുന്നെങ്കിൽ കിർക്കി പള്ളിയിൽ വലിയ കലാപം ഉണ്ടാകും. എനിക്കുവേണ്ടി വാദിക്കുന്നവർ എങ്ങനെയാണെങ്കിലും പകുതിയിൽ കൂടുതൽ പള്ളിക്കാരുണ്ടാകുമെന്നെനിക്കറിയാം. ഞാനായിട്ട് പള്ളിയിൽ ഒരു അപസ്വരം, ഒരു പ്രശ്നം, ഒരു വിഷമസന്ധി ഉണ്ടാക്കേണ്ട എന്ന് കരുതിയാണ് ഞാനതിൽ നിന്ന് പിന്മാറിയതും, കൽപനയുടെ ലഭ്യതയ്ക്കോ കോപ്പിക്കോ പോകാതെ ഇരുന്നതും.

1998 ഓഗസ്റ്റ് 23 ഞായർ രാത്രിയിൽ ഞാൻ കിടന്നുറങ്ങുകയായിരുന്നു. പാതിരാ ആയപ്പോൾ ഒരു ഫോൺ വന്നു. എടുത്തപ്പോൾ അത്ഭുതമെന്നു പറയട്ടെ, കിർക്കിയിലെ വികാരി അച്ചൻ. "എന്താ അച്ചാ, ഈ പാതിരായ്ക്ക്?" ഞാൻ ചോദിച്ചു. "അച്ചൻ വരുന്ന ഞായറാഴ്ച കിർക്കിയിൽ കുർബാന ചൊല്ലണം. ഞാൻ ഇവിടില്ല. ഡൽഹി പള്ളിയിൽ ഗായകസംഘത്തെ കൊണ്ടുപോകണം." ആ അച്ചൻ മൊഴിഞ്ഞു.

അപ്പോൾ ഞാൻ, "അച്ചൻ ക്ഷണിച്ചതിൽ സന്തോഷമുണ്ടച്ചാ. എന്നാൽ മൂന്നും അഞ്ചും ഞായറാഴ്ച ഞാൻ ഇന്റർചെയിഞ്ച് ചെയ്തിരിക്കയാണ്. മൂന്നാമത്തെ ഞായറാഴ്ച ഞാൻ ഓജാറിലായിരുന്നു പോകേണ്ടത്. എന്നാൽ അഭിവന്ദ്യ കൂറിലോസ് തിരുമേനി, ഭോസരിയിൽ വന്നുപോയതുകൊണ്ട് അഞ്ചാമത്തെ ഞായറാഴ്ച അതായത് വരുന്ന ഞായറാഴ്ച ഞാൻ ഓജാറിലായിരിക്കും (അഹമ്മദുനഗറിൽ വേറെ അച്ചനുണ്ട്) അതുകൊണ്ട് അച്ചൻ ഭദ്രാസന ഓഫീസിൽ, ഓജാറിൽ ആരാണ് പോകുന്നതെന്ന് തിരക്കി എന്നെ അറിയിച്ചാൽ ഞാൻ വന്നു കുർബാന ചൊല്ലാം."

എന്നാൽ ഇതൊന്നും കൂടാതെ എന്റെ സൗകര്യം തിരക്കാതെ, ഈ അച്ചൻ പള്ളിയിൽ വരുന്ന ഞായറാഴ്ച നിങ്ങളുടെ അച്ചൻ മാത്യു മാത്യു അച്ചനായിരിക്കുമെന്ന് പ്രസ്താവിച്ചതായിട്ട് ഞാനറിഞ്ഞു. ഞാൻ ഉടൻ തന്നെ തിരുമേനിക്ക് ഇപ്രകാരം ഒരു സന്ദേശം അയച്ചു:

"So long as Rev. Fr. ... is Vicar at Kirkee, St. Thomas Orthodox Syrian Church, if I want to conduct Holy Qurbana on Sunday 30th August 1998 ie 5th sunday of the month, I want your written order and not your oral or verbal order. Your reply should reach on or before Friday morning, otherwise I will leave for Ozhar."

ഈ സന്ദേശം ഓഫീസിൽ കിട്ടിയ സമയം തിരുമേനി അവിടെ ഇല്ലായിരുന്നു. ബുധനാഴ്ച സന്ധ്യയായപ്പോൾ, ഭദ്രാസന സെക്രട്ടറി അച്ചൻ വിളിച്ച്, "അച്ചന്റെ സന്ദേശം കിട്ടി. തിരുമേനി ഇവിടെ ഉണ്ട്. എന്തു പറയുന്നു എന്ന് ചോദിച്ചു." "ഞാൻ വ്യക്തമായിട്ട് സൂചിപ്പിച്ചിട്ടുണ്ടല്ലോ?" ഉടനെ അച്ചൻ, "അച്ചൻ കിർക്കിയിൽ കുർബാന ചൊല്ലുന്നുണ്ടോ?" "ഇല്ല. കിർക്കിയിൽ ഞാൻ വി. കുർബാന ചൊല്ലണമെങ്കിൽ എനിക്ക് പ്രത്യേകം കൽപന തരണം." സെക്രട്ടറി അച്ചൻ പറഞ്ഞു, "കൽപന തരാൻ പറ്റുകയില്ല." "പറ്റുകയില്ലെങ്കിൽ വേണ്ടാ, ഇപ്പോൾ എനിക്ക് കിർക്കിയിൽ കുർബാന ചൊല്ലണമെന്നും വലിയ നിർബന്ധമൊന്നുമില്ല." അങ്ങനെ ഞാൻ ഓജാറിൽ പോയി.

പിന്നീട് പകരം വന്നത് തണ്ണിക്കോട്ടച്ചനായിരുന്നു. അച്ചൻ വന്ന് അച്ചന്റെ കാര്യങ്ങളെല്ലാം പറഞ്ഞു. "ഈ പള്ളി പണിതത് ഞാനാണെന്നും ഇപ്പോഴുള്ള അച്ചൻ വെറും മിനുക്കുപണി മാത്രമേ നടത്തിയിട്ടുള്ളുയെന്നും, ഞാനാണ് ഈ പള്ളി ഈ നിലയിലാക്കിയതെന്നും" ഒക്കെ വിളിച്ചു പറഞ്ഞു. അങ്ങനെ തണ്ണിക്കോട്ടച്ചനും ഈ കത്തനാരുടെ കറുത്ത പട്ടികയിൽ ഇടംതേടി.

പിന്നീട് ഈ അച്ചൻ 2000 ഏപ്രിൽ 29 ശനിയാഴ്ച പാതിരാത്രിയിൽ എന്നെ വിളിച്ച്, "നാളെ പള്ളിയുടെ പെരുന്നാളാണ്. അച്ചന് വരാൻ പറ്റുമോ? ബാവാ തിരുമേനി വന്നതറിഞ്ഞോ? അച്ചന് പള്ളി ഉണ്ടെന്ന് അറിയാം. പള്ളി കഴിഞ്ഞ് ഇതിലെ വന്ന് മീറ്റിംഗിൽ സംബന്ധിക്കണം. അച്ചന് തരാനുള്ള കാശ് ബാവായിൽ നിന്നും വാങ്ങാമല്ലോ?" എന്ന് പറഞ്ഞു.

അതിന്, "ശരി. കാര്യങ്ങൾ നടക്കട്ടെ. അച്ചൻ ഈ വൈകിയവേളയിലെങ്കിലും ബലഹീനനായ എന്നെ മറക്കാതെ ക്ഷണിച്ചതിൽ സന്തോഷമുണ്ട്. പ. കാതോലിക്കാ ബാവാ അല്ല; കർത്താവായ യേശുക്രിസ്തു കിർക്കി പള്ളിയിൽ വന്നിട്ടുണ്ടെന്നറിഞ്ഞാൽ പോലും അച്ചൻ അവിടെ ഉള്ളിടത്തോളം കാലം ഞാൻ അങ്ങോട്ടു വരികയില്ല" എന്ന് പറഞ്ഞ് ഞാൻ ഫോൺ താഴെ വച്ചു.

## അദ്ധ്യായം 36

# അംബർനാഥിൽ

ഞാൻ കൊച്ചുതിരുമേനിക്ക്, എനിക്ക് 2 ഞായറാഴ്ച പള്ളി ഇല്ല, ഇവിടെ അച്ചന്മാർ കൂടുതലാണെങ്കിൽ എന്നെ കോട്ടയത്തേക്ക് വിട്ടേരെന്നു പറഞ്ഞ് എഴുതിയ കത്തിന്റെ അനന്തര നടപടി ഇപ്രകാരമാണ്. 1993 ഒക്ടോബറിൽ വെസായിലെ ചാണ്ടിച്ചായന്റെ മകൻ ഷിബുവിന്റെ വിവാഹം ആശീർവദിച്ചത് അഭിവന്ദ്യ കൂറിലോസ് തിരുമേനിയായിരുന്നു. ഈ വിവാഹകൂദാശയിൽ ഞാനും സംബന്ധിച്ചിരുന്നു. കൊച്ചുതിരുമേനി എന്നെ കണ്ടപ്പോൾ, "അച്ചനെ വല്യതിരുമേനി തിരക്കിയിട്ടുണ്ടെന്നും, ഇപ്പോൾ തിരുമേനി നാട്ടിലാണെന്നും ചൊവ്വാഴ്ച തിരുമേനി വരുമ്പോൾ അച്ചൻ വാഷി അരമനയിൽ ഉണ്ടായിരിക്കണമെന്നും പറഞ്ഞിട്ടുണ്ട്. അച്ചനെ കണ്ടതുകൊണ്ട് ഇപ്പോൾ അത് പറയുന്നുയെന്നും, അല്ലെങ്കിൽ അച്ചനെ ഇന്ന് വൈകിട്ട് ഫോൺ ചെയ്ത് ഇക്കാര്യം ഞാൻ പറയാനിരിക്കുകയായിരുന്നു എന്നും" പറഞ്ഞു. അതുകൊണ്ട് അച്ചൻ ചൊവ്വാഴ്ച അരമനയിൽ വരണം.

അങ്ങനെ ഞാൻ ചൊവ്വാഴ്ച അരമനയിൽ ചെന്നപ്പോൾ വല്യതിരുമേനി, "അച്ചാ, അച്ചനോട് ഒരു കാര്യം പറയുകയാണ്. അച്ചൻ അംബർനാഥ് പള്ളി എടുക്കണം." ഞാനുടനെ "തിരുമേനി, എന്റെ കൽപന കിർക്കി പള്ളിയിലാണല്ലോ. അപ്പോൾ വല്യതിരുമേനി, "അതെനിക്കറിയാം; അച്ചന് അംബർനാഥ് പള്ളി എടുക്കാമോ?" ഞാനുടനെ, "തിരുമേനി, കൽപന പോലെ" എന്നു പറഞ്ഞു.

ഉടനെ സാമിനെ വിളിച്ച് അച്ചന്റെ പേർക്ക് കൽപന ഉടനെ എഴുതുക എന്ന് കല്പിച്ചു. അപ്പോൾ കൊച്ചുതിരുമേനി, "രണ്ടു പേരെയും പ്രബോഷണിൽ ആണെന്നുള്ള കൽപനയല്ലേ എഴുതേണ്ടത്?" അപ്പോൾ വല്യതിരുമേനി സ്വൽപം ശബ്ദം ഉയർത്തി, "ഈ അച്ചൻ എന്തു ചെയ്തിട്ടാണ് അച്ചനെ പ്രബോഷനിൽ വയ്ക്കുന്നത്? അതുകൊണ്ട് ഈ അച്ചന് ഇന്നത്തെ ഡേറ്റു വച്ച് കൽപന എഴുതണം. മറ്റേ അച്ചൻ പ്രബോഷനിലുമായിരിക്കും. കൂട്ടത്തിൽ ഞാൻ ഇതുവരെ മാസാവസാന സമയത്ത് ഒരു നിയമന കൽപനയും എഴുതിയിട്ടില്ല എന്ന് കല്പിച്ചു.

അങ്ങനെ 19-10-1993 ചൊവ്വാഴ്ച മുതൽ അംബർനാഥ് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരി ആയി നിയമിച്ച് കൽപന തന്നു.

അംബർനാഥിലായിരിക്കുമ്പോൾ മകൻ മാട്ടി കൂട്ടത്തിലുണ്ടായിരുന്നു.

അന്ധേരിയിലെ ഷോപ്പേഴ്സ് ഷോപ്പിൽ കാഷ്യർ ജോലിയിലായിരുന്നു. അതുകൊണ്ട് ജോലി ഒക്കെ കഴിഞ്ഞു വരുമ്പോൾ രാത്രി ഒരു മണി യൊക്കെ ആകും. പല പ്രാവശ്യം അവൻ ട്രെയിനിലിരുന്ന് ഉറങ്ങിപോയിട്ട്, ഇറങ്ങാൻ പറ്റാതെ അതേ ട്രെയിനിൽ തന്നെ അങ്ങോട്ടും ഇങ്ങോട്ടും പോയിട്ടുണ്ട്. അത്രയ്ക്ക് ക്ഷീണമുണ്ടായിരുന്നു അവന്. ഇത് പലരും എന്നോട് പറഞ്ഞിട്ടുണ്ട്.

എല്ലാ ഞായറാഴ്ചയും അംബർനാഥിൽ തന്നെ ആയിരുന്നതിനാൽ അവിടെ താമസിച്ച് ശുശ്രൂഷ ചെയ്യേണ്ടതായിട്ടു വന്നു.

ഒരു സന്ധ്യയ്ക്ക് കൊച്ചുതിരുമേനി എന്നെ വിളിച്ച്, "അച്ചാ, ദഹാനു, പൽഗർ എന്നീ സ്ഥലങ്ങളിൽ നമ്മുടെ കുറെ ആളുകളുണ്ട്. ഒന്നിടവി ട്ടുള്ള ഞായറാഴ്ചകളിൽ വൈകിട്ട് ഒന്നുപോയി ഒരു കുർബാന ചൊല്ലാമോ?" എന്ന് ചോദിച്ചു. ഞാനുടനെ "എന്റെ തിരുമേനി, ഈ 55 വയസ്സ് കഴിഞ്ഞ അച്ചനേയുള്ളോ ഇതിനൊക്കെ? ഭദ്രാസനത്തിൽ കൊച്ച ച്ചന്മാരില്ലേ ഇവിടെ ഒക്കെ പറഞ്ഞുവിടാൻ?" എന്ന് മറുപടി പറഞ്ഞു. അപ്പോൾ തിരുമേനി, "അച്ചാ, ആരൊക്കെ ഉണ്ടെന്നു പറഞ്ഞാലും, ഒരു കാര്യം ഏൽപിച്ചാൽ ചുമതലയോടെ ചെയ്യുമെന്ന് ബോദ്ധ്യമുള്ളവരോട് മാത്രമല്ലേ ആവശ്യപ്പെടാൻ പറ്റൂ."

അപ്പോൾ "തിരുമേനി ഇനി ഒന്നും പറയേണ്ട. ഞാൻ ചെയ്തോളാ മെന്നു" പറഞ്ഞ് സമ്മതിച്ചു. അംബർനാഥിൽ വി. കുർബാനയ്ക്കുശേഷം ഭക്ഷണം കഴിച്ച് വീണ്ടും 6 മണിക്കൂർ ഉപവാസത്തിൽ, പല പല ലോക്കൽ ട്രെയിനിൽ തിക്കിലും തിരക്കിലും, ഇടിയും തൊഴിയുമൊക്കെ കൊണ്ടു വേണം പോകാൻ. ഇരുന്നുപോകുന്നത് ചുരുക്കം. അതായത് അംബർ നാഥിൽ നിന്ന് ദാദർ, ദാദറിൽ നിന്ന് വെസ്റ്റേൺ റെയിൽവേ പ്ലാറ്റ്ഫോമിൽ ബാന്ദ്രായിലേക്ക് വേറൊരു ലോക്കൽ ട്രെയിനിൽ, ബാന്ദ്രായിൽ നിന്ന് മറ്റൊരു ലോക്കൽ ട്രെയിനിൽ ദെഹാനു, പൽഗർ എന്നീ സ്ഥലങ്ങളി ലേക്ക്.

ഇങ്ങനെ ഈ കഷ്ടപ്പാടുകൾ ഏറ്റ് അവിടെ ചെന്നപ്പോൾ മൂന്നും നാലും കുടുംബങ്ങൾ മാത്രം. വലിയ വരുമാനമൊന്നുമില്ല അവർക്ക്. എനിക്ക് അവിടെ നിന്നും തരുന്നതിന്റെ രണ്ടിരട്ടിയായിരുന്നു എന്റെ യാത്രാചിലവ്. എന്നാൽ ഞാനിന്നുവരെ ഒരു പരാതിയും പറഞ്ഞിട്ടില്ല. അങ്ങനെ, എന്നെ ഏൽപിച്ചത് 31-05-1995 വരെ ഭംഗം കൂടാതെ ചെയ്തു കൊടുത്തിട്ടുണ്ട്. അത് എനിക്കൊരു വലിയ സന്തോഷമായിരുന്നു. ഒരു എളിയ സേവനം അത്ര മാത്രം!

### അദ്ധ്യായം 37

# വെസായിൽ

പിന്നീട് അംബർനാഥിൽ നിന്ന് 01-06-1995 മുതൽ വെസായ് സെന്റ് തോമസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ വികാരി ആയി നിയമിച്ചു. കൂടാതെ മാസത്തിൽ ഒരു ഞായറാഴ്ച വൈകുന്നേരം വിറാർ എന്ന സ്ഥലത്ത് ഒരു സ്കൂൾ ഹോളിൽ വി. കുർബാന ചൊല്ലുമായിരുന്നു.

വെസായിൽ എന്റെ കൂടെ ജ്യേഷ്ഠന്റെ മകൻ എബിയും, എന്റെ മകൻ മാറ്റി (മാട്ടി) യും താമസിച്ചിരുന്നു. അങ്ങനെ 1997-ൽ എന്റെ 55-ാമത്തെ വയസ്സിൽ ആണ് ചിക്കൻപോക്സ് പിടിപെടുന്നത്. അതിന്റെ വാഹകൻ എബി ആയിരുന്നു. മാട്ടിക്ക് നേരത്തെ വന്നതുകൊണ്ട് അവന് അപ്പോൾ പിടിച്ചില്ല.

തന്മൂലം ഞാൻ പൂനായ്ക്ക് പോരേണ്ടി വന്നു. കൊച്ചുതിരുമേനി പൂന സന്ദർശിച്ചപ്പോൾ, വിവരമറിഞ്ഞ് എന്നെ സന്ദർശിച്ചു. അപ്പോൾ ഞാൻ സുഖം പ്രാപിച്ചിരുന്നതുകൊണ്ട്, "അച്ചൻ ഇപ്പോൾ വെസായിക്ക് പോകേണ്ട, അച്ചൻ കഷ്ടാനുഭവ ആഴ്ച ശുശ്രൂഷകൾ ഡിഘി (പൂനായിൽ) സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ നടത്തിയാൽ മതി. എന്നിട്ട് വെസായിക്ക് പോയാൽ മതി" എന്ന് തിരുമേനി പറഞ്ഞു. അങ്ങനെ ബലഹീനനായ ഞാൻ ആ വർഷത്തെ പീഡാനുഭവ ആഴ്ച ശുശ്രൂഷകൾ ഡിഘി സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

ചിക്കൻപോക്സ് ഒക്കെ സുഖമായി തിരികെ വെസായി പള്ളിയിലേക്ക് പോയി.

കുട്ടികൾ രണ്ടുപേരും ജോലിക്ക് പോകുന്നതുകൊണ്ട് ഞാനൊറ്റയ്ക്കായിരുന്നു പകൽസമയം. അതുപോലെ പകൽസമയം, ഇടവകയിലെ ഭവനങ്ങൾ സന്ദർശിക്കുവാൻ സാദ്ധ്യമല്ല. കാരണം, ഭൂരിപക്ഷം എല്ലാവരും തന്നെ ഭാര്യാഭർത്താക്കന്മാർ ജോലിക്കാരാണ്. അതുകൊണ്ടെനിക്ക് ലോക്കൽ ട്രെയിനിലെ സീസൺ ടിക്കറ്റുള്ളതുകൊണ്ട് വല്ലപ്പോഴുമൊക്കെ വി.റ്റി., ചർച്ച് ഗേറ്റ് എന്നീ ബോംബേയിലെ പ്രധാനപ്പെട്ട രണ്ടു സ്ഥലങ്ങളിൽ പോകുമായിരുന്നു. ഇത് മിക്കവാറും പല ഇടവകാംഗങ്ങളും കണ്ടിട്ടുണ്ട്. കൂടുതലും മൈലയ്ക്കലെ ബേബിച്ചൻ എന്ന ജോസാണ് കണ്ടിട്ടുള്ളത്.

ഒരു ദിവസം ബേബിച്ചൻ തന്റെ ഓഫീസിൽ നിന്നും വന്നതിനുശേഷം എന്നെ പെട്ടെന്ന് അദ്ദേഹത്തിന്റെ വീട്ടിലേക്ക് തന്റെ മകനെ വിട്ടു

വിളിപ്പിച്ചു. ഞാൻ ചെന്നപ്പോൾ, "അച്ചൻ ഇന്ന് ചർച്ച് ഗേറ്റിൽ പോയി രുന്നോ?" "അപ്പോൾ ബേബിച്ചൻ കണ്ടിട്ടില്ലേ? ഞാൻ വല്ലപ്പോഴുമൊ ക്കെ അവിടെ പോവുകയും തിരികെ വരികയും ചെയ്യുന്നത്. അതുപോലെ ഇന്നും പോയി. ഒരു മണിക്കുശേഷം തിരിച്ചുവന്നു."

കുറച്ചുനേരം മിണ്ടാതിരുന്നിട്ട്, "എന്റെ അച്ചാ, എനിക്കിന്ന് നേരത്തെ പോരേണ്ടതായിട്ടു വന്നു. ഞാൻ വന്നതിന്റെ തൊട്ടു മുമ്പിലുള്ള വിറാർ ലോക്കൽ ട്രെയിനിന്റെ ഒന്നുരണ്ട് കംമ്പാർട്ടുമെന്റുകളിൽ തീയുണ്ടായി. വെസായ് സ്റ്റേഷനിൽ നിർത്തിയപ്പോഴായിരുന്നു സംഭവം. ആളുകൾ പേടിച്ച് ചാടി ഇറങ്ങിയ വഴി, മറ്റൊരു ലോക്കൽ ട്രെയിൻ വന്നിടിച്ച് പത്ത റുപത് ആൾക്കാർ മരിച്ചുപോയി. കുറച്ചുപേർക്ക് പരുക്കുകൾ പറ്റി. ഏതാ യാലും നമ്മുടെ ആൾക്കാരോ, മറ്റു മലയാളികൾ ആരുംതന്നെ മരിച്ചി ട്ടില്ല. കൂടുതലും ലോക്കൽസും, പെണ്ണുങ്ങളും, മറാഠികളുമൊക്കെയാണ് മരിച്ചത്."

"ബേബിച്ചാ, ഞാനിന്ന് 3 ട്രെയിൻ മാറി മാറി കയറിയാണ് വന്നത്. പതിവുപോലെ ഇരുന്നു പോരാൻ ചർച്ചുഗേറ്റിൽ വന്ന് ആദ്യം ഒരു ട്രെയി നിൽ സൗകര്യപ്രദമായ ഒരു സൈഡ് സീറ്റിലിരുന്നു. കുറച്ചു കഴിഞ്ഞ് പെട്ടെന്നുതന്നെ വേറൊരു ലോക്കലിൽ കയറി, ഇതുപോലെ സൗകര്യം നോക്കി ഇരുന്നു. അവിടുന്നും പെട്ടെന്നു തന്നെ ഇറങ്ങി മൂന്നാമതൊരു ലോക്കലിൽ കയറി സൗകര്യംപോലെ സൈഡ്സീറ്റ് പിടിച്ച് ഇരുന്നു പോന്നു." അപ്പോൾ ബേബിച്ചൻ കുറച്ചു സമയം നിശ്ശബ്ദനായി ഇരുന്നു. എന്നിട്ട് പെട്ടെന്ന് "എന്റെ അച്ചാ, ഞാനും അച്ചൻ വന്ന ട്രെയിനിലാ ണല്ലോ വന്നത്. എന്റെ ദൈവമേ! അച്ചനെ ദൈവം കാത്തു സൂക്ഷിച്ചു!" ബേബിച്ചൻ വിസ്മയഭരിതനായി പറഞ്ഞു. "അച്ചൻ കയറി ഇരുന്ന രണ്ടാ മത്തെ ട്രെയിനിലായിരുന്നു വന്നതെങ്കിൽ എന്തു സംഭവിച്ചേനേ? പറ യുവാൻ പറ്റുമോ?"

അപ്പോൾ ബേബിച്ചൻ, ഞാൻ 1991-ൽ വെസായിയിൽ ആദ്യം ചെന്ന കാര്യം ഓർപ്പിച്ചുകൊണ്ട്, അച്ചൻ ഒരു ദൈവനടത്തിപ്പ് ഉള്ള ആളാണ്. ഏതായാലും അന്ന് അച്ചനെ പേമാരിയിൽ നിന്നും, ഇന്ന് അച്ചനെ ട്രെയിൻ അപകടത്തിൽ വളരെ അത്ഭുതകരമായി സർവ്വശക്തനായ ദൈവം കാത്തു സൂക്ഷിച്ചു." ഇതാണോ ദൈവനടത്തിപ്പ്?

അങ്ങനെ ഈ ദിവസം ബേബിച്ചന്റെ വീട്ടിൽ എന്റെ വൈദിക ശുശ്രൂ ഷയിലേക്കുള്ള ദൈവ വിളിയെ കുറിച്ച് വെളിപ്പെടുത്തേണ്ടതായിട്ടു വന്നു. അങ്ങനെ അവിടെ ശുശ്രൂഷ തുടർന്നു.

ഇതിനോടിടയ്ക്ക് ജ്യേഷ്ഠന്റെ മകൻ എബി ഗൾഫിലേക്ക് പോകു വാനും മോൻ മാട്ടിയെ എന്നിൽ കൂടിയുള്ള ഉപദേശം, അവന്റെ

കൂട്ടുകാരെ കൊണ്ട് പറഞ്ഞ് ബോദ്ധ്യപ്പെടുത്തിയതിനാൽ പൂനായിലേക്ക് പോയി കമ്പ്യൂട്ടർ കോഴ്സുകൾ പഠിച്ചു.

അങ്ങനെ വെസായിൽ 3 വർഷം ശുശ്രൂഷ ചെയ്തു. ദൈവത്തിനു സ്തോത്രം. സ്തുതി.

## അദ്ധ്യായം 38

# ഭോസരിയിൽ

15-06-1998 മുതൽ വെസായിൽ നിന്നും പൂനായിലുള്ള ഭോസരിയിലും, നാസിക്കിലെ ദേവലാലി, ഓജാർ എന്നി പള്ളികളിലും വികാരി ആയി നിയമിച്ചു. അങ്ങനെ 1998 മുതൽ ദൈവകൃപയാൽ ഞങ്ങളുടെ സ്വന്തം ഫ്ളാറ്റിൽ താമസിച്ചുകൊണ്ട് വിവിധ പള്ളികളിൽ ശുശ്രൂഷ ചെയ്തു വന്നു.

അങ്ങനെ 01-07-1998 മുതൽ പൂനായിൽ ഭോസരി പള്ളിയുടെ വികാരി ആയി. രണ്ടു ഞായറാഴ്ചകളിലും, മറ്റ് രണ്ടിടത്ത് ഒരു ഞായറാഴ്ച ദേവ ലാലിയിലും മറ്റൊരു ഞായറാഴ്ച ഓജാറിലും പൊയ്ക്കൊണ്ടിരുന്നു. ദേവലാലി, ഓജാർ, മഹാരാഷ്ട്രയിലെ പൂനാ ജില്ലയിലെ നാസിക്കിന്റെ പ്രാന്ത പ്രദേശങ്ങളാണ്. ഈ രണ്ടു പള്ളികളിലേക്കും പൂനായിൽ നിന്നും മഹാരാഷ്ട്ര എം.എസ്.ആർ.റ്റി.സി. ഗവണ്മെന്റു ബസിലായിരുന്നു യാത്ര. പൂനായിൽ നിന്നും ഈ സ്ഥലങ്ങളിലെത്തുവാൻ രണ്ട് രണ്ടര മണിക്കൂർ യാത്ര വേണ്ടിവരും. അതുകൊണ്ട് അന്നന്ന് പോയി വരാം. എന്നിരു ന്നാലും ഞാൻ തലേദിവസം ശനിയാഴ്ച തന്നെ പോയി ഭവനങ്ങളിൽ സന്ധ്യനമസ്കാരവും പ്രാർത്ഥനയോഗങ്ങളും നടത്തുമായിരുന്നു.

ദേവലാലിയിൽ കന്റോൺമെന്റിലുള്ള ഒരു സി.എൻ.ഐ. പള്ളിയി ലായിരുന്നു വി. കുർബാന നടത്തിയത്. അവിടുത്തെ മറാഠി അച്ചന്റെ ഭാര്യ, സി.എൻ.ഐ. യിലെ ഒരു വനിത ബിഷപ്പായത് ഈ സമയങ്ങളി ലായിരുന്നു. ദേവലാലിയിൽ പത്തുപതിനൊന്നു കുടുംബങ്ങളേ ഉണ്ടാ യിരുന്നുള്ളു. അവിടുത്തെ ചെറിയാച്ചനെയും കുടുംബത്തേയും പ്രത്യേകം ഓർക്കുന്നു. ചെറിയാച്ചൻ പ്രധാന ശുശ്രൂഷകനായിരുന്നു. പിന്നെ വായുസേനയുടെ ഒരു സ്റ്റേഷനും ഡിപ്പോയും ഉള്ളതിനാലും കര സേനയുടെ ഒരു വലിയ കേന്ദ്രസ്ഥാനവും ആയിരുന്നതിനാലും, അവിടെ നിന്നും ഓർത്തഡോക്സുകാരായ അംഗങ്ങൾ വന്നും പോയിയും നിന്നു കൊണ്ടിരുന്നു. അങ്ങനെ വരുന്നവരെല്ലാവരും പള്ളിയിലെ അംഗത്വം എടു ക്കാറില്ലായിരുന്നു. ഓജാർ, മിഗ് വിമാനത്തിന്റെ വായുസേന സെന്റർ ആണ്. നാസിക്കിലെ മിഗ് വിമാനകേന്ദ്രത്തിന്റെ ഒരു പ്രധാന ഭാഗമാണ്. അവിടെ ഒരു ഹോളിലായിരുന്നു വി. കുർബാന നടത്തിയിരുന്നത്. അത് ഞായറാഴ്ച രാവിലെ പ്രത്യേകം ക്രമീകരിച്ച് നടത്തണമായിരുന്നു. കാരണം, പ്രസ്തുത ഹോൾ, ഞായറാഴ്ചത്തേക്ക് മാത്രം, അതും ഉച്ച വരെ ആയിരുന്നു അനുവദിച്ചത്. അവിടെ അന്ന് പത്തൻപത് കുടുംബ ങ്ങളുണ്ടായിരുന്നു. പ്രധാന ശുശ്രൂഷകൻ ബേബിയെയും കുടുംബ

ത്തെയും പ്രത്യേകം ഓർക്കുന്നു. അതുപോലെ വർഗീസ് സാറിനെയും കുടുംബത്തെയും പ്രത്യേകം ഓർക്കുന്നു. വർഗീസ് സാറിന്റെ വീട്ടിലാ യിരുന്നു ശനിയാഴ്ച രാത്രി ചെലവഴിച്ചിരുന്നത്.

എന്നാൽ ഭോസരിയിൽ ഒരു ചെറിയ പള്ളി ഉണ്ട്. ബലഹീനനായ ഞാൻ ചുമതല എടുക്കുമ്പോൾ അംഗങ്ങളുടെ വിവരമടങ്ങുന്ന അപേക്ഷാ ഫാറത്തിന്റെ ഒരു ഫയൽ ഉണ്ടായിരുന്നു. ഭോസരിയിൽ ഒരു പള്ളി വേണ മെന്നാവശ്യപ്പെട്ട് 150-ൽ കൂടുതലുള്ള ഭവനങ്ങളടങ്ങുന്ന അപേക്ഷ ഫാറ ങ്ങളായിരുന്നു, ആ അംഗത്വ ഫയൽ. അതുണ്ടാക്കിയതും, പള്ളി പണി യാൻ മുൻകൈ എടുത്തതും ഏബ്രഹാമായിരുന്നു. പക്ഷേ, പള്ളി പണി യിപ്പിച്ചപ്പോൾ ആരുടെയും നിർദ്ദേശങ്ങളോ ഉപദേശങ്ങളോ സ്വീകരിച്ചില്ല. അങ്ങനെ ഒരു ശരിയായ ഭരണസംവിധാനം ഭോസരിലില്ലായിരുന്നു. ഏബ്രഹാമും സിൽബന്ധി യോഹന്നാനും തന്നിഷ്ടം പോലെയായിരുന്നു കാര്യങ്ങൾ നടത്തിയിരുന്നത്. അങ്ങനെ ഈ പള്ളി “ഏബ്രഹാമിന്റെ പള്ളി” എന്നായിരുന്നു അറിയപ്പെട്ടത്.

എന്നാൽ ഭരണഘടനയുടെ പകർപ്പ് എടുത്ത് ഭവന സന്ദർശനം നട ത്തിയപ്പോൾ യഥാർത്ഥ ഇടവകക്കാർ 50-ന് താഴെയാണെന്ന് മനസ്സി ലായി. പരുമല തിരുമേനിയുടെ നാമത്തിലുള്ള പള്ളിയായതിനാൽ, ജന റൽ ബോഡി കൂടിയപ്പോൾ ഞാൻ അവിടുത്തെ സാഹചര്യം മനസ്സി ലാക്കി പെരുന്നാളിന് രണ്ടു നിർദ്ദേശങ്ങൾ വച്ചു. മിക്ക പള്ളികൾക്കും രണ്ട് പള്ളിപെരുന്നാളുകൾ കാണുമെന്ന് എന്റെ അനുഭവത്തിൽ നിന്നും മനസ്സിലാക്കുന്നു. അതായത് പള്ളിയുടെ കൂദാശയുടെ തലേദിവസം നമ സ്കാരത്തിനും ദീർഘമായ ശുശ്രൂഷയുടെ ഏതാനും ഭാഗങ്ങൾ പൂർത്തി യാക്കിയതിനുശേഷം പ്രധാന കാർമ്മികനായ മേൽപട്ടക്കാരൻ പ്രത്യേകം കല്ലുകൊണ്ടോ, മാർബിൾ കൊണ്ടോ ഉണ്ടാക്കിയതിന്റെ മദ്ധ്യത്തിൽ ഒരു കുരിശാകൃതിയിലോ അല്ലാതെയോ ഉള്ള ചെറിയ ദ്വാരത്തിൽ കുന്തിരി ക്കവും 12 ചെറിയ പാറകഷണങ്ങളോ അല്ലെങ്കിൽ 12 ചെറിയ കുരിശു കളോ വച്ച് വി. മൂറോൻ അതിൽ ഒഴിച്ച് അടച്ച് ഈ കല്ല് വാഴ്ത്തി മദ്ബ ഹായുടെ നാലുവശവും ആഘോഷിച്ചതിനുശേഷം വി. ത്രോണോസിന്റെ മദ്ധ്യത്തിൽ പ്രത്യേകം ഉണ്ടാക്കിയ ചെറിയ കുഴിയിൽ വച്ച് അടച്ച് ഈ കല്ല് സ്ഥാപിക്കുന്നു. ഇതാണ് പള്ളിക്ക് കല്ലിട്ട പെരുന്നാൾ ദിവസം. അങ്ങനെ ഞങ്ങളുടെ പള്ളിക്ക് കല്ലിട്ടത് വലിയ നോമ്പിന്റെ തലേ ബുധ നാഴ്ച വൈകിട്ടായതിനാൽ, പ. പൗലൂസ് ശ്ലീഹായുടെ നാമത്തിലുള്ള പണിയാണെങ്കിലും പള്ളിയുടെ പ്രധാന പെരുന്നാളായി ഈ ദിവസം ആഘോഷിക്കുന്നു. പിന്നീട് ജൂൺ 29-ന് പ. പത്രോസ്, പൗലൂസ് ശ്ലീഹ ന്മാരുടെ ഓർമ്മയായ ദിവസം, പള്ളിയിൽ കൊഴുക്കട്ട പെരുന്നാളായി ആഘോഷിച്ചു വരുന്നു. അതുകൊണ്ട് ഇടവകാംഗങ്ങളായ നിങ്ങൾക്ക്

ഏത് ദിവസം പെരുന്നാൾ നടത്തണമെന്ന് നിങ്ങൾക്ക് തീരുമാനിക്കാവുന്നതാണ്. അപ്പോൾ 'പ. പരുമല തിരുമേനിയുടെ നാമത്തിലുള്ള പള്ളിയായതുകൊണ്ട് ഇവിടെ ഭോസരിയിൽ നവംബർ ഒന്നും രണ്ടും പെരുന്നാളായിട്ട് ആഘോഷിക്കണമെന്ന്' ഏബ്രഹാം പറഞ്ഞത് എല്ലാവരും അംഗീകരിച്ചു. അപ്പോൾ ഞാൻ ചോദിച്ചു, 'ഈ രണ്ടു ദിവസവും പിറ്റെ ദിവസം രാവിലെ വി. കുർബാനയും, പെരുന്നാൾ പരിപാടികളും നടത്തുമ്പോൾ, നിങ്ങൾക്ക് എത്ര പേർക്ക് പള്ളിയിൽ രാവിലെ വി. കുർബാനയിൽ സംബന്ധിക്കുവാൻ സാധിക്കും. അതിന് നിങ്ങൾക്ക് ഒരു ദിവസം അവധി എടുക്കുവാൻ സാധിക്കുമോ? അങ്ങനെ അവധി എടുത്ത് നിങ്ങൾ പരുമല തിരുമേനിയുടെ പെരുനാൾ നടത്തുന്നത് അനുഗ്രഹപ്രദമായിരിക്കും.' എല്ലാവരും നിശ്ശബ്ദരായി. എല്ലാവരും പരസ്പരം അങ്ങോട്ടും ഇങ്ങോട്ടും നോക്കി ഇരുന്നു. കുറച്ചു സമയം കഴിഞ്ഞപ്പോൾ ഏബ്രഹാം പറഞ്ഞു. "അച്ചൻ രാവിലെ കുർബാന ചൊല്ലിയാൽ ഞാനും കുടുംബവും പള്ളിയിൽ വരും." അപ്പോൾ ഞാൻ പറഞ്ഞു, "ശരി. ഏബ്രഹാം നല്ല കാര്യം." എന്നിട്ട് ഞാൻ പറഞ്ഞു, "പരിശുദ്ധന്റെ അല്ലെങ്കിൽ പരിശുദ്ധന്മാരുടെ പെരുനാളിലും പ്രത്യേകിച്ച് ഇടവകയുടെ പ്രധാന പെരുനാൾ ദിവസവും ഇടവകയിലുള്ള എല്ലാവരും, കുമ്പസാരിക്കേണ്ടിയവർ കുമ്പസാരിച്ചും, അല്ലാത്തവർ ഹൂസ്സോയോ പ്രാർത്ഥന നടത്തിയും വി. കുർബാന അനുഭവിക്കണം. ഇത് നിങ്ങൾക്ക് എത്രപേർക്ക് സാധിക്കും? ഞാൻ നിങ്ങളുടെ ജീവിതസാഹചര്യം മനസ്സിലാക്കി ഒരു നിർദ്ദേശം പറയാം. നിങ്ങൾക്ക് സ്വീകാര്യമെങ്കിൽ സ്വീകരിക്കാം. നിങ്ങളിൽ പലർക്കും ചെറിയ ചെറിയ ലെയ്ത്തുഷോപ്പുകളും, കമ്പനികളുമൊക്കെയുണ്ടെന്നെനിക്കറിയാം. മറ്റു പലരും, ഭാര്യാഭർത്താക്കന്മാരെല്ലാം തന്നെ പല കമ്പനികളിലും ജോലിക്കാരാണെന്നുമറിയാം. ഈ ഭോസരിയും, ചിഞ്ചുവാടും, പിംപിരിയുമൊക്കെ, മഹാരാഷ്ട്ര ഇൻഡസ്ട്രിയൽ കോർപ്പറേഷന്റെ അധീനതയിലായിരിക്കുന്നതിനാൽ, വ്യാഴാഴ്ച ആണല്ലോ നിങ്ങൾക്കെല്ലാവർക്കും അവധി. ഞായർ എല്ലാവർക്കും ജോലിദിവസമാണല്ലോ. അതുകൊണ്ട് പരുമല തിരുമേനിയുടെ പെരുന്നാൾ നവംബർ ഒന്നും രണ്ടുമായിട്ടു നടത്താം. ബുധനും വ്യാഴവും, ഈ തീയതികളിൽ വന്നാൽ. എന്നാൽ അത് അസാധ്യമാണ്. അതുകൊണ്ട് പരുമല തിരുമേനിയുടെ പെരുനാൾ കഴിഞ്ഞു വരുന്ന ആദ്യ ബുധനും വ്യാഴവുമായിട്ട് പെരുനാൾ നടത്തുന്നത് ഉചിതമായിരിക്കും. അത് നിങ്ങൾക്ക് വളരെ സൗകര്യവുമായിരിക്കും." അപ്പോൾ എല്ലാവരും കൂടെ "അച്ചാ, അതു വേണ്ടാ, ഒരു ദിവസം നവംബർ ഒന്നോ രണ്ടോ തീയതിയിൽ മതി. അത് അച്ചൻ തീരുമാനിച്ചാൽ മതി." അങ്ങനെയാണെങ്കിൽ "നവംബർ ഒന്നാം തീയതി ഏത് ദിവസം വന്നാലും ഭോസരി പള്ളിയുടെ പെരുന്നാൾ വൈകുന്നേരം നടത്തുവാനുള്ള എന്റെ അഭിപ്രായം, നിങ്ങൾക്ക്

സ്വീകാര്യമാണെങ്കിൽ, എല്ലാവരും കൈ അടിച്ച് പാസ്സാക്കണമെന്ന്" പറ ഞ്ഞപ്പോൾ, ഒരാളൊഴികെ എല്ലാവരും കൈ അടിച്ച് പാസ്സാക്കി. അങ്ങനെ പെരുനാൾ നടത്തുന്ന തീരുമാനം എടുത്തു.

അപ്പോൾ ഏബ്രഹാം എതിർത്ത്, "ഈ പള്ളി ഞാനൊണ്ടാക്കിയത് ഇതിനുവേണ്ടിയല്ല. കിർക്കിയിലെ തണ്ണിക്കോട്ടച്ചനും ഇതുപോലെ സന്ധ്യയ്ക്കാണ് പെരുന്നാൾ നടത്തിയിരുന്നത്. അതെനിക്കിഷ്ടമില്ലാ യിരുന്നു. അതിനാണ്, ഞാനിവിടെ പള്ളി ഉണ്ടാക്കിയതെന്ന്" പറഞ്ഞു. അപ്പോൾ ഞാൻ ചോദിച്ചു, "മിസ്റ്റർ ഏബ്രഹാം എന്താണ് പറയുന്നത്? ഏബ്രഹാം സ്വന്തമായി പണം ചെലവഴിച്ചല്ലല്ലോ ഈ പള്ളി പണിതത്. ഏബ്രഹാം ചെലവാക്കിയതിൽ കൂടുതൽ പണം പല ആളുകളും പള്ളി പണിക്ക് തന്ന് സഹായിച്ചിട്ടുണ്ട്. അതിനാൽ ഞാനാണ് ഈ പള്ളി പണി യിപ്പിച്ചതെന്നുള്ള മണ്ടത്തരം വിളിച്ചുകൂവരുത്!" അങ്ങനെ ഏബ്രഹാം തൽക്കാലം അടങ്ങി.

അങ്ങനെ ആ വർഷത്തെ പെരുന്നാൾ നവംബർ 9-ാം തീയതി തിങ്ക ളാഴ്ച വൈകിട്ട് നടത്തിയതിൽ ഇടവകയിലെയും പുറത്തുള്ള മറ്റു ഓർത്തഡോക്സുകാരും, മറ്റു സഭാംഗങ്ങളും സംബന്ധിക്കുവാൻ സാധിച്ചു. ഇടവകയിലെ എല്ലാവരും, ഒരാളൊഴികെ കുഞ്ഞുകുട്ടി ആബാ ലവൃദ്ധം കുടുംബമായി വി. കുർബാന അനുഭവിച്ചത് അവർക്കൊരു പുതിയ അനുഭവമായിരുന്നു.

2000-ൽ തിരുമേനി പള്ളി സന്ദർശിച്ചപ്പോൾ ഏബ്രഹാം വലിയ ഒച്ച പ്പാടും ബഹളവും ഉണ്ടാക്കി ആ മീറ്റിംഗ് അലങ്കോലപ്പെടുത്തി. 'അച്ചൻ ഇവിടെ കുർബാന ചൊല്ലണ്ടാ' എന്നു പറഞ്ഞ് തിരുമേനി ഇറങ്ങി പോയി. ഒരു മാസം കഴിഞ്ഞ് ഞങ്ങൾ കുറച്ചുപേര് ഏബ്രഹാം ഉൾപ്പെടെ തിരുമേനിയെ കണ്ട് ക്ഷമ പറഞ്ഞ് വി. കുർബാന തുടരാൻ സമ്മതിച്ചു.

പിന്നീട് ജനറൽ ബോഡി കൂടിയപ്പോൾ, പള്ളി ഒരു മാസം പൂട്ടിയത്, ഏബ്രഹാം എന്ന ഒറ്റ ഒരാളുടെ കാരണമായതിനാൽ, ഏബ്രഹാം പള്ളി യോടും ജനറൽ ബോഡിയോടും ക്ഷമ പറയണമെന്നാവശ്യപ്പെട്ടു. ഇതി നെചൊല്ലി പിന്നെയും വലിയ ബഹളവും ഒച്ചപ്പാടുമായി. ഇങ്ങനെ ഇത് തുടർന്നുകൊണ്ടിരുന്നപ്പോൾ മുതിർന്ന ഒരാൾ ഉച്ചത്തിൽ, "ഞങ്ങൾക്ക് ഈ ഇടവകയിലെ ഏബ്രഹാമിനെയും, യോഹന്നാനെയും വേണ്ടാ" എന്നു പറയുകയും, എല്ലാവരും അതിനെ കൈ അടിച്ച് പാസ്സാക്കുകയും ചെയ്തു. അങ്ങനെ മീറ്റിംഗ് ശാന്തമായി. ഏബ്രാഹാമും യോഹന്നാനും മിണ്ടാതെ ഇറങ്ങിപ്പോയി. ഏബ്രഹാമിനെയും യോഹന്നാനെയും അങ്ങനെ ഭോസരി ഇടവക ബഹിഷ്ക്കരിച്ചു. ഞാനീ കാര്യം തിരുമേ നിയെ അറിയിച്ചു. തിരുമേനി, എന്നെ അവിടെ നിന്ന് മാറ്റുന്നതുവരെ

യാതൊരു നടപടിയും എടുത്തില്ല. ‘അവന്മാർ മര്യാദ പഠിക്കട്ടെ’ എന്ന് തിരുമേനി പറഞ്ഞു.

അങ്ങനെ നല്ല അന്തരീക്ഷത്തിൽ തുടർന്നുപോയി. 2001 ജൂണിൽ ഞാൻ അവിടെ നിന്നു മാറി. പിന്നീട് വന്ന അച്ചനും ഒരു വർഷത്തേക്ക് ഇവരെക്കുറിച്ച് യാതൊരു നടപടിയും എടുത്തില്ല. അങ്ങനെ രണ്ടു വർഷം കഴിഞ്ഞ ശേഷം രണ്ടുപേരും ക്ഷമ പറഞ്ഞ് പള്ളിയിൽ പ്രവേശിക്കുവാൻ തുടങ്ങി.

ഇപ്പോൾ ഏബ്രഹാമിന് തിരുമേനിയുടെ അതിശക്തമായ താക്കീതിനാൽ ഏബ്രഹാമിന്റെ യാചനപ്രകാരം കൈവെയ്പ് നൽകി ശുശ്രൂഷയിൽ സംബന്ധിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ ഞാനും മിസ്റ്റർ ഏബ്രഹാമും വി. മദ്ബഹായിൽ ശുശ്രൂഷക്കാരനായി ബലഹീനനായ ഞാൻ ഭോസരി പള്ളിയിൽ പിന്നീട് വി. കുർബാന ചൊല്ലിയിട്ടുണ്ട്.

ദൈവം ഏവരേയും അനുഗ്രഹിക്കട്ടെ!

## അദ്ധ്യായം 39

# ചിഞ്ചുവാടിൽ

ഭോസരി (1998) ഏബ്രഹാമിന്റെ പള്ളി എന്നും, ചിഞ്ചുവാട് (1999) ചാക്കോയുടെ പള്ളിയുമെന്നാണ് അറിയപ്പെട്ടിരുന്നത്. ഈ രണ്ടു പള്ളി കളിലും സ്വൽപം ഗുസ്തി പിടിക്കേണ്ടതായിട്ടു വന്നു. ഭോസരിയിലെ കാര്യം വിവരിക്കേണ്ടതില്ലല്ലോ? അതുപോലെ ചിഞ്ചുവാടിലും സെക്ര ട്ടറി ചാക്കോയെയും, ഒരു കമ്മിറ്റി അംഗം ഏബ്രഹാമിനെയും ഇടവക ബഹിഷ്ക്കരിച്ചു. അതോടുകൂടി എല്ലാ കാര്യങ്ങളും സഭാ ഭരണഘടന പ്രകാരം നടപ്പിലാക്കി. അങ്ങനെ പള്ളികൾ രണ്ടും ഓർഡറിൽ വന്നു. കാര്യങ്ങൾ മുറപോലെ നടക്കുവാൻ തുടങ്ങി. ഇവിടെ രണ്ടിടത്തും എനിക്ക് ദുഷ്പേരുണ്ടായെങ്കിലും പിന്നീടു വന്ന അച്ചന്മാർക്ക് ഇടവക നടത്തിക്കൊണ്ടുപോകുവാൻ യാതൊരു പ്രയാസങ്ങളും നേരിടേണ്ടി വന്നിട്ടില്ല.

2000-ൽ ഞങ്ങൾ പൂനായിലുള്ള അച്ചന്മാരെല്ലാവരും കൂടെ ആന്ധ്ര പ്രദേശിലെ ഹൈദ്രബാദിൽ, യാച്ചാരം എന്ന ഗ്രാമത്തിലുള്ള ബാലഗ്രാം സന്ദർശിക്കുവാനിടയായി. തദവസരത്തിൽ ബഹു. ഫിലിപ്പ് റമ്പാച്ചൻ ഞങ്ങളെ പരിചയപ്പെടുത്തിയപ്പോൾ, എന്നെ ഇപ്രകാരമായിരുന്നു പരി ചയപ്പെടുത്തിയത്. "ഇത് മാത്യു മാത്യു അച്ചൻ. അച്ചൻ ചിഞ്ചുവാട് ഭോസരിയിലെ വികാരിയാണ്. ഇപ്പോൾ രണ്ടു പള്ളികളും സഭയുടെ വകയായി." ഇതിൽപരം ഒരു സർട്ടിഫിക്കേറ്റ് ആർക്ക് ലഭിക്കും.

2002 വരെ പൂനായിലെ വിവിധ പള്ളികളിൽ സേവനം അനുഷ്ഠിച്ചു. ചിഞ്ചുവാട് പള്ളിയിലെ സേവനം ഒരു പ്രത്യേക അനുഭവമായിരുന്നു. കിർക്കിയിലെ വികാരി അച്ചൻ അവിടെ നിന്നും മാറിയാൽ, പൂനായിൽ തന്നെ കഴിയാമെന്നുള്ള വ്യർത്ഥ വ്യാമോഹത്താൽ, പിംപിരിയിലും ചിഞ്ചുവാടിലും ഓരോ പള്ളികൾ പണിയാൻ തുടങ്ങി. കിർക്കിയിൽ താമ സിച്ചുകൊണ്ട് പണികൾ രണ്ടിടത്തും ആരംഭിച്ചു. എന്നാൽ ഇതിനു പണം സ്വരൂപിച്ചത് ഒരു വൈദികന് ചേരുന്ന രീതിയിൽ അല്ലായിരുന്നു. ആൾ ക്കാരുടെ വരുമാനമോ, ജോലിയോ, സാമ്പത്തികനിലയോ ഒന്നും കൂട്ടാ ക്കാതെ ഓരോരുത്തരുടെയും സാഹചര്യത്തിന് ചേരാത്ത വൻ തുക കൾ സംഭാവന ആയിട്ട് കണക്കെഴുതി. ഇതിന് ഉറുമ്പിനെ കൊണ്ട് കല്ല് എടുപ്പിക്കുക എന്നു പറയാം! ഇതിൽ ചിഞ്ചുവാടിൽ 59 വീട്ടുകാർക്ക് പണിതത് പൂന സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തേക്കാൾ വലുതായിരുന്നു.

ഇങ്ങനെ കിർക്കിയിലെ അച്ചൻ തന്റെ കുത്സിതബുദ്ധിയിൽ

എനിക്കുള്ള കൽപന മറികടന്ന്, കിർക്കിയിൽ തന്നെ തുടരാനുള്ള അത്യാഗ്രഹത്താൽ ഒരിക്കൽ ഒരു ഞായറാഴ്ച വലിയ തിരുമേനിയെ വിളിച്ചു വരുത്തി "ഈ അച്ചൻ തന്നെ ഇവിടെ തുടരും" എന്ന് പറയിപ്പിച്ചു. അങ്ങനെ എന്റെ കൽപനയും അതിന്റെ നടപടിയും അപ്രത്യക്ഷമായി. തിരുമേനിമാർ ഒരു നിയമന കൽപന ഇട്ടാൽ അത് ക്യാൻസൽ ചെയ്യുകയില്ല എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. അതുകൊണ്ട് ഇന്നുവരെ കാണാത്ത എനിക്കുള്ള കൽപന ക്യാൻസൽ ആക്കിയിട്ടില്ല.

അങ്ങനെ വല്യതിരുമേനി കിർക്കിയിൽ വന്നപ്പോൾ, അവിടുത്തെ അച്ചനുമായിട്ട് പണി നടക്കുന്ന പൂനാ പള്ളി കാണാൻ പോയി. പള്ളിയുടെ ഘടന കണ്ടപ്പോൾ വലിയ തിരുമേനി ഇപ്രകാരം പറഞ്ഞു. "ഈ പള്ളി പണി തീരുമ്പോൾ അച്ചന്റെ കിർക്കി പള്ളി ഇതിന്റെ മുമ്പിൽ ഒന്നുമല്ലായിരിക്കും." ഈ റിമാർക്കു ഒരു വലിയ അടിയായിപ്പോയി. അപ്പോൾ ഈ മാനംകെട്ട അച്ചൻ അവിടെ ഉണ്ടായിരുന്ന ക്യാപ്റ്റൻ മാണി സാറിനോടു പറഞ്ഞു, പൂനായേക്കാൾ വലിയ പള്ളിയാണ് ഞാൻ ചിഞ്ചുവാടിൽ പണിയാൻ പോകുന്നത്. ഇത് പിന്നീട് ക്യാപ്റ്റൻ മാണി സാർ എന്നോടു പറഞ്ഞിട്ടുള്ളതാണ്.

അടിസ്ഥാനങ്ങൾ മനഃപൂർവ്വം വിട്ടുള്ള പണസമ്പാദനം, മത്സരബുദ്ധിയിൽ പണിത ദേവാലയം, 59 വീട്ടുകാരുടെ മേൽ അവർക്കു നിർവഹിക്കുവാൻ മേലാത്ത നിർബന്ധ പണപ്പിരിവ്, കൂട്ടത്തിൽ വണ്ടിചെക്ക് കൊടുത്ത് ഉഷ ഉതുപ്പിന്റെ സംഗീത കച്ചേരി, അതുപോലെ ബ്ലാങ്ക് ചെക്ക് ഒപ്പിട്ട് കോൽ പലിശയ്ക്ക് പണം കടം എടുക്കൽ ഇതൊക്കെ ഒരു വൈദികന് ചേരുന്നതാണോ? ചിന്തിക്കുക. പള്ളിയിൽ ആകെപ്പാടെ പ്രശ്നമായി. സങ്കീർത്തനത്തിൽ പറയുന്നതുപോലെ "യഹോവ വീടുപണിയാതിരുന്നാൽ പണിയുന്നവർ വൃഥാ അദ്ധ്വാനിക്കുന്നു" (സങ്കീ. 127:1).

അങ്ങനെ 1999 ജൂൺ ഒന്നു മുതൽ ബലഹീനനായ എന്നെ ചിഞ്ചുവാട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ വികാരി ആയി നിയമിച്ചു. ജൂൺ 8-ാം തീയതി ചൊവ്വാഴ്ചയാണ് ഞാൻ പള്ളിയിൽ ചെല്ലുന്നത്. അന്ന് പള്ളിയുടെ താൽക്കാലിക കൂദാശ വൈകിട്ട് നടത്താൻ പോവുകയാണെന്ന് ഡിഘി പള്ളിയിലെ അച്ചനിൽ നിന്നുമാണ് ഞാൻ അറിയുന്നത്. വികാരിയായ ഞാൻ ഈ കാര്യം അറിഞ്ഞിട്ടില്ല; എന്നെ ആരും ഔദ്യോഗികമായി അറിയിച്ചിട്ടില്ലായിരുന്നു.

അത്ഭുതമെന്നു പറയട്ടെ, കിർക്കിയിൽ നിന്നും സ്ഥലംമാറ്റപ്പെട്ട അച്ചൻ, എന്റെ വികാരി സ്ഥാനം അനധികൃതമായി കൈയേറി, എന്നോട് ഒരു വാക്കുപോലും സംസാരിക്കാതെ, പള്ളിയ്ക്കകത്ത് നിന്ന് ഓരോരോ മിനുക്കുപണികളും, അലങ്കാരപണികളും വളരെ ധൃതിയിൽ ചെയ്യിപ്പി

ച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ ഞാൻ ആദ്യം കാണുന്നത് പള്ളിയുടെ അകത്ത് മുകളിൽ നിന്നും ഒരു ഭാഗം ടൈൽസ് താഴേക്കു വരുന്നതാണ്!

അപ്പോൾ ഞാൻ, "ആരാണ് ഈ പള്ളിയുടെ ട്രസ്റ്റി?" ഈ ചോദ്യം കേട്ട് ഒരാൾ എന്റെ അടുത്തു വന്നു. "നിങ്ങളാണോ ട്രസ്റ്റി?" "അതെ." അപ്പോൾ "എടോ ചാക്കോ, എന്താണീ ബഹളങ്ങളൊക്കെ. വലിയ തകർത്തടിച്ചുള്ള മിനുക്കുപണികളും അലങ്കാരപ്പണികളും ഒക്കെ വളരെ എമർജൻസിയായിട്ട് വളരെ ധൃതിയിൽ നടക്കുകയാണല്ലോ. എന്താണ്?" അപ്പോളവൻ പറഞ്ഞു, "അച്ചാ ഇന്ന് പള്ളിയുടെ താൽക്കാലിക കൂദാശ നമ്മുടെ കൊച്ചുതിരുമേനി വൈകുന്നേരം നടത്തുകയാണ്." അപ്പോൾ ഞാൻ പറഞ്ഞു, "കൊള്ളാം. എടോ ചാക്കോ ഞാൻ നിങ്ങളുടെ വികാരിയാണ്. വികാരി ഈ സംഗതികളൊക്കെ അറിയേണ്ടതല്ലേ? പ്രത്യേകം അറിയിക്കേണ്ടതല്ലേ? വളരെ മോശമായിപ്പോയി. ഡിഘലിയിലെ അച്ചൻ പറഞ്ഞതുകൊണ്ട് വികാരി അറിഞ്ഞു. അല്ലെങ്കിൽ ഞാൻ ഇന്ന് ഇവിടെ വരികയില്ലായിരുന്നു. ഇങ്ങനെയാണോ നിങ്ങൾ വികാരിയോടു പെരുമാറുന്നത്? ഇത് ശരിയല്ല." "അയ്യോ അച്ചാ ക്ഷമിക്കണം. ഞങ്ങൾക്ക് യാതൊരു അറിവുമില്ല, ഒരു പുതിയ വികാരി അച്ചൻ വരുന്നതിനെക്കുറിച്ച് ഞങ്ങൾക്ക് ഒരു കൽപനയും കിട്ടിയിട്ടില്ല." "ഏതായാലും എനിക്ക് കൽപന ഉണ്ട്. ഇപ്പോൾ കൊണ്ടുവന്നിട്ടില്ല. ഞായറാഴ്ച വരുമ്പോൾ കാണിക്കാം. ജൂൺ ഒന്നു മുതൽ ഞാൻ നിങ്ങളുടെ പള്ളിയുടെ വികാരി ആണ്." അങ്ങനെ ജൂൺ ഒന്നു മുതൽ ചിഞ്ചുവാട് പള്ളിയുടെ വികാരി ആയി നിയമിച്ചിരിക്കുന്ന, പ്രത്യേകമായി പള്ളിക്കുള്ള കൽപനയും ഈ അച്ചൻ മുക്കിയിരിക്കുകയാണ്. എത്ര ലജ്ജാവഹവും നികൃഷ്ടവുമായ കാര്യങ്ങളാണ് നടക്കുന്നത്!

അങ്ങനെ പള്ളിയുടെ താൽക്കാലിക കൂദാശ വലിയ ആർഭാടങ്ങളോടുകൂടിയും, വലിയ വെടിയും പടയോടുകൂടി അഭിവന്ദ്യ കൂറിലോസ് തിരുമേനി നടത്തി. കൂദാശ കഴിഞ്ഞ് തിരുമേനിയെ കൊണ്ട് ഈ പള്ളിയിൽ ആദ്യം വി. കുർബാന ചൊല്ലുന്നത് ഈ സ്ഥലം മാറ്റപ്പെട്ട അച്ചൻ ആയിരിക്കുമെന്ന് പരസ്യമായി പ്രസ്താവിക്കപ്പെട്ടു. അപ്പോൾ സി. വി. കുറിയാക്കോസച്ചൻ, "ഈ തിരുമേനി എന്തു വിഡ്ഢിത്തമാണ് പറയുന്നത്? ഇവിടെ നിന്നും അല്ല കിർക്കിയിൽ നിന്നും സ്ഥലംമാറ്റപ്പെട്ട അച്ചൻ, തന്റെ ഇപ്പോഴുള്ള പള്ളിയിൽ നിന്നും വന്ന് ഇവിടെ കുർബാന ചൊല്ലുന്നതു വരെ മാത്യു മാത്യു അച്ചൻ ഈ പള്ളിയിൽ കുർബാന ഒന്നും ചൊല്ലേണ്ടേ? ഇത് എന്ത് മണ്ടത്തരമാണ് തിരുമേനി വിളിച്ചു പറഞ്ഞത്? ഇത് എവിടുത്തെ ന്യായമാ?" ഇതിനൊന്നും പ്രതികരിക്കാതെ ഞാൻ മിണ്ടാതെ നിന്നു കേട്ടു.

അങ്ങനെ ബലഹീനനായ ഞാൻ ചിഞ്ചുവാട് സെന്റ് ജോർജ് ഓർത്ത ഡോക്സ് സുറിയാനി പള്ളിയുടെ ചുമതല ഏറ്റെടുത്തു. ആദ്യത്തെ കമ്മിറ്റി വിളിച്ചു കൂട്ടി. മുൻ കമ്മിറ്റിയുടെ റിപ്പോർട്ടു വായിച്ചപ്പോൾ കൂദാശ കഴിഞ്ഞാൽ ആദ്യം, ഈ സ്ഥലംമാറ്റപ്പെട്ട കത്തനാർ ആയിരിക്കും വി. കുർബാന ചൊല്ലുന്നതെന്ന് എഴുതി പിടിപ്പിച്ചിരുന്നു. അപ്പോൾ ഞാൻ ചോദിച്ചു, നിങ്ങൾ എന്ത് അർത്ഥശൂന്യമായ തീരുമാനമാണ് എഴുതി ചേർത്തിരിക്കുന്നത്? അതും ഈ അച്ചന്റെ അദ്ധ്യക്ഷതയിൽ ചേർന്ന കമ്മിറ്റി മീറ്റിംഗ്. നിങ്ങൾക്ക് അങ്ങനെ ഒരു തീരുമാനം എടുക്കാമോ? കാരണം, ജൂൺ ഒന്നു മുതൽ ഞാനാണ് ഈ പള്ളിയുടെ വികാരി. അങ്ങനെ ഇവിടെയും, ആ അച്ചൻ എന്റെ അധികാരത്തിൽ കൈകടത്തി.

ഞാൻ റിപ്പോർട്ട് ഇപ്രകാരം തിരുത്തിച്ചു. കൂദാശ എന്നുള്ളത് "താൽ ക്കാലിക കൂദാശ" ആക്കി. താൽക്കാലിക കൂദാശ കഴിഞ്ഞതിനുശേഷം ഒരു ഞായറാഴ്ച അച്ചന്റെ സൗകര്യമനുസരിച്ച് ഈ പള്ളിയിൽ ഒരു കുർബാന ചൊല്ലുവാൻ ക്ഷണിക്കണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നു വെന്നും തിരുത്തിച്ച് തിരുത്തലുകളിലൊക്കെയും എന്റെ ഒപ്പ് ഡേറ്റോടു കൂടി ഇട്ടു.

ഞാനുടനെ ഈ അച്ചന് ഒരു ക്ഷണക്കത്തെഴുതി സെക്രട്ടറിയെ ഏൽപ്പിച്ചു. "നിങ്ങൾ നേരിട്ടോ, പോസ്റ്റിലോ കൊടുക്കുക. എന്തു വേ ണമെങ്കിലും ചെയ്തോ? എന്നാൽ ഞാൻ ഈ അച്ചനെ ഫോണിൽ കൂടി ക്ഷണിക്കുകയില്ല." ഞാൻ ചെയ്യുന്നതിനൊക്കെയും തക്കതായ രേഖ ഉണ്ടായിരിക്കണം. ഒരു കോപ്പി ഞാൻ വ്യക്തിപരമായി സൂക്ഷിക്കുന്ന തിനാൽ അതിന്റെ ഒരു കോപ്പി ഞാനും സൂക്ഷിച്ചു. തരംപോലെ പറ യുന്ന ഒരാളാണ് ഈ അച്ചൻ. ക്ഷണപ്രകാരം ഒരു ഞായറാഴ്ച സന്ധ്യയ്ക്ക് വന്ന് വി. കുർബാന ചൊല്ലി.

പിന്നീട് കൂടിയ കമ്മിറ്റിയിൽ പള്ളിയുടെ സാമ്പത്തികനില തിരക്കി യപ്പോൾ ഏകദേശം 30 ലക്ഷത്തോളം രൂപായിൽ കൂടുതൽ കടം ഉണ്ടെ ന്നാണ് അറിയുന്നത്. ഉടനെ ഞങ്ങൾ 2000 മാർച്ച് 31-ന് പള്ളിയുടെ കൂദാശ നടത്തുമെന്ന് വളരെ അഹങ്കാരത്തോടുകൂടെ ഒരാൾ പറഞ്ഞത് മറ്റുള്ളവരെല്ലാം പിൻതാങ്ങി. നിങ്ങൾ പള്ളിയുടെ കൂദാശ നടത്തുമോ? എന്നാവർത്തിച്ചു ചോദിച്ചപ്പോൾ "അല്ലല്ല തിരുമേനി നടത്തുമെന്ന്" പറഞ്ഞു. "ഇത്രയും കടമുള്ളപ്പോൾ ദേവാലയത്തിന്റെ പണികളും തീർ ത്തിട്ടില്ല, നിങ്ങൾ ഈ കൂദാശ എങ്ങനെ നിർവഹിക്കും?" "അത് ഞങ്ങൾ പണം പലിശയ്ക്ക് എടുത്ത് നടത്തും."

അപ്പോൾ ഇപ്രകാരം പള്ളിയുടെ കൂദാശ 2000 മാർച്ച് 31-ന് നടത്തു വാൻ പള്ളിപണിക്ക് പണം പലിശയ്ക്ക് എടുത്ത് നടത്തുന്നതിനാൽ

കൂദാശ വരെ വികാരി പള്ളിയിൽ നിന്നും, പള്ളികണക്കിൽ ഉൾപ്പെടുന്ന യാതൊരുവിധമായ അലവൻസോ, മറ്റു പാരിതോഷികമോ സ്വീകരിക്കു ന്നതല്ലായിരിക്കുമെന്ന് കമ്മിറ്റിയിലും, പിന്നീട് ജനറൽബോഡി മീറ്റിംഗു കളുടെ റിപ്പോർട്ടിൽ എഴുതി ചേർത്തിട്ടുണ്ട്. ഇതൊന്നും നടക്കാൻ പോകു ന്നില്ല എന്നുള്ള പൂർണ്ണനിശ്ചയത്താലാണ് ഞാനിതിന് മുതിർന്നത്. മാർച്ച് 31 കഴിഞ്ഞപ്പോൾ കൂദാശ നടന്നില്ല; അതുകൊണ്ട് ഇനിയും എന്റെ അല വൻസുകൾ തരുവാൻ നിങ്ങൾ ബാധ്യസ്ഥരാണ്. അങ്ങനെ അലവൻസു കൾ ലഭിച്ചു തുടങ്ങി.

ഒരു ദിവസം ഞായറാഴ്ച വി. കുർബാന കഴിഞ്ഞിറങ്ങി, പടിഞ്ഞാറേ വാതിൽക്കൽ വന്നപ്പോൾ ഞാൻ കേൾക്കുന്നത് മറാഠിയിൽ, "ഹം യെ സബ് തോട് കെ ഫാഡ് ദേംഗാ" - ഞങ്ങൾ ഇതെല്ലാം ഇടിച്ചു നിരത്തും. അപ്പോൾ ഞാൻ നോക്കിയപ്പോൾ കിർക്കിയിലെ സാംകുട്ടി (ഈ അച്ചന്റെ വലംകൈ. ഒരു അധോലോക നായകൻ) നിൽക്കുന്നതു കണ്ട പ്പോൾ, "എന്താ സാംകുട്ടി, നീ ഇങ്ങോട്ടു വന്നത്? ഇവരൊക്കെ ആരാണ്? ഇവരെന്താണ് പറയുന്നത്? പള്ളി ഇടിച്ചു കളയുമെന്നോ? ഇതിന്റെ കാര ണമെന്താടോ" എന്നു ചോദിച്ചു. അപ്പോൾ സെക്രട്ടറി ജോൺ രൂപാ കടം എടുത്തതിന്റെ പലിശ മുടങ്ങി കിടക്കുകയാണ് എന്നു പറഞ്ഞ് അവൻ പോയി വീട്ടിൽ നിന്നും രൂപാ കൊണ്ടുവന്നു കൊടുത്തു. പിന്നെ ഞാനിതിനെ കുറിച്ച് തിരക്കിയപ്പോളാണറിയുന്നത് ഉഷ ഉതുപ്പിന്റെ സംഗീത പരിപാടി നടത്തുവാൻ ഈ കത്തനാർ ഒരു ലക്ഷം രൂപായ്ക്കു വേണ്ടി ഒരു ബ്ലാങ്ക് ചെക്ക് കൊടുത്ത് ഒരു ലക്ഷം രൂപാ കോൽപലി ശയ്ക്ക് എടുത്തിട്ടുണ്ടായിരുന്നുയെന്ന്. ഞാൻ ഈ കോൽപലിശ എന്താ ണെന്ന് ഒരാളോട് ചോദിച്ചപ്പോൾ, ഉദാഹരണത്തിന് 100 രൂപായ്ക്ക് ഒരു ദിവസത്തെ പലിശ 10 രൂപായാണ്. അതായത് 100 രൂപാ ഞാൻ ചോദി ച്ചാൽ എനിക്ക് കിട്ടുന്നത്, ഈ പലിശയായ 10 രൂപാ കുറച്ച് 90 രൂപാ യാണ് തരുന്നത്. ഈ രീതിയിൽ രൂപാ പലിശയ്ക്ക് എടുക്കുന്നത് ചെറിയ ചെറിയ മീൻകച്ചവടക്കാരും, പച്ചക്കറി വിൽപ്പനക്കാരും മറ്റു ചെറിയ രീതി യിൽ ബിസിനസ് നടത്തുന്നവരാണ്. ഇവിടെ ഈ ഒരു ലക്ഷം രൂപാ എത്ര ശതമാനം പലിശയ്ക്കെന്നും, ഏത് രീതിയിലാണെന്നും ചോദി ച്ചിട്ട് അവരാരും പറഞ്ഞിട്ടില്ല. ഏതായാലും പള്ളിയിൽ നിന്നും നല്ല ഒരു സംഖ്യ ഈ കോൽപലിശ മുഖാന്തിരം പോകുന്നുണ്ടെന്ന് ഞാൻ മന സ്സിലാക്കി.

ഒരു ദിവസം ട്രസ്റ്റി ചാക്കോ എന്നോട് ഇപ്രകാരം പറഞ്ഞു. ഈ അച്ചൻ പറഞ്ഞിട്ടുണ്ട്, മാത്യു മാത്യു അച്ചൻ വരുമ്പോൾ, ഈ അച്ചൻ കൊടുത്ത ബ്ലാങ്ക് ചെക്ക് തിരികെ വാങ്ങിയിട്ട്, മാത്യു മാത്യു അച്ചനെ കൊണ്ട് വേറൊരു ബ്ലാങ്ക് ചെക്ക് തിരികെ വാങ്ങിയിട്ട്, മാത്യു മാത്യു

അച്ചനെ കൊണ്ട് വേറൊരു ബ്ലാങ്ക് ചെക്ക് ഒപ്പിട്ടു കൊടുപ്പിക്കണം. ബലേ ഭേഷ്. നല്ല ഒന്നാംതരം പ്ലാനാണെടൊ ചാക്കോ, നമ്മുടെ കേമനായ ഈ കത്തനാരുടേത്. എന്തു പറയാനാ ദൈവഗത്യാ, എനിക്കും ഒരു ചെറിയ അറിവുണ്ട്. 'ഉപ്പു തിന്നുന്നവൻ വെള്ളം കുടിക്കും' എന്നു പറയുന്നതു പോലെ, ആരു ബ്ലാങ്ക് ചെക്ക് ഒപ്പിട്ടു കൊടുത്തോ അവനായിരിക്കും അതിന്റെ ഉത്തരവാദി. ഇപ്പോൾ ഇതൊരു ക്രിമിനൽ കുറ്റം കൂടിയാണ്. അതുകൊണ്ട് ഇങ്ങനെയുള്ള ഇടപാടുകൾക്ക് ഞാനൊരു ഉത്തരവാദി ത്തവും എടുക്കുകയില്ല എന്നും പറഞ്ഞു.

പിന്നീട് വേറൊരു ദിവസം ട്രസ്റ്റി ചാക്കോ പറഞ്ഞു, "ഞങ്ങൾ പള്ളി യുടെ പണികാര്യങ്ങളൊക്കെ നടത്തിക്കൊണ്ടിരിക്കുമ്പോൾ ഈ അച്ചൻ സെക്രട്ടറി ജോൺ വശം ഒരു ബ്ലാങ്ക് പേപ്പർ കൊടുത്തിട്ട്, 'നീ പോയി ചാക്കോയുടെ രണ്ട് ഒപ്പുകൾ വാങ്ങി കൊണ്ടുവരിക' എന്നു പറഞ്ഞ് എന്റെ അടുക്കൽ കൊണ്ടുവന്നു. ഞാൻ ആ പേപ്പറിൽ രണ്ട് ഒപ്പിട്ടു കൊടുത്തു. അത് കൊണ്ടുപോയി ഈ അച്ചൻ ഫെഡറൽ ബാങ്ക് ഡെക്കാൺ ജിംഖാനാ ബ്രാഞ്ചിൽ പോയി അക്കൗണ്ട് തുറന്നു."

ആ ബാങ്കിന്റെ ചെക്കാണ് ഉഷാ ഉതുപ്പിന് കൊടുത്തത്. ഞാനുടനെ ചോദിച്ചു, "എടോ ചാക്കോ, നീ വലിയ കമ്പനി മുതലാളിയാണല്ലോ? ഇങ്ങനെയാണോ നീ നിന്റെ ഇടപാടുകൾ നടത്തുന്നത്?" ഉടനെ അവൻ പറഞ്ഞു, അച്ചൻ ആവശ്യപ്പെട്ടാൽ എങ്ങനെയാണ് ചെയ്യാതിരിക്കുന്നത്?" അപ്പോൾ ഞാൻ ചോദിച്ചു, "അച്ചൻ നിന്നോട്, കിണറ്റിൽ ചാടടാ ചാക്കോ എന്നു പറഞ്ഞാൽ നീ ചാടുമോ?" ഏതായാലും ഇതൊക്കെ കടന്ന കൈയാണ്. ഒരു ദയറാ പട്ടക്കാരന് നിരക്കാത്ത പ്രവർത്തികൾ!

കഷ്ടാൽ കഷ്ടതരം ലജ്ജിക്കേണ്ടിയിരിക്കുന്നു!

ഉഷാ ഉതുപ്പ് മര്യാദയുള്ളവളായതുകൊണ്ട്, ആ വണ്ടിചെക്ക്, "നിങ്ങ ൾക്ക് പൈസാ ഇല്ലായിരുന്നെങ്കിൽ അതെന്നോട് പറഞ്ഞാൽ പോരായോ" എന്ന് ചോദിച്ച് തിരിച്ചയച്ചു. പിന്നീട്, ബോംബേയിൽ ഏതോ ഒരു നമ്മുടെ പള്ളിയിൽ അവരുടെ പരിപാടി നടത്തുന്നതിനെക്കുറിച്ച് തിരക്കിയപ്പോൾ "ഓർത്തഡോക്സുകാരാണെങ്കിൽ എന്റെ പരിപാടിക്ക് മുമ്പ് എന്റെ ഫീസ് രൊക്കം രൂപാ കിട്ടിയിരിക്കണം" എന്നവർ പറഞ്ഞതായിട്ട് ചാക്കോ എന്നോട് പറഞ്ഞിട്ടുണ്ട്. ഹാ... എത്ര മോശം!

അങ്ങനെ സഭയ്ക്ക് നല്ല സർട്ടിഫിക്കേറ്റും ഈ കത്തനാർ മുഖാന്തിരം ലഭിച്ചിട്ടുണ്ട്. സഭ ലജ്ജിക്കേണ്ടതല്ലേ?

പിന്നീടൊരിക്കൽ ട്രസ്റ്റി ചാക്കോ പറഞ്ഞു, "ഇതൊക്കെ കൂറിലോസ് തിരുമേനിക്കറിയാം." "അങ്ങനെയാണെങ്കിൽ തിരുമേനിയിൽ നിന്നും

ഇതിന്റെയൊക്കെ പരിശകാശ് വാങ്ങിച്ചോ'' എന്ന് ഞാൻ തിരിച്ചു പറഞ്ഞു. ഇതൊക്കെ തിരുമേനി അറിഞ്ഞതിന്റെ വെളിച്ചത്തിൽ, തിരു മേനി കമ്മിറ്റിക്കാരെ വിളിച്ച് 2,20000/- രൂപാ കൊടുത്തു. തിരുമേനി ഈ തുക ഈ അച്ചനിൽ നിന്നു തന്നെയാണ് വാങ്ങി പള്ളിക്കാർക്ക് കൊടു ത്തതെന്ന് പിന്നീട് അറിയുവാൻ സാധിച്ചിട്ടുണ്ട്. എന്നാൽ തിരുമേനിയുടെ അടിയ്ക്കടിയുള്ള നിർബന്ധവും, കമ്മിറ്റിക്കാരെ വിളിച്ച് ഈ രൂപാ കൊടു ക്കാത്തതിൽ ശാസിച്ചതിനാലും പള്ളിയിൽ നിന്നും ഈ തുക തിരിച്ച് തിരുമേനിക്ക് കൊടുത്തുയെന്നറിഞ്ഞു.

ഇങ്ങനെ എന്തെല്ലാം മറിമായങ്ങളാണ് നടന്നത്. നടക്കുന്നത്. ഈ രീതിയിൽ ഇടപാടുകൾ നടത്താൻ പള്ളി ഒരു പ്രൊഡക്ഷൻ കമ്പനി യാണോ? നോട്ടടിക്കുന്ന റിസർവ് ബാങ്കാണോ? (അതായത് ഏതെങ്കിലും തരത്തിലുള്ള ഒരു ഉൽപാദനകേന്ദ്രമാണോ?) പള്ളിയിലെ പ്രൊഡക്ഷൻ എന്താണ്? പള്ളിയിലെ ഉൽപ്പാദന വസ്തു ഏതാണ്? പള്ളിയുടെ ഉൽപ്പാ ദനം സാധുക്കളായ ആൾക്കാരുടെ കാണിക്ക! അതാണ് ഏക വരുമാനം!

ബലഹീനനായ ഞാൻ ഒരു ഞായറാഴ്ച ഒരു ലക്ഷം രൂപായുടെ പലിശ കടത്തെക്കുറിച്ച് വളരെ സൗമ്യമായി, സഭ്യമായ ഭാഷയിൽ പള്ളി യിൽ സംസാരിച്ചു. "ഈ പള്ളിയിൽ ഒരാൾ വിചാരിച്ചാൽ ഒരു ലക്ഷം രൂപാ കൊടുക്കാൻ സാധിക്കും; അല്ലെങ്കിൽ 10 പേർ കൂടിയാൽ അതുമ ല്ലെങ്കിൽ 20 പേർ കൂടിയാൽ, അല്ലെങ്കിൽ നിങ്ങളെല്ലാവരും മനസ്സുവച്ചാൽ, ഈ ഒരു ലക്ഷം രൂപായുടെ പലിശക്കടം ഇടപാട് തീർക്കുവാൻ സാധിക്കും. ഒന്ന് തീർത്താൽ വലിയ ഉപകാരമായിരുന്നു." ഇപ്രകാരം പറഞ്ഞതിന്റെ ഫലം, പിറ്റെ ഞായറാഴ്ച മുതൽ കാണിക്ക വളരെ കുറഞ്ഞു.

ഇങ്ങനെ നാലഞ്ചു മാസം കഴിഞ്ഞപ്പോൾ ട്രസ്റ്റി ചാക്കോയോട്, "പള്ളിക്ക് ബാങ്ക് അക്കൗണ്ട് ഉണ്ടോ?" "ഉണ്ട്." "ആരുടെ പേരിൽ?" "സ്ഥലംമാറ്റപ്പെട്ട വികാരി അച്ചന്റെ പേരിലും, എന്റെ പേരിലും, പിന്നെ സെക്രട്ടറിയുടെ പേരിലും." "അതിൽ എന്ത് ബാലൻസുണ്ട്? അത് സാധു വാണോ? അതോ. ഇതും ഒരു പേരിനു മാത്രം ഒരു അക്കൗണ്ടാണോ? അങ്ങനെയല്ലേ ഇവിടുത്തെ കാര്യങ്ങളൊക്കെ നടന്നത്? നടക്കുന്നത്. അതുകൊണ്ട് ചോദിച്ചതാണ്." ഏതായാലും എന്റെ പേര് ഇനിയും മുതൽ ബാങ്ക് അക്കൗണ്ടിൽ ഒന്നാം പേരായിട്ട് ബാങ്ക് അക്കൗണ്ട് പുതു ക്കണം. അപ്പോൾ ഏതോ ഒരു ഒഴിവ് കഴിവ് പറഞ്ഞ് പിന്മാറി. അപ്പോൾ ഇതിൽ ഏതോ കള്ളക്കളിയുണ്ടെന്ന് ഞാൻ ഗ്രഹിച്ചു.

അപ്പോൾ ഞാൻ ട്രസ്റ്റിയോടു ചോദിച്ചു, "ഈ പള്ളിക്കുവേണ്ടി ട്രസ്റ്റു വല്ലതുമുണ്ടാക്കിയിട്ടുണ്ടോ? അതിൽ സഭയുടെ ഭരണഘടന ഉൾപ്പെടു

ത്തിയിട്ടുണ്ടോ? അങ്ങനെയാണെങ്കിൽ ട്രസ്റ്റ് സർട്ടിഫിക്കേറ്റുണ്ടോ?" അപ്പോൾ ചാക്കോ, പൂനാ ചാരിറ്റി കമ്മീഷണറുടെ സർട്ടിഫിക്കറ്റ് കിട്ടി യിട്ടുണ്ട് എന്ന് പറഞ്ഞു. 'എന്നാൽ അത് കാണട്ടെ' എന്നു പറഞ്ഞപ്പോൾ, 'അതിവിടില്ല അച്ചാ. സ്ഥലംമാറ്റപ്പെട്ട അച്ചന്റെ കൈയിലായിരുന്നു' എന്നു പറഞ്ഞു. അഥവാ ഉണ്ടെങ്കിലും എന്നെ കാണിക്കരുതെന്നും, എന്റെ കൈയിൽ തരരുതെന്നും അച്ചൻ പറഞ്ഞതായിട്ട് വേറെ ചിലരിൽ നിന്നു മറിഞ്ഞു. പള്ളിക്ക് ബാങ്ക് അക്കൗണ്ട് തുറക്കുവാൻ സാധിക്കുകയില്ലെന്ന് മനസ്സിലാക്കി.

പിന്നീട് ഞാൻ അതിനുവേണ്ടി പരിശ്രമിക്കയായിരുന്നു. ഞാനാദ്യ മായി തിരുമേനിയോട് ചോദിച്ചു. "തിരുമേനിയുടെ കൈയിൽ ചിഞ്ചു വാടിലെ ട്രസ്റ്റ് ഡോക്യുമെന്റ് ഉണ്ടോ?" അപ്പോൾ തിരുമേനി പറഞ്ഞു, 'എനിക്ക് ഒരു കോപ്പി കിട്ടിയിട്ടുണ്ട്. അതിപ്പോൾ എവിടെയാണെന്ന് കണ്ടു പിടിക്കുക എന്നുള്ളത് ഒരു ഹെർക്യൂലിയൻ ടാസ്കാണ്. അച്ചൻ ഡോക്ടർ സാമുവേലിനോട് ചോദിക്ക്. സാമുവേൽ സാറാണ് അത് ഡ്രാഫ്റ്റു ചെയ്തത്. അതുകൊണ്ട് സാറിന്റെ കൈയിൽ വല്ല കോപ്പിയും കാണുമായിരിക്കും." സാമുവേൽ സാറിനോട് ചോദിച്ചപ്പോൾ, "എന്റെ അച്ചാ ഞാനിതുപോലെ പല പള്ളികൾക്കും വ്യക്തികൾക്കും സ്ഥാപന ങ്ങൾക്കുമൊക്കെ പല ഡ്രാഫ്റ്റുകൾ ഉണ്ടാക്കി കൊടുക്കും. അതിന്റെ കോപ്പി ഞാൻ വയ്ക്കേണ്ടതിന്റെ ആവശ്യമെനിക്കില്ല. അതുകൊണ്ട് അച്ചൻ ചോദിച്ച ചിഞ്ചുവാട് പള്ളിയുടെ ഒരു ഡോക്യുമെന്റും എന്റെ കൈയിലില്ല."

അങ്ങനെ ഒരു മാസം കഴിഞ്ഞു. എന്തു ചെയ്യണം? ആരോട് ഇനിയും ചോദിക്കും? എങ്ങനെ ഈ ഡോക്യുമെന്റ് കിട്ടും? എന്നൊക്കെ വളരെ വിഷമിച്ചിരിക്കുമ്പോഴാണ് കെ. വി. മാത്യു സാറ് ഞങ്ങളുടെ സൊസൈ റ്റിയുടെ ഏതോ കാര്യത്തിന് എന്റെ ഒപ്പ് വാങ്ങാൻ വന്നത്. അപ്പോൾ മാത്യു സാറിനോട്, എന്റെ പ്രശ്നം പറഞ്ഞു. അപ്പോൾ മാത്യു സാറ് ചോദിച്ചു, "അച്ചാ, അച്ചന്റെ കൈയിൽ ചിഞ്ചുവാട് പള്ളിയിലെ ലെറ്റർ പാഡ് വല്ലതുമുണ്ടോ?" "മൂന്ന് രീതിയിലുള്ള ലെറ്റർപാഡുകൾ ഉണ്ടെ ന്നാണ് എന്റെ അറിവ്." അപ്പോൾ സാറു പറഞ്ഞു, "അച്ചൻ അതിന്റെ മൂന്നിന്റെയും ഓരോ പേപ്പർ ഇങ്ങു കൊണ്ടു വാ. അതിൽ വല്ല നമ്പർ ഉണ്ടെങ്കിൽ അച്ചനെ കാണിച്ചു തരാം. അതനുസരിച്ച് എന്തുചെയ്യണ മെന്ന് പറഞ്ഞുതരികയും ചെയ്യാമെന്നും" പറഞ്ഞു. അങ്ങനെ ഞാൻ ഓരോ പേപ്പർ മൂന്ന് ലെറ്റർപാഡുകളിൽ നിന്നും കൊണ്ടുവന്ന് മാത്യു സാറിനെ കാണിച്ചു. ഒരു ലെറ്റർപാഡിൽ രജിസ്ട്രേഷൻ നമ്പരുണ്ടായി രുന്നു. അപ്പോൾ മാത്യു സാർ പറഞ്ഞു, "അച്ചന് ഭാഗ്യമുണ്ട്, അച്ചൻ ഈ നമ്പർ ചാരിറ്റി കമ്മീഷണറുടെ ഓഫീസിൽ കാണിച്ചാൽ അച്ചന് പള്ളിയുടെ രജിസ്ട്രേഷൻ ഡോക്യുമെന്റ് കിട്ടും."

അങ്ങനെ ഞാൻ പിറ്റെ ദിവസം മുതൽ ചാരിറ്റി കമ്മീഷണറുടെ ഓഫീസിലേക്ക് പോകുവാൻ തുടങ്ങി. രണ്ടുമൂന്നു ദിവസങ്ങൾ കൂടുമ്പോൾ പൊയ്ക്കൊണ്ടിരുന്നു. പലർക്കും കൈമുടക്ക് കൊടുക്കണം. അതൊക്കെ കൊടുത്ത് ഏതാണ്ട് പത്ത് നാൽപ്പത്തഞ്ച് ദിവസങ്ങൾക്കുശേഷം എനിക്ക് പള്ളിയുടെ രജിസ്ട്രേഷൻ ഡോക്യുമെന്റ് കിട്ടി. അപ്പോൾ തന്നെ ട്രസ്റ്റിയെ വിളിച്ച്, "എനിക്ക് പള്ളിയുടെ രജിസ്ട്രേഷൻ ഡോക്യുമെന്റ് കിട്ടി. അതുകൊണ്ട് നാളെ തന്നെ എനിക്ക് പള്ളിയുടെ പേരിൽ, സഭാഭരണഘടനപ്രകാരം വികാരിയുടെ പേരിൽ ബാങ്ക് അക്കൗണ്ട് തുറക്കണം. അങ്ങനെ പിറ്റെ ദിവസം പോയി ചിഞ്ചുവാട്, സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യാ ബ്രാഞ്ചിൽ S.B. A/c. വികാരി ഒന്നാമത്തെ പേരായിട്ടും, ട്രസ്റ്റി സെക്രട്ടറിയെ ചേർത്ത് ബാങ്ക് അക്കൗണ്ട് തുറന്നു. ഈ അക്കൗണ്ടിൽ ഏതെല്ലാം, എന്തെല്ലാം ഇടപാടുകൾ നടന്നാൽ, വികാരിയെ പ്രത്യേകം അറിയിക്കണമെന്നുള്ള നിബന്ധന അറിയിപ്പ് ബാങ്കിൽ അറിയിച്ചു. പിന്നീട് കാണിക്കകളും സംഭാവനകളുമൊക്കെ താമസിക്കാതെ ബാങ്കിൽ ഇടുന്നുണ്ടോ എന്ന് പ്രത്യേകം ചെക്കു ചെയ്തുകൊണ്ടിരുന്നു. അങ്ങനെ പള്ളിയുടെ വരുമാന ചെലവുകൾ നേരെയായി.

പിന്നീടൊരിക്കൽ ഒരു മറാഠി എന്റെ വീട്ടിൽ ഫോണിൽ വിളിച്ച്, "ഫാദർ മേം കുട്ടെ ഹെ. ഹമാരാ പൈസാ ഏക് മഹീനെ കെ അന്തർ നഹിം ദിയാ തോ മേം ചർച്ച് കോ താലാ ഡാലേഗാ" എന്നു പറഞ്ഞ് അവൻ ഫോൺ കട്ട് ചെയ്തു. ഞാനുടനെ ചാക്കോയെ വിളിച്ച് ഇക്കാര്യം പറഞ്ഞു. അപ്പോൾ അവൻ പറയുകയാണ്, "അച്ചാ നമ്മുടെ പള്ളി അവന്റെ വസ്തുവിലാണ് നിൽക്കുന്നത്. പള്ളിക്കുള്ള സ്ഥലം അവനിൽ നിന്നാണ് വാങ്ങിയിരിക്കുന്നത്." അപ്പോൾ സ്ഥലത്തിന്റെ ഇടപാട് തീർത്തിട്ടില്ലേ? അപ്പോൾ കുട്ടേക്ക് ഇനിയും 5 ലക്ഷം രൂപായും അതിന്റെ പലിശയും കൊടുക്കണം." ഞാൻ ചോദിച്ചു, "ഇതൊക്കെ എന്ത് ഇടപാടാ? ഇങ്ങനെ വല്ലിടത്തും നടക്കുമോ? നടത്തുമോ? സ്ഥലത്തിന്റെ ഇടപാടു മുഴുവൻ തീർക്കാതെയാണോ പള്ളിപണി തുടങ്ങിയത്? എല്ലാം കൊണ്ടും ആകെപ്പാടെ പ്രശ്നമാണല്ലോ? ഒരു സംഗതി പോലും ഇവിടെ ഈ പള്ളിയിൽ നേരേ ചൊവ്വേ നടത്തിയിട്ടില്ലല്ലോ. എല്ലാം ഒരു മറിമായം ആണല്ലോ ചാക്കോ ഇവിടുത്തെ കാര്യങ്ങൾ? ഏതായാലും കുട്ടേ പറഞ്ഞിരിക്കുന്നത് അവന്റെ പൈസാ ഒരു മാസത്തിനകം കൊടുത്തില്ലെങ്കിൽ അവൻ വന്ന് പള്ളിക്ക് പൂട്ടിടുമെന്നാണ്. എന്താ ചാക്കോ, ഇങ്ങനെയൊക്കെ ഇതൊക്കെ ഇങ്ങനെയാണോ, നിങ്ങളുടെ കേമപ്പെട്ട അച്ചൻ പള്ളി പണിയിപ്പിക്കുന്നത്."

ഈ ഒരാവശ്യം കാണിച്ച് പൂനായിലുള്ള എല്ലാ ഓർത്തഡോക്സ് പള്ളികൾക്കും ഒരഭ്യർത്ഥന കൊടുത്ത് എല്ലാവരെയും സന്ദർശിച്ച്

സംഭാവന വാങ്ങി, കുട്ടേയുടെ ഇടപാടു തീർക്കുവാൻ സാധിച്ചു. എന്നാൽ എന്റെ സ്വന്തം കിർക്കി ഇടവകയിൽ നിന്നും പ്രതീക്ഷിച്ച സംഭാവന ലഭിക്കാത്തതിന്റെ കാരണം, ഈ കത്തനാരുടെ റിമോട്ടു കൺട്രോൾ ആയിരുന്നുയെന്ന് പിന്നീട് ഞാൻ അറിഞ്ഞു.

ഇപ്രകാരമുള്ള സംഭാവനയ്ക്ക് പൂനായിൽ ക്യാപ്റ്റൻ മാണി സാറിന്റെ ഭവനത്തിൽ ചെന്നപ്പോൾ വളരെ ഹാസ്യസ്വരത്തിൽ പറഞ്ഞതാണ്, ഞാൻ നേരത്തെ സൂചിപ്പിച്ചിരുന്നത് (ഈ അച്ചൻ ചിഞ്ചുവാടിൽ പണിയുന്ന പള്ളി, പൂനായേക്കാൾ വലുതായിരിക്കുമെന്ന് പറഞ്ഞത്). "ഒരുവന്റെ ഭൂമി കൈയേറി ആണോ, നിങ്ങൾ പള്ളി പണിയുന്നത്? ഇതൊക്കെ എവിടെ നടക്കും അച്ചാ? ഇതൊക്കെ നിങ്ങൾക്ക് ചേർന്നതാണോ അച്ചാ? ഇതൊക്കെ സഭയ്ക്ക് നാണക്കേടല്ലേ അച്ചാ?" എന്ന് ക്യാപ്റ്റൻ പുച്ഛസ്വരത്തിൽ ചോദിക്കുകയും പറയുകയും ചെയ്തുകൊണ്ടിരുന്നു. ഞാനിതിനൊന്നും മറുപടി പറയാതെ കേട്ടിരുന്നു. അല്ലാതെന്തു ചെയ്യും? അങ്ങനെ എന്തെല്ലാം തരികിടയാണ് ഈ കേമപ്പെട്ട കത്തനാർ ചെയ്തിരിക്കുന്നത്?

2000 ഓഗസ്റ്റ് ഒന്നിന്, ആദ്യമായി ശൂനോയോ (പതിനഞ്ചു നോമ്പ്) നോമ്പിൽ ചിഞ്ചുവാട് പള്ളിയിൽ സന്ധ്യനമസ്കാരം തുടങ്ങി. നമസ്കാരം കഴിഞ്ഞ് "ഒരുപോലിങ്ങും മാർ ഗീവർഗീസ് സഹദാ" എന്നു ചൊല്ലിയപ്പോൾ ഒരു ടൈൽസ് മുകളിൽ നിന്നും വീണു. തത്സമയം അതിന്റെ വീഴ്ചപ്പാടിൽ ഒരു കൊച്ചു പെൺകുട്ടി നിൽക്കുകയായിരുന്നു. എങ്ങനെ? ആര്? ഈ കുഞ്ഞിനെ മാറ്റിയെന്നുള്ളത് ഒരതിശയം തന്നെയായിരുന്നു എന്നാണ് പുറകിൽ നിന്നിരുന്ന സ്ത്രീകളും പുരുഷന്മാരുമൊക്കെ പറഞ്ഞത്. അതേ തുടർന്ന് ഒരു വലിയ ഭാഗം ടൈൽസ് സ്ത്രീകൾ നിന്ന സ്ഥലത്ത് വീണെങ്കിലും ആരുടെയും ദേഹത്ത് ഒരു ചെറിയ തരിപോലും വീഴാതെ ഒരു വലിയ ദുരന്തത്തിൽ നിന്നും കാത്തുസൂക്ഷിച്ചു!

നമസ്കാരമെല്ലാം കഴിഞ്ഞ് ഞാൻ ഇപ്രകാരം പ്രസ്താവിച്ചു, "ഇനിയും എനിക്ക് ദൈവത്തെ പരീക്ഷിക്കുവാൻ സാദ്ധ്യമല്ല. ഇത്രയും നാൾ നിങ്ങളിൽ പലരും പറയുന്നതുപോലെ ഗീവർഗീസ് സഹദാ താങ്ങി നിർത്തിയിരിക്കുകയായിരുന്നു. എന്നാൽ ഇപ്പോൾ ഇത് കാണിച്ചുതന്നിരിക്കുന്നത്, ഇവിടെ അപകടം പതിയിരിക്കുകയാണ്. അതുകൊണ്ട് വരുന്ന ഞായറാഴ്ച മാത്യു മാത്യു അച്ചൻ കുർബാന ചൊല്ലണമെങ്കിൽ ഈ ടൈൽസ് മുഴുവൻ പൊളിച്ചു നീക്കാതെ ഇവിടെ കുർബാന ചൊല്ലുകയില്ല."

ട്രസ്റ്റി ചാക്കോയുടെ ഭാര്യ ജെസ്സി പള്ളിയിലുണ്ടായിരുന്നതിനാൽ,

“ഞാൻ അങ്ങോട്ടു വരികയാണ്, ചാക്കോച്ചനെ ഉടനെ വിളിക്കണം. കമ്മിറ്റിക്കാരെയെല്ലാം വിളിച്ച് ഉടൻതന്നെ കമ്മിറ്റി മീറ്റിംഗ് കൂടണം. അത് നിങ്ങളുടെ വീട്ടിൽ തന്നെ കൂടി അത്യാവശ്യമായ അനന്തര നടപടികൾ എടുക്കണം” എന്ന് പറഞ്ഞു. അങ്ങനെ കമ്മിറ്റി മീറ്റിംഗ് കൂടി. ടൈൽസ് എല്ലാം പൊളിച്ചുകളയുവാൻ തീരുമാനിച്ചു. ഇതിനുവേണ്ടി പടങ്ങ് അല്ലെങ്കിൽ ഗ്യാലറി കെട്ടാൻ 3-4 ദിവസം എടുത്തു. എന്നാൽ ഈ ടൈൽസ് എല്ലാം പൊളിച്ചു കളയാൻ അരദിവസം പോലും വേണ്ടിവന്നില്ല. ഏതാനും മണിക്കൂറുകൾ മാത്രം!

ഇതിന്റെ കാരണം ചോദിച്ചപ്പോൾ, പാമ്പാടിക്കാരൻ കുര്യച്ചൻ പറഞ്ഞത്, “എന്റെ അച്ചാ, എന്നാ പറയാനാ, ശരിയായിട്ടുള്ള കോൺക്രീറ്റു വർക്കൊന്നും ചെയ്തിട്ടില്ല. ഇനിയും മഴക്കാലത്ത് നോക്കിക്കോ, ഒരു തുള്ളിപോലും പുറത്തു പോകാതെ വെള്ളം പള്ളിയ്ക്കകത്തായിരിക്കും വീഴുന്നത്. നോക്കിക്കോ. ഈ ടൈൽസിനാണെങ്കിൽ നല്ല വിലയുള്ളതാണ്. ഞങ്ങളൊക്കെ ഈ രീതിയിലുള്ള പണികൾ എതിർത്തവരാണ്. അതൊന്നും കൂട്ടാക്കാതെ അച്ചൻ വലിയ വില കൂടിയ പെയിന്റ് അതിന്മേൽ അടിപ്പിക്കുകയായിരുന്നു. അതിന്റെ പശകൊണ്ട് ഇത്രയുംനാൾ പിടിച്ച് നിന്നത് അത്ഭുതം! എന്തു ചെയ്യാനാ അച്ചാ, ഇതിനൊക്കെയും ഞങ്ങൾ പള്ളിക്കാർ തന്നെയല്ലേ ഭാരം വഹിക്കേണ്ടത്?” ഇപ്രകാരം ടൈൽസ് പൊളിച്ചു കളയുന്നതിന് മുമ്പ്, തിരുമേനിക്ക് എല്ലാ കാര്യങ്ങളും കാണിച്ച് വിശദമായ ഒരു ഫാക്സ് സന്ദേശം അയച്ചു. അല്ലെങ്കിൽ അതിനും തടയിടാൻ മടിക്കാത്തവനാണ് അച്ചൻ.

പത്തിരുപത് ദിവസം കഴിഞ്ഞപ്പോൾ മഴ തുടങ്ങി. പള്ളിയ്ക്കകത്തും, മദ്ബഹായിലും വലിയ ചോർച്ച ആയിരുന്നു കുര്യച്ചൻ പറഞ്ഞതുപോലെ. എന്തു ചെയ്യാം? ഇനി മഴക്കാലം കഴിയാതെ ഒരു പണിയും നടക്കുകയില്ല. അങ്ങനെ ചിഞ്ചുവാടിൽ മഴ നനഞ്ഞ് വി. കുർബാന ചൊല്ലിയിട്ടുണ്ട്. ഇടവകക്കാരുടെ പൂർണ്ണ സഹകരണത്താൽ ശരിയായ രീതിയിൽ കോൺക്രീറ്റു വർക്ക് നടത്തി. മേൽക്കൂര ശരിപ്പെടുത്തി. അകത്തും ശരിയായിട്ട് പ്ലാസ്റ്ററിംഗ് നടത്തി. വെള്ള പെയിന്റ് അകത്ത് മുകളിൽ അടിപ്പിച്ചു. മറ്റ് അലങ്കാരപണികൾക്കൊന്നും പോയില്ല.

അങ്ങനെ 2001-ലെ വി. ഗീവർഗീസ് സഹദായുടെ പെരുന്നാളിന് അഭിവന്ദ്യ കൂറിലോസ് തിരുമേനിയെ ക്ഷണിച്ചു. അന്ന് ദെഹു റോഡ് ബാലികഗ്രാമിലെ ബഹു. മോടിയിൽ കോറെപ്പിസ്കോപ്പാ ഉൾപ്പെടെ പൂനായിലെ മറ്റു പള്ളികളിലെ അച്ചന്മാരും, കൂടാതെ മലങ്കര റീത്തിലെ ഒരു അച്ചനുമുണ്ടായിരുന്നു.

നമസ്കാരം തുടങ്ങുന്നതിനു മുമ്പ് കമ്മിറ്റിക്കാരെ തിരുമേനിക്ക്

കാണണമെന്ന് ആവശ്യപ്പെട്ടതിനാൽ വിളിച്ചുകൂട്ടി. തിരുമേനി ആദ്യം വളരെ ദേഷ്യത്തിൽ ചോദിച്ചു, "ആ അച്ചനെ നിങ്ങൾ വിളിച്ചില്ലേ?" അപ്പോൾ ഞാൻ പറഞ്ഞു, "ഞങ്ങൾ ക്ഷണിച്ചിട്ടുണ്ട്." ഉടനെ കെ. വി. വർഗീസ് സാർ, ഞങ്ങൾ ആ അച്ചന്റെ പേർക്ക് അയച്ച ക്ഷണക്കത്തിന്റെ കോപ്പി അടങ്ങുന്ന ഫയൽ കൊണ്ടുവന്ന് തിരുമേനിയെ കാണിച്ചു. പിന്നെ തിരുമേനി അതിനെക്കുറിച്ചൊന്നും പറഞ്ഞില്ല. പെട്ടെന്നു തന്നെ "ഞാൻ നിങ്ങൾക്ക് തന്ന 2,20000/- രൂപാ ഇതുവരെ നിങ്ങൾ തിരിച്ചു തന്നിട്ടി ല്ലല്ലോ? അതെനിക്ക് തിരികെ തരണം. അതെപ്പോൾ തരും?" ഞാനോ കമ്മിറ്റിക്കാരോ ഇതിന് മറുപടി ഒന്നും പറഞ്ഞില്ല.

അപ്പോൾ തിരുമേനി, "അച്ചാ, നമസ്കാരത്തിന് സമയമായെങ്കിൽ പോകാമെന്ന്" പറഞ്ഞ് പള്ളിയിലേക്ക് പോയി. നമസ്കാരം എല്ലാം കഴിഞ്ഞ് വേണ്ട അറിയിപ്പുകൾ വികാരിയും ട്രസ്റ്റിയും നടത്തി. കൈ മുത്തുന്നതിന് മുമ്പ് എന്നെ വിളിച്ച് വീണ്ടും തിരുമേനിക്ക് കമ്മിറ്റിക്കാരെ കാണണമെന്നാവശ്യപ്പെടുകയും, "അച്ചൻ നിൽക്കണ്ടാ, മറ്റ് അച്ചന്മാരെ വിളിച്ച് ഭക്ഷണത്തിനു പൊയ്ക്കോ" എന്നും പറഞ്ഞു. ഞാനിക്കാര്യം ട്രസ്റ്റി വർഗീസ് സാറിനെ അറിയിച്ചു. അങ്ങനെ കൈമുത്തിനുശേഷം കമ്മിറ്റിക്കാരെ വിളിച്ചുകൊണ്ട് ഭക്ഷണം കഴിക്കാൻ പോയി.

അങ്ങനെ ഞങ്ങൾ ഭക്ഷണം കഴിച്ച്, അച്ചന്മാരെല്ലാം ഫിലിപ്പോസിന്റെ ഫ്ളാറ്റിൽ നിന്നും താഴേക്ക് ഇറങ്ങി വരുമ്പോൾ തിരുമേനി നട കയറി മുകളിലേക്കു വരികയായിരുന്നു. അപ്പോൾ ബഹു. മോടിയിൽ കോറെ പ്പിസ്കോപ്പാ, സി. വി. കുറിയാക്കോസച്ചൻ, ബഞ്ചമിൻ സ്റ്റീഫൻ അച്ചൻ, ജേക്കബ് കോശി അച്ചൻ, മലങ്കര റീത്തിലെ അച്ചനുമുണ്ടായിരുന്നു. അപ്പോൾ കോറെപ്പിസ്കോപ്പാ അച്ചനോട് തിരുമേനി പറഞ്ഞു, "അച്ചൻ നാളെ കുർബാന ചൊല്ലാൻ ഒരുങ്ങിക്കൊള്ളണം. ഞാൻ അത്യാവശ്യ മായി തിരികെ ബോംബേയ്ക്ക് പോവുകയാണ്" എന്നു പറഞ്ഞ് തിരു മേനി ഭക്ഷണം കഴിക്കുവാനായി പോവുകയും ചെയ്തു.

ഈ സമയം കൊണ്ട് എന്നെക്കുറിച്ച് നല്ലതും ചീത്തയുമായ അഭി പ്രായങ്ങളും, ഏഷണികളും ധാരാളം തിരുമേനിക്ക് ലഭിക്കുന്നുണ്ടെന്ന് എനിക്കറിയാമായിരുന്നു. അങ്ങനെ വർഷം ഒന്നു കഴിഞ്ഞു.

ദെഹു റോഡിലെ ബാലികാഗ്രാമിന്റെ മീറ്റിംഗിൽ ഞാനും സംബ ന്ധിച്ചു. മീറ്റിംഗ് എല്ലാം കഴിഞ്ഞ് തിരുമേനി എന്നെ കാണണമെന്ന് ആവശ്യപ്പെട്ടു. ചിഞ്ചുവാട് പള്ളിയിൽ നിന്നും ഒരു സമൂഹമുണ്ടായിരുന്നു. അവരെയും തിരുമേനി തന്നെ വിളിച്ചു. മീറ്റിംഗിൽ തിരുമേനി എന്നോട്, "അച്ചാ, ഞാനങ്ങോട്ടു വരികയാണ്." "എപ്പോഴാണ് തിരുമേനീ? ഇപ്പോ ഴാണോ? അങ്ങനെയാണെങ്കിൽ തിരുമേനിയെ സന്തോഷത്തോടെ സ്വാഗതം ചെയ്യുന്നു. ക്ഷണിക്കുന്നു വികാരി എന്ന നിലയിൽ."

അപ്പോൾ തിരുമേനി, "അല്ലച്ചാ, അച്ചൻ ഒരു കാര്യം ചെയ്യണം. ഞാൻ ഒരു ശനിയാഴ്ച രാവിലെ പള്ളിയിൽ വരും. അച്ചൻ രണ്ടു ഞായറാഴ്ച അടുപ്പിച്ച് ഇക്കാര്യം പ്രസ്താവിക്കണം; അതായത് തിരുമേനിയുമായിട്ട് ആർക്കും എന്തു വേണമെങ്കിലും സംസാരിക്കാൻ ആഗ്രഹിക്കുന്നവരുടെ പേര് അച്ചന്റെ കൈയിൽ ഏൽപിക്കണമെന്നു പള്ളിയിൽ പ്രസ്താവിക്കണം. അതനുസരിച്ച് ഒരു ലിസ്റ്റുണ്ടാക്കണമെന്നും, ഈ ലിസ്റ്റനുസരിച്ച് ഞാൻ അവരുമായിട്ട് സംസാരിക്കുന്നതായിരിക്കും." ഞാൻ അരമനയിൽ ചെന്നിട്ട് തീയതി അറിയിക്കാം. അപ്രകാരം ചെയ്യണമെന്ന് പറഞ്ഞ് മീറ്റിംഗ് നിർത്തി. "ഓ. കെ. തിരുമേനി" എന്ന് പറഞ്ഞ് കൈമുത്തി പോന്നു.

ഞാൻ തിരുമേനി പറഞ്ഞതുപോലെ രണ്ടു ഞായറാഴ്ച ഇക്കാര്യം പള്ളിയിൽ പ്രസ്താവിച്ചു. എന്നാൽ ആരുംതന്നെ ഒരു പേരും തന്നിട്ടില്ലായിരുന്നു. തിരുമേനി ഡേറ്റിട്ടിരുന്നതുപോലെ ശനിയാഴ്ച രാവിലെ പള്ളിയിൽ വന്നു. ഞാൻ തിരുമേനി വരുന്നതിനു മുമ്പുതന്നെ പള്ളിയിൽ വന്നിരുന്നു.

നമസ്കാരം കഴിഞ്ഞ് "അച്ചാ, ലിസ്റ്റുംപ്രകാരം, ആൾക്കാരെ പേര് വിളിച്ച് എന്റെ അടുക്കലേക്ക് വിടുക" എന്ന് എന്നോടാവശ്യപ്പെട്ടപ്പോൾ അതിന് "തിരുമേനി, ഒരുത്തരും ഈ സമയം വരെ എന്റെ കൈയിൽ പേര് തന്നിട്ടില്ല. പിന്നെ ഇവരിൽ ആർക്കെങ്കിലും തിരുമേനിയോട് സംസാരിക്കണമെങ്കിൽ സംസാരിച്ചോട്ടെ. എനിക്ക് യാതൊരുവിധമായ എതിർപ്പുമില്ലെന്ന്" പ്രസ്താവിച്ചു. അപ്പോൾ ഒരു സ്ത്രീ എഴുന്നേറ്റ് തിരുമേനിയുടെ അടുക്കൽ പോയി. അപ്പോൾ പള്ളിയിൽ, സ്ത്രീപുരുഷന്മാരായി പത്തുനാൽപ്പത് പേരോളമുണ്ടായിരുന്നു. ഈ സ്ത്രീ ആലീസ് ഒഴികെ മറ്റെല്ലാവരും പിരിഞ്ഞുപോയി. ഈ ആലീസിന്റെ ഭർത്താവ് ഏബ്രഹാം നാട്ടിലായിരുന്നു. ഈ ഏബ്രഹാമിനെയും സെക്രട്ടറി ചാക്കോയെയും തത്സമയം ഇടവക ബഹിഷ്ക്കരിച്ചിരിക്കയായിരുന്നു.

അങ്ങനെ തിരുമേനിക്ക് കാര്യങ്ങൾ ഗ്രഹിക്കുവാൻ സാധിച്ചു. നേരേ മറിച്ച് എന്നെക്കുറിച്ചോ, ട്രസ്റ്റി വർഗീസ് സാറിനെക്കുറിച്ചോ എന്തെങ്കിലും അപവാദങ്ങളോ ആരോപണങ്ങളോ ഉണ്ടായിരുന്നെങ്കിൽ ഒരു വലിയ നിര കണ്ടേനേ! എന്നാൽ കണ്ടില്ല.

സന്ധ്യനമസ്കാരം കഴിഞ്ഞപ്പോൾ ഞാൻ തിരുമേനിയോടു പറഞ്ഞു, "എനിക്കിവിടെ അഞ്ചാറു രോഗികളുണ്ട്. ഒരാള് ആശുപത്രിയിലുണ്ട്. പിന്നെ മൂന്നാലു വയസ്സുചെന്ന ആൾക്കാരുണ്ട്. അവരെയൊക്കെ തിരുമേനി ഒന്ന് സന്ദർശിക്കണം." "അതിനെന്നാ അച്ചാ നമുക്ക് പോകാമല്ലോ" എന്ന് വളരെ സന്തോഷമായിട്ടു പറഞ്ഞു. അങ്ങനെ ഞങ്ങൾ

വർഗീസ് സാറിന്റെ കാറിൽ ഞാനാവശ്യപ്പെട്ട വീടുകളെല്ലാം സന്ദർശിക്കുകയും തീരെ അവശരായ സാമ്പത്തികമായി ക്ലേശങ്ങളനുഭവിക്കുന്ന പാവപ്പെട്ട വീടുകൾ, ചള്ള ചവിട്ടിയുമൊക്കെ രണ്ടുമൂന്ന് വീടുകൾ സന്ദർശിച്ചു.

എല്ലാം കഴിഞ്ഞ് വർഗീസ് സാറിന്റെ വീട്ടിൽ അത്താഴം കഴിക്കാൻ ചെന്നു. ഞാൻ തിരുമേനിയെ വിളിച്ച് ഒരു മുറിയിൽ കൊണ്ടുവന്ന്, "തിരുമേനി മാനുഷികമായ ചില തെറ്റുകുറ്റങ്ങൾ എന്നിൽനിന്നും വന്നിട്ടുണ്ട്. ക്ഷമിക്കണം" എന്നു പറഞ്ഞപ്പോൾ, "അച്ചനൊന്നും പറയേണ്ടാ, ഞാനെല്ലാം മനസ്സിലാക്കുന്നു. അച്ചൻ വിഷമിക്കേണ്ടാ."

പിറ്റേദിവസം വി. കുർബാന കഴിഞ്ഞ്, പ്രസംഗത്തിനു മുമ്പ് രണ്ടു പേരെ ഇടവക ബഹിഷ്കരിച്ചതിനെക്കുറിച്ച് സംസാരിക്കുകയും അവരെ രണ്ടുപേരെയും പ്രത്യേകം താക്കീതു ചെയ്യുകയും, എല്ലാവരും അച്ചടക്കത്തോടെ പള്ളിയിൽ പെരുമാറുകയും സംസാരിക്കുകയും ചെയ്യണമെന്ന് ഉദ്ബോധിപ്പിച്ചു. തിരുമേനി അവരുടെ രണ്ടുപേരുടെയും ബഹിഷ്കരണം നീക്കുകയാണ്. അച്ചന് എതിർപ്പ് ഒന്നുമില്ലല്ലോ എന്നു പറഞ്ഞപ്പോൾ ഞാൻ ഒന്ന് പുഞ്ചിരിച്ചു. എല്ലാ കാര്യങ്ങളും പൂർത്തിയാക്കി കൈ മുത്തിച്ചു.

പ്രഭാത ഭക്ഷണം കഴിച്ചതിനുശേഷം "മാത്യു മാത്യു അച്ചാ, ഞാൻ പൊയ്ക്കോട്ടെ" എന്ന് പറഞ്ഞ് വളരെ സന്തുഷ്ടനായിട്ട് കാറിൽ കയറി പോയി.

## അദ്ധ്യായം 40

# ബഹറിനിൽ രണ്ടു മാസം

ഒരാഴ്ച കഴിഞ്ഞ് തിരുമേനി എന്നെ വിളിച്ച്, "അച്ചാ, അച്ചനെ ഞാൻ ദോഹയ്ക്ക് വിടുകയാണ്. ദോഹയിൽ ചുമതലപ്പെട്ടവർ വിളിക്കുമ്പോൾ പാസ്പോർട്ടുവിവരങ്ങൾ കൊടുക്കണം" എന്ന് പറഞ്ഞു. പുറകെ 2002 സെപ്റ്റംബർ ഒന്നു മുതൽ ദോഹ പള്ളിയുടെ വികാരി ആയി നിയമിച്ച് കൽപനയും വന്നു. തത്സമയം ദോഹയിൽ മിഷനറി വിസാ ഇല്ലായിരുന്നു. ജോബ് വിസായിലായിരുന്നു അച്ചന്മാർ പോയിരുന്നത്. രണ്ടാഴ്ച കഴിഞ്ഞ് "അച്ചാ, അച്ചന് വിസാ കിട്ടാൻ പ്രയാസമാണ്. കാരണം അച്ചനിപ്പോൾ 59 വയസ്സ് കഴിഞ്ഞതുകൊണ്ട്. 60 വയസ്സുവരെ ഉണ്ട് ജോബ് വിസാ. അങ്ങനെ അച്ചന്റെ പേർക്ക് വിസാ വാങ്ങിക്കാൻ പ്രയാസമാണെന്നവർ പറഞ്ഞു" എന്നറിയിച്ചു.

പൂനായിലെ എല്ലാ അച്ചന്മാർക്കും ഈ ദോഹ നിയമനത്തെ കുറിച്ചറിയാമായിരുന്നു. ബഹു. ഫിലിപ്പ് റമ്പാച്ചൻ ഇപ്രകാരം പറഞ്ഞു, "പോ എന്റെ അച്ചാ, ഒന്ന് രക്ഷപെട്, ഇവിടിരുന്ന് രണ്ടു പള്ളികളിലെ ദുഷ്പേര് സമ്പാദിച്ചതിൽ നിന്നും ഒന്ന് രക്ഷപെട് അച്ചാ" എന്നു പറഞ്ഞ് അഭിനന്ദിച്ചു. എന്നാൽ സി. വി. കുറിയാക്കോസച്ചനെ കണ്ടപ്പോൾ, എന്നാണ് ദോഹയ്ക്ക് പോകുന്നതെന്ന് തിരക്കി. അപ്പോൾ ഞാൻ തിരുമേനി പറഞ്ഞ കാര്യം ധരിപ്പിച്ചു. അപ്പോൾ, "അതിനെന്നാ അച്ചാ, അച്ചന്റെ അമ്മായിഅപ്പൻ ചാക്കോച്ചന്റെ അനിയനാണ് ദോഹ പള്ളിയിലെ ട്രസ്റ്റി. ഫിലിപ്പാണ് അവിടുത്തെ പ്രധാനി. അച്ചൻ ഫിലിപ്പിന്റെ പേർക്കൊന്നു എഴുതി യാൽ മതി" എന്നു പറഞ്ഞെങ്കിലും എന്റെ അഭിമാനം അതിന് അനുവദിച്ചില്ല. നേരായ മാർഗ്ഗം മതിയെന്നുള്ളതാണ് എന്റെ അഭിമതം.

ഏതായാലും തിരുമേനി ഉടനെ ബഹറിനിൽ നിന്നും വികാരി ഏബ്രഹാം ജോസഫ് അച്ചൻ 2 മാസത്തെ അവധിയിൽ വന്നതിനാൽ എന്നെ അവിടേക്ക് വിട്ടു. ബഹറിനിൽ ചെന്ന് ഒരാഴ്ച കഴിഞ്ഞപ്പോൾ അവിടുത്തെ പ്രധാന ശുശ്രൂഷകൻ, എന്നെക്കാൾ പ്രായമുള്ള ബേബിച്ചേട്ടൻ ഒരു ദിവസം എന്നോട്, "അച്ചാ, അച്ചന് വീടുകൾ ഒന്നും കൂദാശ നടത്തേണ്ടേ? ഇവിടെ വരുന്ന അച്ചന്മാരെല്ലാം, എല്ലാവരുടെയും വീടുകൾ കൂദാശ ചെയ്യും." അപ്പോൾ, "ബേബിചേട്ടാ, അതൊക്കെ വികാരിമാരുടെ ചുമതലയാണ്. പിന്നെ ഞാനിപ്പോൾ ഇവിടുത്തെ വികാരി ആണ്. എന്നാൽ എനിക്ക് ഒരുത്തരുടെയും വീടുകൾ കേറി കൂദാശ ചെയ്യേണ്ട ആവശ്യമില്ല. ആവശ്യമുള്ളവർ എന്നെ വിളിച്ച്, അറിയിച്ച്, എന്നെ വന്നു കൊണ്ടുപോയാൽ അതു ചെയ്തുകൊടുക്കാം ബേബിചേട്ടാ" എന്നു

പറഞ്ഞു. അപ്പോൾ ബേബിചേട്ടൻ, "ഞാനാദ്യമായാണ് ഇങ്ങനെ പറയുന്ന ഒരച്ചനെ കാണുന്നത്" എന്നു പറഞ്ഞു. "ഏതായാലും അച്ചൻ മാത്രമേ ഇങ്ങനെ പറഞ്ഞിട്ടുള്ളു."

പിന്നീട് ഒരു ദിവസം ഒരു സ്ത്രീ ഫോണിൽ വിളിച്ച്, ആരാണെന്ന് പരിചയപ്പെടുത്താതെ, "അച്ചൻ അങ്ങ് വന്നേക്കണം" എന്ന് ആവശ്യപ്പെട്ടു. എനിക്ക് ഇത് ഒട്ടും ഇഷ്ടപ്പെട്ടില്ല. ഞാനവരോട്, "ഫോണിൽ സംസാരിക്കുമ്പോൾ ആദ്യമായിട്ടാണെങ്കിൽ, വിളിക്കുന്ന ആൾ സ്വയം പരിചയപ്പെടുത്താറില്ലേ? നിങ്ങൾ അങ്ങനെ ചെയ്തോ? പിന്നെ നിങ്ങൾ ആരോടാണ് സംസാരിക്കുന്നതെന്ന് വല്ല ബോദ്ധ്യവുമുണ്ടായിരുന്നോ? ഈ രീതിയിലാണോ നിങ്ങൾ എല്ലാവരോടും സംസാരിക്കുന്നത്? പിന്നെ നിങ്ങൾക്കെന്നെ നിങ്ങളുടെ വീട്ടിൽ കൊണ്ടുപോകണമെങ്കിൽ, നിങ്ങൾ കാർ ക്രമീകരിക്കുകയോ, നിങ്ങൾ വരികയോ, നിങ്ങളുടെ ഭർത്താവോ, മറ്റാരെങ്കിലും വന്നെന്നെ കൊണ്ടുപോകണം എന്നതല്ലേ മര്യാദ. അല്ലാതെ ഞാൻ അങ്ങു വന്നേക്കണം എന്നു പറയുവാൻ നിങ്ങൾ ആരാണ്? ബഹറിൻ അമീറിന്റെ ഭാര്യ ആണോ? അവരും ഇങ്ങനെ ക്ഷണിക്കുകയില്ല" എന്നു പറഞ്ഞ് ഞാൻ ഫോൺ കട്ടു ചെയ്തു.

ഉടനെ ബേബിചേട്ടൻ, "അച്ചാ, അച്ചൻ എന്തു മണ്ടത്തരമാ ഈ കാണിച്ചത്? അവര് ഭാര്യയും ഭർത്താവും ബഹറിനിലെ വലിയ വലിയ ഉദ്യോഗസ്ഥന്മാരാണ്. എന്റെ അച്ചാ, 200 ദിനാർ വെറുതെ കളഞ്ഞില്ലേ?" ഞാനുടനെ "ബേബിചേട്ടാ, ഞാൻ ആൾക്കാരുടെ വീടുകൾ കേറി കൂദാശ ചെയ്യാനും, അച്ചനങ്ങു വന്നേക്കണമെന്നു പറഞ്ഞവരുടെ വീടുകൾ സന്ദർശിക്കാനും, അവരുടെ 200 ദിനാർ വാങ്ങുവാനുമാണ് വന്നതെങ്കിൽ ഞാനിപ്പോഴും കുവൈറ്റിൽ തന്നെ കിടന്നാൽ പോരായിരുന്നോ? ഇതിനൊക്കെ എന്നെ ആർക്കും കിട്ടുകയില്ല." "എന്റെ തമ്പുരാനേ ഇതുപോലൊരച്ചനെ എന്റെ ജീവിതത്തിൽ ആദ്യം കാണുകയാണ്. ഇങ്ങനെയുമുണ്ടോ അച്ചന്മാർ" എന്ന് പറഞ്ഞ് ബേബിചേട്ടൻ വിസ്മയഭരിതനായി.

സെപ്റ്റംബർ 30-ന് രാവിലെ തന്നെ വികാരി അച്ചൻ മടങ്ങിവന്നു. ഞാനന്നുതന്നെ നാട്ടിലേക്ക് നേരെ പോരാൻ ഫ്ളൈറ്റ് ടിക്കറ്റ് എടുത്തിരുന്നു. ഞാൻ വികാരി അച്ചനോട്, "ഞാനിന്നുതന്നെ നാട്ടിലേക്ക് പോവുകയാണ്. ടിക്കറ്റൊക്കെ നേരത്തെ എടുത്തിട്ടുണ്ട്. അതുകൊണ്ടച്ചൻ എന്നെ എയർപോർട്ടിൽ വിടാനുള്ള ക്രമീകരണം ചെയ്തു തരണം."

അപ്പോൾ അച്ചൻ, "എന്റച്ചാ, ഞാനിങ്ങോട്ടു വന്നതല്ലേ ഉള്ളു. അച്ചാ നമുക്ക് ഒരു പത്തുദിവസം കഴിഞ്ഞ് അച്ചന് പോയാൽ പോരേ?" "അച്ചാ, പത്തു ദിവസമല്ല; ഒരു ദിവസമല്ല; ഒരു മണിക്കൂർ പോലും ഞാൻ ഇവിടെ

നിൽക്കില്ല" എന്നു പറഞ്ഞു. അപ്പോൾ ബേബിചേട്ടൻ, "എന്റെ ദൈവമേ! എന്റെ അപ്പാ, ഇങ്ങനെ ഇത്ര കണിശ്ശമായിട്ട് പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഒരച്ചനെ എന്റെ ജീവിതത്തിൽ കണ്ടിട്ടില്ല. ഓരോരുത്തര് ഇവിടെ വന്നു കഴിഞ്ഞാൽ ഒന്നു പറഞ്ഞുവിടാൻ ഞങ്ങൾക്കെന്തു പ്രയാസമായിരുന്നു. ചിലരൊക്കെ വലിയ വലിയ ആൾക്കാരെ പിടിച്ച് വിസാ സംഘടിപ്പിച്ച് ഇവിടെതന്നെ തങ്ങുമായിരുന്നു. എന്നാലും ഇതു കുറച്ച് ഭയങ്കരം തന്നെ!" എന്നു പറഞ്ഞു.

അങ്ങനെ അവിടെ നിന്നും തിരികെ പൂനായിൽ എത്തി.

## അദ്ധ്യായം 41

# സീനിയർ ജൂണിയറായി

ഒരു ദിവസം തിരുമേനി രാത്രിയിൽ വിളിച്ച്, “അച്ചാ, അച്ചന് അഹ മ്മദുബാദിന് ഒന്നു പോകാമോ? 6 മാസത്തേക്ക് അവിടുത്തെ ജോജി അച്ചൻ ബി.എഡിന് പഠിക്കാനായി ഭിലായിക്ക് പോയി. അപ്പോൾ ഞാൻ ചോദിച്ചു, “വികാരി ആരാണ്?” “പ്രസ്കില്ലാസച്ചൻ” എന്നു പറഞ്ഞ പ്പോൾ, എന്നെക്കാൾ പ്രായത്തിലും പട്ടത്വത്തിലും വളരെ ചെറുപ്പക്കാര നാണല്ലോ! തിരുമേനി.” “അച്ചന് പോകാൻ പറ്റുമോ?” “എനിക്കൊന്നും പറയാനില്ല” എന്നു പറഞ്ഞു. അങ്ങനെ ഞങ്ങൾ സംഭാഷണം നിർത്തി. കൽപന വന്നു. ഒരു നിയമന ഉത്തരവ്! അതിൽ അസിസ്റ്റന്റ് എന്നൊന്നും എഴുതിയിട്ടില്ലായിരുന്നു.

കൽപനപ്രകാരം ഞാൻ അവിടെ ചെന്നപ്പോൾ പള്ളി ഭാരവാഹി കൾക്ക് ആകെപ്പാടെ അങ്കലാപ്പ്! കാരണം പലവിധം.

എന്നാലിത്രയും സന്തോഷപ്രദമായ ഒരു സമയം ഒരു അനുഭവം വേറെ ഉണ്ടായിട്ടില്ല. ഞാൻ പ്രായമുള്ളവനും മുതിർന്നവനുമാണെന്നുള്ള ഒരു ചിന്തയും അധികാരവും അവകാശവും കാണിച്ചുള്ള ഒരു സംസാ രവും പ്രവർത്തനവും എന്നിൽ നിന്നുണ്ടായില്ല. അതുപോലെ പ്രസ്കി ല്ലാസച്ചനിൽ നിന്നും താൻ വികാരി ആണെന്നുള്ള അധികാരവും അവ കാശവും എന്നോടില്ലായിരുന്നു. തന്മൂലം ഇടവകയിൽ ഞങ്ങൾ അച്ച ന്മാർ മുഖാന്തിരം യാതൊരുവിധമായ അപസ്വരമോ, വഴക്കോ, പിണ ക്കമോ, ഈർഷ്യയോ, ദേഷ്യമോ അങ്ങനെ യാതൊരുവിധമായ പ്രശ്ന ങ്ങൾ ഉണ്ടായില്ല.

2003 മെയ് മാസത്തിലെ അവസാനത്തെ ഞായറാഴ്ച എനിക്ക് അഹ മ്മദുബാദ് പള്ളിയിൽ നിന്നും യാത്രയയപ്പു തന്നു. തദവസരത്തിൽ ബഹു. ഏബ്രഹാം വർഗ്ഗീസച്ചൻ അവിടെ വന്നിരുന്നു. അന്ന് വി. കുർ ബാന ചൊല്ലിയത് ഈ അച്ചനായിരുന്നു. ഈ അച്ചൻ 1984–86 വരെ കുവൈറ്റിൽ എന്റെ വികാരി ആയിരുന്നു. സെമിനാരിയിലേക്കെന്നെ അയ ച്ചത് അച്ചനായിരുന്നു. അപ്രകാരം ബഹു. അച്ചന്റെ വി. കുർബാനയിൽ പങ്കെടുത്തതും, എനിക്ക് മംഗളങ്ങൾ നേർന്നതും വളരെ സന്തോഷപ്രദ മായ ഒരനുഭവമായിരുന്നു.

അങ്ങനെ സീനിയർ ജൂണിയറിനെ സേവിച്ചു. ഇത് ഏതെങ്കിലും തുറ യിൽ നടക്കുമോ? ചിന്തിക്കുക.

## അദ്ധ്യായം 42

# പൂനാ പള്ളികളിൽ

2003 ജൂൺ ഒന്നു മുതൽ എന്നെ ഡിഘി സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ വികാരി ആയി നിയമിച്ചു. ഈ പള്ളിയിൽ ഇതിനു മുമ്പ് മൂന്നു പ്രാവശ്യം വിവിധ നിലകളിൽ ശുശ്രൂഷിച്ചിട്ടുണ്ട്. അതായത് ഒരു ഞായറാഴ്ച പിന്നീട് രണ്ടു ഞായറാഴ്ച വികാരി ആയി കൂടാതെ സി. വി. കുറിയാക്കോസ് അച്ചന്റെ സഹവികാരിയായി രണ്ടു ഞായറാഴ്ച. ഇപ്പോൾ പൂർണ്ണ വികാരിയായിട്ട് നാലു ഞായറാഴ്ച.

പിന്നീട് 2005 ജൂൺ ഒന്നു മുതൽ ദെഹു റോഡ് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരി ആയി നിയമിച്ചു.

**മഴയെ തടഞ്ഞത് ആര്?**

1992-ലെ കഷ്ടാനുഭവ ആഴ്ച ഈ പള്ളിയിൽ ബലഹീനനായ ഞാൻ നടത്തിയപ്പോൾ പള്ളി താഴെയായിരുന്നു. പിന്നീട് ഇത് പുതുക്കി പണിതപ്പോൾ, പള്ളി ഒന്നാമത്തെ നിലയിലും, താഴെ ഹോളും പാഴ്സനേജുമായിട്ടാണ് പണിതിരിക്കുന്നത്. എന്നാൽ പള്ളിയുടെ പടിഞ്ഞാറുവശം കെട്ടി അടച്ച് ഗ്ലാസ്സിട്ടിരിക്കുകയായിരുന്നു. പള്ളിയുടെ ഇരുവശത്തുമുള്ള ചെറിയ വരാന്തയിൽ കൂടെ ആയിരുന്നു ആൾക്കാർ പള്ളിയിലേക്ക് പ്രവേശിക്കുന്നതും പോകുന്നതും. മഴസമയങ്ങളിൽ പടിഞ്ഞാറുവശത്ത് നിന്നുമുള്ള അതിശക്തമായ കാറ്റും മഴയും മൂലം വെള്ളം കണ്ണാടിചട്ടങ്ങളുടെയും മറ്റു വിള്ളലുകൾക്കിടയിൽ കൂടിയും വന്ന് കാർപ്പറ്റും മറ്റും നനഞ്ഞ് നഷ്ടപ്പെട്ടുകൊണ്ടിരുന്നു. കൂടാതെ ആൾക്കാരുടെ വരവും പോക്കും ഒരു പ്രശ്നമായിരുന്നു.

ഈ സമയം ബലഹീനനായ ഞാൻ അഹമ്മദുബാദ് പള്ളിയുടെ കൂദാശയിൽ സംബന്ധിക്കുവാനിടയായി. ഇവിടെയും പള്ളി പുതുക്കി പണിതപ്പോൾ, പള്ളി ഒന്നാമത്തെ നിലയിലാക്കിയാണ് പണിതിരിക്കുന്നത്. എന്നാൽ പടിഞ്ഞാറുവശത്ത് വലിയ വാതിലും, ആൾക്കാർക്ക് ഇരുവശത്തും കൂടി വരാനും പോകാനും നല്ല സൗകര്യവുമുണ്ട്. ഇതിന്റെ ഫോട്ടോകൾ പടിഞ്ഞാറുവശത്തെ പല രീതിയിൽ എടുത്തുകൊണ്ടു വന്ന് കമ്മിറ്റിയിൽ കാണിച്ചപ്പോൾ അതുപോലെ ഈ പള്ളിയിലും പണിയുവാൻ തീരുമാനിച്ചു. ഇടവകയിൽ നിന്നും മാത്രമായിട്ട് മൂന്നാലു ലക്ഷം രൂപാ സമാഹരിച്ച് പണി ആരംഭിച്ചു.

വാർക്കപണി നടത്തി. മഴക്കാലമായിരുന്നെങ്കിലും ഉച്ചവരെ മഴയുടെ ഒരു ലാഞ്ചന പോലുമില്ലായിരുന്നു. കോൺക്രീറ്റിംഗ് കഴിഞ്ഞപ്പോൾ

ചെറുതായിട്ട് ചാറൽമഴ തുടങ്ങി. ഞാൻ പള്ളിയിൽ നിന്നും ദെഹു റോഡ് റെയിൽവേ സ്റ്റേഷനിലേക്ക് ഒന്നുരണ്ട് കിലോമീറ്റർ നടന്നപ്പോൾ മഴ കനത്തു. കുട കൊണ്ടുനടക്കുന്ന ഒരു ശീലമില്ലാത്തതിനാൽ ഞാൻ മുഴു വൻ നനഞ്ഞാണ് നടന്ന് റെയിൽവേ സ്റ്റേഷനിലെത്തിയത്. അപ്പോൾ മഴ വളരെ കടുത്തു. വലിയ പേമാരിയാണ്. ഞാൻ വളരെ മനസ്താപ ത്തോടെയാണ് വീട്ടിലേക്ക് വന്നത്. കോൺക്രീറ്റ് വാർത്തത് എല്ലാം മഴ യത്ത് ഒലിച്ചുപോയി കാണും! എന്തു ചെയ്യും? കിർക്കിയിലും നല്ല മഴ യായിരുന്നു. രാത്രിയിലെനിക്ക് ശരിയായ ഉറക്കം കിട്ടിയില്ല.

വലിയ മനഃപ്രയാസത്തോടെ നേരംവെളുത്തപ്പോൾ, മാത്യുവിനെ വിളിച്ചു. അപ്പോൾ മാത്യു വലിയ ഉച്ചത്തിൽ ആഹ്ലാദഭരിതനായി, "എന്റെ അച്ചാ, ഇവിടെ വലിയ അത്ഭുതം ആണ് നടന്നിരിക്കുന്നത്. നമ്മുടെ പള്ളി യുടെ ചുറ്റുപാടും വഴികളിൽ ഭയങ്കര മഴയായിരുന്നു. എന്നാൽ പള്ളി യുടെ പരിസരത്ത് ചെറിയ ചാറ്റൽമഴ ആയിരുന്നതുകൊണ്ട്, കോൺ ക്രീറ്റിംഗിന് പ്രത്യേകം വെള്ളം നനക്കേണ്ടി വന്നില്ല. പരുമല തിരുമേനി നമ്മളെ കാത്തു സൂക്ഷിച്ചു." നമ്മുടെ ആൾക്കാരുടെ പണവും നമ്മുടെ യൊക്കെ അദ്ധ്വാനവും എല്ലാം വെള്ളത്തിലായി എന്ന് ഞാൻ വിചാരിച്ചു. അതിരാവിലെ ഞാൻ എഴുന്നേറ്റ് പള്ളിയിൽ ചെന്നു നോക്കിയപ്പോൾ, എനിക്ക് വലിയ അതിശയമായിപ്പോയി. വഴിയിലൊക്കെ നല്ല വെള്ളം ഒഴുക്കുണ്ട്. എന്നാൽ പള്ളിയുടെ പരിസരത്തിൽ വലിയ മഴ പെയ്ത ഒരു സൂചനയുമില്ല. ചെറിയ ഒരു ചാറ്റൽമഴ മാത്രമേ ഉണ്ടായിരുന്നുള്ളു. ഏതായാലും, ഇത് വലിയ അത്ഭുതം തന്നെ. ഞാൻ ദൈവത്തെ മഹത്വ പ്പെടുത്തി. ആയിരമായിരം സ്തുതിയും സ്തോത്രവും കരേറ്റുന്നു.

അങ്ങനെ പണിയെല്ലാം തീർത്ത്, ഇടവക മെത്രാപ്പോലീത്താ, അഭി വന്ദ്യ കൂറിലോസ് തിരുമേനിയെ വിളിച്ച് പള്ളിയുടെ പടിഞ്ഞാറുവശത്തെ പ്രധാന വാതിലിന്റെ കൂദാശ നടത്തിയപ്പോൾ തിരുമേനി പള്ളി മുഴു വൻ ശുദ്ധീകരിച്ചു. തദവസരത്തിൽ ബഹു. ഫിലിപ്പ് റമ്പാച്ചനെയും, മോടി യിൽ ജോർജ് കോറെപ്പിസ്കോപ്പായെയും പ്രത്യേകം ക്ഷണിക്കുകയും രണ്ടുപേരും സംബന്ധിക്കുകയും ചെയ്തു.

തലേദിവസം സന്ധ്യനമസ്കാരത്തിനു മുമ്പ് വികാരിയെന്ന നിലയിൽ ഞാനിപ്രകാരം പ്രസ്താവിച്ചു. "ഈ പള്ളി ഈ രീതിയിൽ പണിത് ഉയർ ത്തിയതിന് ഈ രണ്ടു പിതാക്കന്മാരും വളരെ പ്രശംസനീയരാണ്. ഇവ രുടെ അദ്ധ്വാനവും പരിശ്രമവും ഒരിക്കലും ഈ ഇടവകയ്ക്ക് മറക്കു വാൻ സാധിക്കുകയില്ല. അങ്ങനെ അവരെ മറന്നാൽ നാം ദൈവസന്നി ധിയിൽ വലിയ തെറ്റുകാരാണ്. അതുകൊണ്ട് ഈ ഇടവകയുടെ ഇപ്പോ ഴത്തെ വികാരി എന്ന നിലയിൽ, ഈ ഇടവകയിൽ നിന്നും ബഹു. റമ്പാ

ച്ചനും, കോറെപ്പിസ്കോപ്പാ അച്ചനും നേരിട്ട പ്രയാസങ്ങൾക്കും മാന സികവ്യഥയ്ക്കും പ്രത്യേകം ഖേദം രേഖപ്പെടുത്തുന്നു. ഇടവകയോട് പൊറുക്കണമെന്ന് ഓർപ്പിക്കുന്നു."

പിറ്റെ ദിവസം തിരുമേനി പ്രസംഗത്തിൽ, "മാത്യു മാത്യു അച്ചൻ ഖേദം പ്രകടിപ്പിക്കേണ്ടതല്ലെങ്കിലും, അച്ചൻ ചെയ്തത് കണ്ടെങ്കിലും അച്ചന്റെ മാനസികനില എത്രമാത്രം ശ്ലാഘനീയമാണെന്ന് ഇടവകക്കാർ മനസ്സിലാക്കണം" എന്ന് പറഞ്ഞു.

പിന്നീട് ഞാൻ പലപ്പോഴും അവിവേകം പ്രവർത്തിച്ചവരോട്, "ഞാനും കൂട്ടത്തിൽ വരാം. നിങ്ങൾ ആശ്രമത്തിൽ പോയി അവരോട്, ഒരു സോറി പറയണം" എന്ന് ഉപദേശിച്ചിരുന്നു. ഇതാരും ചെവികൊണ്ടില്ല. മറിച്ച്, അച്ചന്റെ പ്രസ്താവന വേണ്ടായിരുന്നു. അങ്ങനെ ഇത് പലർക്കും രസി ച്ചിട്ടില്ലായിരുന്നു എന്ന് മനസ്സിലാക്കി.

ഇതിന്റെ പ്രത്യാഘാതമെന്നോണം 2007-ൽ പള്ളിയിൽ ഒരനിഷ്ട സംഭവമുണ്ടായി. രണ്ടുപേർ എന്നോട് വളരെ നീചമായ രീതിയിൽ സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്തു. ഇവർ രണ്ടുപേരും ശുശ്രൂഷകരാണ്, ഒരാൾ പ്രധാന ശുശ്രൂഷകൻ. ഇവർ രണ്ടുപേരും തന്നെ യാണ് റമ്പാച്ചനെയും കോറെപ്പിസ്കോപ്പാ അച്ചനെയും ദുഃഖിപ്പിച്ചത്.

അങ്ങനെ ഞാൻ ആ പള്ളിയിൽ നിന്നും ഇറങ്ങി പോന്നു. ഇന്നുവരെ ഞാനവിടെ പ്രവേശിച്ചിട്ടില്ല. പലരും പലപ്പോഴും വിവാഹത്തിനും മാമോ ദീസായ്ക്കും മറ്റും വിളിച്ചിട്ടുണ്ട്. എന്നാൽ എന്തോ പോകാൻ മടി തോന്നി ക്കുന്നു.

ഇതിനുശേഷം നാട്ടിൽ പോകേണ്ടതായിട്ടുണ്ടായിരുന്നു. അങ്ങനെ തിരിച്ചു വരുമ്പോൾ, ട്രെയിനിൽ വച്ച്, പൂനായിലിറങ്ങുന്നതിനു മുമ്പ്, അഭിവന്ദ്യ കൂറിലോസ് തിരുമേനി വിളിച്ചു പറഞ്ഞു, "അച്ചൻ പൂനായി ലിറങ്ങാതെ നേരെ വാഷി അരമനയിൽ വരണം. ദെഹു റോഡിൽ നിന്നും കുറച്ചുപേർ വരുന്നുണ്ട്. തത്സമയം അച്ചനും കൂടെയുള്ളത് നല്ലതായി രിക്കുമല്ലോ" എന്ന്.

അങ്ങനെ നേരെ അരമനയിൽ ചെന്നു. അപ്പോൾ അവർ വന്നിട്ടില്ലാ യിരുന്നു. വരുമ്പോൾ അച്ചൻ അവർക്ക് കാപ്പിയൊക്കെ കൊടുത്ത് എല്ലാ വരും കൂടെ തിരുമേനിയുടെ മുറിയിലേക്ക് ചെല്ലണമെന്നോർപ്പിച്ചു. ഞാൻ അരമനയിൽ കാണുമെന്ന് ദെഹു റോഡുകാർ സ്വപ്നേപി വിചാരിച്ചിരു ന്നില്ല. എന്നെ കണ്ടപ്പോൾ അവർ ആകെപ്പാടെ അന്ധാളിച്ചു പോയി.

ഏതായാലും തിരുമേനി പറഞ്ഞതുപോലെ എല്ലാവർക്കും കാപ്പിയു മൊക്കെ കൊടുത്ത് ഞങ്ങൾ പള്ളിക്കാരെല്ലാവരും കൂടെ മീറ്റിംഗിനു

പോയി. തിരുമേനിയുടെ കൈമുത്തി, പ്രാർത്ഥനയുമൊക്കെ കഴിഞ്ഞ തിനുശേഷം "നിങ്ങൾ വന്നതിന്റെ ഉദ്ദേശം എന്തെന്ന്, ആർക്കുവേണമെ ങ്കിലും സംസാരിക്കാം, അച്ചന് വേണമെങ്കിലും സംസാരിക്കാം" എന്ന് പറഞ്ഞു.

എന്നാൽ ഞാൻ നിശ്ശബ്ദനായി ഇരുന്നു. എല്ലാവരും അവരവരുടെ രീതിയിൽ സംസാരിച്ചു. ഒന്നുരണ്ടു പേർ എന്നെക്കുറിച്ച് നല്ല അഭിപ്രാ യങ്ങൾ പറഞ്ഞ് നല്ല രീതിയിൽ സംസാരിച്ചു. ഭൂരിപക്ഷംപേരും പല നുണകളും അപഖ്യാതികളും അവതരിപ്പിച്ചു. ഞാൻ വലിയ ദേഷ്യത്തി ലാണ് സംസാരിക്കുന്നതെന്നും, കൂദാശകൾ ചെയ്യുമ്പോൾ പോലും അങ്ങനെയാണെന്നാരോപിച്ചു.

അതിനുശേഷം ഞാൻ സംസാരിച്ചു. "ശരിയാണ് ഞാൻ വലിയ ദേഷ്യ ക്കാരനാണ്. ഇത് ഞാൻ ശുശ്രൂഷിച്ച മിക്ക പള്ളികളിൽ നിന്നും എനിക്ക് ലഭിച്ചിരിക്കുന്ന വലിയ സമ്മാനമാണ്. അതിന്റെ കാരണം എന്താണെന്ന് പലപ്പോഴും ആലോചിച്ചിട്ട് ഒരു പിടിയും കിട്ടുന്നില്ല. ഞാൻ എന്തിനാണ് ദേഷ്യപ്പെടുന്നത്? ദേഷ്യപ്പെട്ടാൽ എനിക്ക് എന്തു ലഭിക്കുന്നു? എന്ത് ലഭിക്കും? അങ്ങനെ ഞാൻ തന്നെ കണ്ടുപിടിച്ച ഒരുത്തരമിതാണ്. അതാ യത് എന്റെ 45-ാമത്തെ വയസ്സിൽ ഒരു പുരോഹിതനായി. എന്നാൽ അക്കാലം മുതൽ തങ്കച്ചനായ എന്റെ ശബ്ദത്തിന് വളരെ വ്യത്യാസം വന്നിട്ടുണ്ടെന്ന് പലരും പലപ്പോഴും എന്നോട് പറഞ്ഞിട്ടുണ്ട്. അതു കൊണ്ട് ഈ ശബ്ദ പതറിച്ചയിൽ എന്തെങ്കിലും കാര്യം സ്വൽപം ശബ്ദം ഉയർത്തിപ്പറഞ്ഞാൽ കേൾക്കുന്നവർ വിചാരിക്കും, അച്ചൻ ദേഷ്യ പ്പെട്ടാണ് സംസാരിക്കുന്നതെന്ന്, ഞാൻ ഊഹിച്ചെടുത്തു. ഇങ്ങനെയാണ് ഞാൻ ഇതിനെക്കുറിച്ച് മനസ്സിലാക്കിയിരിക്കുന്നത്. അല്ലാതെ എനിക്ക് വേറൊന്നും പറയാനില്ല. ഞാൻ ദേഷ്യക്കാരനാണ്; എന്നാൽ ഞാൻ ദേഷ്യക്കാരനല്ല." സംസാരം നിർത്തി ഇരുന്നു.

അപ്പോൾ തിരുമേനി, "അങ്ങനെയാണെങ്കിൽ അച്ചൻ ഇപ്പോൾ തന്നെ അച്ചന്റെ ഫുൾ ടോണിൽ സംസാരിക്കണമെന്നാവശ്യപ്പെടുകയും" അപ്പോൾ ഞാൻ അന്ന് നടന്ന സംഭവങ്ങൾ ഓരോന്നും വളരെ തന്മയ ത്തമായി, ആംഗ്യവിക്ഷേപങ്ങളോടുകൂടി എന്റെ ഇടിമുഴക്കങ്ങളോടു കൂടിയ ശബ്ദത്തിൽ, ഫുൾ ടോണിൽ ഏതാണ്ട് ഒരു മണിക്കൂറോളം സംസാരിച്ചു. ഞാൻ ഇരുന്നു.

അപ്പോൾ തിരുമേനി, "ഞാൻ അച്ചന്റെ മുഖത്തു തന്നെ നോക്കിക്കൊ ണ്ടിരിക്കുകയായിരുന്നു. അച്ചന്റെ മുഖത്തോ, മുഖഭാവത്തിലോ ഞാൻ ഒരു ദേഷ്യവും കണ്ടില്ല. എന്നാൽ അച്ചൻ ദേഷ്യത്തിലാണ് സംസാരി ക്കുന്നതെന്ന് എനിക്കും തോന്നി. എന്നാൽ അച്ചൻ ദേഷ്യപ്പെട്ടതായിട്ട്

എനിക്ക് കണക്കാക്കുവാൻ സാധിക്കുകയില്ല. മറിച്ച് ചില കാര്യങ്ങ ളൊക്കെ പറയുമ്പോൾ ചിരിയുടെ ഭാവം കാണുന്നതായിട്ട് ഞാൻ കണ്ടു. ഇതിൽ നിന്നും ഞാൻ മനസ്സിലാക്കുന്നത്, അച്ചൻ ദേഷ്യത്തോടെയല്ല സംസാരിക്കുന്നത്. എന്നാൽ അച്ചൻ സൂചിപ്പിച്ചതുപോലെ അച്ചന്റെ ശബ്ദ പതറിച്ചയും ഗാംഭീര്യവും കൊണ്ട് കേൾക്കുന്നവർ വിചാരിക്കും അച്ചൻ ദേഷ്യപ്പെടുകയാണെന്ന്; അത് അച്ചന്റെ ശബ്ദത്തിന്റെ ടോൺ ആണ്'' എന്ന് തീർപ്പു കൽപിച്ചു. ഞാൻ ദൈവത്തെ മനസ്സിൽ സ്തുതിച്ചു.

ഇതിനുശേഷം ആർക്കും ഒന്നും പറയാനില്ലായിരുന്നു. ഞാൻ അവരെ യാത്ര അയച്ചു. ഇതൊക്കെ തിരുമേനി വീക്ഷിച്ചിരുന്നു. അവരെല്ലാവരും പിരിഞ്ഞു പോയതിനുശേഷം ഞാൻ തിരുമേനിയോടു പറഞ്ഞു, "ഈ സംഭവശേഷം ഞാൻ ദെഹു റോഡിലേക്ക് പോയിട്ടില്ല." ഉടനെ തിരു മേനി, "അച്ചൻ അങ്ങോട്ടു പോകാതെ ഇരുന്നത് നന്നായി. അച്ചനെ തട യാനുള്ള ചട്ടവട്ടങ്ങളെ കുറിച്ച് ഞാൻ കേട്ടിരുന്നു. അപ്പോൾ രംഗം കൂടു തൽ വഷളാകുമായിരുന്നു. അച്ചൻ ഇനിയും അങ്ങോട്ട് പോകേണ്ടാ. പകരം ഞാൻ ആരെയും തൽക്കാലം അങ്ങോട്ട് വിടാൻ ഉദ്ദേശിക്കുന്നില്ല. അവന്മാർ മര്യാദ പഠിക്കണം.'' നാലഞ്ചു മാസത്തേക്ക് തിരുമേനി ആരെയും ദെഹു റോഡ് പള്ളിയിലേക്ക് വിട്ടില്ല. അങ്ങനെ പള്ളി മുടങ്ങി കിടന്നു.

ദൈവം ഇതിന് കാരണക്കാരായ എല്ലാവരോടും, വികാരി എന്ന നില യിൽ ബലഹീനനായ എന്നോടും പൊറുക്കട്ടെ.

### അദ്ധ്യായം 43

# ഗോവ; അൽവാറീസ് തിരുമേനി

അച്ചന്മാരുടെ ജനറൽ ട്രാൻസ്ഫർ സമയമായിരുന്നു. ഞാൻ തിരുമേനിയെ വിളിച്ച്, "തിരുമേനി, ഞാൻ പത്തു പതിനഞ്ചു വർഷമായി ഭദ്രാസനത്തിൽ ശുശ്രൂഷ ചെയ്യുന്നു. ഞാനിന്നുവരെ എനിക്ക് ഇന്ന പള്ളി വേണമെന്നാവശ്യപ്പെട്ടിട്ടില്ല; അങ്ങനെ ആവശ്യപ്പെടുകയുമില്ല. എന്നാലെനിക്ക് വിരമിക്കാൻ ഏതാണ്ട് ഒന്നര വർഷം കൂടിയേ ഉള്ളു. അതുകൊണ്ട് ഗോവയിൽ പഞ്ചീം പള്ളിയിൽ കബറടങ്ങിയ പരിശുദ്ധ അൽവാറീസ് തിരുമേനിയുടെ പള്ളിയിൽ ശുശ്രൂഷ അനുഷ്ഠിക്കണമെന്ന് ഒരു അതിയായ ആഗ്രഹമുണ്ട്." തിരുമേനി അത് സമ്മതിച്ചു. 2007 ജൂൺ ഒന്നു മുതൽ ഗോവ പഞ്ചീം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ വികാരി ആയി നിയമിച്ച് കൽപന തന്നു.

ഒരു വർഷം അവിടെ ശുശ്രൂഷ ചെയ്തു. വളരെ അനുഗ്രഹപ്രദമായ ഒരനുഭവമായിരുന്നു. പരിശുദ്ധ അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ തിരുശേഷിപ്പുകൾ ഈ ദേവാലയത്തിൽ സ്ഥാപിച്ചിരിക്കുന്നതിനാൽ, രാവിലെയും വൈകിട്ടും പ. പിതാവിന് ധൂപാർപ്പണം നടത്തുമായിരുന്നു. കൂടാതെ മാസത്തിൽ ഒരു വ്യാഴാഴ്ച പ. പിതാവിനെ അടക്കിയ സാന്റനീസ് ദേവാലയത്തിലെ മുനിസിപ്പൽ ശവക്കോട്ടയിൽ സന്ധ്യനമസ്കാരവും ധൂപാർപ്പണവും നടത്തുമായിരുന്നു. പ. പിതാവിനെ അടക്കിയതിനുശേഷം അന്ന് പിതാവിന്റെ കബറിങ്കൽ നാട്ടിയിരുന്ന കൽക്കുരിശാണ് ഈ ശവക്കോട്ടയിലേക്കും ഏറ്റവും പൊക്കം കൂടിയ കുരിശ്. അതുപോലെ കല്ലറയും കുരിശും, വളരെ പൊങ്ങിയ സ്ഥലത്താണിപ്പോൾ സ്ഥിതിചെയ്യുന്നത്. ഇക്കാര്യം ഗോവ പഞ്ചീം ഓർത്തഡോക്സ് പള്ളി അംഗം കുര്യൻ സാറിന്റെ പുസ്തകത്തിൽ പ്രത്യേകം പ്രതിപാദിച്ചിട്ടുണ്ട്. മാസത്തിൽ മൂന്നാമത്തെ വെള്ളിയാഴ്ച വൈകിട്ട് പഞ്ചീം പള്ളിയിൽ വി. കുർബാന ചൊല്ലി കബറിങ്കൽ ധൂപം വയ്ക്കുമായിരുന്നു.

2007 ഓഗസ്റ്റ് രണ്ടിനു ബുധനാഴ്ച ഒരു സംഭവമുണ്ടായി. സന്ധ്യനമസ്കാരവും കബറിടത്തെ ധൂപാർപ്പണവുമൊക്കെ കഴിഞ്ഞ് ചെന്നപ്പോൾ, ഞാൻ കിടക്കുന്ന മുകളിലത്തെ മുറിയിൽ, തെക്കുവശത്തെ ജനലിന്റെ പടിമേലും, താഴെ തറയിൽ എന്റെ കട്ടിലുവരെ രക്തതുള്ളികൾ പോലെ ചുമന്ന തുള്ളികൾ കണ്ടു. പെട്ടെന്ന് എന്റെ മനസ്സിൽ പ. പിതാവ്, എന്നെ സന്ദർശിച്ചതായിരിക്കുമെന്ന് തോന്നി. എപ്പോഴാണെന്ന് അറിയാൻ പാടില്ല. ഞാൻ ആരോടും പറഞ്ഞിട്ടില്ല. ദൈവാനുഗ്രഹത്താൽ ഭയമോ പേടിയോ ഉണ്ടായില്ല. ഞാൻ അതെല്ലാം തുണികൊണ്ട് ഒപ്പി എടുത്തു കളഞ്ഞു.



അങ്ങനെ തന്നെ പിറ്റെ ബുധനാഴ്ചയും സംഭവിച്ചു. അപ്പോൾ ഞാൻ പെട്ടെന്ന് താഴെ ഇറങ്ങി, ശുശ്രൂഷകൻ ഉമ്മച്ചനെ വിളിച്ചുകൊണ്ടുവന്നു കാണിച്ചു. ഉമ്മച്ചനും ഇത് രക്തതുള്ളികളാണെന്ന് പറഞ്ഞു. ഞാൻ ഉമ്മച്ചനോട് ചോദിച്ചു, "ആരുടേതാണ്?" "നമ്മുടെ തിരുമേനിയുടേതാണ്" എന്ന് ഉമ്മച്ചൻ പറഞ്ഞു! ഇതുപോലെ നേരത്തെ സംഭവിച്ചതായിട്ട് മുമ്പിരുന്ന അച്ചന്മാർ വല്ലവരും പറഞ്ഞിട്ടുണ്ടോ? അപ്പോൾ ഉമ്മച്ചൻ പറഞ്ഞു, "എന്റെ അറിവിൽ ആരും ഇങ്ങനെ കണ്ടതായിട്ട് പറഞ്ഞിട്ടില്ല." അങ്ങനെ ഞങ്ങൾ രണ്ടുപേരും കൂടെ മുറിയെല്ലാം തുടച്ചു. പിന്നീട് ഇങ്ങനെ ഒരു സംഭവം ഉണ്ടായിട്ടില്ല.

അങ്ങനെ വളരെ അനുഗ്രഹപ്രദമായ ഒരു വർഷത്തെ ശുശ്രൂഷയ്ക്കു ശേഷം 2008 ജൂൺ 14-ന് എനിക്ക് 65 വയസ്സ് തികഞ്ഞതിനാൽ ജൂൺ 15 മുതൽ പള്ളി ചുമതലകളിൽ നിന്നും വിരമിച്ചു.

അങ്ങനെ 20 വർഷം സ്തുത്യർഹമായ പുരോഹിത ശുശ്രൂഷയ്ക്കു ശേഷം പള്ളിചുമതലയിൽ നിന്ന് വിരമിച്ച് വിശ്രമജീവിതത്തിലേക്ക് കടന്നു.

പൂനായിൽ വന്ന് താമസം തുടങ്ങി. എല്ലാ വർഷവും നാട്ടിൽ പോയി തിരികെ വരുമായിരുന്നു.

അങ്ങനെ 2010 ഏപ്രിലിൽ നാട്ടിൽ വന്നു. വീടിന്റെ അറ്റകുറ്റപണികൾ നടത്തി. സെപ്റ്റംബറിൽ തിരിച്ച് പൂനായ്ക്കു പോയി.

നാട്ടിലായിരുന്നപ്പോൾ മിക്കവാറും എല്ലാ ദിവസവും തമ്പിച്ചായന്റെ വീട്ടിൽ പോകുമായിരുന്നു. ഞാൻ എന്റെ വീട്ടിൽ പ്രത്യേകം ഒരു മുറി പ്രാർത്ഥനാമുറിയായി ഉപയോഗിച്ചിരുന്നു. ജൂലൈ മാസമാണെന്നു തോന്നുന്നു ഒരു ദിവസം പ്രാർത്ഥനയിലെന്നോട് "നീ മദ്യം ഉപയോഗിക്കരുത്" എന്ന് പറയുന്നതായി എനിക്കു തോന്നി. ഞാൻ അച്ചൻ ആകുന്നതിനു മുമ്പ് കുവൈറ്റിൽ വച്ച് ഇപ്രകാരം എന്നെ ഓർപ്പിച്ചിരുന്നു.

ഇങ്ങനെ വീണ്ടും ഇനി അച്ചനായി വിശ്രമജീവിതത്തിൽ സംഭവിച്ചതിന്റെ കാരണം എന്തായിരിക്കുമെന്ന് ഭയപ്പെട്ടു. ചിലപ്പോൾ എന്റെ തോന്നലായിരിക്കാം. എന്നാൽ പിറ്റെ ദിവസം, നല്ല മഴയും തണുപ്പും ഉള്ള സമയത്ത്, മഴ നനഞ്ഞാണ് എന്റെ സ്കൂട്ടറിൽ, മൂത്ത ജ്യേഷ്ഠന്റെ വീട്ടിൽ ചെന്നത്. മഴവെള്ളത്താലെന്നെ വിറയ്ക്കുന്നുണ്ടായിരുന്നു. അച്ചന് വല്ല പനിയും വരും. ഇനിയും ഇതൊക്കെ ഇച്ചിരി കുടിച്ചാൽ പനിയോ ജലദോഷമോ ഒന്നും വരാതിരിക്കും. പിന്നെ പള്ളിഭരണം ഒന്നുമില്ലല്ലോ, എന്നു പറഞ്ഞ് ഒരു ഗ്ലാസ്സിൽ കൊണ്ടുവന്നു. ഞാൻ കുറച്ചുനേരം ആ ഗ്ലാസ്സേൽ നോക്കിയിരുന്നിട്ട്, ''അച്ചായാ എനിക്കിതു വേണ്ടാ.'' “അതെന്നാ തങ്കച്ചാ, ഇനി ഇതൊക്കെ ഇച്ചിരി കുടിച്ചാൽ ആരോഗ്യത്തിനു നല്ലതായിരിക്കും. അതുകൊണ്ട് സ്വൽപം കുടിക്ക്. മഴ നനഞ്ഞു വന്നതല്ലേ” എന്നു പറഞ്ഞപ്പോൾ മദ്യം ഉപയോഗിക്കരുതെന്ന് പറഞ്ഞിട്ടുണ്ട് എന്നു പറഞ്ഞപ്പോൾ, “അങ്ങനെ പറഞ്ഞിട്ടുണ്ടെങ്കിൽ, വേണ്ട, കുടിക്കണ്ട” എന്നു പറഞ്ഞ് ഗ്ലാസ് എടുത്തു കൊണ്ടുപോയി. എന്നിട്ട് ചേട്ടത്തിയെ വിളിച്ച് “എടീ ആലീസേ, അച്ചന് കുരുമുളകും ചുക്കുമിട്ട് ഒരു നല്ല കാപ്പി ഉണ്ടാക്കി കൊടുക്കെന്നു” പറഞ്ഞു. ചേടത്തി കാപ്പി ഉണ്ടാക്കി തന്നു. ഞാൻ കാപ്പി കുടിച്ചിട്ട് തിരിച്ചു പോന്നു. അങ്ങനെ രണ്ടാം പരീക്ഷയും ജയിച്ചു.

## അദ്ധ്യായം 44

# യെമനിലേക്ക്

ഇനിയും ആരും എന്നെ വിളിക്കുകയില്ല എന്നുള്ള ബോദ്ധ്യത്താലും, ബോംബെ ഭദ്രാസനത്തിലാണെങ്കിൽ എന്നെക്കാൾ സീനിയറായ അച്ച ന്മാരുള്ളതിനാലും ഒരു വി. കുർബാനപോലും ചൊല്ലുവാൻ സാധിക്കു കയില്ല എന്ന് മനസ്സിലാക്കിയതിനാലും, നാട്ടിൽ തിരികെ വന്ന് താമ സിക്കാം എന്നു കരുതി തീരുമാനിച്ചു. മോളിയെ ഞാൻ ഇക്കാര്യത്തിൽ നിർബന്ധിച്ചില്ല. അവൾക്ക് ഒരു ജോലിയുണ്ട്.

2010 ഓഗസ്റ്റ് 20 വെള്ളിയാഴ്ച സന്ധ്യനമസ്കാരം കഴിഞ്ഞ് ധ്യാന ത്തിൽ നിന്നപ്പോൾ "നീ ഇനിയും വീണ്ടും സഭാസേവനത്തിന് ഇറങ്ങും. നിന്നെ ആര് ആദ്യം വിളിക്കുമോ അവരുടെ കൂടെ നീ പൊയ്ക്കോ, അത് നിനക്ക് നല്ലതായിരിക്കും" എന്ന് വെളിപ്പെട്ടു. പ്രാർത്ഥന കഴിഞ്ഞ് പുറ ത്തിറങ്ങിയപ്പോൾ തോന്നി, ഇതൊക്കെ വെറുതെ ഒരു തോന്നലായി രിക്കും. ഇനി ആരെന്നെ വിളിക്കാനാണ്?

അങ്ങനെ 2010 ഓഗസ്റ്റ് 28-ന് തിരികെ പൂനായിൽ വന്നു. സെപ്റ്റം ബർ 7-നും 8-നും ബോംബെയിൽ വെസായി കഴിഞ്ഞ് നല്ലസുപ്പാര എന്ന സ്ഥലത്തുള്ള മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാ ശയിൽ സംബന്ധിച്ചു. കൂദാശ കഴിഞ്ഞ് 8-ാം തീയതി അഭിവന്ദ്യ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു.

കുർബാനമദ്ധ്യേ തുബ്ദേന്റെ സമയം, അഹമ്മദുബാദ് ഭദ്രാസന സെക്രട്ടറി ജോജി വർഗീസച്ചൻ, എതിർവശത്തുനിന്ന് വന്ന് എന്നോട്, "മാത്യു മാത്യു അച്ചാ, അച്ചൻ ചുമ്മാതിരിക്കുകയല്ലേ? അച്ചന്റെ സഹായം ഞങ്ങൾക്ക് കിട്ടിയാൽ വളരെ ഉപകാരമായിരുന്നു." മറുപടിയായി, "അച്ചാ ഞാനതൊക്കെ നിർത്തി. ഞാൻ നാട്ടിലേക്ക് പോകുവാൻ തീരുമാനിച്ചി രിക്കുകയാണ്. ഇനിയും ഇങ്ങനെയുള്ള സഹായങ്ങളൊന്നും എന്നിൽ നിന്ന് പ്രതീക്ഷിക്കേണ്ട." ഉടനെ, "എന്റെ അച്ചാ അങ്ങനെ പറയരുത്. അച്ചന് 15 വർഷത്തിൽ കൂടുതൽ ബാഹ്യകേരള പരിചയമില്ലേ? അച്ചാ, ഞങ്ങളെ ഒന്നു സഹായിക്ക്. അച്ചന് നല്ല ആരോഗ്യമുണ്ടല്ലോ. ഒന്ന് മനസ്സ് വെയ്ക്ക്." ഞാൻ പിന്നീടൊന്നും പറഞ്ഞില്ല. അപ്പോൾ വീണ്ടും അച്ചൻ, "ഞാൻ പോകുന്നതിന് മുമ്പ് അച്ചന്റെ തീരുമാനം എന്നെ അറി യിക്കണം" എന്നു പറഞ്ഞ് അച്ചൻ മറ്റേ വശത്തേക്ക് വീണ്ടും പോയി. ഏതായാലും ഇതിനുശേഷം ഞങ്ങൾ തമ്മിൽ കണ്ടില്ല.

പൂനായിലെ വീട്ടിൽ വന്ന് മോളിയോടും മറ്റും ജോജി അച്ചന്റെ

ഓഫറിനെക്കുറിച്ചു പറഞ്ഞു. മോളിയും അനുകൂലിച്ചു. അവളും പറഞ്ഞു, ''ഇപ്പോൾ ദൈവാനുഗ്രഹത്താൽ അച്ചന് നല്ല ആരോഗ്യം ഉണ്ടല്ലോ? വല്ലതുമൊക്കെ ചെയ്തുകൊടുക്കാൻ" പറഞ്ഞു. അപ്പോൾ ഞാൻ ചോദിച്ചു, "നീയും അങ്ങനെയാണോ പറയുന്നത്?" അപ്പോളവൾ അതങ്ങനെ തന്നെയാണെന്ന് പറഞ്ഞു.

ഞാനുടനെ ജോജി അച്ചനെ വിളിച്ച് എന്റെ സമ്മതം അറിയിച്ചു. അച്ചന് വലിയ സന്തോഷമായിരുന്നു. അച്ചന്റെ അകൈതവമായ നന്ദി അറിയിച്ചു. അച്ചനെ തിരുമേനി വിളിക്കുമെന്നും അറിയിച്ചു.

രണ്ടാഴ്ച കഴിഞ്ഞ് അഭിവന്ദ്യ ഡോക്ടർ ഗീവർഗീസ് മാർ യൂലിയോസ് തിരുമേനി എന്നെ വിളിച്ച് പറഞ്ഞു, "അച്ചാ, അച്ചൻ ഞങ്ങളെ സഹായിക്കാം എന്നു പറഞ്ഞതിൽ എനിക്കച്ചനോടുള്ള നന്ദി സന്തോഷപൂർവ്വം അറിയിക്കുന്നു. അച്ചന്റെ പേർക്കു കൽപന ഞാൻ അയയ്ക്കുന്നതായിരിക്കും."

അങ്ങനെ ഗുജറാത്തിൽ, രാജ്ക്കോട്ട് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിലെ വികാരി ആയി നിയമിച്ച് കൽപന വന്നു. തൽഫലമായി 2010 ഡിസംബർ 31-നു പൂനായിൽ നിന്നും, രാജ്ക്കോട്ടിലേക്ക് പോയി.

അവിടുത്തെ സെന്റ് തോമസ് സ്കൂളിന്റെ പ്രിൻസിപ്പൽ ജോർജ് സാർ ഏപ്രിലിൽ സ്കൂൾ വിട്ടു പോയതിനാൽ സ്കൂളിന്റെ പൂർണ്ണ ഉത്തരവാദിത്വവും ചുമതലയും എന്റെമേൽ വന്നു. അങ്ങനെ പള്ളിയുടെയും സ്കൂളിന്റെയും ചുമതലക്കാരനായി. എനിക്കാണെങ്കിൽ ബി.എഡ്. ഡിഗ്രി ഇല്ല. അഞ്ചാറു മാസത്തോളം അങ്ങനെ മൂക്കില്ലാത്തിടത്ത് മുറിമൂക്കൻ രാജാവായി എന്നു പറയുന്നതുപോലെ ബി.എഡ്. ഡിഗ്രി ഇല്ലാതെ സ്കൂൾ പ്രിൻസിപ്പലായി!

ഈ ഒരു കാരണത്താൽ എന്നെ എത്രയും പെട്ടെന്ന് സ്കൂളിന്റെ ചുമതലയിൽ നിന്നും വിടർത്തണമെന്ന് ഞാൻ തിരുമേനിയോട് ആവശ്യപ്പെട്ടിരുന്നതിനെ തുടർന്ന് തിരുമേനി എനിക്ക് ഭറൂച്ച് എന്ന സ്ഥലത്തേക്ക് മാറ്റം തരാമെന്നു പറഞ്ഞു.

ഇപ്രകാരം സ്ഥലംമാറ്റത്തെക്കുറിച്ച് സംസാരിക്കാൻ, അഭിവന്ദ്യ യൂലിയോസ് തിരുമേനിയെ വിളിച്ചപ്പോൾ, തിരുമേനി എന്നോട്, "മാത്യു മാത്യു അച്ചാ, അച്ചന് യെമൻ വരെ ഒന്നു പോകാമോ? നമ്മുടെ കുറെ ആൾക്കാരവിടുണ്ട്. അവർക്ക് ഒരു വർഷമായിട്ട് അച്ചനില്ല. അവിടുത്തെ ആഭ്യന്തര കലഹത്തിനു ശേഷം! അച്ചന് ക്രിസ്തുമസ്സും, ന്യൂഇയറിന്റെ വി. കുർബാനയും നടത്തിയിട്ട് തിരിച്ച് പോരാവുന്നതാണ്."

അപ്പോൾ ഞാൻ ചോദിച്ചു, "എന്റെ തിരുമേനി, ഈ 68 വയസ്സ് കഴിഞ്ഞ കിളവൻ അച്ചനേയുള്ളോ തിരുമേനിക്ക് യെമനിലേക്ക് അയയ്ക്കാൻ." അപ്പോൾ തിരുമേനി, "അച്ചാ, അച്ചന് വയസ്സൊന്നുമായില്ലല്ലോ? നല്ല ആരോഗ്യവുമുണ്ടല്ലോ?" പിന്നീടൊന്നും ഞാൻ പറഞ്ഞില്ല. "വിസാ കിട്ടുകയാണെങ്കിൽ ഞാൻ പോകാൻ തയാറാണ്" എന്ന് മാത്രം പറഞ്ഞു.

വിഷയം പള്ളിയിലും സ്കൂളിലും അറിഞ്ഞപ്പോൾ പലരും എന്നെ നിരുത്സാഹപ്പെടുത്തി. "ഫാദർ ന്യൂസ്പേപ്പർ വായിക്കുന്നില്ലേ? യെമൻ ഒരു ഭീകര രാജ്യമാണ്! ഏതുസമയത്തും ജീവഹാനി സംഭവിക്കും. ചിലപ്പോൾ ഫാദറിനെ അവർ തട്ടിക്കൊണ്ടു പോകും. ടോർച്ചറു ചെയ്യും. ഉപദ്രവിക്കും" എന്നൊക്കെ പറഞ്ഞ് എന്നെ പിൻതിരിപ്പിക്കുവാൻ ശ്രമിച്ചിരുന്നു. പള്ളിയിലെ അംഗങ്ങളേക്കാൾ സ്കൂളിലെ ടീച്ചേഴ്സും, മുതിർന്ന ക്ലാസ്സുകളിലെ പിള്ളേരും ഇപ്രകാരമുള്ള കാര്യങ്ങൾ പറഞ്ഞ് എന്നെ നിരുത്സാഹപ്പെടുത്തി. ഇതിനെല്ലാം എന്റെ മറുപടി "വിസാ കിട്ടുകയാണെങ്കിൽ ഞാൻ പോകും" എന്ന് മാത്രമായിരുന്നു.

എന്നാൽ ചിലരോടൊക്കെ ഞാൻ ഇപ്രകാരം പറഞ്ഞിരുന്നു; 'ഞാൻ പോവുകയില്ല. എനിക്ക് വിസാ കിട്ടുകയില്ല. അങ്ങനെ വിസാ കിട്ടിയിട്ടു വേണ്ടേ ഞാൻ പോകാൻ. കാരണം എന്റെ 59–ാമത്തെ വയസ്സിൽ ബോംബെ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ കൂറിലോസ് തിരുമേനി, എന്നെ ഖത്തർ ദോഹയ്ക്ക് വിടാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ അന്ന് അത് സാധിച്ചില്ല. ദോഹപള്ളിക്ക് അപ്പോൾ 'മിഷനറി വിസാ' ഇല്ലായിരുന്നതുകൊണ്ട് ജോബ് വിസായിലായിരുന്നു അച്ചന്മാർ പോയിരുന്നത്. അച്ചന്മാർക്ക് ജോബ് വിസാ, ഏജന്റ് മുഖാന്തിരം വാങ്ങുകയായിരുന്നു. അപ്പോൾ പിന്നെ ഈ 68 വയസ്സു കഴിഞ്ഞ എനിക്ക് ജോബ് വിസാ കിട്ടുമോ? യെമനിലും ഗൾഫിലേതുപോലെ തന്നെയായിരിക്കുമല്ലോ ഇപ്രകാരമുള്ള നിയമങ്ങൾ. അതുകൊണ്ട് എന്റെ ബലമായ വിശ്വാസം എനിക്ക് വിസാ കിട്ടുകയില്ല എന്നുള്ളതാണ്.' അപ്രകാരം ഞാൻ യെമനിലേക്ക് ഒട്ടും പോവുകയില്ല എന്നായിരുന്നു എന്റെ ഉറച്ച വിശ്വാസം.

രണ്ടുദിവസം കഴിഞ്ഞ് അഭിവന്ദ്യ യൂലിയോസ് തിരുമേനിയെ വിളിച്ച്, "ഞാൻ യെമനിൽ പോവുകയില്ല എന്ന് പറയുന്നില്ല. എന്നാൽ ഞങ്ങൾ കുടുംബമായിട്ട് നാട്ടിൽ ഇപ്രാവശ്യം ഡിസംബർ 26–ന് ഫാമിലി ഗെറ്റ്ടുഗതറും, ഹൗസ് ബോട്ടിംഗും മറ്റും സംഘടിപ്പിച്ചിട്ടുണ്ട്. അതുകൊണ്ട് ഞാൻ ക്രിസ്തുമസ് ശുശ്രൂഷ കഴിഞ്ഞാലുടൻ രാജ്ക്കോട്ടിൽ നിന്നും മുംബൈ വഴി കൊച്ചിയിലേക്കുള്ള ഏയർ ഫ്ളൈറ്റ് ബുക്ക് ചെയ്തിട്ടുണ്ട്. തിരിച്ചും അതുപോലെ. അതുകൊണ്ട് വിസാ കിട്ടുവാൻ താമസമുണ്ടെങ്കിൽ എന്നെ ഇതിന് അനുവദിക്കണം." അപ്പോൾ ഓ.കെ. അച്ചാ,

അങ്ങനെയാണെങ്കിൽ അത് നടക്കട്ടെ. യെമനിൽ പോകുന്നതിനെകുറിച്ച് പിന്നീട് ആലോചിക്കാം" എന്നു പറഞ്ഞു.

ഇങ്ങനെയിരിക്കുമ്പോഴാണ് എന്റെ മകൻ മാട്ടി പൂനായിൽ നിന്നും വിളിച്ചു പറഞ്ഞു, രാജ്ക്കോട്ടിൽ നിന്നും ഡാഡിയുടെ ഏയർ ഫ്ളൈറ്റ് ക്യാൻസൽ ചെയ്തിരിക്കയാണ്. പകരം വേറെ ക്രമീകരണങ്ങളൊക്കെ മാട്ടിയും ഞാനും ശ്രമിച്ചുയെങ്കിലും അതൊന്നും ഫലവത്തായില്ല. അപ്പോൾ ഞാൻ വിചാരിച്ചു, "തമ്പുരാൻ കടയ്ക്കൽ കത്തി വച്ചിരിക്കുക" ആണെന്ന്.

അങ്ങനെ ഡിസംബർ 16-നു വീണ്ടും അഭിവന്ദ്യ യൂലിയോസ് തിരുമേനിയെ വിളിച്ച്, "തിരുമേനി എന്റെ കുടുംബസംഗമത്തിൽ എനിക്ക് പങ്കെടുക്കുവാൻ സാധിക്കയില്ല; കാരണം എന്റെ രാജ്ക്കോട്ടിൽ നിന്നും മുംബൈയ്ക്കുള്ള ഏയർ ഫ്ളൈറ്റ് ക്യാൻസൽ ചെയ്തിരിക്കയാണ്. വേറെ പല മാർഗ്ഗങ്ങളും നോക്കിയെങ്കിലും ഒന്നും അനുകൂലമായിട്ട് വരാഞ്ഞതിനാൽ ഒട്ടും സാധിച്ചില്ല. അപ്പോൾ ഞാൻ മനസ്സിലാക്കി, 'തമ്പുരാൻ കടയ്ക്കൽ കത്തി വച്ചിരിക്കുക' ആണെന്ന്. അതുകൊണ്ട് ഞാൻ യെമനിലേക്ക് പൊയ്ക്കൊള്ളാമെന്ന് പറഞ്ഞു.

അപ്പോൾ തിരുമേനി വലിയ ഉച്ചത്തിൽ ചിരിച്ചുകൊണ്ട്, ഞാൻ തിമോത്തിയോസ് തിരുമേനിയെ അറിയിക്കാമെന്ന് പറഞ്ഞു. കുറച്ചു കഴിഞ്ഞ് അഭിവന്ദ്യ ഡോക്ടർ മാത്യൂസ് മാർ തിമോത്തിയോസ് തിരുമേനി എന്നെ വിളിച്ച്, ഇത് തിമോത്തിയോസ് തിരുമേനിയാണെന്ന് പറഞ്ഞിട്ട്, എന്നോട് ചോദിച്ചു, "മാത്യു മാത്യു അച്ചാ, അച്ചൻ യെമനിൽ പോകാൻ തയ്യാറാണോ?" "അതെ തിരുമേനി. വിസാ കിട്ടുകയാണെങ്കിൽ." "അങ്ങനെയാണെങ്കിൽ ഞാൻ അവരെ വിളിച്ച് പറയാം അച്ചനെ വിളിക്കാൻ." "ഓ.കെ." എന്ന് ഞാൻ പറഞ്ഞു. തിരുമേനി സംഭാഷണം നിർത്തി. അഭിവന്ദ്യ ഡോക്ടർ മാത്യൂസ് മാർ തിമോത്തിയോസ് തിരുമേനി 'യെമൻ' ഉൾപ്പെട്ടിരുന്ന യു.കെ., യൂറോപ്പ്, ആഫ്രിക്ക ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്നു.

അന്നുതന്നെ രാത്രിയിൽ മിസ്റ്റർ കോശി വിളിച്ച് എന്റെ പാസ്പോർട്ട് കോപ്പി ആവശ്യപ്പെട്ടത്, പാസ്പോർട്ട് പൂനായിലായിരുന്നതിനാൽ മോളിയെ വിളിച്ച് മിസ്റ്റർ കോശി വിളിച്ച കാര്യം പറഞ്ഞു. അപ്പോൾ മോളി പറഞ്ഞു, 'നാളെ ഓഫീസിൽ നിന്നും പാസ്പോർട്ട് കോപ്പി സ്കാൻ ചെയ്ത് കോശിക്ക് അയച്ചുകൊടുക്കാമെന്ന്.' പിറ്റെദിവസം അവളുടെ ഓഫീസിൽ നിന്നും കോശിക്ക് അയച്ചുകൊടുത്തു.

ഏതായാലും അത്ഭുതം തന്നെ, വിസ്മയനീയം! അവിശ്വസനീയം! എന്നു പറയട്ടെ. ഡിസംബർ 18-ാം തീയതി ശനിയാഴ്ച പാതിരായ്ക്ക്

മിസ്റ്റർ കോശി എന്നെ വിളിച്ചിട്ട്, "അച്ചാ, അച്ചന്റെ വിസാ കിട്ടി. ഞാൻ കൊച്ചമ്മയ്ക്ക് സ്കാൻ ചെയ്ത് അയച്ചിട്ടുണ്ട്. ഡിസംബർ 22-നു മുംബൈ യിൽ നിന്നും പോരാൻ തക്ക ഫ്ളൈറ്റിന് തയ്യാറായികൊള്ളുക." ഞാനു ടനെ മോളിയെ ഇക്കാര്യങ്ങൾ വിളിച്ചറിയിച്ചു.

അങ്ങനെ ഡിസംബർ 19, പിറ്റെ ദിവസം ഞായറാഴ്ച വി. കുർബാന യ്ക്കുശേഷം, ഒരു വർഷത്തെ ഗുജറാത്തിൽ രാജ്ക്കോട്ടിലെ പള്ളിയി ലെയും സ്കൂളിലെയും ചുമതലകൾക്ക് വിരാമം ഇട്ടുകൊണ്ട്, ഉച്ചയോടു കൂടി പൂനായിലേക്ക് തിരികെ പോരുവാൻ ട്രെയിനിൽ കയറി. അങ്ങനെ പിറ്റെ ദിവസം പൂനായിലെത്തി. യെമനിലേക്ക് പോകുവാനുള്ള മറ്റ് ഒരു ക്കങ്ങളെല്ലാം ചെയ്ത് യാത്രയ്ക്ക് തയ്യാറായി.

ഡിസംബർ 22-ാം തീയതി വെളുപ്പിന് ഒരു മണിക്ക് (അതായത് 23-ാം തീയതി) ആയിരുന്നു യെമൻ ഫ്ളൈറ്റ്. അതുകൊണ്ട് പൂനായിൽ നിന്നും സന്ധ്യയ്ക്ക് ആറേമുക്കാലിനു പ്രൈവറ്റ് ബസിനു പോകാൻ തയ്യാറായ പ്പോൾ കോശി വിളിച്ചു പറഞ്ഞു, "അച്ചന്റെ യെമനിയാ ഫ്ളൈറ്റ് (ഗവ ണ്മെന്റ്) പൈലറ്റ്സ് സമരം മൂലം അനിശ്ചിത കാലത്തേക്ക് ക്യാൻസൽ ചെയ്തിരിക്കയാണ്. അതുകൊണ്ട് ഇപ്പോൾ മുംബൈക്ക് പോരേണ്ട." ഞങ്ങൾ വേറെ മാർഗ്ഗം നോക്കുന്നുണ്ടെന്നും പറഞ്ഞു.

അപ്പോൾ എന്റെ ഉള്ളിലെ സന്തോഷം ഇതായിരുന്നു. ഞങ്ങൾ നേരത്തെ നിശ്ചയിച്ച കുടുംബസംഗമത്തിലും മറ്റു പരിപാടികളിലും എനിക്കും പങ്കെടുക്കാമെന്നും, പിറ്റെദിവസം 23-ാം തീയതി തന്നെ മോളി യുടെ ഒക്കെ കൂട്ടത്തിൽ ട്രെയിനിൽ പോകാമെന്നും ഞാൻ കരുതിയിരു ന്നതുകൊണ്ട് എനിക്ക് സന്തോഷമായിരുന്നു. കാരണം പൈലറ്റ് സമരം തീരണമെങ്കിൽ എങ്ങനെയാണെങ്കിലും കുറച്ച് ദിവസങ്ങളെടുക്കുമല്ലോ എന്ന് കരുതിയിരുന്നു.

എന്നാൽ കുറച്ച് കഴിഞ്ഞ ഉടൻ തന്നെ കോശി വിളിച്ച്, "അച്ചാ, ഞങ്ങൾ ഖത്തർ എയർ ഫ്ളൈറ്റിൽ, ഈ ടിക്കറ്റിൽ തന്നെ യാത്ര ക്രമീ കരിച്ചിട്ടുണ്ട്. അതുകൊണ്ടച്ചൻ മുംബൈക്ക് പോകാനിറങ്ങിക്കോ" എന്നു പറഞ്ഞു. ഇതിനുശേഷം ഒരു എട്ടുപത്തു മിനിറ്റു കഴിഞ്ഞപ്പോൾ വീണ്ടും കോശി വിളിച്ച് "അച്ചാ, അച്ചനിപ്പം ഇറങ്ങേണ്ടാ. ഖത്തർ ഫ്ളൈറ്റിന് ടെക്നിക്കൽ തകരാറു മൂലം ക്യാൻസൽ ചെയ്തിരിക്കയാണ്" എന്ന് അറിയിച്ചു.

അപ്പോൾ മോളി പറഞ്ഞു. "ഇത് എന്തൊരു കളിയാണ്? ഒരു തീരു മാനവും എടുക്കാൻ പറ്റുകയില്ലല്ലോ. അച്ചൻ പോകാതെ, എങ്ങനെയാണ് നാളെ ഞാനും മക്കളും തമ്പാന്റെയൊക്കെ കൂടെ ട്രെയിനിൽ പോകും? ആകെപ്പാടെ ഒരു തീരുമാനവും എടുക്കാൻ പറ്റുകയില്ലല്ലോ?" അങ്ങനെ

അവൾക്ക് ആകെപ്പാടെ വിഷമം ആയി. അപ്പോൾ ഞാൻ പറഞ്ഞു, "സാര മില്ല. ഞാനും നിങ്ങളുടെ കൂട്ടത്തിൽ നാട്ടിലേക്ക് പോരും. ഇതൊക്കെ പൈലറ്റ് സമരവും ടെക്നിക്കൽ തകരാറുമൊക്കെ മാറിവരുമ്പോൾ സമ യമെടുക്കും. അതുകൊണ്ട് നിങ്ങളുടെ കൂട്ടത്തിൽ ഞാനും പോരും. അഥവാ വല്ല വാർത്തയും പിന്നീട് വന്നാൽ, ഞാൻ നാട്ടിലാണെന്നും അവർക്കത്യാവശ്യമാണെങ്കിൽ കൊച്ചിയിൽ നിന്നും ഒരു എയർ ടിക്കറ്റ് ഡൊമസ്റ്റിക്ക് ഫ്ളൈറ്റിൽ മുംബൈക്ക് ഏർപ്പാടു ചെയ്യാൻ പറയും. അതു കൊണ്ട് എന്റെ ബാഗും ടിക്കറ്റും മറ്റു സാധനങ്ങളും എടുത്ത് നാട്ടിലേക്ക് പോകാമെന്നു പറഞ്ഞപ്പോൾ മോളിയുടെ വിഷമം മാറി. അപ്പോളവൾ പറഞ്ഞു, "അതു ശരിയാണ്, അങ്ങനെ നമുക്ക് എല്ലാവർക്കും പോകാം."

ഇങ്ങനെയിരിക്കെ വീണ്ടും കോശി വിളിച്ച്, വിമാനകമ്പനിക്കാരു തന്നെ വേറൊരു ഫ്ളൈറ്റ് ക്രമീകരിച്ചിട്ടുണ്ട്. അതുകൊണ്ടച്ചൻ മുംബൈക്ക് പോന്നോ" എന്നു പറഞ്ഞു. വളരെ അത്ഭുതം തന്നെ!

അങ്ങനെ പ്രൈവറ്റ് ബസിൽ മുംബൈ എയർപോർട്ടിലെത്തി. ഡിസം ബർ 23, വെളുപ്പിന് മുംബൈയിൽ നിന്നും ഖത്തർ ഫ്ളൈറ്റിൽ, ദോഹ എയർപോർട്ടിൽ രാവിലെ എത്തി. ഏകദേശം 8 മണിക്കൂറോളം ദോഹ എയർപോർട്ടിൽ സനായിലേക്കുള്ള ഫ്ളൈറ്റ് നോക്കി ഇരുന്നു. അവിടെ നിന്നും നാല് മണിയോടു കൂടി സനായിലേക്കുള്ള ഫ്ളൈറ്റിൽ ഏക ദേശം 5 പി.എം. ന് സനായിൽ ലാൻഡ് ചെയ്തു.

അങ്ങനെ സനാ എയർപോർട്ടിലെ ഇമിഗ്രേഷൻ ഫോർമാലിറ്റീ സെല്ലാം, യെമനിൽ മിലിട്ടറി ഹോസ്പിറ്റലിലെ നേഴ്സായ ഷൈനിയു മായി പരിചയപ്പെട്ടതിനാൽ തടസ്സംകൂടാതെ പുറത്തേക്ക് വരുവാൻ സാധിച്ചു. എയർപോർട്ടിൽ ഏബ്രഹാം, കോശി, തോമസ് മാത്യു, മിജു എന്ന വർഗീസ് മാത്യു എന്നിവരും മറ്റു പലരും ഉണ്ടായിരുന്നു.

ഡിസംബർ 23-നു വൈകിട്ട് മോളിയും മക്കളും നാട്ടിൽ പോകാൻ ട്രെയിനിൽ കയറി. ബോംബെയിൽ നിന്നും വന്ന തമ്പാന്റെയൊക്കെ കൂട്ട ത്തിൽ ചേർന്നു. ഡിസംബർ 26-നു കുടുംബസംഗമവും ഹൗസ് ബോട്ടിംഗും ഒക്കെ നടത്തി. തിരികെ ജനുവരി ഒന്നാം തീയതി വന്നു. എന്റെ അഭാവത്തിൽ ഇക്കാര്യങ്ങളെല്ലാം ഭംഗിയായി നടന്നു.

ദൈവത്തിന് സ്തോത്രം. സ്തുതി.

അങ്ങനെ ബലഹീനനായ ഞാനും, 2011 ഡിസംബർ 23-ാം തീയതി വൈകിട്ടു തന്നെ റിപ്പബ്ലിക്ക് ഓഫ് യെമൻ എന്ന രാജ്യത്തിന്റെ തല സ്ഥാന നഗരിയായ സനായിൽ വന്നുചേർന്നു. ഡിസംബർ 24-ാം തീയതി ശനിയാഴ്ച വൈകിട്ട് ക്രിസ്തുമസ് ശുശ്രൂഷയും, വി. കുർബാനയും

സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയെന്ന യെമനിലെ പള്ളിയിൽ നടത്തി. ഇവിടെ വന്നപ്പോൾ സഹിക്കാൻ പാടില്ലാത്ത തണുപ്പായിരുന്നു. ഡിസംബർ 31, ശനിയാഴ്ച വൈകിട്ട് ന്യൂ ഇയർ വി. കുർബാനയും അർപ്പിച്ചു. ഇതൊക്കെ എങ്ങനെ നടത്തുമെന്ന് ഞാൻ ശങ്കിച്ചിരുന്നു. കാരണം അത്രയ്ക്കു തണുപ്പും തന്മൂലമുള്ള ആരോഗ്യപ്രശ്നങ്ങളുമായിരുന്നു. ഏതായാലും ദൈവകൃപയാൽ ഒരുവിധം നിർവഹിച്ചു.

ഒന്നുരണ്ടാഴ്ചയ്ക്കുശേഷം അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ, ബലഹീനനായ എനിക്ക് സനാ സെന്റ് മേരീസ് ഓർത്തഡോക്സ് യെമൻ പള്ളിയിലെ വികാരി ആയി നിയമിച്ച് കൽപന തന്നു. ആ സമയത്ത് യെമൻ, യു. കെ., യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനത്തിന്റെ ഭാഗമായിരുന്നു.

പിന്നീട് 2012 ഫെബ്രുവരി മുതൽ 'യെമൻ' അഹമ്മദ്ബാദ് ഭദ്രാസനത്തിന്റെ ഭരണത്തിലാക്കി മാറ്റിയതായിട്ട് പ. കാതോലിക്കാ ബാവായുടെ കൽപന വന്നു.

അങ്ങനെ ഞാൻ വീണ്ടും അഹമ്മദ്ബാദ് ഭദ്രാസനത്തിന്റെ ഒരു പട്ടക്കാരനായി അഭിവന്ദ്യ യൂലിയോസ് തിരുമേനിയുടെ ഭരണത്തിൻകീഴിലായി. സനാ സെന്റ് മേരീസ് ഓർത്തഡോക്സ് യെമൻ പള്ളിയിലെ വികാരി ആയി.

നേരത്തെ ഇവർ പല ചെറുപ്പക്കാരായ പട്ടക്കാരെ സമീപിച്ചിരുന്നു. എന്നാൽ അവർക്ക് എല്ലാവർക്കും ഓരോരോ പ്രത്യേക നിബന്ധനകൾ ഉണ്ടായിരുന്നു. എന്നാൽ ഞാൻ മാത്രമാണ് യാതൊരുവിധമായ നിബന്ധനയും കൂടാതെ 'വിസാ കിട്ടുകയാണെങ്കിൽ വരാം' എന്ന് പറഞ്ഞത്. സനായിലേക്ക് വരുന്നത് പ്രായം ചെന്നതും നരച്ച താടിയുമുള്ള അച്ചൻ ആയിരിക്കുമെന്ന് ഇവിടെ ഒരാൾ ദർശനത്തിൽ കണ്ടു എന്ന് പലരും എന്നോട് പിന്നീടു പറഞ്ഞിരുന്നു.

"ദൈവത്തിൻ മനമാരു കണ്ടു."

## അദ്ധ്യായം 45

# യെമനിൽ

രണ്ടാഴ്ച കഴിഞ്ഞ് എന്റെ പാസ്പോർട്ടും, എയർപോർട്ടിൽ നിന്നും തന്ന താൽക്കാലിക റെസിഡൻസ് പെർമിറ്റിന്റെ ഒരു ചെറിയ നീല കട ലാസ് കഷണവും തോമസ് മാത്യു താമസാനുമതി ആവശ്യത്തിനു കൊണ്ടുപോയി. ഇതിന്റെയൊക്കെ ഒരു കോപ്പി പോലും എടുക്കാൻ മറ ന്നുപോയി. താൽക്കാലിക റെസിഡൻസ് പെർമിറ്റ് ഒരു മാസത്തേക്കാണ്. അങ്ങനെ ഈ മണ്ടത്തരം മൂലം എന്റെ കൈയിൽ യാതൊരുവിധമായ രേഖകളും ഇല്ലാതെ ആയി. ബാഗിലുമൊക്കെ നോക്കിയിട്ട് ഒരു ഇന്ത്യൻ പൗരനാണെന്ന് പറയുവാൻ യാതൊരുവിധമായ രേഖകളുമില്ലാതെ ആയി. അങ്ങനെ ഒന്ന്, രണ്ട്, മൂന്ന് മാസം കഴിഞ്ഞിട്ടും എന്റെ പാസ് പോർട്ട് കിട്ടുന്നില്ല. പലരോടും ഇങ്ങനെ താമസിക്കുന്നതിന്റെ കാരണ ത്തെക്കുറിച്ച് തിരക്കിയപ്പോൾ ആർക്കും ഒന്നും പറയാനില്ലായിരുന്നു.

'അച്ചൻ ഈ മുറിയിൽ ഒറ്റയ്ക്ക് ഇരിക്കാതെ വല്ലപ്പോഴും ഒക്കെ താഴെ ഇറങ്ങി വഴിയുടെ അരികിൽ കൂടി ഒക്കെ നടക്കുന്നത് നല്ലതായിരിക്കു മെന്ന്' പലരും പറഞ്ഞു. അങ്ങനെ പറഞ്ഞെങ്കിലും ഞാനതിന് മുതിർ ന്നില്ല. അങ്ങനെ മുറിയിൽ തന്നെ ഇരുന്ന് മുഷിഞ്ഞപ്പോൾ ഒന്ന് പുറ ത്തിറങ്ങി നടക്കുവാൻ ആഗ്രഹിച്ചു. അപ്രകാരം 3 പ്രാവശ്യം മുറിയിൽ നിന്നും പുറത്തേക്കിറങ്ങുവാൻ തുടങ്ങിയപ്പോൾ ആരുടെയെങ്കിലും ഫോൺ വരും. പ്രത്യേകിച്ച് കോശിയുടെ ഫോൺ. അപ്പോൾ പുറത്തേ ക്കിറങ്ങരുത്, റെയ്ഡ് നടക്കുന്നുണ്ടെന്നുള്ള സൂചന ആയിരുന്നു അതിൽ പലതും. അങ്ങനെ നാലഞ്ചു മാസം മുറിയിൽ തന്നെ കഴിച്ചുകൂട്ടേണ്ടി വന്നു.

എന്റെ കൂട്ടത്തിൽ ഫിലോസ് എന്ന ഒരു പയ്യൻ താമസിക്കുന്നുണ്ടാ യിരുന്നു. അവന്റെ വീട് കോന്നിയിലാണ്. അവന്റെ മാതാപിതാക്കൾ ഷാർജായിലായിരുന്നതിനാൽ അവന്റെ വിദ്യാഭ്യാസം അവിടെയായിരുന്നു. എന്റെ കൂട്ടത്തിൽ താമസിക്കുന്നുവെങ്കിലും ഞങ്ങൾ തമ്മിൽ കണ്ടുമുട്ടു ന്നതും സംസാരിക്കുന്നതും വളരെ വിരളമായിരുന്നു. അവൻ അതിരാ വിലെ കമ്പനിയിൽ പോയാൽ തിരികെ വരുന്നത് പാതിരായ്ക്കുമൊക്കെ യായിരുന്നു. മിക്കവാറും അവന് ഓവർടൈം ജോലിയുണ്ടായിരുന്നു. എന്നി രുന്നാലും പള്ളിക്കാര്യങ്ങളിൽ വളരെ ശ്രദ്ധയുള്ളവനും വളരെ ഉത്സാ ഹത്തോടെ പള്ളിയുടെ കാര്യങ്ങൾ നടത്തിയിരുന്നു. വെള്ളിയാഴ്ച അവധി ആയതുകൊണ്ട് മറ്റു ഗൾഫ് രാജ്യങ്ങളിലെപ്പോലെ നമ്മുടെ ഞായറാഴ്ച അവർക്ക് വെള്ളിയാഴ്ച ആയിരുന്നു. അതുകൊണ്ട്

വ്യാഴാഴ്ച പാതിരായ്ക്കു വന്നാൽ, പള്ളിഹോൾ മുഴുവൻ വൃത്തിയാക്കിയതിനുശേഷം മദ്ബഹായിലെ എല്ലാ കാര്യങ്ങളും ക്രമീകരിച്ചിട്ടായിരുന്നു ഉറങ്ങാൻ കിടന്നിരുന്നത്. മദ്ബഹായിൽ ശുശ്രൂഷയിൽ പങ്കെടുക്കുന്നവനുമാണ്.

അങ്ങനെ അവനുമായിട്ട് മാത്രമേ ഞാൻ പുറത്തു പോകാറുള്ളു. അതും വളരെ ചുരുക്കമായിട്ട്. വളരെ കരുതലോടെ, പോലീസുകാരുടെ മുമ്പിൽപെടാതെ പ്രത്യേകം ശ്രദ്ധിച്ച്. അങ്ങനെ ഒരു വെള്ളിയാഴ്ച ഉച്ച കഴിഞ്ഞ് പള്ളിയിലെ പ്രധാന ശുശ്രൂഷകനായ പി. എസ്. ഏബ്രഹാം, മലങ്കര റീത്ത് കത്തോലിക്കാ സഭയിലെ ഒരംഗമാണ്. പത്തനാപുരത്തിനടുത്ത് ആണ് വീട്. കുടുംബം നാട്ടിലാണ്. സനായിലെ ഒരു വെള്ള കമ്പനിയിലെ ഒരു പ്രധാന ഓഫീസ് സ്റ്റാഫാണ്. ഇയാളുടെ വീട്ടിൽ പോയി. അപ്പോൾ ഞാൻ ഏബ്രഹാമിനോടു പറഞ്ഞു, "അവറാച്ചാ, ഞാൻ കുവൈറ്റിൽ പോയപ്പോൾ, എന്റെ റെസിഡൻസ് എല്ലാം അടിച്ച് രണ്ടാഴ്ചകൊണ്ട് എന്റെ പാസ്പോർട്ട്, എന്റെ സ്പോൺസർ എന്റെ കൈയിൽ തിരികെ തന്നു. ഇവിടെ ഇപ്പോൾ എന്റെ പാസ്പോർട്ട് കൊടുത്തിട്ട് മാസം നാലു കഴിഞ്ഞു. പാസ്പോർട്ടും ഇല്ല; റെസിഡൻസ് പെർമിറ്റും ഇല്ല. ഇതിന്റെ കാരണം എന്താണെന്ന് അവറാച്ചന് വല്ലതും പറയാൻ പറ്റുമോ? ഞാനിപ്പോൾ മനസ്സിലാക്കുന്നത് ഈ രാജ്യം വളരെ അഴിമതി കൊടികുത്തി വാഴുന്ന രാജ്യമാണെന്നാണ്. അങ്ങനെ ഞാൻ ഇവിടെ വരാൻ കാരണമായ വിസായും ആ രീതിയിൽ വാങ്ങിയതായിരിക്കും. കാരണം 2002-ൽ എന്നെ ദോഹയ്ക്ക് വിടാൻ ശ്രമിച്ചപ്പോൾ എനിക്ക് 59 വയസ്സ് കഴിഞ്ഞതിനാൽ അന്ന് ദോഹ പള്ളിക്ക് മിഷനറി വിസാ ഇല്ലാതിരുന്നതിനാൽ, എനിക്കുവേണ്ടി ജോബ് വിസാ വാങ്ങാൻ പള്ളിക്കാർ ശ്രമിച്ചില്ല. അപ്പോൾ 68 വയസ്സു കഴിഞ്ഞ എനിക്ക് വിസാ കിട്ടുകയില്ല എന്നുള്ള പൂർണ്ണ ബോദ്ധ്യത്താലാണ് 'വിസാ കിട്ടുകയാണെങ്കിൽ വരാം' എന്ന് മാത്രം പറയുവാൻ ഇടയായതിന്റെ കാരണം. ഇവിടെ അങ്ങനെ കാര്യങ്ങളെല്ലാം വളഞ്ഞ വഴിയിലാണ് നടക്കുന്നതെന്ന് ഇപ്പോൾ തോന്നുന്നു. എന്റെ കാര്യത്തിൽ ശരിയായ രീതിയിലല്ല നടക്കുന്നതെങ്കിൽ, ഞാൻ തിരികെ പോകുമെന്നാണ് എന്റെ മനസ്സിന്റെ അഭിമതം." അപ്പോൾ ഏബ്രഹാം പറഞ്ഞു, "ഇപ്പോൾ നടക്കാൻ പോകുന്നത് വളഞ്ഞ വഴിയിലാണ്. അച്ചന്റെ റസിഡൻസ് പെർമിറ്റ് അടിക്കാൻ പോകുന്നത് കുവൈറ്റ് ഹോസ്പിറ്റലിലെ ലാലി മാത്യു എന്ന ലാലമ്മ നേഴ്സിന്റെ രണ്ടാം ഭർത്താവായിട്ടാണ്." അപ്പോൾ ഞാൻ വീണ്ടും തീർത്തു പറഞ്ഞു, "അങ്ങനെ എങ്കിൽ ഞാൻ തിരികെ പോകും. ഞാനിപ്പോൾ വിഷമിക്കുന്നത് എന്റെ പാസ്പോർട്ടിനെ കുറിച്ചാണ്. നാല് മാസം കഴിഞ്ഞിട്ടും ഒരറിവുമില്ലല്ലോ. വല്ല ഭീകരന്മാരും തട്ടിയെടുത്തോ? അതോ

നഷ്ടപ്പെട്ടോ? ആരോടു ചോദിക്കും. സാധാരണ ഞാൻ എല്ലാ പേപ്പറു കളുടെയും കോപ്പി എടുത്ത് സൂക്ഷിക്കുമായിരുന്നു. ഇവിടെ എന്റെ കൈയിൽ ഇപ്പോൾ ഒരു രേഖയുമില്ല. അങ്ങനെ ഞാനാകപ്പാടെ പേടിച്ചും ഭയന്നുമാണ് കഴിയുന്നത്. ഇവൻ വന്നാൽ അത്രയ്ക്ക് ആവശ്യമുണ്ടെ ങ്കിൽ മാത്രമേ ഇവനുമായിട്ട് (ഫിലോസുമായിട്ട്) പുറത്ത് പോവുകയു ള്ളു. ഇങ്ങനെയൊക്കെ ആണെങ്കിലും ഞാൻ വീണ്ടും പറയുന്നു, എന്റെ കാര്യം ശരിയായി നടന്നില്ലെങ്കിൽ ഞാൻ തിരികെ പോകും. അഥവാ ശരിയായ രീതിയിൽ നടന്നാൽ അതെങ്ങനെയാണെന്ന് എനിക്കറിയാൻ പാടില്ല."

അങ്ങനെ 2012 ഏപ്രിൽ 27 വെള്ളിയാഴ്ച പള്ളിയിലെ വി. കുർബാ നയും മറ്റു കാര്യങ്ങൾക്കും ശേഷം പള്ളിയംഗമായ മിജു എന്നു വിളി ക്കുന്ന വർഗീസ് മാത്യുവിന്റെ വീട്ടിൽ ഉച്ചഭക്ഷണത്തിന് കൊണ്ടുപോയ പ്പോൾ, അദ്ദേഹത്തിന്റെ ഭാര്യ ഷീജ കുവൈറ്റ് ഹോസ്പിറ്റലിലെ ഒരു ഓഫീസ് സ്റ്റാഫ് - എന്റെ പാസ്പോർട്ട് കൈയിൽ തന്നിട്ട്, "അച്ചാ, അച്ചന്റെ കാര്യം എങ്ങനെയാണ് നടക്കുന്നതെന്നും, എങ്ങനെയാണ് നട ന്നതെന്നും എനിക്ക് യാതൊരു ഗ്രാഹ്യവുമില്ല. അച്ചൻ കറുത്ത പട്ടിക യിലായിരുന്നു; ബ്ലാക്ക് ലിസ്റ്റിൽ! അതായിരുന്നു പാസ്പോർട്ട് തിരികെ കിട്ടാൻ താമസിച്ചത് എന്നു പറഞ്ഞ്, ഒരു പേജുള്ള അറബിയിലെ അന്വേ ഷണരേഖകളുള്ള കടലാസ്സുകൾ എടുത്തു തന്നിട്ട്, ഇത് അച്ചന്റെ പാസ് പോർട്ടിന്റെ കൂടെ പിൻചെയ്ത് ചേർത്തു വച്ചിരിക്കണം."

"ഏതായാലും അച്ചൻ ആഗ്രഹിച്ചതുപോലെ അച്ചന്റെ റസിഡൻസ് പെർമിറ്റ് വളരെ ക്ലിയർ പെർമിറ്റാണ്. അത് കുവൈറ്റ് ഹോസ്പിറ്റലിന്റെ റസിഡൻസ് പെർമിറ്റാണ്. അത് വളഞ്ഞവഴിയിൽ ബ്ലാക്കിൽ വാങ്ങിയ തല്ല. ഇപ്പോൾ 6 മാസത്തേക്ക് അതായത് 21-4-2012 മുതൽ 18-10-2012 വരെയാണ്. എല്ലാ ഗവണ്മെന്റു രേഖകളും ശനിയാഴ്ച തുടങ്ങി വ്യാഴാ ഴ്ചകൊണ്ടവസാനിക്കുന്ന രീതിയാണ്. ഷീജ വീണ്ടും പറഞ്ഞു, ഇത് ഇങ്ങനെ നടക്കുമെന്ന് ഞാൻ സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല. ഈ റസിഡൻസ് പെർമിറ്റ് ഹോസ്പിറ്റലിലെ വലിയ വലിയ മെഷീനുക ളുടെ ഇൻസ്പെക്ഷൻ, മെയിന്റനൻസ് നടത്തുവാൻ വരുന്ന ഉന്നതമായ എൻജിനീയറിംഗ് വിദ്യാഭ്യാസ യോഗ്യത ഉള്ളവർക്കു മാത്രം കൊടു ക്കുന്നതാണ്. അതിനു അവരുടെ പാസ്പോർട്ടും ഈ സർട്ടിഫിക്കറ്റുക ളുമൊക്കെ കൊടുക്കണം. അച്ചനിതൊന്നും കൂടാതെ ഈ റസിഡൻസ് പെർമിറ്റ് കിട്ടിയത് ഒരതിശയം തന്നെയാണ്. ഒരു മഹാത്ഭുതമാണ്!"

ഈ റസിഡൻസ് പെർമിറ്റു തീർന്നപ്പോൾ പുതുക്കുവാൻ കൊടുത്ത പ്പോൾ വീണ്ടും ഒരു പതിവില്ലാത്ത അസംഭവ്യമായ ഒരു സംഭവം നടന്നു. പരീക്ഷണാർത്ഥം വേണ്ടപ്പെട്ടവർ ഒരു വർഷത്തേക്ക് റസിഡൻസ്

പെർമിറ്റു ചോദിച്ചെങ്കിലും 6 മാസം മാത്രം തരികയുള്ളു എന്ന് പറഞ്ഞ് നിരസിച്ചവർ, പിന്നീട് വിളിച്ച് ഒരു വർഷത്തേക്കുള്ള റസിഡൻസ് പെർമിറ്റ് അടിച്ചു തന്നു. അതായത് 20-10-2012 ശനിയാഴ്ച മുതൽ 17-10-2013 വ്യാഴാഴ്ച വരെ.

അങ്ങനെ പാസ്പോർട്ട് തിരികെ തന്നപ്പോൾ ഷീജ വീണ്ടും പറഞ്ഞു, "എന്റെ അച്ചാ, അച്ചന്റെ കാര്യങ്ങൾ എങ്ങനെയാണ് നടക്കുന്നതെന്ന് എനിക്കറിയാൻ പാടില്ല. ഇന്നുവരെ ഈ റസിഡൻസ് പെർമിറ്റ് ആർക്കും ഒരു വർഷത്തേക്ക് കൊടുത്തിട്ടില്ല. അതും അച്ചനാണ് ആദ്യം കിട്ടുന്നത്. ഇതൊക്കെ ഒരു അത്ഭുതം അല്ലേ? മഹാ അതിശയം തന്നെ!"

പിന്നീട് ഓരോ വർഷത്തേക്ക് ഈ റസിഡൻസ് പെർമിറ്റ് - താമസാനുമതി കിട്ടിക്കൊണ്ടിരുന്നു. അതിന്റെ കോപ്പി അനുബന്ധത്തിൽ കാണുക.

യെമനിൽ കുടുംബബന്ധങ്ങളൊന്നും ഇല്ലാതെയും സഭാസംബന്ധമായ പ്രസിദ്ധീകരണങ്ങളൊന്നും ലഭ്യമല്ലാത്തതിനാലും സാവകാശം, ദിവസവും ഞാൻ എങ്ങനെ വൈദിക ശുശ്രൂഷയിലേക്ക് വന്നു എന്നുള്ളത് "അവൻ ഒരു അച്ചനായി" (He became a Priest) എന്നുള്ളത് ഇംഗ്ലീഷിൽ എഴുതി തീർത്തു. പിന്നീട് പ്രസ്തുത വിവരണത്തിന്റെ ഒരു ചെറിയ മലയാള വിവരണവും എഴുതിയിരുന്നു. ഇത് രണ്ടും 2012 ഒക്ടോബർ മാസം കൊണ്ട് പൂർത്തിയാക്കി.

അങ്ങനെ 2013 ഫെബ്രുവരിയിൽ ഇടവക മെത്രാപ്പോലീത്താ, അഭിവന്ദ്യ ഡോക്ടർ ഗീവർഗീസ് മാർ യൂലിയോസ് തിരുമേനിക്ക് സനാ-യെമനിലെ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി സന്ദർശിക്കുന്നതിന് വിസാ ലഭിച്ചു. അപ്രകാരം തിരുമേനി വരികയും ഇടവകയുടെ സാമ്പത്തിക ഞെരുക്കത്താൽ, വലിയ ഭാരിച്ച വാടക കൊടുത്ത് ഹോട്ടൽ താമസം ഒഴിവാക്കി പള്ളിയിൽ തന്നെ തിരുമേനിയുടെ താമസം പ്രത്യേകം ക്രമീകരിച്ചു. അങ്ങനെ ഫെബ്രുവരി 5-ാം തീയതി മുതൽ 9-ാം തീയതി വരെ തിരുമേനി ഞങ്ങളോടൊത്ത് പള്ളിയിൽ താമസിച്ചു.

ഒരു ദിവസം ഞങ്ങൾ രണ്ടുപേരും കൂടെ നടക്കാനിറങ്ങിയപ്പോൾ തിരുമേനി എന്നോട്, "മാത്യു മാത്യു അച്ചാ, അച്ചനെ ഞാൻ എന്തിനാണ് ഈ യെമനിലേക്ക് വിട്ടതെന്നറിയാമോ" എന്നു ചോദിച്ചപ്പോൾ, "എനിക്കൊന്നും അറിയാൻ പാടില്ല" എന്ന് പറഞ്ഞു. അപ്പോൾ തിരുമേനി വീണ്ടും, "അച്ചനിപ്പോൾ മറ്റു ഭാരങ്ങൾ ഒന്നുമില്ല. കൊച്ചമ്മയ്ക്ക് ജോലിയുണ്ട്. മക്കളെയൊക്കെ വിവാഹം കഴിപ്പിച്ചു. അങ്ങനെ അച്ചന് പ്രയാസങ്ങളൊന്നുമില്ലല്ലോ? ജീവിതഭാരമില്ലല്ലോ? ഇത് ഒരു പ്രശ്നം പിടിച്ച സ്ഥലമാണെന്ന് എനിക്കറിയാം. അഥവാ അച്ചന് ഇവിടെ എന്തെങ്കിലും

സംഭവിച്ചാൽ സഭയ്ക്ക് ഒരു രക്തസാക്ഷിയെ കിട്ടുമെന്ന് കരുതിയാണ്" എന്ന് വിനോദരൂപേണ പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു, "എനിക്കതിനൊന്നും ഒട്ടും പേടിയില്ല. ദൈവേഷ്ടം നടക്കട്ടെ."

അഭിവന്ദ്യ തിരുമേനി പിന്നീട് എന്റെ ഇംഗ്ലീഷിലുള്ളതും മലയാളത്തിലുള്ളതുമായ "അവൻ ഒരു അച്ചനായി" എന്നുള്ള സംഭവവിവരണം വായിക്കുവാനിടയായി. അപ്പോൾ തിരുമേനി, "അച്ചാ, നമുക്ക് ഇതൊരു പുസ്തകം ആക്കണമല്ലോ" എന്ന് അഭിപ്രായപ്പെട്ടു. അപ്പോഴും ഞാനതിന് പ്രാധാന്യവും ഗൗരവവും കൊടുത്തിരുന്നില്ല.

അഭിവന്ദ്യ തിരുമേനി ഫെബ്രുവരി 7, 8 (വ്യാഴം, വെള്ളി) ദിവസങ്ങളിൽ യെമൻ പള്ളിയുടെ പ്രതിഷ്ഠാ പെരുന്നാൾ നടത്തി. വി. കുർബാനയിലും പെരുന്നാൾ പരിപാടികളിലും സനായിലെ മറ്റു സഭാംഗങ്ങളും, മറ്റു മലയാളികളും സംബന്ധിച്ചിരുന്നു. അങ്ങനെ തിരുമേനിയുമായി ചെലവഴിച്ച ദിനങ്ങൾ എനിക്ക് അതിയായ സന്തോഷപ്രദമായ ദിനങ്ങളായിരുന്നു. ഒരു താബോർ മലയിലെ അനുഭവമായിരുന്നു.

പിന്നീട് 9-ാം തീയതി ശനിയാഴ്ച അഭിവന്ദ്യ തിരുമേനി നാട്ടിലേക്ക് തിരിച്ചുപോയി. തിരുമേനിയുടെ യെമൻ സന്ദർശനം ഒരു അസുലഭ സന്തോഷ ദിവസങ്ങളായിരുന്നു. ദൈവത്തിന് ആയിരമായിരം സ്തുതി. സ്തോത്രം.



**ഫിലോസുമൊത്ത്**

## അദ്ധ്യായം 46

# ചില അപകട സന്ദർഭങ്ങൾ

കുവൈറ്റിലായിരുന്നപ്പോൾ, മിനിസ്ട്രി ഓഫ് ഡിഫൻസിന്റെ ചെറിയ ഐ.ഡി. കാർഡുണ്ടായിരുന്നു. എന്നാൽ ഇപ്രകാരമുള്ള ഐ.ഡി. കാർഡ് തന്നില്ല. ഞാൻ കുവൈറ്റ് ഹോസ്പിറ്റലിൽ പ്രത്യക്ഷത്തിൽ ജോലിക്കാരൻ അല്ലല്ലോ. അതുകൊണ്ട് റെസിഡൻസ് പെർമിറ്റുള്ള പാസ്പോർട്ടും, മറ്റു ബ്ലാക്ക് ലിസ്റ്റിലകപ്പെട്ട അന്വേഷണ കടലാസ്സുകളും എപ്പോഴും കൈയിൽ കൊണ്ടുനടക്കുന്നത് ഒരു വലിയ അസൗകര്യമായിരുന്നു. എവിടെയെങ്കിലും വച്ച് മറന്നുപോയാൽ പിന്നെ പറയുകയും വേണ്ട. ഇത് ഞാൻ ഫിലോസിനോട് പറഞ്ഞപ്പോൾ, "അച്ചാ, അച്ചന്റെ പാസ്പോർട്ടിന്റെ ഫ്രണ്ട് പേജും, റെസിഡൻസ് പെർമിറ്റ് അടിച്ചിരിക്കുന്ന പേജും ചേർത്തു ഫോട്ടോകോപ്പി എടുത്ത് ഒരു ഐഡന്റിറ്റി കാർഡായി ഉപയോഗിക്കാം. ഇങ്ങനെ പലരും ചെയ്തിട്ടുണ്ട്." ഒരു നെൽസൺ എന്ന മലയാളി പയ്യൻ ജോലി ചെയ്യുന്ന ഫോട്ടോ സ്റ്റുഡിയോയും പറഞ്ഞു തന്നു.

അങ്ങനെ ഈ ആവശ്യം നിറവേറ്റാൻ ഫോട്ടോ സ്റ്റുഡിയോയിലേക്ക് ഒരു ദിവസം നടന്നു പോകുമ്പോൾ ഒരു വലിയ പൊട്ടിത്തെറിയുടെ ശബ്ദം കേട്ടു. പെട്ടെന്നു തന്നെ വലിയ തീയും പുകയും കാണുകയുണ്ടായി. പലരും മുറിവേറ്റ് തെറിച്ച് പോകുന്നതും കണ്ടു. ഇത് സംഭവിച്ചത് ഞാൻ നിന്നതിന്റെ ഏകദേശം 50-നും 100-നും അടി അകലത്തായിരുന്നു. ബോംബ് പൊട്ടിയ സ്ഥലത്തെക്കുറിച്ച് എനിക്കൊരു ഗ്രാഹ്യവുമില്ലായിരുന്നു. ഞാൻ കുറച്ചുകൂടെ അടുത്തായിരുന്നെങ്കിൽ അഭിവന്ദ്യ യൂലിയോസ് തിരുമേനിയുടെ ആഗ്രഹംപോലെ സഭയ്ക്ക് ചിലപ്പോൾ ഒരു രക്തസാക്ഷിയെ കിട്ടിയേനേ! അത് നടക്കുമോ? ഇതെന്റെ ആദ്യത്തെ ഒരു വർഷത്തെ റെസിഡൻസ് പെർമിറ്റ് സമയത്ത് 2013 ജൂണിലോ, ജൂലൈയിലോ നടന്ന സംഭവമാണ്. അങ്ങനെ ഞാൻ പള്ളിയിലേക്ക് തിരിച്ചുപോയി.

പിന്നീട് ബഹളങ്ങളെല്ലാം ഒതുങ്ങിയപ്പോൾ ഒരാഴ്ചയ്ക്കുശേഷം ഇക്കാര്യം ഫോട്ടോ സ്റ്റുഡിയോയിൽ പോയി സാധിച്ചെടുത്തു. ഇതിന്റെ കോപ്പി അനുബന്ധത്തിൽ കാണാവുന്നതാണ്.

അങ്ങനെ മൂന്നാമത്തേതും അവസാനത്തേതുമായ റെസിഡൻസ് പെർമിറ്റ് അടിച്ചുതന്ന പ്രകാരമുള്ള ഐ.ഡി. കാർഡുണ്ടാക്കുവാൻ ഫോട്ടോ സ്റ്റുഡിയോയിൽ പോയി ഐ.ഡി. കാർഡുണ്ടാക്കി തന്നിട്ട് പെട്ടെന്നു തന്നെ നെൽസൺ പുറത്തോട്ടു പോവുകയാണെന്നും പറഞ്ഞു.

അങ്ങനെ ഇക്കാര്യം സാധിച്ച് തിരികെ പോന്നു. പള്ളിയോട് അടുത്ത പ്പോഴാണ് എന്റെ പാസ്പോർട്ട് സ്റ്റുഡിയോയിൽ മറന്ന കാര്യം ഓർക്കു ന്നത്. നെൽസൺ അവിടെ കാണുകേലാ, അവന്റെ കൈയിൽ പാസ്പോ ർട്ടുണ്ടെങ്കിൽ രക്ഷപ്പെട്ടു. അല്ലെങ്കിൽ വല്ലവനുമൊക്കെ എടുത്ത് മിസ്പ്ലെ യിസ് ആയിപ്പോകും. ഞാൻ വളരെ വേഗത്തിൽ പുറകോട്ട് ഓടിപ്പോയി. വളരെ വേഗത്തിലോടി, വല്ലാതെ കിതച്ചു. രണ്ടു വഴികളുള്ള മദ്ധ്യത്തിൽ 2 അടി വീതിയിൽ സിമന്റിൽ തീർത്ത ചെറിയ ഡിവൈഡറുണ്ട്. അതു കൊണ്ട് ഈ വഴിയിൽ വൺവേ ട്രാഫിക്കാണ്. ഞാൻ ഈ ഡിവൈഡർ കടന്ന് ഇടത്തെ അരികിലുള്ള നടപ്പാതയിൽ കൂടി വലിയ വേഗത്തിൽ ഓടുമ്പോൾ ആൾക്കാരെല്ലാം പെട്ടെന്ന് അങ്ങോട്ടും ഇങ്ങോട്ടും ഓടി മാറു ന്നതും കണ്ടു. ഏതാണ്ടൊക്കെ അറബിയിൽ വിളിച്ചു പറയുന്നതും കേട്ടു. പെട്ടെന്നു തന്നെ ഒരു എമണ്ടൻ മിലിട്ടറി ട്രക്ക് എന്റെ മുമ്പിൽ വന്നു നിന്നു. ഞാനാണെങ്കിൽ വലിയ വേഗത്തിൽ ഓടിക്കൊണ്ടിരിക്കുന്നു. എനിക്കറിയാൻ പാടില്ല; ഞാനെങ്ങനെയാണ് നിന്നതെന്നും ആ ഭീമാ കാര മിലിട്ടറി ട്രക്ക് വന്നെന്റെ മുമ്പിൽ നിന്നതും. പെട്ടെന്നു തന്നെ അത് വന്നതുപോലെ പുറകോട്ടു പോവുകയും ചെയ്തു. ഞാൻ ആകെപ്പാടെ ഇതികർത്തവ്യതാമൂഢനായി നിന്നുപോയി. ഉടനെ ഒത്തിരി ആളുകൾ എന്റെ അടുക്കൽ ഓടിക്കൂടി. എല്ലാവരും 'അള്ളാ കരീം, അള്ളാ കരീം' എന്നു വിളിച്ചു പറയുന്നുണ്ടായിരുന്നു. അതിൽ ഒരാൾ ഇംഗ്ലീഷിൽ, "എങ്ങനെയാണ് നീ രക്ഷപെട്ടത്? ഞാൻ വിചാരിച്ചു നിന്റെ കഥ കഴി ഞ്ഞെന്ന്. സർവ്വശക്തനായ അള്ളാ നിന്നെ കാത്തു സൂക്ഷിച്ചു. ഇത്രയും വലിയ ഭീമാകാരമായ എമണ്ടൻ മിലിട്ടറി ട്രക്ക് ഞാൻ ഇതുവരെ കണ്ടി ട്ടില്ല. ഞാൻ മിലിട്ടറിയിൽ ജോലി ചെയ്യുന്ന ഒരു സിവിലിയൻ ആണ്. അതിന്റെ മുൻവശത്ത് ഏതാണ്ട് കുന്തംപോലെ തള്ളിനിൽക്കുന്നത് നീ കണ്ടില്ലേ? അതൊന്നു തൊട്ടിരുന്നെങ്കിൽ നിന്റെ കഥ അപ്പോഴേ കഴി ഞ്ഞേനേ. നിന്നെ ദൈവം കാത്തുസൂക്ഷിച്ചു. താങ്ക് ഗോഡെന്ന്" അയാൾ പറഞ്ഞു.

എനിക്കിതൊന്നും അറിയാൻ പാടില്ലായിരുന്നു. ഞാൻ ആകെപ്പാടെ അന്ധാളിച്ച് നിൽക്കുകയായിരുന്നു. അപ്പോഴേക്കും ഒരാൾ ഒരു കുപ്പി വെള്ളവും, പിന്നാലെ മറ്റൊരാൾ ഒരു ഗ്ലാസ്സ് ചായയുമായി വന്ന് കൈയിൽ തന്നിട്ട് ഒരരികിൽ പിടിച്ചിരുത്തിയിട്ട് കുടിക്കാൻ പറഞ്ഞു. ഞാനങ്ങനെ വെള്ളവും ചായയും കുടിച്ചു. കുറച്ചു സമയത്തെ വിശ്രമശേഷം പാസ് പോർട്ടിന്റെ ഓർമ്മ വന്നപ്പോൾ വീണ്ടും എഴുന്നേറ്റ് ഓടാൻ തുടങ്ങി. ഞാൻ സ്റ്റുഡിയോയിൽ നിന്നും പോന്നുകഴിഞ്ഞ് നെൽസൺ ഒരു ഫോട്ടോകോപ്പി മിഷനകത്ത് ഒരു പാസ്പോർട്ടിരിക്കുന്നത് കണ്ടു. എടുത്തു നോക്കിയപ്പോൾ എന്റേതാണെന്ന് മനസ്സിലായതുകൊണ്ട്

നെൽസൺ പുറത്തു പോയില്ല. ഞാൻ ഓടിക്കിതച്ചു ചെന്നപ്പോൾ അവൻ പറഞ്ഞു, "ഏതായാലും അച്ചന്റെ പാസ്പോർട്ട് എന്റെ കൈയിൽ കിട്ടിയത് അച്ചന്റെ വലിയ ഭാഗ്യമാണ്" എന്ന്. അങ്ങനെ പാസ്പോർട്ട് തിരികെ വാങ്ങി, മനസ്സിൽ ദൈവത്തെ സ്തുതിച്ചു. എന്നിട്ട് നെൽസണോടു 'മോനേ! ഇന്നെന്റെ കഥ കഴിഞ്ഞേനേ' എന്നു പറഞ്ഞ് നടന്ന സംഭവം വിവരിച്ചു. അപ്പോളവൻ പറഞ്ഞു, "എന്റെ അച്ചാ, അച്ചനെ ദൈവം കാത്തു സൂക്ഷിച്ചു!" ഇതിനുശേഷം സാവകാശം ദൈവത്തിന് സ്തോത്രം ചെയ്തും സ്തുതിച്ചുംകൊണ്ടു തിരികെ പോന്നു. ഇത് നടന്നത് 2013 ഒക്ടോബർ 24-ാം തീയതി ആയിരുന്നു. ഈ സംഭവങ്ങൾ നടന്ന സമയത്ത് ഫിലോസ് നാട്ടിലായിരുന്നു. അന്ന് ചിലപ്പോൾ അവിടെ (യെമനിൽ) എന്റെ പെട്ടി കൂട്ടേണ്ടി വന്നേനെ! ദൈവത്തിന് ആയിരമായിരം സ്തുതിയും സ്തോത്രവും കരേറ്റുന്നു.

അങ്ങനെ പല പല അവസരങ്ങളിൽ ബോംബു ഭീഷണികളിൽ നിന്നും, മാരകമായ അപകടങ്ങളിൽ നിന്നും ഇത്രമാത്രം എന്നെ കാത്തു സൂക്ഷിച്ച സർവ്വശക്തനെ അനവരതം സ്തുതിക്കുന്നു. സ്തോത്രം പാടുന്നു.

പിന്നീട് 2013-ൽ ഞാൻ അവധിക്കു വന്നു. തിരികെ പോയപ്പോൾ ജോലിയിൽ നിന്നും വിരമിച്ച എന്റെ ഭാര്യ മോളിയും കൂടെ കൂട്ടത്തിൽ പോരുന്നതിന് നിർബന്ധിച്ചതിനാൽ അവളെയും കൂട്ടത്തിൽ കൂട്ടി തിരികെ വന്ന് പള്ളി ചുമതല ഏറ്റെടുത്തു.

## അദ്ധ്യായം 47

# പള്ളിയിലെ തീ

ഞാൻ നാട്ടിലേക്ക് പോരുന്നതിന് മുമ്പ് ഒരു വെള്ളിയാഴ്ച വി. കുർബാനയ്ക്കുശേഷം പി. വി. വർഗീസിന്റെ (വർഗീസിന്റെ ഭാര്യ ഒരു കമ്മിറ്റി മെമ്പർ ആയിരുന്നു) വീട്ടിൽ നിന്ന് ഭക്ഷണം കഴിച്ചതിനു ശേഷം കുവൈറ്റ് ഹോസ്പിറ്റൽ ഹോസ്റ്റലും, ഹോസ്പിറ്റൽ പരിസരത്തുള്ള വീടുകളും സന്ദർശിച്ചു പള്ളിയിൽ വന്നു. സമയം നാലര കഴിഞ്ഞിരിക്കുന്നു.

പെട്ടെന്നു തന്നെ ഷീജ അൽത്തോറ ഹോസ്പിറ്റലിലെ നേഴ്സന്മാരുടെ ഫ്ളാറ്റിൽ വച്ചുള്ള പ്രാർത്ഥനയോഗത്തെക്കുറിച്ച് ഓർമ്മിപ്പിക്കുകയും, അവൾ കാറുമായി താഴെ വരികയും ചെയ്തു. ഞാനുടനെ തന്നെ എന്റെ വേദപുസ്തകവും മറ്റു പുസ്തകങ്ങളും എടുത്ത് ഫിലോസുമായി അവരുടെ കാറിൽ അൽത്തോറ ഹോസ്പിറ്റൽ ഫ്ളാറ്റിൽ പോയി. പോയ വഴിക്ക് പലരെയും സന്ദർശിക്കുകയും ചെയ്ത് ഏഴര എട്ടു മണിക്ക് അവിടെ എത്തി. പ്രാർത്ഥനയോഗത്തിനുശേഷം ചെറിയ ഒരു കാപ്പിയും കഴിച്ച് അവിടെ നിന്ന് നേരെ ഷീജയുടെ ഫ്ളാറ്റിൽ പോയി. ഷീജ ഒരു കുവൈറ്റ് ഹോസ്പിറ്റൽ ഓഫീസ് സ്റ്റാഫായതിനാൽ ക്വാർട്ടേഴ്സ് ലഭിച്ചിരുന്നു. അവിടെ നിന്നും ഭക്ഷണം കഴിച്ചതിനുശേഷം ഷീജയും ഭർത്താവ് മിജുവും പിള്ളേരും കൂടി, എന്നെയും ഫിലോസിനെയും കാറിൽ കൊണ്ടുവന്ന് പള്ളിയിൽ ഇറക്കിവിട്ടിട്ട് പോയി. അങ്ങനെ രാത്രി 11 കഴിഞ്ഞതിനാൽ, പെട്ടെന്നുതന്നെ ഫിലോസ് അവന്റെ മുറിയിലേക്കും ഞാൻ എന്റെ മുറിയിലേക്കും കയറി ഉറങ്ങി. ഫിലോസ് പതിവുപോലെ അവന്റെ കമ്പനിയിലേക്കു പോയി.

ഞാൻ ഉണർന്നു പ്രാഥമിക ആവശ്യങ്ങൾ നിറവേറ്റി, കുളിച്ചിട്ട് 7 മണിയോടെ പള്ളിയിലേക്ക് കുരിശുംതൊട്ടിയുടെ മുന്നിൽ കൂടെ പോയപ്പോൾ കാണുന്നത്, കുരിശുംതൊട്ടിക്ക് ചുറ്റും കാർപ്പറ്റിന്മേൽ തീപാടുകൾ കാണുന്നു. കാർപ്പറ്റ് ഉരുകിയിരിക്കുന്നു. കുരിശുംതൊട്ടിയുടെ മുമ്പിൽ വച്ചിരിക്കുന്ന എണ്ണവിളക്ക് കെട്ടിരിക്കുന്നു. വിളക്കിന്റെ മുമ്പിൽ താഴെ വടക്കേ അരികിൽ മെഴുകുതിരി നേർച്ചകൾ കത്തിക്കുന്നവർക്കു വേണ്ടിയുള്ള ഇരുമ്പുതോണിയിൽ കുറെ മെഴുകുതിരികൾ കത്തിക്കൊണ്ടിരിക്കുന്നു.

കുറച്ചുസമയത്തെ പരിശോധനയ്ക്കുശേഷം തീയുണ്ടായതിന്റെ കാരണം രണ്ടു രീതിയിലായിരിക്കാം എന്ന് ഊഹിച്ചു. ഒന്ന്, കെടാവിളക്കിൽ നിന്നും, രണ്ടാമത്തേത് മെഴുകുതിരി തോണിയിൽ നിന്നുമായി

രിക്കാം. കുരിശുംതൊട്ടി പണിതിരിക്കുന്നത് പ്ലൈവുഡ് ഷീറ്റുകൊണ്ടും, കാർഡ്ബോർഡുകൊണ്ടുമാണ്. കാർപ്പറ്റ് ഉരുകി പള്ളിയും എന്റെ മുറിയുമൊക്കെ തീ പിടിച്ചേനേ. തീ എന്റെ മുറിയുടെ വാതിൽക്കലും പള്ളിയുടെ വാതിൽക്കൽ വരെയും എത്തിയിരുന്നു. എന്നാൽ കുരിശുംതൊട്ടിക്ക് ചുറ്റും തീപാടുകൾ കാണാം. കെട്ടുപോയി.

എന്നാൽ ഇത് എപ്പോൾ സംഭവിച്ചു എന്നോ, ആരാണ് തീ കെടുത്തിയതെന്നോ അതിൽ ഉപരിയായി കെടാവിളക്ക് എങ്ങനെ കെട്ടുയെന്നോ, ആരാണ് കെടുത്തിയതെന്നോ ഒരെത്തുംപിടിയും ഇതുവരെ ചിന്തിച്ചിട്ട് എനിക്ക് അറിയാൻ പാടില്ല. ഞാൻ ഫിലോസ് വരുന്നതുവരെ നോക്കിയിരുന്നു. അവൻ വന്നപ്പോൾ ഇപ്രകാരം ഈ സംഭവം കാണിച്ചു.

അവനെന്നെ കെട്ടിപ്പിടിച്ച്, "എന്റെ അച്ചാ, നമ്മുടെ പള്ളി കത്തിതീരേണ്ടതാണല്ലോ? അച്ചാ, ഇതൊരു വലിയ അത്ഭുതമാണെന്ന്" അവൻ ഇംഗ്ലീഷിൽ പറഞ്ഞു. വീണ്ടും അവൻ പറഞ്ഞു, "നമ്മുടെ പള്ളിക്ക് മാതാവിന്റെ കാവലുണ്ട്. ഈ പള്ളിക്ക് പ്രത്യേകം ഒരു ശക്തി ഉണ്ടെന്ന് അച്ചനറിയാമല്ലോ."

ഇപ്പോഴും പള്ളിയുടെ കെട്ടിടം അവിടെ ഉണ്ടെങ്കിൽ ഈ തീപാടുകൾ കാണാവുന്നതാണ്.

## അദ്ധ്യായം 48

# യെമൻ ഇടവക

2011 ഡിസംബറിൽ ബലഹീനനായ ഞാൻ യെമനിലേക്ക് എങ്ങനെ വന്നുയെന്നുള്ളത് മുൻ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. ഇവിടുത്തെ പള്ളി സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, സനാ എന്ന റിയപ്പെടുന്നു. ചുരുക്കത്തിൽ സനാ ഓർത്തഡോക്സ് പള്ളി. ഇടവക യുടെ അംഗത്വവിവരമടങ്ങുന്ന, ഏകദേശം 100–150–ൽ കൂടുതൽ ആൾക്കാ രുടെ പേരുവിവരങ്ങളുള്ള ഒരു ബോക്സ് ഫയൽ ലഭിച്ചു. എന്നാൽ പ്രത്യ ക്ഷത്തിൽ ഈ ഒരു സംഖ്യപ്രകാരമുള്ള ആൾക്കാർ പള്ളിയിൽ വരുന്നി ല്ലായിരുന്നു. ഇതിനെക്കുറിച്ച് തിരക്കിയപ്പോൾ മിജു പറഞ്ഞു, “അച്ചാ, ഇതിൽ കൂടുതൽ ആൾക്കാരുണ്ടായിരുന്നു. എല്ലാവരും സിവിൾ വാർ (ആഭ്യന്തരകലഹം) മൂലം ഓടിപ്പോയി.”

ഇപ്പോൾ അംഗങ്ങൾ 50–ൽ താഴെ. അതിൽ കുടുംബങ്ങൾ 10 മാത്രമേ ഉണ്ടായിരുന്നുള്ളു. ബാക്കി മുഴുവൻ വിവിധ ഹോസ്പിറ്റലുകളിൽ നേഴ്സുമാരായി ജോലി ചെയ്തിരുന്നവരായിരുന്നു. ഇവരിൽ ഓർത്ത ഡോക്സ് അംഗങ്ങളെ കൂടാതെ ഒരു യാക്കോബായ കുടുംബവും മൂന്നാല് മലങ്കര റീത്ത് കത്തോലിക്കാ അംഗങ്ങളും (ഇവരിൽ പി. എസ്. ഏബ്ര ഹാമും, അജി പടയാനിയ്ക്കലും ശുശ്രൂഷക്കാരായിരുന്നു) മൂന്നാലു ക്നാനായ സഭാംഗങ്ങൾ ഉൾപ്പെടുന്ന ഒരു കുടുംബവും ഒരു മാർ ത്തോമ്മാ സഭാകുടുംബവും മൂന്നാലു റോമൻ കത്തോലിക്കാ സഭാംഗ ങ്ങളായ നേഴ്സുമാരും ആയിരുന്നു. എല്ലാവരുടെയും പേരുകളും യെമ നിലെ മൊബൈൽ ഫോൺനമ്പറും എന്റെ കൈയിൽ ഡയറിയിലുണ്ട്.

എന്നാൽ എന്റെ മുൻ വികാരി ബ്ലെസൺ വർഗീസച്ചന്റെ സമയത്ത് (2008–2011) നേരത്തെ പറഞ്ഞിരുന്ന 100–150–നു മേൽ ഇടവകാംഗങ്ങളു ണ്ടായിരുന്നതിനാൽ പള്ളിക്ക് നല്ല വരുമാനമുണ്ടായിരുന്നുയെന്ന് കരുതാം. എങ്കിലും കുടുംബാംഗങ്ങൾ അതിന് ആനുപാതികമായി ഉണ്ടാ യിരുന്നു എന്ന് തോന്നുന്നില്ല. കാരണം പുരുഷന്മാർക്ക് മറ്റു ഗൾഫ് രാജ്യ ങ്ങളിലെപ്പോലെ ജോലി ലഭിക്കുവാൻ വലിയ പ്രയാസമാണ്. മേൽ പറഞ്ഞ കുടുംബങ്ങൾ നേരത്തെ വന്നതുകൊണ്ട് കുടുംബമായിട്ട് ജീവി ക്കുന്നു. ഇവരുടെയൊക്കെ ഭാര്യമാർ വിവിധ ആശുപത്രികളിൽ നേഴ്സു മാരാണ്. ഇപ്രകാരം പള്ളിക്ക് ആനുപാതികമായ വരുമാനം ഇല്ലാത്ത തിനാൽ മുൻ വികാരി ബ്ലെസണച്ചൻ വിവിധ ഗൾഫ് രാജ്യങ്ങൾ സന്ദർ ശിച്ച് 10 ലക്ഷം രൂപായിൽ കൂടുതൽ സമാഹരിച്ചത്, ബാങ്കിൽ ഫിക്സഡ് ഡെപ്പോസിറ്റ് ഇട്ടിട്ട് അതിന്റെ പലിശയിൽ നിന്നും പള്ളികാര്യങ്ങൾ നിർവ

ഹിച്ചു പോന്നിരുന്നു. കൂടാതെ അന്നത്തെ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തിമോത്തിയോസ് തിരുമേനിയിൽ കൂടി ദുബായിയിൽ ഒരുന്നത ബിസിനസുകാരനായ ഓർത്തഡോക്സ് സഭാംഗമായ ജോജോ എന്ന് വിളിക്കുന്ന ജേക്കബ് മാത്യു പ്രതിമാസം 600 യു.എസ്. ഡോളർ പള്ളി കെട്ടിടത്തിന്റെ വാടക കൊടുക്കാൻ അയച്ചിരുന്നു. എന്നാൽ ഞാൻ യെമനിലേക്ക് വന്നപ്പോൾ ഇതെല്ലാം സിവിൾവാർ മൂലം മുടങ്ങി കിടക്കുകയായിരുന്നു.

പിന്നീട് അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ യൂലിയോസ് തിരുമേനി, ജോജോയുമായി സംസാരിച്ചതിന്റെ വെളിച്ചത്തിൽ 2012 ഡിസംബർ മുതൽ വീണ്ടും പ്രതിമാസം 600 യു.എസ്. ഡോളർ പള്ളി കെട്ടിടത്തിന്റെ വാടകയുടെ പേരിൽ അയച്ചുതന്നുകൊണ്ടിരുന്നു. ഇതിൽ ജോജോ എന്ന ജേക്കബ് മാത്യുവിനോടുള്ള പ്രത്യേകം നന്ദിയും കൃതജ്ഞതയും സ്നേഹവും ഇപ്പോൾ രേഖപ്പെടുത്തുന്നതിൽ ഞാൻ വളരെ സന്തുഷ്ടനാണ്. ദൈവം അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ ബിസിനസിനെയും അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ആശംസിക്കുന്നു.

വികാരിയുടെ ശമ്പളമായ 400 യു.എസ്. ഡോളർ കൂടാതെ ഫുഡ് അലവൻസ് എന്ന പേരിൽ ഒരു അലവൻസും ഉണ്ടായിരുന്നു. യെമനിൽ നേഴ്സുമാർക്ക് അവരുടെ ശമ്പളം കൂടാതെ ഭക്ഷണത്തിനുവേണ്ടി ഫുഡ് അലവൻസെന്ന പേരിൽ കൊടുക്കുന്ന പതിവുണ്ട്. അങ്ങനെ ഇവിടുത്തെ വികാരിക്ക് കൊടുക്കുന്ന ഒരേ ഒരു അലവൻസിന് ഫുഡ് അലവൻസെന്നായി പേര്. ഈ ഒരു ശമ്പളത്തിൽ യെമനിൽ ഒരച്ചൻ (ഭാര്യയും, രണ്ടു കുട്ടികൾ പഠിക്കാനും കൂടി ഉണ്ടെങ്കിൽ) എങ്ങനെ ജീവിക്കും എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

പള്ളി കെട്ടിടവും, അതിനോട് ചേർന്നുള്ള പാഴ്സനേജും ഉൾക്കൊള്ളുന്ന കെട്ടിടം ഒരു നല്ല യെമനി വാടകയ്ക്ക് തന്നതാണ്. വാടക 600 യു.എസ്. ഡോളർ ആയിരുന്നു. ഉടമസ്ഥൻ താഴെയും, നമ്മുടെ പള്ളിയും പാഴ്സനേജും ഒന്നാം നിലയിലുമായിരുന്നു. കിഴക്കുപടിഞ്ഞാറുള്ള ഒരു ഹോൾ പള്ളിയാക്കാൻ സാധിച്ചു. മദ്ബഹായും അതിന്റെ തറയുമൊക്കെ പ്ലൈവുഡ് കൊണ്ട് നിർമ്മിച്ചതാണ്. പള്ളിയിൽ നിന്നിറങ്ങിയാൽ കോറിഡോർ അല്ലെങ്കിൽ വാതിൽ ഇടനാഴിയിൽ ഒരു കുരിശുംതൊട്ടി പ്ലൈവുഡ് കൊണ്ടും കാർഡ് ബോർഡ് അല്ലെങ്കിൽ കട്ടികടലാസുകൊണ്ടാണ് പണിതിരിക്കുന്നത്. പള്ളിയുടെയും കുരിശുംതൊട്ടിയുടെയും കൂദാശയും, അന്നത്തെ ഇടവക മെത്രാപ്പോലീത്താ ആയിരുന്ന അഭിവന്ദ്യ ഡോക്ടർ മാത്യൂസ് മാർ തിമോത്തിയോസ് തിരുമേനി (യു. കെ., യൂറോപ്പ്, ആഫ്രിക്ക ഭദ്രാസന മെത്രാപ്പോലീത്താ) നിർവ്വഹിച്ച് അനുഗ്രഹിച്ചു.

ഞാൻ കുവൈറ്റിലായിരുന്നപ്പോൾ നമ്മുടെ പള്ളികളിൽ ഉന്നത ശ്രേണികളിലുള്ളവരായ സ്ത്രീപുരുഷന്മാർ, ഹോസ്പിറ്റൽ ഡോക്ടേഴ്സ്, പ്രൊഫസറന്മാർ, വിവിധ കമ്പനികളിലെയും സ്ഥാപനങ്ങളിലെയും എൻജിനീയറന്മാർ, ഓഫീസുകളിലെ ചീഫ് അക്കൗണ്ടന്മാരായ സി.എ. ക്കാർ, അക്കൗണ്ടന്റന്മാർ, മറ്റ് ഗവണ്മെന്റു സ്ഥാപനങ്ങളിലെയും വിവിധ ശ്രേണികളിലുള്ളതായ ഉന്നത ഉദ്യോഗസ്ഥന്മാർ തുടങ്ങി, കാർ കമ്പനികളിലെ വിവിധ ഗ്രേഡിലുള്ള ജോലിക്കാർ തുടങ്ങി വഴിതൂപ്പുകാരായ മലയാളികളായ സ്ത്രീപുരുഷന്മാരെ വരെ കണ്ടിട്ടുണ്ട്. എന്നാൽ യെമനിൽ നേരെ വിപരീതമാണ്. എല്ലാ തുറകളിലും യെമനികളായ പുരുഷന്മാരാണ് ജോലിക്കാർ. അതുകൊണ്ട് മലയാളികളെന്നല്ല; മറ്റു രാജ്യക്കാരായ പുരുഷന്മാരുടെ എണ്ണവും തുലോം പരിമിതമായിരുന്നു. കെട്ടിട നിർമ്മാണവും മറ്റു നിർമ്മാണ പ്രവർത്തനങ്ങളും എല്ലാം നടത്തുന്നത് യെമനികൾ തന്നെയാണ്. അങ്ങനെ എല്ലാ കാര്യവും സനാ എന്ന തലസ്ഥാന നഗരിയിൽ മറ്റു രാജ്യങ്ങളിലെ ആൾക്കാരായ ജോലിക്കാരെ കൂടാതെ നടത്തപ്പെടുന്നു. അതാണ് നമ്മുടെ പള്ളിയിൽ പുരുഷന്മാരായ ജോലിക്കാരുടെ അംഗസംഖ്യ കുറഞ്ഞത്. അങ്ങനെ യെമൻ എല്ലാ കാര്യത്തിലും തനിയെ, മറ്റു രാജ്യങ്ങളിലെ ആൾക്കാരെ ആശ്രയിക്കാതെ, സ്വയംപര്യാപ്തതയിലേക്ക് മുന്നേറുന്ന ഒരു വലിയ രാജ്യമാണ്.

സനായിൽ മിലിട്ടറി ഹോസ്പിറ്റൽ ഒരു വലിയ സ്ഥാപനമാണ്. പോലീസ് ഹോസ്പിറ്റൽ പ്രത്യേകമായുണ്ട്. കുവൈറ്റ് ഗവണ്മെന്റ് ഹോസ്പിറ്റൽ, അൽത്തോറ, അൽജുമൂറി, യെമൻ ജർമ്മൻ ഹോസ്പിറ്റൽ, യെമൻ മോഡേൺ ഹോസ്പിറ്റൽ, ഇസ്ലാ പാർട്ടി എന്ന രാഷ്ട്രീയ പാർട്ടിയുടെ ആധുനിക സജ്ജീകരണങ്ങളോടുകൂടിയ നേഴ്സിംഗ് കോളജ് ഉൾപ്പെടുന്നതായ ഒരു വലിയ ഹോസ്പിറ്റൽ ഇപ്രകാരമുള്ള പ്രൈവറ്റ് ഹോസ്പിറ്റലുകൾ കൂടാതെ വിവിധ സ്ഥലങ്ങളിൽ പ്രവർത്തിക്കുന്ന വിവിധ ഗവണ്മെന്റ്, പ്രൈവറ്റ് ക്ലിനിക്കുകൾ, വിവിധ പേരിൽ ഹോസ്പിറ്റൽ എന്ന പേരിലറിയപ്പെടുന്നതായ ക്ലിനിക്കിലെ നേഴ്സുമാർ ഇവരൊക്കെയും പള്ളിയിൽ ആരാധനയിൽ സംബന്ധിച്ച്, അവരുടെ കാണിക്ക ഇട്ട് പോകുമായിരുന്നു. ഇവരോടൊക്കെയും പള്ളി അംഗത്വം എടുക്കണമെന്ന് ഉപദേശിക്കുമ്പോൾ, യാതൊരു മറുപടിയും പറയാതെ പോകുമായിരുന്നു. എന്നാൽ നിങ്ങൾ മെംബർഷിപ്പ് എടുത്തില്ലെങ്കിലും, പള്ളിയിൽ വരണമെന്ന് അവരോട് പറയാറുള്ളതുകൊണ്ട് മിക്കവരും സൗകര്യംപോലെ വന്നുപോകുമായിരുന്നു.

ഒരു ദിവസം പള്ളിയിൽ വി. കുർബാന കഴിഞ്ഞതിനുശേഷം ഒരു പത്തുനാൽപ്പത് പെൺകുട്ടികൾ, വിവിധ ഹോസ്പിറ്റലുകളിലെ നേഴ്സുമാർ എന്റെ അടുത്തുവന്ന്, “അച്ചാ, ഞങ്ങളെല്ലാവരും നാട്ടിലെ വിവിധ

നേഴ്സിംഗ് കോളജുകളിൽ നിന്നും ജനറൽ നേഴ്സിംഗ് പാസ്സായവരാണ്. ഞങ്ങളൊക്കെയും ഏജന്റന്മാർക്ക് 2 ലക്ഷം രൂപായിൽ കുറയാതെ കൈക്കൂലി കൊടുത്തു വന്നവരാണ്. അതിനുവേണ്ടി മിക്കവാറും ഞങ്ങളെല്ലാവരും തന്നെ ഞങ്ങളുടെ വീടുകൾ വിറ്റും, പണയം വെച്ചും ഒക്കെ വന്നവരാണ്. അല്ലാതെ ഞങ്ങൾ വലിയ പണക്കാരുടെ മക്കളല്ല. അതുകൊണ്ട് എന്റെ അച്ചാ, ഞങ്ങളുടെ ഈ പ്രയാസങ്ങളൊക്കെ മാറി, വീടിന്റെ കടം തീർത്തും, മറ്റു കടക്കാരുടെ കടവുമൊക്കെ തീർത്തിട്ട് ഞങ്ങൾ പള്ളിയിലെ അംഗങ്ങളായികൊള്ളാമെന്ന് പറഞ്ഞു. "എന്റെ മക്കളെ, നിങ്ങൾ വിഷമിക്കേണ്ടാ. നിങ്ങൾ നിങ്ങളുടെ സൗകര്യംപോലെ പള്ളിയിലെ മെംബറായാൽ മതി." അതവർക്ക് ഒരാശ്വാസമായിരുന്നതുകൊണ്ട് പലരും പള്ളി മുടക്കിയിട്ടില്ല. അതോടുകൂടി പള്ളി അംഗങ്ങളാകണമെന്നുള്ള അനൗൺസ്മെന്റ് അല്ലെങ്കിൽ അറിയിപ്പ് വിളിച്ചു പറയുന്നത് നിർത്തിയിട്ട്, നോട്ടീസ് ബോർഡിൽ 'പള്ളി മെമ്പറാവുക' എന്നുള്ളതു പ്രദർശിപ്പിച്ചു.

അങ്ങനെ പള്ളി അംഗമാണെങ്കിലും (അവളുടെ പേരും യെമനിലെ മൊബൈൽ നമ്പരും എന്റെ ഡയറിയിലുണ്ട്) ജൂലി എന്നൊരു പെൺകുട്ടി എന്റെ അടുക്കൽ വന്ന് വളരെ സങ്കടപ്പെട്ട് അവൾക്ക് '8 മാസത്തോളമായി ശമ്പളം കൊടുക്കുന്നില്ല. നാട്ടിൽ നിന്നും പുതുതായി വന്നവളാണ്. ശമ്പളം ചോദിക്കുമ്പോഴൊക്കെ, ആശുപത്രി ജോലിക്കാർ നിങ്ങളുടെ റെസിഡൻസ് പെർമിറ്റൊക്കെ ക്യാൻസൽ ചെയ്ത് നിങ്ങളെ ഇന്ത്യയിലേക്ക് തിരികെ കയറ്റിവിടുമെന്ന് പറഞ്ഞ് ഭീഷണിപ്പെടുത്തുകയും വിഷമിപ്പിക്കുകയും ചെയ്യുകയാണ് പതിവ്' എന്നു പറഞ്ഞു. "എന്റെ അച്ചാ, എനിക്ക് ദുബായിൽ ജോലിയുള്ള ഒരു പയ്യനുമായിട്ട് എന്റെ വീട്ടുകാർ കല്യാണം നിശ്ചയിച്ചിരിക്കയാണ്. അങ്ങനെ ജോലി ഉപേക്ഷിച്ച് നാട്ടിലേക്ക് പോകാമെന്ന് തീരുമാനിച്ച്, പാസ്പോർട്ട് ചോദിച്ചപ്പോൾ, പാസ്പോർട്ടും തരികയില്ലെന്നും പറഞ്ഞിരിക്കുകയാണ്. എന്റെ അച്ചാ, ഞാൻ എന്തു ചെയ്യണം?" എന്നു പറഞ്ഞ് കരഞ്ഞു നിലവിളിച്ചു. "എന്റെ മോളേ, നിങ്ങളൊക്കെ ഇങ്ങനെയാണോ ജോലിചെയ്യുന്നതെന്നു" ചോദിച്ചു. അപ്പോളവൾ പറഞ്ഞു, "എന്റെ അച്ചാ, എനിക്ക് മാത്രമല്ല, വേറെ പത്ത് പതിനഞ്ച് നേഴ്സുമാരും ഇതുപോലെ കഷ്ടപ്പെടുകയാണ്. ഒരാളുടെ അപ്പൻ 20 വർഷമായിട്ട് ക്യാൻസർ ചികിത്സയിലാണ്. അവൾ പലരോടും മാറി മാറി കടം വാങ്ങിയാണ് അവളുടെ വീട്ടിലേയ്ക്ക് രൂപാ അയയ്ക്കുന്നത്. അവളുടെ അനിയത്തിമാർ ഒരാൾ കോളജിലും, സ്കൂളിലും പഠിക്കുന്നവരാണ്."

അപ്പോൾ എനിക്കും പ്രയാസമായി. "എനിക്കാരാണ്, ഇവിടെ ഈ ഹോസ്പിറ്റലിലെ ഓഫീസ് ജോലിക്കാരോട് സംസാരിക്കാൻ ഉള്ളത്?

പള്ളിക്കാരായ ആർക്കും ഇതിന് സാധിക്കയില്ല. എനിക്കെന്തു ചെയ്യു വാൻ സാധിക്കും? നമുക്ക് ഇവരുടെ ഓഫീസ് ജോലിക്കാരുടെ മനസ്സ് മാറാൻ പ്രാർത്ഥിക്കാം. അല്ലാതെ എനിക്കൊന്നും ചെയ്യുവാൻ സാധി ക്കുകയില്ല. എന്റെ മോളേ, നിനക്കിപ്പോൾ വല്ലതും വേണമെങ്കിൽ, എന്റെ കൈയിൽ നിന്നും എന്തെങ്കിലും തരാമെന്നു" പറഞ്ഞു. നിങ്ങൾക്ക് ഭക്ഷണം ഉണ്ടോയെന്ന് ചോദിച്ചപ്പോൾ, "ഫുഡ് അലവൻസ് തരുന്നതു കൊണ്ട് ഞങ്ങൾക്കതിന് പ്രയാസമില്ല. അതിൽ നിന്ന് മിച്ചം പിടിച്ചും നാട്ടിലേക്ക് രൂപാ അയയ്ക്കുന്നവരുണ്ട്. അതുകൊണ്ടച്ചനൊന്നും എനിക്ക് തരേണ്ടാ" എന്നു പറഞ്ഞ് സങ്കടത്തോടെ തിരികെ പോയി. ഞാനാക പ്പാടെ വിഷമത്തിലായി. എങ്ങനെ ഈ കൊച്ചിനെ സഹായിക്കും എന്നോ ർത്ത്. ഇങ്ങനെയുള്ള പല പെൺകുട്ടികളെയും കൂടാതെ ചിലരുടെ കൂട്ടു കാരായ അന്യമതസ്ഥരായ പെൺകുട്ടികൾക്ക് വേണ്ടി അവർ പറഞ്ഞും ചെറിയ ചെറിയ സഹായങ്ങൾ എന്റെ തുച്ഛമായ ശമ്പളത്തിൽ നിന്നും പലർക്കും കൊടുക്കുവാനിടയായതിൽ എനിക്കതിയായ ചാരിതാർത്ഥ്യ മുണ്ട്. അങ്ങനെ യെമനിൽ വാങ്ങാതെ കൊടുക്കുവാൻ സാധിച്ചതിൽ വലിയ വലിയ സന്തോഷമുണ്ട്. അതൊരു പ്രത്യേക അനുഭവമാണ് എന്നെ സംബന്ധിച്ച്.

ഈ ജൂലിയുടെ വിഷമസന്ധിയുടെ സമയത്താണ് ബലഹീനനായ ഞാൻ, അടുത്ത അദ്ധ്യായത്തിൽ വിവരിക്കുന്ന ആശ എന്ന മഹതിയു മായി പരിചയപ്പെടുന്നതും. അവളുടെ കാര്യങ്ങൾ മനസ്സിലാക്കിയപ്പോൾ നല്ല പിടിപാടുള്ള സ്ത്രീയാണെന്നു തോന്നി. കൂടാതെ നല്ലതുപോലെ അറബി സംസാരിക്കാനും കഴിവുള്ളവളാണെന്നും മനസ്സിലായി. ഒരു ദിവസം ഈ ആശ പള്ളിയിൽ വന്നപ്പോൾ ജൂലിയുടെ കാര്യം അവ ളോടു പറഞ്ഞു. "എന്റെ അച്ചൻ വിഷമിക്കേണ്ടാ, ആ ജൂലിക്ക് ശമ്പളം കിട്ടികഴിഞ്ഞു അച്ചാ" എന്നവൾ പറഞ്ഞു. ഞാനുടനെ തന്നെ ജൂലിയെ ഫോണിൽ വിളിച്ചു പറഞ്ഞു. "നീ വന്ന് 'ആശ' ആന്റിയെ കണ്ട് നിന്റെ പ്രശ്നങ്ങൾ പറയണം. നിനക്ക് അവളുടെ വീട് അറിയാൻ പാടില്ലെങ്കിൽ, അവിടെ ജോലിയുള്ള ഷൈനിയുമായിട്ട് നീ അവളുടെ വീട്ടിൽ പോകണം. ഷൈനിയെ നിനക്കറിയാമോ?" അപ്പോളവൾ പറഞ്ഞു, "ഷൈനിയെ ഞാൻ കണ്ടോളാം. ആശാ ആന്റിയുടെ വീട്ടിൽ പൊയ്കൊ ള്ളാമെന്നു" പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു, "നിന്റെ കാര്യം പറ ഞ്ഞപ്പോൾ തന്നെ ആശ എന്നോട് പറഞ്ഞത്, 'അച്ചൻ വിഷമിക്കേണ്ടാ ജൂലിക്ക് ശമ്പളവും പാസ്പോർട്ടും കിട്ടിയെന്ന് അച്ചൻ സമാധാനിച്ചോ ളാനാണ്.' അതുകൊണ്ട് നീ വിഷമിക്കേണ്ട. നമുക്ക് പ്രാർത്ഥിക്കാം എന്നു പറഞ്ഞു.

അങ്ങനെ ജൂലി ആശയെ പോയി കാണുകയും, അവളുടെ സ്വാധീന

ത്താൽ ഒരാഴ്ചകൊണ്ട് എല്ലാ കാര്യങ്ങളും, അവളുടെയും മറ്റു കുട്ടികളുടെയും ശമ്പളമെല്ലാം കിട്ടി. ജൂലിയുടെ പാസ്പോർട്ട് തിരികെ കൊടുത്തു. അവൾ നാട്ടിൽ തിരികെ പോയി. വിവാഹം കഴിഞ്ഞ് അവളും ഭർത്താവും ദുബായിൽ ആണെന്നറിയുന്നു. ദൈവം അവളെ സഹായിച്ചു. ദൈവത്തിന് സ്തോത്രം.

നമ്മുടെ പള്ളിയിൽ പെന്തക്കോസ്തു വിഭാഗക്കാരും, റോമൻ കത്തോലിക്കരും ഒഴികെ മറ്റെല്ലാവരും വന്നുപോകുന്ന ഒരു സാഹചര്യമായിരുന്നു. പല ഓർത്തഡോക്സുകാർ അവിടെ പെന്തക്കോസ്തു വിഭാഗങ്ങളിലെ പാസ്റ്ററന്മാരായിട്ടും, നാട്ടിൽ ഓർത്തഡോക്സ് പള്ളിയിലെ പ്രമാണിമാരായിട്ടും പ്രവർത്തിച്ചിരുന്നു. അങ്ങനെ ഇക്കൂട്ടരും പള്ളിയെ കബളിപ്പിക്കുകയായിരുന്നു. ഇവരുടെ പേരിലൊന്നും വികാരിക്ക് ഒരു നടപടിയും എടുക്കാൻ പറ്റുകയില്ല. ഇവരൊക്കെയും നാട്ടിലെ പള്ളികളിൽ പ്രമാണികളും പ്രധാനികളുമായിരിക്കും. ഒരു നല്ല സമൂഹം ഓർത്തഡോക്സുകാർ, ആദ്യകാലം തൊട്ടും, പിന്നീടു വന്നവരും ഒക്കെ കത്തോലിക്കാ പള്ളിയിൽ കൂടിനടക്കുന്നവരും ഉണ്ട്. അങ്ങനെ ഇവരും നമ്മുടെ പള്ളിയെ കബളിപ്പിക്കുകയായിരുന്നു ചെയ്തിരുന്നത്.

മുസ്ലീം ശരിയത്തു നിയമം മാത്രം നടപ്പുള്ളതിനാൽ, മറ്റു മതങ്ങളൊന്നും തന്നെ അംഗീകരിക്കപ്പെട്ടിട്ടില്ല.

എന്നാൽ റോമൻ കത്തോലിക്കാ വിഭാഗത്തിന് മദർ തെരേസയുടെ ഒരു വലിയ സാധുജനസംരക്ഷണകേന്ദ്രമുണ്ട്. അവിടെ സ്ത്രീപുരുഷന്മാരായ കൈക്കുഞ്ഞുങ്ങൾ മുതൽ വയോവൃദ്ധന്മാർ വരെ സംരക്ഷിക്കപ്പെടുന്നു; പരിപാലിക്കപ്പെടുന്നു. അതുകൊണ്ട് ഈ കേന്ദ്രത്തിന്റെ പേരിൽ റോമൻ കത്തോലിക്കാ സഭയ്ക്ക് പള്ളി നടത്തിക്കൊണ്ടു പോകുന്നതിന് നിയമപരമായ പ്രയാസങ്ങളില്ലായിരുന്നു.

എന്നാൽ നമ്മുടെ അവസ്ഥ തികച്ചും വ്യത്യസ്തമായിരുന്നു. നിയമവിരുദ്ധമായി പിടിക്കപ്പെട്ടാൽ വികാരിഅച്ചൻ ജയിലിൽ കഴിയും. അതിന് ഒരു മാറ്റവുമില്ല. ഉറപ്പാണ്.

ഏതായാലും 2014 ഒക്ടോബർ 14-ാം തീയതി സനാ സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിലെ എന്റെ 3 വർഷത്തെ സേവനം സമാപിച്ചു. അനുഗ്രഹപ്രദമായിരുന്നു, സന്തോഷപ്രദമായിരുന്നു ആ ശുശ്രൂഷ.

അങ്ങനെ പള്ളിഭരണമുള്ള സഭാസേവനത്തിനും വിരാമം ഇട്ടു. വാങ്ങാതെ കൊടുക്കുവാനിടയായതിൽ വളരെ സന്തോഷമുണ്ട്.

ദൈവത്തെ സ്തുതിക്കുന്നു. സ്തോത്രം ചെയ്യുന്നു.

## അദ്ധ്യായം 49

# ആശാദേവി എന്ന മേരി

2013 ജൂലൈ 8–ാം തീയതി തിങ്കളാഴ്ച രാവിലെത്തെ ഭക്ഷണമെല്ലാം കഴിഞ്ഞ്, എന്റെ ലാപ്ടോപ് കമ്പ്യൂട്ടറും എടുത്ത് ഞാൻ പള്ളിയുടെ കോവണിപ്പടിയിൽ നിന്നും താഴെ ഇറങ്ങി. കറണ്ടു പോവുക എന്നുള്ളത് നിരന്തരമായ സംഭവമാണ്. ആഴ്ചയിൽ ഒരു ദിവസം തികച്ച് കറണ്ട് കിട്ടിയിട്ടുണ്ടോ എന്ന് സംശയിക്കുന്നു. ഞാൻ താഴേക്ക് ഇറങ്ങി വന്നപ്പോൾ ഇരുമ്പ് പണിശാലയുടെ മുമ്പിൽ, പള്ളിയെ നോക്കി ഒരു അറബി സ്ത്രീ കറുത്ത വേഷധാരി എന്നെ നോക്കുന്നുണ്ടായിരുന്നു. ഞാൻ വഴിയിലിറങ്ങി, ഡിവൈഡർ ക്രോസ്ചെയ്ത് മറ്റെ വഴിയിൽ കൂടി മിജുവിന്റെ ഓഫീസിലേക്ക് നടന്നുപോയി. മൂന്ന് മൂന്നര മണിയായപ്പോഴാണ് തിരികെ വരുന്നത്. ഞാൻ തിരികെ വന്നപ്പോളും ആ സ്ത്രീ അവിടെത്തന്നെ നിൽപുണ്ടായിരുന്നു. ഞാൻ പള്ളികെട്ടിടത്തിന്റെ അരികിൽ വന്നപ്പോൾ, ഈ സ്ത്രീ എന്നോട് 'ഓർത്തഡോക്സ് പള്ളി എവിടെയാണെന്ന്' ചോദിച്ചപ്പോൾ, ഞാൻ പള്ളി ചൂണ്ടിക്കാണിച്ചുകൊണ്ട് 'ഞാൻ ഓർത്തഡോക്സ് പള്ളിയിലെ വികാരി അച്ചനാണെന്നു' പറഞ്ഞു. ഞാൻ ഗേറ്റു തുറന്ന് അകത്തേക്ക് പോയി. എന്റെ പിന്നാലെ അവളും വന്നു. ഒരു 'ബുർഖ'ധാരി ആദ്യമായി പള്ളിയിൽ വരികയാണ്. വല്ലാതെ കരിവാളിച്ച് വലിയ വിഷാദഛായ കലർന്ന ഒരു മുഖമായിരുന്നു അവളുടേത്. അപ്പോൾ ഞാനുടനെ പറഞ്ഞു, "നിനക്ക് കുരിശുംതൊട്ടിയിൽ പോയി പ്രാർത്ഥിക്കണമെങ്കിൽ പ്രാർത്ഥിക്കാം. അതിനുശേഷം എന്തെങ്കിലും സംസാരിക്കണമെങ്കിൽ സംസാരിക്കാം" എന്നു പറഞ്ഞു. അപ്പോളവൾ കുരിശുംതൊട്ടിക്കൽ പോയി പ്രാർത്ഥിച്ചിട്ട് എന്റെ മുറിയിൽ വന്നു. ഇരിക്കാൻ അവളോട് പറഞ്ഞിട്ട്, കിച്ചണിൽ പോയി ഒരു കുപ്പി വെള്ളവും ഗ്ലാസ്സും മേശപ്പുറത്തു വച്ചു. "നിനക്ക് വെള്ളം കുടിക്കണമെന്നുണ്ടെങ്കിൽ കുടിക്കാം" എന്നു പറഞ്ഞു. എന്നാൽ അവൾ വെള്ളം കുടിച്ചില്ല. കുറെ സമയം ഞങ്ങൾ രണ്ടുപേരും പരസ്പരം നോക്കി ഇരുന്നു. അങ്ങനെ അവൾ, "അച്ചാ, അച്ചനോട് ഒത്തിരി കാര്യങ്ങൾ പറയാനുണ്ട്. ഞാനിപ്പോൾ പോവുകയാണ്. പള്ളിയും പള്ളിയിലെ അച്ചനെയും കണ്ടുപിടിച്ചല്ലോ. എന്റെ വീടും ഇവിടെ അടുത്താണ്. ഞാൻ നാളെ വരാ"മെന്ന് പറഞ്ഞ് അവൾ പോയി.

പിറ്റേദിവസം ഞാൻ പ്രഭാതഭക്ഷണം കഴിഞ്ഞ്, ഓഫീസ് മുറിയിലിരിക്കുമ്പോൾ അവൾ വന്നു. എന്റെ മുറിയിൽ കയറിയപ്പോൾ, "നീ ആദ്യമായി കുരിശുംതൊട്ടിക്കൽ പോയി പ്രാർത്ഥിച്ചിട്ടു വരിക" എന്ന് പറഞ്ഞു.

അവൾ പോയി പ്രാർത്ഥിച്ച് തിരികെ മുറിയിൽ വന്നു. അവളോട് പറഞ്ഞു, "ആ കസ്സേരയിൽ ഇരിക്കുക." അവളിരുന്നു. അവളുടെ മുഖത്ത് വലിയ സന്തോഷവും പ്രസാദവുമായിരുന്നു. ഇന്നലെ കണ്ട മുഖമല്ല ഇന്നു ഞാൻ കാണുന്നത്.

അവൾ പറഞ്ഞു: "ഞാൻ ഒരു നമ്പൂതിരി കുടുംബത്തിൽ ജനിച്ചതു കൊണ്ട് എന്റെ മുത്തച്ഛൻ എനിക്ക് ആശാദേവി എന്നു പേരിട്ടു. എന്നാൽ എന്നെ വളർത്തിയത് ഒരു ഈഴവൻ തങ്കപ്പൻ ആയതിനാൽ സ്കൂളിൽ ചേർക്കാൻ പി. റ്റി. രത്നമ്മ എന്നു പേരിട്ടു. എന്റെ 13–ാമത്തെ വയസ്സിൽ എന്റെ അപ്പൻ, വിജയൻപിള്ള എന്ന നായരെകൊണ്ട് വിവാഹം കഴി പ്പിച്ചു. അദ്ദേഹം മരിച്ചുപോയതിനാൽ, എന്റെ ആലപ്പുഴക്കാരി ഒരു കൂട്ടു കാരി മുഖാന്തിരം യെമനിൽ വന്നു. യെമനിൽ ഇവിടെ വച്ച് എന്റെ മൂന്നാ മത്തെ മകൻ ബിജുവിനെ പാകിസ്ഥാനികൾ കൊന്നു കെട്ടിതൂക്കിയതി നാൽ, അവനെ അടക്കുവാനായിട്ട് ഇസ്ലാം മതം സ്വീകരിക്കേണ്ടതായിട്ടു വന്നു. രണ്ടുമൂന്ന് വർഷം മുമ്പ് നാട്ടിൽവച്ച് നിരണംകാരൻ ഒരു ഓർത്ത ഡോക്സുകാരനെ മാറാനാഥാ എന്ന പെന്തക്കോസ്തു വിഭാഗത്തിൽ വച്ച് വിവാഹം കഴിക്കേണ്ടതായിട്ടു വന്നു. എങ്കിലും ഇപ്പോഴും ഞാൻ ഔദ്യോഗികമായി പാസ്പോർട്ടിലൊക്കെ പി. റ്റി. രത്നമ്മ എന്ന പേരിലും, മുസ്ലീം ആയതിനാൽ ഐഷാ എന്ന പേരിലും അറിയപ്പെടുന്നു. അവി ടുത്തെ യെമനികൾ എന്നെ സ്നേഹപൂർവ്വം "ഐസു" എന്നാണ് വിളി ക്കുന്നത്. ഒരു ക്രിസ്ത്യാനിയെ നാട്ടിൽവച്ച് കല്യാണം കഴിച്ചതുകൊണ്ട് എന്നെ "ബ്രാഹ്മണകുലത്തിൽ നിന്നും 'പടി അടച്ചു പിണ്ഡം വച്ച്' മത ഭ്രഷ്ടയാക്കിയിരിക്കുകയാണ്." ഇതാണ് എന്റെ കഥ എന്നു പറഞ്ഞ് അവൾ ഒരു ദീർഘശ്വാസം വിട്ടു. അപ്പോൾ ഞാനുടനെ പറഞ്ഞു, "ആശെ! ഇത് കേട്ടെടത്തോളം നാല് ബുക്ക് എഴുതിയാൽ തീരുകയി ല്ലല്ലോ നിന്റെ കഥ." അപ്പോൾ അവളൊന്നും മിണ്ടിയില്ല. "അച്ചനിപ്പോൾ ഇത്രയും മനസ്സിലാക്കിയാൽ മതി" എന്നവൾ പറഞ്ഞ് പോയി.

പിറ്റെ ആഴ്ചയിൽ ഒരു ദിവസം അവൾ വന്നു. കുരിശുംതൊട്ടിക്കൽ പ്രാർത്ഥിച്ചിട്ട് എന്റെ മുറിയിൽ വന്നു. "എന്താണ് ഇനിയും നിനക്ക് പറ യുവാനുള്ളത്? അപ്പോൾ നീ വളരെ കാലമായിട്ട് യെമനിലുണ്ട്, അല്ലേ? നിന്റെ ജീവിതരീതിയോ, എന്തെങ്കിലും പാകപ്പിഴകൾ വന്നിട്ടുണ്ടെങ്കിൽ അതിനെകുറിച്ച് സംസാരിക്കാനാണോ നീ വന്നത്?" എന്നു ചോദിച്ചു. അപ്പോൾ അവൾ പറഞ്ഞു, "ഞാൻ ഒരു ഉന്നതകുല നമ്പൂതിരി സ്ത്രീയാ ണെന്ന് പറഞ്ഞല്ലോ. ആ ആഭിജാത്യം, കുലമഹിമ ഞാൻ കാത്തുസൂക്ഷി ക്കുന്നു; നിലനിർത്തുന്നു. എന്റെ മുത്തച്ഛൻ മരിക്കുന്നതിന് മുമ്പ്, എന്റെ 9–ാമത്തെ വയസ്സിൽ എന്റെ നിറുകംതലയിൽ ഓതിതന്നതാണ് എന്റെ ജീവിതമാർഗ്ഗം. ആ മുത്തച്ഛന്റെ അനുഗ്രഹവാക്ക് 'ഇവൾക്ക് ഇത് മതി.

ഇതുകൊണ്ട് ഇവൾ എവിടെ പോയാലും ജീവിച്ചുകൊള്ളും' എന്ന് പറ ഞ്ഞതാണ് എന്റെ ആത്മധൈര്യം. അതുകൊണ്ട് അച്ചൻ ചോദിച്ചതായ ജീവിതരീതിയൊന്നും എന്നിൽ നിന്ന് ഉണ്ടായിട്ടില്ല, ഉണ്ടാവുകയുമില്ല. എന്റെ അച്ചാ ഞാൻ ഇവിടെ ആൾക്കാരെ സഹായിച്ചിട്ടേ ഉള്ളു. പ്രത്യേ കിച്ച് മലയാളി എന്നു പറഞ്ഞാൽ എനിക്ക് ജീവനായിരുന്നു. ഇപ്പോഴും അങ്ങനെയാണ്. എന്നാൽ എനിക്കൊരു വിഷമം വന്നപ്പോൾ സഹായി ക്കാൻ കഴിവുള്ള ആരും എന്നെ സഹായിച്ചില്ല. 'ബ്രാഹ്മണന്മാർ കൊടു ക്കുകയല്ലേ ഉള്ളു, ചോദിച്ചു വാങ്ങുക പതിവില്ല.' ഇപ്പോൾ എന്റെ ഭർ ത്താവിന് ജോലിയൊന്നുമില്ല. റെസിഡൻസ് പെർമിറ്റും ഇല്ല. ഏതു സമ യവും പിടിക്കപ്പെടാം. ആരും ഞങ്ങളെ സഹായിക്കുന്നില്ല. ഇത് ആരോട് പറയാനാണ്? എന്റെ വിഷമം പറഞ്ഞു എന്നേയുള്ളു."

അപ്പോൾ ഞാൻ പറഞ്ഞു, "ആശാദേവി എന്നു വിളിക്കുന്നില്ല; ആശ എന്നാണ് വിളിക്കാൻ എളുപ്പം. അതുകൊണ്ട് ആശേ, നിന്റെ വിഷമങ്ങ ളൊക്കെ കേട്ടു. ഈ പള്ളി നടന്നു പോകുന്നത്, നടത്തിക്കൊണ്ടു പോകു ന്നത് തന്നെ വളരെ പ്രയാസത്തിലാണ്. അതുകൊണ്ട് പള്ളിയിൽ നിന്നും എന്തെങ്കിലും ധനസഹായം പ്രതീക്ഷിക്കേണ്ട. പിന്നെ ഈ പള്ളി, താഴത്തെ ഗേറ്റ് പൂട്ടാറില്ല; എപ്പോഴും തുറന്നു കിടക്കുകയാണ്. നിനക്ക് പ്രാർത്ഥിക്കണമെന്നുണ്ടെങ്കിൽ ഇവിടെ വന്ന് പ്രാർത്ഥിക്കുന്നതിനും, വി. കുർബാനയിൽ സംബന്ധിക്കുന്നതിനും ഒരു തടസ്സവുമില്ല. ആരും നിന്നെ തടയുകയുമില്ല." ഇതെല്ലാം കേട്ട് അവൾ ഒന്നും പറയാതെ പോയി.

ഏതായാലും ഇവൾ പിന്നീട് വരുന്നുണ്ടോ പോകുന്നുണ്ടോ എന്ന് ഞാൻ നോക്കാൻ പോയില്ല. അങ്ങനെ ഒരു ദിവസം അവൾ പ്രാർത്ഥി ക്കാൻ വന്നപ്പോൾ, ഏതോ ആവശ്യത്തിന് അവൾ എന്നെ തിരക്കി. ഓഫീസ് മുറിയിൽ ഞാനില്ലാതിരുന്നതിനാൽ അതടച്ചിട്ടിരിക്കുകയാണ്. അവൾ രണ്ടുമൂന്ന് പ്രാവശ്യം "അച്ചാ, അച്ചോ" എന്നുറക്കെ വിളിച്ചു. എന്നിൽ നിന്നും മറുപടി ഒന്നുമില്ലാതിരുന്നതിനാൽ അടഞ്ഞു കിടന്ന എന്റെ മുറിയുടെ കതകിൽ മുട്ടി. അകത്തുനിന്ന് കുറ്റി ഇട്ടിട്ടില്ലാത്തതി നാൽ അവൾ പതുക്കെ തുറന്നു നോക്കിയപ്പോൾ, ഞാൻ കട്ടിലേൽ അവ ശനായി കിടക്കുന്നതാണ് കാണുന്നത്. സംസാരിക്കാൻ മേല. ഒന്നുരണ്ട് ദിവസമായിട്ട് ഒന്നും കഴിക്കാതെ ആകെ തളർന്ന് ദേഹത്ത് നല്ല ചൂടും പനിയുമായിരുന്നു. കിടപ്പിലായിരുന്നു. അവളെന്നോട് ചോദിച്ചു, "അച്ചന്റെ പള്ളിക്കാരാരും വരാറില്ലേ? അച്ചൻ ആകെപ്പാടെ അവശനാണല്ലോ? അച്ച നെന്നാ സംസാരിക്കാൻ മേലേ?" തത്സമയം എന്റെ കൂടെ താമസിച്ചി രുന്ന ഫിലോസ് നാട്ടിലായിരുന്നു.

"അച്ചാ, എന്റെ വീട് ഇവിടെ അടുത്താണ്. നടന്നു പോകാനുള്ള ദൂരമേ ഉള്ളു. അച്ചന് എന്നെ പൂർണ്ണവിശ്വാസമുണ്ടെങ്കിൽ, എന്റെ കൂടെ വരിക.

എന്തെങ്കിലും ചെയ്യാമെന്നു പറഞ്ഞു." ഞാൻ എഴുന്നേറ്റ് അവളുടെ കൂട്ടത്തിൽ പോയി. ഞാൻ വീഴാതിരിക്കാൻ അവൾ ചെറുതായിട്ട് എന്നെ താങ്ങുന്നുണ്ടായിരുന്നു. അവളുടെ വീട്ടിൽ ചെന്നപ്പോൾ, അവളുടെ മുറിയുടെ ഉടമ വല്യപ്പൻ, 'ഐസു' എന്ന് വിളിച്ച് എന്നെക്കുറിച്ച് തിരക്കി. അപ്പോൾ അവൾ "ഇത് എന്റെ നാട്ടുകാരൻ ഖന്നീസാമൽ ബാവാ - പള്ളിയിലെ അച്ചൻ" ആണെന്നു പറഞ്ഞു. സുഖമില്ലാത്തതുകൊണ്ട് ഞാൻ ഇങ്ങോട്ടു കൊണ്ടുവന്നതാണെന്ന് പറഞ്ഞപ്പോൾ, ആ വൃദ്ധനായ യെമനി വന്ന് എന്നെ കണ്ട്, "ശരിയാണ് നീ പറഞ്ഞതുപോലെ ബാവാ വളരെ അവശനാണല്ലോ?" എന്നിട്ട് എന്നോട്, "ഇനിയും വിഷമിക്കേണ്ടാ, 'ഐസു' നോക്കികൊള്ളും. അവൾക്കതിന് സാധിക്കും. ബാവായുടെ ബുഖാർ - പനി പെട്ടെന്ന് സുഖപ്പെടുമെന്നും" പറഞ്ഞ് എന്നെ ആശ്വസിപ്പിച്ചിട്ട് പോയി.

അങ്ങനെ അവളുടെ കൂട്ടത്തിൽ ചെന്നപ്പോൾ അവളുടെ മുറിയുടെയും കെട്ടിടത്തിന്റെയും സ്ഥിതി കണ്ടപ്പോൾ എനിക്ക് ആശ്വാസമായി. കൂടാതെ, തൊട്ടടുത്ത മുറിയിൽ ഒന്നുരണ്ട് വടക്കേ ഇന്ത്യക്കാരുണ്ടായിരുന്നു. ഞാനവളോട് ആംഗ്യഭാഷയിൽ ചോദിച്ചപ്പോൾ, അവർ ബീഹാറികളാണെന്നും, ഇവിടെ ഒരു തയ്യൽകടയിലെ ജോലിക്കാരാണെന്നും, ആശ മുറി വാടകയ്ക്ക് കൊടുത്തിരിക്കയാണെന്നും, അതുകൊണ്ടൊക്കെയാണ് ഞങ്ങളിപ്പോൾ ജീവിച്ചുപോകുന്നതെന്നും പറഞ്ഞു.

ആദ്യമായി അവൾ ഒരു ഗ്ലാസ്സ് നല്ല ചായ ഉണ്ടാക്കി തന്നു. അതിനുശേഷം അവൾ ഒരു ഗ്ലാസ് ഏതാണ്ട് പച്ചിലകളുടെ നീര് ചേർത്ത ഒരു പാനീയം തന്നു. ഞാനതു കുടിച്ചു. അവൾ അവളുടെ കട്ടിലിൽ നിന്നും മാറി, വിരിച്ചൊരുക്കിയിട്ട് അച്ചനീ കട്ടിലേൽ കിടന്നോ, ഒരു മണിക്കൂറു കൊണ്ട് അച്ചന്റെ എല്ലാ പ്രയാസവും മാറും. ഞാൻ പുറത്തിരിക്കുകയാണെന്ന് പറഞ്ഞ് അവൾ പോയി. എനിക്ക് തല നേരെ നിൽക്കുന്നില്ല. തല കറങ്ങുന്നതുപോലെ തോന്നി. ഞാനവളുടെ കട്ടിലിൽ കിടന്നുറങ്ങി. ഏതാണ്ട് ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ, എനിക്ക് ഒരു ഉന്മേഷം തോന്നി. എഴുന്നേറ്റ് ടോയ്‌ലറ്റിൽ പോയി മൂത്രം ഒഴിച്ചിട്ട് നിൽക്കുന്നില്ല. ഏതാണ്ട് ഒരു കുടം മൂത്രം പോയതുപോലെ കണക്കാക്കാം. തത്സമയം അവൾ പുറത്ത് ഒരു ബഞ്ചേൽ കിടന്നുറങ്ങുകയായിരുന്നു. അവളുടെ വാടകക്കാരായവർ ഇരുന്ന് സംസാരിക്കുകയും റ്റി. വി. കാണുകയുമായിരുന്നു. ഞാൻ എഴുന്നേറ്റതറിഞ്ഞ്, "അച്ചന് തനിയെ പോകാമോ?" ഞാൻ ഏതായാലും അച്ചന് ഇത്തിരി കഞ്ഞി ഉണ്ടാക്കി തരാമെന്ന് പറഞ്ഞിട്ട് അവൾ, ഏതാണ്ട് പച്ചിലകൾ ഇട്ട് തിളപ്പിച്ചാറിയ വെള്ളം കൊണ്ടുവന്നു. കുടിച്ചോളാൻ പറഞ്ഞു. ഞാൻ കുടിച്ചു. കുടിച്ചപ്പോൾ തന്നെ മൂത്രം ഒഴിക്കാൻ ഓടി.

അവൾ കഞ്ഞി ഉണ്ടാക്കി. നല്ല ഒരു തേങ്ങാ ചമ്മന്തിയും, കടുകു മാങ്ങായും, പപ്പടം ചുട്ടതും, ചെറുപയർ തോരനും കൂട്ടി കഞ്ഞി കുടിച്ചു. ഇപ്രകാരം ഒരു കഞ്ഞി രാത്രിയിൽ വളരെ കാലങ്ങൾക്കു ശേഷമാണ്. അപ്പോൾ ഞാൻ പറഞ്ഞു, “ആശേ, ഇതെന്റെ അമ്മ ഉണ്ടാക്കി തരുന്ന തുപോലെ ആണല്ലോടി.” അവൾ ചോദിച്ചു, “അങ്ങനെയാണോ?” “അതെ” എന്നു പറഞ്ഞു. അപ്പോൾ നേരം പത്തര പതിനൊന്ന് മണി രാത്രിയായി. എനിക്ക് ഒറ്റയ്ക്ക് പോകാൻ പേടിയായതിനാൽ, ഞാൻ അവിടെ തന്നെ കിടന്നു. അവൾ ഒരു ഫ്ളാസ്കിൽ മരുന്നുവെള്ളം കൊണ്ടു വച്ചിട്ട്, “അച്ചൻ എഴുന്നേറ്റ് മൂത്രം ഒഴിക്കുമ്പോഴൊക്കെയും ഓരോ ഗ്ലാസ്സ് കുടിച്ചോണം” എന്ന് പറഞ്ഞ്, അവൾ പുറത്തെ ബഞ്ചിൽ പോയി കിടന്നു. അങ്ങനെ ഞാൻ ഓരോ മണിക്കൂർ കഴിയുമ്പോൾ എഴു ന്നേറ്റ് മൂത്രം ഒഴിക്കാൻ പോവുകയും വെള്ളം കുടിക്കയും, പിന്നെയും ഓരോ മണിക്കൂർ ഇടവിട്ട് മൂത്രം ഒഴിക്കയും വെള്ളം കുടിക്കയും ചെയ്ത് രാവെളുക്കുവോളം തുടർന്നുകൊണ്ടിരുന്നു. നേരം വെളുത്തപ്പോൾ എന്റെ അസുഖങ്ങളെല്ലാം മാറി. അവൾ എഴുന്നേറ്റ് നല്ല ഒരു ചായ ഉണ്ടാക്കി തന്നു. “അച്ചാ, അച്ചന് ഒത്തിരി കഫം ഉണ്ട്. അതുകൊണ്ടച്ചൻ എഴുന്നേ റ്റാലുടൻ ഒരു മൂന്നല്ലി വെളുത്തുള്ളി ചവച്ചരച്ച് ചെറുചൂടോടുകൂടി ഓരോ ഗ്ലാസ്സ് വെള്ളം മൂന്നു ദിവസത്തേക്ക് കഴിക്കണം. അതിനുശേഷം ഓരോ അല്ലി വെളുത്തുള്ളി വീതം കഴിക്കണം.” അങ്ങനെ ഞാൻ സുഖമായി, തിരികെ പള്ളിയിലേക്ക് പോയി.

ഒരാഴ്ച കഴിഞ്ഞ് അവൾ വന്നു. പതിവുപോലെ അവൾ കുരിശും തൊട്ടിക്കൽ പ്രാർത്ഥിച്ച് എന്റെ ഓഫീസ് മുറിയിൽ വന്നു. കുപ്പിഭരണി യിൽ വെളുത്ത ഒരു പൊടിയും ഒരു കുപ്പി എണ്ണയും തന്നു. എണ്ണ തന്നിട്ട് അച്ചൻ ഇതൊന്ന് തലയിൽ തേച്ച് നോക്ക്, “അച്ചന്റെ തലയിലെ രോമ കൂപത്തിന്റെ ദ്വാരം അടഞ്ഞിട്ടില്ലെങ്കിൽ അച്ചന്റെ മുടി കണിശം കിളിർക്കും, നോക്കിക്കോ” എന്നു പറഞ്ഞു. ഞാൻ അതു വാങ്ങി എന്റെ മുറിയിൽ കൊണ്ടുവച്ച് തിരികെ വന്നപ്പോൾ, യെമൻ ജർമ്മൻ ഹോസ്പി റ്റലിലെ സുമിയും രണ്ട് കൂട്ടുകാരികളും കൂടി എനിക്ക് ഭക്ഷണവുമൊക്കെ ആയിട്ടു വന്നു. അവർ നേരെ ഓഫീസ് മുറിയിൽ കയറിയപ്പോൾ, “ആദ്യം നിങ്ങൾ പോയി കുരിശുംതൊട്ടിക്കൽ പ്രാർത്ഥിച്ചിട്ടു മാത്രം എന്നോടു സംസാരിച്ചാൽ മതി” എന്നു പറഞ്ഞു. അങ്ങനെ അവർ പ്രാർത്ഥിച്ചു കഴിഞ്ഞു മുറിയിൽ വന്നു. സുമിക്ക് നേരത്തെ ആശയെ അറിയാമായി രുന്നതുകൊണ്ട് അവളുമായി കുറച്ചു സംസാരിച്ചു. എന്നാൽ മറ്റവർ രണ്ടു പേരും മിണ്ടാതെ ഇരിക്കയായിരുന്നു. അപ്പോൾ ഞാൻ സുമി കൊണ്ടു വന്ന സാധനങ്ങൾ കിച്ചണിൽ വച്ചിട്ട് എന്റെ മുറിയിലേക്ക് പോയി. കുറച്ച് സമയം കഴിഞ്ഞ്, “ഫാദറെ, ഞാൻ പോവുകയാണെന്ന്” പറഞ്ഞ് ആശ

പോയി. അവൾ പോയി കഴിഞ്ഞ് മറ്റു രണ്ടുപേരും പറഞ്ഞു, "അച്ചാ, അവൾ കൊണ്ടുവരുന്ന എണ്ണയും ഒന്നും തേച്ചേക്കല്ലേ, ഒള്ള മുടിയും കൂടെ പൊഴിഞ്ഞുപോകും. അതുപോലെ തരുന്ന പൊടിയും മരുന്നും ഒന്നും കഴിച്ചേക്കല്ലേ. അവൾ കൂടോത്രക്കാരിയാണ്. അതുകൊണ്ട് അച്ച നിതൊന്നും ചെയ്തേക്കരുതെന്നും പറഞ്ഞു." സുമി ഇതെല്ലാം കേട്ടി രുന്നു. കുറച്ചുനേരം കഴിഞ്ഞ് അവരും പോയി.

ഞാൻ ഏതായാലും ആശ തന്ന പൊടിയും എണ്ണ തലയിൽ തേക്കാനും തുടങ്ങി. സുമിയുടെ കൂട്ടുകാർ പറഞ്ഞതൊന്നും കൂട്ടാക്കി യില്ല. ആശയ്ക്ക് ആയുർവേദ ചികിത്സ അറിയാവുന്നവളാണെന്ന് ഞാൻ അനുഭവസ്ഥനാണ്. അവൾ പറഞ്ഞതുപോലെ വെളുത്തുള്ളി 3 ദിവസം കഴിച്ചപ്പോൾ നാലാം ദിവസം മുതൽ കട്ടകട്ടയായിട്ട് കഫം പോകുവാൻ തുടങ്ങി. അങ്ങനെ വെളുത്തുള്ളിയും ഈ പൊടിയുമൊക്കെ കഴിച്ചപ്പോൾ എന്റെ ചുമയും വിമ്മിഷ്ടവും മറ്റ് ആരോഗ്യപ്രശ്നങ്ങളും മാറി. രണ്ടു മൂന്നാഴ്ച കഴിഞ്ഞു വന്നപ്പോൾ അവളെന്നോട് "അച്ചാ, അച്ചന്റെ തല യിൽ കുറ്റിപ്പൂട കിളിർക്കുന്നുണ്ടല്ലോ. അച്ചൻ നോക്കിക്കോ ദ്വാരം അട ഞ്ഞിട്ടില്ലെങ്കിൽ ഇനിയും കിളിർക്കും" എന്നു പറഞ്ഞു. ഇങ്ങനെ സംസാ രിച്ചുകൊണ്ടിരുന്നപ്പോൾ, കുവൈറ്റ് ഹോസ്പിറ്റലിൽ നിന്നും രണ്ടുമൂന്നു സ്ത്രീകൾ വന്നു. ആശയുമായി നേരത്തെ അറിയാമായിരുന്നതുകൊണ്ട് അവർ ആശയുമായി സംസാരിച്ചിരുന്നപ്പോൾ ഞാനെന്റെ മുറിയിലേക്ക് പോയി. കുറച്ചു കഴിഞ്ഞ് ആശ: "ഫാദറെ, ഞാൻ പോവുകയാണെന്ന്" പറഞ്ഞ് പോയി. അവൾ പോയി കഴിഞ്ഞപ്പോൾ, വന്നവർക്ക് ആശയെ ക്കുറിച്ച് നല്ലതൊന്നും പറയാതെ, അവരും പറഞ്ഞു "അച്ചാ, അവൾ കൊണ്ടുവരുന്ന എണ്ണയും മരുന്നും പൊടിയും ഒന്നും ഉപയോഗിച്ചേക്ക രുത്. അവള് മന്ത്രവാദിയാണച്ചാ. അതുകൊണ്ട് അച്ചനതൊന്നും ഉപ യോഗിക്കരുത്." ഞാനിതെല്ലാം കേട്ടിട്ട്, "ശരി. അങ്ങനെയാകട്ടെ" എന്നു പറഞ്ഞു. അങ്ങനെ കുറച്ചു കഴിഞ്ഞ് അവരും പോയി.

മൂന്നാലു ദിവസം കഴിഞ്ഞ് ആശ വന്നപ്പോൾ "ആശെ, ഞാൻ ഒക്ടോ ബറിൽ നാട്ടിൽ അവധിക്ക് പോവുകയാണ്. തിരികെ വരുമ്പോൾ എന്റെ ഭാര്യയെയും കൊണ്ടുവരുന്നുണ്ട്." അപ്പോൾ വളരെ സന്തോഷത്തോടെ, "ആന്റി വരട്ടെ. ഇനിയും ഞാൻ ആന്റി വന്നിട്ടേ ഇങ്ങോട്ടു വരികയുള്ളു. അച്ചാ, അന്നു കണ്ടവളുമാരെ ഒന്നും വിശ്വസിക്കാൻ കൊള്ളു കയില്ല. അതിൽ ആ സുമി മാത്രമേ നല്ലവളുള്ളു. ബാക്കിയുള്ളവരെല്ലാം ഏഷ ണിക്കാരും, അപവാദങ്ങളും അപഖ്യാതികളും പറഞ്ഞ് പരത്തുന്നവ രാണ്. അച്ചൻ പറഞ്ഞില്ലേ, വി. കുർബാനയ്ക്ക് വന്ന് സംബന്ധിക്കണ മെന്ന്. എന്റെ അച്ചാ, ഞാനങ്ങനെ വന്നാൽ, അച്ചന്റെ പള്ളിയിലെ പലരും ഓടിപ്പോകും. അച്ചന്റെ പള്ളിയിലെ മിക്ക പ്രമാണിമാരുടെ കഥകളും

രഹസ്യങ്ങളുമൊക്കെ എനിക്ക് നല്ലതുപോലെ അറിയാം. അച്ചൻ അതിനെക്കുറിച്ചൊന്നും ചോദിക്കരുത്; ഞാൻ പറയുകയുമില്ല. എന്റെ അച്ചാ, എന്നാ പറയാനാ, എനിക്കീ കൈയടി പാർട്ടിക്കാരെ, അതായത് പെന്തക്കോസ്തുകാരെ എനിക്കൊട്ടും ഇഷ്ടമില്ല. അതുകൊണ്ട് പലരോടും ചോദിച്ചിട്ട് ആരും എന്നെ കാണിച്ചു തന്നില്ല. അങ്ങനെയാണ് ഞാൻ അന്ന് വന്നതും, എങ്ങനെയെങ്കിലും പള്ളി കണ്ടുപിടിക്കണമെന്നുള്ള ഉറച്ച തീരുമാനത്താൽ. ഇപ്പോളച്ചന് കാര്യം മനസ്സിലായല്ലോ? എന്തിനാ അവരൊക്കെ അങ്ങനെ എന്നെ കളിപ്പിച്ചതെന്നും, പേടിക്കുന്നതെന്നും! അതുകൊണ്ട് അച്ചന് ഞാൻ മൂലം അങ്ങനെ എന്തെങ്കിലും പേരുദോഷം വരുന്നത് എനിക്ക് വലിയ പ്രയാസമാണ്. അതുകൊണ്ട് ഞാൻ ഇനിയും ആന്റി വന്നിട്ടേ, ഇങ്ങോട്ടു വരികയുള്ളു" എന്ന് പറഞ്ഞ് പോയി.

അങ്ങനെ ഞാൻ ഏകദേശം ഒന്നര മാസത്തിനുശേഷം ഒക്ടോബറിലെ അവസാനത്തെ വെള്ളിയാഴ്ച വി. കുർബാന ചൊല്ലിയതിനുശേഷം പൂനായിലേക്ക് അവധിയിൽ പോരുന്നതുവരെ ആശ പള്ളിയിൽ വന്നിട്ടില്ലായിരുന്നു. അവധിക്ക് പോരുന്ന ദിവസം അവൾ ഫോണിൽ വിളിച്ച് മംഗളങ്ങൾ നേർന്നു. ഇനിയും ഒരു കാര്യം പറയട്ടെ; ആശ പറഞ്ഞതുപോലെ, എന്റെ തലയിൽ തലമുടി നല്ലതുപോലെ കിളിർത്തു! ഞാൻ യെമനിലേക്ക് വരുന്ന സമയം, ഇപ്പോൾ എന്റെ തലയിലുള്ളത്രയും മുടിയില്ലായിരുന്നു. എന്നാൽ ഇപ്പോൾ നല്ലതുപോലെ തലമുടി വളർന്നു. അത് ആശ തന്ന എണ്ണയുടെ ഫലമല്ലേ? അങ്ങനെ ഞാൻ ഈ ഒരു സംഗതിയിലും അവളുടെ കഴിവിന്റെ അനുഭവസ്ഥനായി തീർന്നു. നമ്മുടെ പഴഞ്ചൊല്ലു പറയുന്നതുപോലെ "വെളുത്തതെല്ലാം പാണ്ടല്ല" എന്നു പറയുന്നതുപോലെയും, "ബഹുജനം പലവിധം" എന്നുള്ളത് എനിക്ക് ആശയെ സംബന്ധിച്ച് അന്വർത്ഥമായിരിക്കയാണ്.

ഞാൻ അവധിയിൽ പോരുന്നതിനു മുമ്പ് സുമിയും വേറെ രണ്ടു പെൺകുട്ടികളും (പുതുതായി ഹോസ്പിറ്റലിൽ ജോയിൻ ചെയ്തവർ) വന്നു. അപ്പോൾ സുമി പറഞ്ഞു, "അച്ചോ, കൊച്ചമ്മ അച്ചനെ തിരിച്ചറിയുമോ?" "അതെന്നാടി മോളേ സുമി, അങ്ങനെ പറഞ്ഞതെന്ന്" ചോദിച്ചപ്പോൾ, സുമി പറഞ്ഞു, "അച്ചൻ വന്നപ്പോൾ തലയിൽ ഉച്ചിയിൽ മുടി ഉണ്ടായിരുന്നോ എന്നുപോലും സംശയമായിരുന്നു. എന്നാൽ അച്ചന്റെ തലയിൽ തലമുടി ഉണ്ടല്ലോ. അതുകൊണ്ടാണച്ചാ ഞാനങ്ങനെ ചോദിച്ചത്." അപ്പോൾ 'എടീ മോളേ സുമീ' എന്നു വിളിച്ചിട്ട് മുകളിൽ പറഞ്ഞ പഴഞ്ചൊല്ല് ഒക്കെ പറഞ്ഞിട്ട്, നിനക്കതിന്റെ പൊരുൾ മനസ്സിലായിരിക്കുമല്ലോ എന്നു പറഞ്ഞപ്പോൾ, സുമി പറഞ്ഞു: "അച്ചാ, ആ ആശാ ആന്റി നല്ല സ്ത്രീയാണ്. ആരെയും സഹായിക്കാൻ ഒരു മടിയില്ലാത്തവളാണ്. എനിക്ക് നല്ലതുപോലെ അറിയാം അച്ചാ" എന്നു പറഞ്ഞു.

“മൗനം വിദ്വാന് ഭൂഷണം എന്നു പറയുന്നതുപോലെ അന്ന് ഞാൻ മിണ്ടാതിരുന്നുയെന്നേയുള്ളു അച്ചാ. ആശാ ആന്റിയെകൊണ്ട് ഞങ്ങൾക്ക് പലർക്കും ഗുണമേ ഉണ്ടായിട്ടുള്ളു. ദോഷം ഒന്നുമുണ്ടായിട്ടില്ല” എന്നവൾ പറഞ്ഞു.

അങ്ങനെ പൂനായിൽ വന്നപ്പോൾ മോളി പറഞ്ഞു, “ഇവിടെ നിന്നു പോയ ആളല്ലല്ലോ വന്നിരിക്കുന്നത്. തലമുടി എങ്ങനെ ഇത്ര വളർന്നു? മൊട്ടയായിരുന്നല്ലോ ഇവിടെനിന്നു പോകുന്ന സമയത്ത്!” അപ്പോൾ ഞാൻ കൂടുതലൊന്നും പറഞ്ഞില്ല. “ഒരാൾ എനിക്ക് ഒരെണ്ണ തന്നു. അതു ഞാൻ ഉപയോഗിച്ചു. അങ്ങനെ തലമുടി വളർന്നുയെന്നു മാത്രം ഇപ്പോളറിഞ്ഞാൽ മതി. നീ യെമനിൽ വരുമ്പോൾ അവരെ കാണാം.”

ഒരു മാസത്തിനുശേഷം, ഞാൻ മോളിയുമായി തിരികെ യെമനിലേക്ക് പോയി പള്ളിയുടെ ചുമതല ഏറ്റെടുത്തു. പിറ്റെ ദിവസം തന്നെ ആശ വന്നു. മോളിയുമായി കുറച്ചുസമയം ചിലവഴിച്ചിട്ടു പോയി. അപ്പോൾ മോളി പറഞ്ഞു, “ആശ ഒരു നല്ല സ്ത്രീയാണെന്ന് തോന്നുന്നു; നല്ല പെരുമാറ്റവും നല്ല സംസാരവുമാണല്ലോ. നല്ല കുടുംബത്തിൽ വളർന്നവളാണെന്നു തോന്നുന്നു. എനിക്ക് ഇഷ്ടപ്പെട്ടു.” അപ്പോൾ ഞാൻ ചോദിച്ചു, “നിനക്കങ്ങനെ തോന്നിയോ?” “അത് അങ്ങനെ തന്നെയാണെന്ന്” മോളി പറഞ്ഞപ്പോൾ, “എന്റെ തലമുടിയുടെ കാരണക്കാരി അവളാണെന്നും, അവൾക്ക് ആയുർവേദ ചികിത്സ നല്ല വശമാണെന്നും തോന്നുന്നുയെന്ന്” പറഞ്ഞു. എന്തായാലും അവൾ ഒരു നല്ല സ്ത്രീയാണെന്ന് മോളി ഇംഗ്ലീഷിൽ പറഞ്ഞു. നമുക്കങ്ങനെ കരുതാമെന്നു ഞാനും പറഞ്ഞു.

അങ്ങനെ അവൾ പതിവായി പള്ളിയിൽ ഞങ്ങളെ കാണാൻ വരുമായിരുന്നു. ഒരു ദിവസം അവൾ അവളുടെ കഥയുടെ ചുരുളുകൾ വീണ്ടും മോളിയോടും എന്നോടും പറഞ്ഞു. “എന്റെ ആന്റി, ഞാൻ ഒരു ഉന്നത കുല ബ്രാഹ്മണ കുടുംബത്തിലാണ് ജനിച്ചത്. എന്റെ മുത്തച്ഛൻ എന്നെ ആശാദേവി എന്നു പേരിട്ടു. അങ്ങനെ ജന്മംകൊണ്ട് നമ്പൂതിരി. വളർത്തിയത് തങ്കപ്പൻ എന്ന ഈഴവനായതുകൊണ്ട് സ്കൂളിൽ ചേർത്തപ്പോൾ എന്റെ പേര് പി. റ്റി. രത്നമ്മ എന്നായി. അങ്ങനെ എന്റെ സർട്ടിഫിക്കറ്റിലും, പാസ്പോർട്ടിലും പി. റ്റി. രത്നമ്മ എന്നു തന്നെയാണ്. അങ്ങനെ വളർത്തിയത് തങ്കപ്പനും, അയാളുടെ രണ്ടാം ഭാര്യയും. വിവാഹം കഴിച്ചത് വിജയൻ പിള്ള എന്ന നായർ. യെമനിൽ വന്നപ്പോൾ ഒരു പ്രത്യേക സാഹചര്യത്തിൽ മുസ്ലീമാകേണ്ടി വന്നു. ഐഷ അല്ലെങ്കിൽ ഇവിടുത്തെ യെമനികൾ വിളിക്കുന്നത് ‘ഐസു’ എന്നാണ്. ഇത്രയും ഞാൻ അച്ചനോട് പറഞ്ഞിട്ടുണ്ടല്ലോ.”

“അച്ചാ, ആന്റീ, ഞാൻ തകഴിയിലെ ഒരു ഉന്നത ബ്രാഹ്മണകുലത്തിലാണ് ജനിച്ചത്. ഞങ്ങളുടെ സ്വന്തം കുടുംബക്ഷേത്രമാണ് ചക്കുളത്തുകാവ്. ചക്കുളത്തമ്മ ഞങ്ങളുടെ പരദേവതയാണ്. ഇപ്പോഴും ചക്കുളത്തുകാവിലെ ശാന്തിമാരും കാര്യക്കാരുമൊക്കെ ഞങ്ങളുടെ കുടുംബക്കാരാണ്. എന്റെ വല്യപ്പൻ മുത്തച്ഛൻ വലിയ കേമനായ ആയുർവേദാചാര്യൻ പ്രസിദ്ധനായ മാധവൻ നമ്പൂതിരിയാണ്. ഈ വല്യച്ചന്റെ മകൻ, കഞ്ചാവു പോറ്റി എന്ന് നാട്ടുകാർ വിളിച്ചിരുന്ന പരമേശ്വരനാണ് എന്റെ അപ്പൻ.” അവൾ കുടുംബത്തിന്റെ പേര് കലൂർ മഠം എന്നാണ് പറഞ്ഞതെന്ന് ഓർക്കുന്നുണ്ടെങ്കിലും നിശ്ചയമില്ല. അവളുടെ കുടുംബത്തിന്റെ പേര് പറഞ്ഞപ്പോൾ, വളരെ പ്രശസ്തമായ കുടുംബമാണെന്നും ആയുർവേദ ചികിത്സയിൽ വളരെ നിപുണന്മാരായ വൈദ്യന്മാരുള്ള കുടുംബമാണെന്നും കേട്ടിട്ടുണ്ട്. കൂടാതെ ഞങ്ങളുടെ തച്ചേട്ടെ, തളർന്നു കിടന്ന അമ്മയെ വർഷംതോറും എണ്ണ കുടിപ്പിക്കാൻ തകഴിയിലേക്ക് കൊണ്ടുപോകുന്നതായിട്ട് ഞാൻ ചെറുപ്പത്തിൽ കേട്ടിട്ടുണ്ട്. ചിലപ്പോൾ ഈ നമ്പൂതിരിയുടെ അടുത്തായിരിക്കും കൊണ്ടുപോയതെന്ന് അവളോട് പറഞ്ഞെങ്കിലും അവൾക്കതിനെ കുറിച്ച് ഒരു ഗ്രാഹ്യവുമില്ലായിരുന്നു. ചിലപ്പോൾ അവൾ ജനിച്ചിട്ടുണ്ടോയെന്ന് സംശയിക്കാം. “ഞാൻ ജനിച്ച് എന്റെ 36–ാം ദിവസം എന്റെ അപ്പൻ പരമേശ്വരൻ നമ്പൂതിരി വന്നപ്പോൾ എന്റെ മാതൃപിതാമഹൻ, ‘എടാ പരമേശ്വരാ, നീയിങ്ങനെ കഞ്ചാവ് അടിച്ചു നടന്നാൽ എങ്ങനെയാടാ’ എന്ന് ചോദിച്ചത് ഇഷ്ടപ്പെടാതെ, എന്നെ ഒരു പൂച്ചക്കുഞ്ഞിനെ അതിന്റെ തള്ള കടിച്ചെടുത്തുകൊണ്ടു പോകുന്നതുപോലെ, തൂക്കിയെടുത്തുകൊണ്ടു വന്നിട്ട്, ഞങ്ങളുടെ അടിയാരായ പുളിമൂട്ടിൽ തങ്കപ്പനെ ഏൽപിച്ചു. അങ്ങനെ ആശാദേവി എന്ന ബ്രാഹ്മണ ബാലിക ഈഴവനാൽ വളർത്തപ്പെട്ടു. സ്കൂളിൽ ചേർത്തപ്പോൾ എന്റെ പേര് പി. റ്റി. രത്നമ്മ എന്നു ചേർത്തു. ഓർമ്മ വെച്ച നാൾ മുതൽ ഞാൻ എന്റെ അപ്പന്റെ വീട്ടിലേക്കു പോകുമായിരുന്നു. എന്റെ മുത്തച്ഛന് എന്നെ വലിയ കാര്യമായിരുന്നു. വലിയ ഇഷ്ടമായിരുന്നു. കാരണം, ഞാനായിരുന്നു കുടുംബത്തിലെ ആദ്യസന്താനം! മൂത്ത മകളായിട്ടും. എന്റെ ചിറ്റപ്പന്, എല്ലാം ആൺകുട്ടികളായിരുന്നതുകൊണ്ടും, എന്റെ അപ്പന് പിന്നീട് ആൺമക്കൾ മാത്രമാണ് ജനിച്ചതുകൊണ്ടും എന്റെ കുടുംബത്തിൽ എല്ലാവരും എന്നെ വളരെ കാര്യമായിട്ടു കരുതിയിരുന്നു. കലൂർ മഠത്തിലെ ഏക പെൺതരി.”

“ഒരു ദിവസം എന്റെ സ്കൂളിൽ, എന്റെ അപ്പൻ നമ്പൂതിരി പരമേശ്വരൻ വന്ന് എന്നെ എന്റെ സ്കൂളിൽ നിന്നും വളരെ ധൃതിയിൽ കൂട്ടികൊണ്ടു പോയി. അപ്പോൾ മുത്തശ്ശി എന്നെ വിളിച്ച് ‘നീ പോയി വേഗം ആറ്റിൽ മുങ്ങികുളിച്ച് വരിക’ എന്ന് പറഞ്ഞു. ഞാൻ ആറ്റിൽ പോയി

മുങ്ങികുളിച്ച് ഈറനായി വന്നയുടൻ തന്നെ എന്റെ അപ്പൻ നമ്പൂതിരി എന്നെ മുത്തച്ഛന്റെ അടുക്കൽ കൊണ്ടുപോയി. അപ്പോൾ മുത്തച്ഛൻ, എന്റെ ആശാദേവിമോൾ വന്നോയെന്ന് വിളിച്ച് ചോദിച്ചുകൊണ്ട് എഴു ന്നേറ്റ് എന്നെ വിളിച്ച് എന്റെ തലയിൽ പിടിച്ച് 3 പ്രാവശ്യം ഉച്ചിയിൽ ശക്തമായി ഊതിയിട്ട് "ഇതു മതി. ഇനിയും ഇവൾ എവിടെ പോയാലും ജീവിച്ചുകൊള്ളും. ആർക്കും ഇവളെ ഒന്നും ചെയ്യുവാൻ പറ്റുകയില്ല. ഇവൾ ജീവിക്കും" എന്നു പറഞ്ഞ് എന്നെ ഉമ്മ വച്ചിട്ട് കട്ടിലിൽ കിടന്നു. കുറച്ചുസമയം കഴിഞ്ഞപ്പോൾ എന്റെ സ്നേഹമുള്ള മുത്തച്ഛൻ ഈ പ്രാണനെ വിട്ടു! അന്നെനിക്ക് 9 വയസ്സായിരുന്നു പ്രായം."

"അങ്ങനെ എന്റെ 13-ാമത്തെ വയസ്സിൽ പഠിച്ചുകൊണ്ടിരിക്കുന്ന സമ യത്ത് വിജയൻ പിള്ള എന്ന നായരെ വിവാഹം കഴിപ്പിച്ചു തന്നു. എന്റെ ഭർത്താവ് വിജയൻ പിള്ള വലിയ ബിസിനസുകാരനായിരുന്നു. അന്ന് അദ്ദേഹം 9 ഫിഷിംഗ് ബോട്ടിന്റെ ഉടമയായിരുന്നു. അദ്ദേഹത്തിന് നല്ല വസ്തുവകയുമുണ്ടായിരുന്നു. അങ്ങനെ ജീവിതം സുഖകരമായിരുന്നു. ഞങ്ങളുടെ വിവാഹത്തിൽ 4 കുട്ടികളുണ്ടായിരുന്നു. ആദ്യത്തെ രണ്ടാൺ കുഞ്ഞുങ്ങളും പ്രസവത്തോടുകൂടി മരിച്ചുപോയി. പിന്നെ മൂന്നാമത്തെ മകൻ ബിജുവും, ഇളയവൾ സിനിയുമാണ്. വിജയൻ പിള്ളയെ കൂട്ടു മുതലാളിമാരായ മുസ്ലീമുകളും മറ്റെല്ലാവരും ചേർന്ന് കളിപ്പിച്ച്, ബോട്ടു കളൊക്കെയും വിൽക്കേണ്ടി വന്നു. കുറച്ച് വസ്തുക്കളും കെട്ടിടവു മൊക്കെ വിൽക്കേണ്ടി വന്നു കടം തീർക്കുവാൻ. എന്നിട്ടും കടം തീർ ന്നില്ല. ഒടുവിൽ വിജയൻ പിള്ള സൗദിയിൽ പോയി. അവിടെയും ഗുണമി ല്ലായിരുന്നു. സൗദി ഗവണ്മെന്റ് നിയമപ്രകാരം രണ്ടാം വർഷം അവധി യിൽ നിർബന്ധമായിട്ട് പോരേണ്ടി വന്നു. അങ്ങനെ അവസാന അവ ധിക്ക് വന്നപ്പോൾ തിരിച്ചു പോകാൻ സാധിച്ചില്ല. ദേഹം തളർന്ന് കട്ടി ലേൽ കിടപ്പായി! അങ്ങനെ അദ്ദേഹത്തിന്റെ ചികിത്സയും മക്കളെ രണ്ടു പേരെ വളർത്താനും വളരെ കഷ്ടപ്പെടേണ്ടി വന്നു. എനിക്കും മക്കൾക്കും ജീവിക്കുവാനുള്ള വസ്തു വിജയൻ പിള്ള നീക്കി വച്ചിട്ടായിരുന്നു തന്റെ വസ്തുക്കൾ വിറ്റ് കടം തീർക്കാൻ ശ്രമിച്ചത്. കടം പിന്നെയും ബാക്കി യുണ്ടായിരുന്നതിനാൽ ബാക്കിയുള്ള വസ്തുവും പുരയിടവുമൊക്കെ വിറ്റു കടം തീർത്തു. ഈ സമയം എന്റെ അപ്പൻ നമ്പൂതിരിയും, എന്നെ ഏറ്റവും സ്നേഹിക്കുകയും കരുതുകയും ചെയ്തിരുന്ന എന്റെ ചിറ്റപ്പനും മരിച്ചുപോയി. 9 വർഷത്തോളം തളർന്നു കട്ടിലിൽ കിടന്ന വിജയൻ പിള്ളയും എന്നെ വിട്ടുപിരിഞ്ഞു. എന്റെ മകൾ സിനിക്ക് 13 വയസ്സായ തിനാൽ, എന്റെ വളർത്തപ്പൻ തങ്കപ്പൻ മുഖാന്തിരം ഒരു ഈഴവ പയ്യനെ കൊണ്ട് വിവാഹം കഴിപ്പിച്ചു. അങ്ങനെ എന്റെ ഓഹരിയിലുള്ള നെൽ കൃഷി കണ്ടത്തിലും വസ്തുവിലും അതിലുള്ള ഒരു കെട്ടിടത്തിലും

ജീവിക്കുവാൻ തുടങ്ങി. അങ്ങനെ കണ്ടംകൃഷി ചെയ്ത് കൊയ്യാറായപ്പോൾ ഭയങ്കര മഴമൂലം മട വീഴുകയും, വളർത്തപ്പനോട് പറഞ്ഞ് നെല്ല് എങ്ങനെയെങ്കിലും കൊയ്തെടുക്കണമെന്നു പറഞ്ഞു. അപ്പോൾ വളർത്തപ്പൻ പറഞ്ഞു, 'എന്റെ കുഞ്ഞേ ഞങ്ങളാരും കണ്ടത്തിൽ ഇറങ്ങുകയില്ല, മറ്റാരും ഇറങ്ങുകയില്ല. ചക്കുളത്ത് കാവിലെ സർപ്പങ്ങൾ ഞങ്ങളെ കൊല്ലും. അപ്പോൾ അവൾ തനിച്ച് വലിയ വള്ളവുമായി, വെള്ളത്തിനു മുകളിൽ നിന്നു നെൽക്കതിരുകൾ പറിച്ച് വള്ളത്തിൽ ഇട്ടു. ഇങ്ങനെ രാപകൽ തനിച്ച് കണ്ടത്തിൽ നിന്നുള്ള നെൽക്കതിർ ശേഖരിച്ചത് അവിടുത്തുകാർക്കെല്ലാം ഒരത്ഭുത സംഗതിയായിരുന്നു. എന്റെ പരദേവതയല്ലേ ചക്കുളത്തമ്മ. അപ്പോൾ എന്നെ ഉപദ്രവിക്കുകയില്ലല്ലോ എന്ന ധൈര്യത്തിലായിരുന്നു ഇത് ചെയ്തത്."

"ഇങ്ങനെയൊക്കെ കഷ്ടപ്പെട്ട് ജീവിക്കുമ്പോൾ എന്റെ ഒരു ആലപ്പുഴക്കാരി കൂട്ടുകാരി അവധിയിൽ വന്നപ്പോൾ ഞാനെന്റെ പ്രയാസം അവളോടു പറഞ്ഞു. അവൾ മുഖാന്തിരം ഞാൻ ഇവിടെ യെമനിൽ വന്നു ചേർന്നു. യെമനിയാ ഹോസ്പിറ്റൽ, ഒരു ഗവണ്മെന്റു ഹോസ്പിറ്റലിൽ ഫിസിയോതെറാപ്പിസ്റ്റായിട്ട് ജോലി കിട്ടി. ഒരു വർഷം കഴിഞ്ഞ് അവധിക്ക് വന്നപ്പോൾ, മകൻ ബിജുവിനെയും കൂട്ടത്തിൽ കൊണ്ടുവന്നു. ബിജുവിന് ജോലിക്ക് പ്രായമൊന്നും ആകാത്തതിനാൽ അവനെ ഞാൻ വീട്ടിലാക്കിയിട്ട് ജോലിക്ക് പൊയ്ക്കൊണ്ടിരുന്നു."

"എന്തു പറയാനാ അച്ചാ, അങ്ങനെ ഞാൻ ഒരു ദിവസം ജോലി കഴിഞ്ഞ് വീട്ടിൽ വന്നപ്പോൾ കാണുന്നത്, എന്റെ മകൻ എന്റെ മുറിയിൽ കെട്ടിതൂങ്ങി കിടക്കുന്നു! ഞാനെന്തു ചെയ്യും? ഞാനെന്റെ മകന്റെ ശവശരീരം നാട്ടിലേക്കയയ്ക്കണമെന്ന്, നമ്മുടെ കേമപ്പെട്ട ഇന്ത്യൻ എംബസ്സിയിലെ ചുമതലപ്പെട്ട ഉദ്യോഗസ്ഥന്മാരോട് പറഞ്ഞു. അന്നവിടെ മലയാളികൾ ജോലിക്കാരായി ആരും ഇല്ലായിരുന്നു. എല്ലാം വടക്കേ ഇന്ത്യാക്കാരായിരുന്നു. കള്ളന്മാർ, അവരെന്നോടു പറഞ്ഞു, നിങ്ങളുടെ മകന്റെ ശവശരീരം നാട്ടിലേക്കയയ്ക്കാൻ എംബസിക്ക് ഫണ്ടില്ല. അതുകൊണ്ട് ഇതിനൊന്നും എംബസിക്ക് സാദ്ധ്യമല്ല. ഇപ്പറഞ്ഞത് അവിടെ ഇരുന്ന ഒരു അറബിവേഷമിട്ട ഒരാൾ കേട്ടു. അദ്ദേഹം പറഞ്ഞു, ആശയുടെ മകനെ ഇവിടെ യെമനിൽ അടക്കുമെന്ന്. അറബിയിലാണ് പറഞ്ഞത്. ഇന്ത്യൻ എംബസിക്ക് അതിന് ഫണ്ടില്ലെങ്കിൽ യെമനിൽ അടക്കുമെന്ന് പറയുന്നത് കേട്ട് ഞാൻ നോക്കിയപ്പോൾ എന്നെ നല്ലതുപോലെ അറിയുന്ന ഒരു യെമനി, ഒരു ഉയർന്ന ഉദ്യോഗസ്ഥനാണ്. ഇപ്പോൾ അദ്ദേഹം ഒമാനിലെ യെമൻ അംബാസിഡറാണ്. അങ്ങനെ മകനെ യെമനിൽ അടക്കുവാൻ അദ്ദേഹത്തിന്റെ സ്വാധീനത്തിൽ എല്ലാ കാര്യങ്ങളും ക്രമീകരിച്ചപ്പോൾ, ഞാൻ ഒരു മുസ്ലീം ആകാതെ മകനെ യെമനിൽ

സംസ്കരിക്കുവാൻ സാധിക്കുകയില്ലെന്ന് മുസ്ലീം പള്ളിയിലെ പുരോഹിതന്മാർ പറഞ്ഞു. അങ്ങനെ ഞാൻ എന്റെ ശേഷിച്ച ഏക മകന്റെ ശവം അടക്കുന്നതിന് ഇസ്ലാം മതം സ്വീകരിക്കേണ്ടി വന്നു. അങ്ങനെ ആശാദേവി എന്ന രത്നമ്മ, ഒരു മുസ്ലീമായി ഐഷാ എന്നു പേര് സ്വീകരിച്ചു. അതിനുശേഷം മകന്റെ ശവസംസ്കാരം ഒരു തടസ്സവും കൂടാതെ നടത്തി. പിന്നീട് ഇവിടുത്തെ യെമനികൾ പുരുഷന്മാരും സ്ത്രീകളും എന്നെ സ്നേഹപൂർവ്വം വിളിക്കുന്നത് 'ഐസു' എന്നാണ്."

ഞാനും ഐസു എന്ന് വിളിക്കുന്നത് കേട്ടിട്ടുണ്ട്. ഇപ്രകാരം അവളെ സ്നേഹപൂർവ്വം "ഐസു" എന്നു വിളിക്കുന്നതിന്റെ കാരണം, അവളുടെ സ്വഭാവ വൈശിഷ്യമല്ലേ? ആഭിജാത്യം മൂലം അല്ലേ? ചിന്തിക്കുക.

ഇത്രയും കേട്ടപ്പോൾ, ഞാൻ പറഞ്ഞു, "ആശേ, ഭയങ്കര സംഭവമാണല്ലോ നിന്റെ ജീവിതകഥ! ഇത് ഒരു സിനിമയാക്കാൻ പറ്റിയ കഥയാണല്ലോ! ഒരു പുസ്തകം എഴുതിയാൽ, അതു നാലു ബുക്കിൽ തീരുകയില്ല." അപ്പോൾ മോളി, "വലിയ അതിശയമായിരിക്കുന്നുയെന്ന്" ഇംഗ്ലീഷിൽ പറഞ്ഞു. അപ്പോൾ അവൾ പറഞ്ഞു, "ഇയാളെ ഞാൻ ഹോസ്പിറ്റലിൽ വച്ച് തിരുമ്മി എഴുന്നേൽപിച്ചതാണ്. അതിനുശേഷം അയാളുടെ വീട്ടിൽ പോയി തിരുമ്മേണ്ടി വന്നു. അതിന്റെ ഫലം ഇങ്ങനെ വരുമെന്ന് ഞാൻ സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല. മകനെ കൊന്നത് രണ്ടു പാകിസ്ഥാനി ചെറുപ്പക്കാരായിരുന്നു. അവരെ രണ്ടുപേരെയും പോലീസ് പിടിച്ചു. ജയിലിലടച്ചു. പിന്നീടൊന്നും എനിക്കതിനെ കുറിച്ചറിയാൻ പാടില്ല.

മോളിക്ക് ഇവളെ വലിയ ഇഷ്ടമായിരുന്നതുകൊണ്ട് നല്ല സമ്പർക്കത്തിലായി. മോളി എപ്രകാരം ഇവളെ കാണുമെന്ന് എനിക്ക് ഒരു ചെറിയ ശങ്കയുണ്ടായിരുന്നു. എന്നാൽ എന്നെക്കാൾ വലിയ സ്നേഹവും കരുതലുമാണ് മോളി ആശയോട് പുലർത്തുന്നതെന്ന് ഞാൻ മനസ്സിലാക്കിയപ്പോൾ, എനിക്ക് വലിയ സന്തോഷമായിരുന്നു. അതാണ് അവളുടെ സ്വഭാവ മഹിമ!

അങ്ങനെ ഇവൾക്ക് നല്ലതുപോലെ അറബി അറിയാമെന്നും, വലിയ വലിയ ആൾക്കാരെ ഇവൾക്കറിയാമെന്നും അറിഞ്ഞതിനാൽ ഇവളിൽ കൂടി ജൂലിയെയും, മറ്റു പെൺകുട്ടികളെയും സഹായിച്ച കാര്യം ഞാൻ മുന്നദ്ധ്യായത്തിൽ വിവരിച്ചതിനാൽ ഇവിടെ പ്രസ്താവിക്കുന്നില്ല.

പിന്നെ ഒരു ദിവസം ആശ വന്നപ്പോൾ "അച്ചാ, എന്റെ കഥയും ഇനിയുമുണ്ട്. അച്ചാ, ഞാനിപ്പോൾ ഒരു പെന്തക്കോസ്തു സഭാംഗമാണ്." അപ്പോൾ ഞാൻ ചോദിച്ചു. "അതെങ്ങനാടീ?" "എന്റെ അച്ചാ, ഒന്നും പറയേണ്ടാ! എനിക്കൊരു വിവാഹം കഴിച്ചാൽ കൊള്ളാമെന്ന് പലരോടും

പറഞ്ഞിരുന്നു. വന്നതൊക്കെ ക്രിസ്ത്യാനികളായിരുന്നു. അങ്ങനെ ഞാൻ 2010-ൽ അവധിക്കു വന്നപ്പോൾ എന്റെ ഭർത്താവ് കുട്ടപ്പനെ കണ്ടു. ഇയാളെകുറിച്ച് തിരക്കിയപ്പോൾ, എല്ലാം കൊണ്ടും കുഴപ്പം പിടിച്ച ഒരു കുടുംബം ആണെന്നും ഇയാൾ എനിക്ക് യോജിച്ചവനല്ലെന്നും മനസ്സിലാക്കിയതിനാൽ ഞാൻ ഇയാളെ വിവാഹം കഴിക്കാതെ തിരികെ ഇവിടെ യെമനിൽ വന്നു. എന്നാൽ എന്നെ ഈ കല്യാണത്തിന് നിർബന്ധിച്ചിരുന്ന പെന്തക്കോസ്തിലെ പാസ്റ്ററും അനുയായികളും എനിക്കിവിടെ സ്വസ്ഥത തരികയില്ലായിരുന്നു. കുട്ടപ്പനെ ഞാൻ കല്യാണം കഴിക്കാൻ സമ്മതിച്ചില്ലെങ്കിൽ, അവൻ കെട്ടിതൂങ്ങി ചാകുമെന്നുള്ള ഭീഷണിപ്പെടുത്തൽ എന്നെ അറിയിച്ചു. ഗത്യന്തരമില്ലാതെ ഞാൻ തിരികെ പോകേണ്ടി വന്നു. ഈ കുട്ടപ്പനെന്ന ചാണ്ടി കുര്യൻ 11 വർഷം കുവൈറ്റിൽ ജോലി ചെയ്തിട്ട് ഒരു നയാ പൈസാപോലും സമ്പാദ്യമില്ലാത്ത മനുഷ്യനാണ്. പോകട്ടെ ഒരു നല്ല ഡ്രസ്സുപോലും ഇല്ലായിരുന്നു. അവൻ കുവൈറ്റിൽ നിന്നും അയച്ചതെല്ലാം ഇവിടെ അവന്റെ അപ്പനും വീട്ടുകാരും ചേർന്ന് കളിപ്പിച്ചെടുത്തു. എന്റെ അച്ചാ, ഒരു കുത്തഴിഞ്ഞ കുടുംബമാണ്. എന്തു ചെയ്യാനാ, എന്റെ തലവിധി അല്ലാതെന്തു പറയും. അച്ചാ, ഈ കുട്ടപ്പനാണെങ്കിൽ നിരണം ഓർത്തഡോക്സ് വലിയ പള്ളിയിലെ അംഗമാണെങ്കിലും ഇപ്പോൾ അങ്ങോട്ടു കേറേണ്ടാ. അവിടെയും പള്ളിക്ക് ഒന്നും കൊടുക്കാതെയും പള്ളിയിൽ പോകാതെയുമൊക്കെ ഇരിക്കുന്ന കുടുംബമായതുകൊണ്ട് അച്ചനും പള്ളിക്കാരും ഇവരെ ഉപേക്ഷിച്ച സ്ഥിതിയായിരുന്നു. അതാണ് ഈ കുടുംബത്തിന്റെ മഹിമ! ഞാനിതൊക്കെ അറിഞ്ഞതുകൊണ്ടാണ് കല്യാണത്തിന് ആദ്യം വിസമ്മതിച്ചത്. എന്തു ചെയ്യാനാ, എന്റെ വിധി! അവന്റെ ആത്മഹത്യാ ഭീഷണിക്ക് മുമ്പാകെ വഴങ്ങേണ്ടി വന്നു. അങ്ങനെ ഞാൻ കല്യാണത്തിന് സമ്മതിച്ചു നാട്ടിൽ വരേണ്ടി വന്നു. കുവൈറ്റിൽ ജോലി ചെയ്തവന്റെ കൈയിൽ ഒരു നയാ പൈസാ പോലുമില്ലായിരുന്നു. ഒരു നല്ല ഷർട്ടോ, മുണ്ടോ, ഒന്നുമില്ലായിരുന്നു. ആ ഉടുത്ത ഒരു പഴഞ്ചൻ പിന്നിപറിഞ്ഞ ഒരു കൈലിമുണ്ടു മാത്രമേ ഉണ്ടായിരുന്നുള്ളു. അപ്രകാരം കല്യാണത്തിന് സകല ചെലവും, ഉപ്പുതൊട്ട് കർപ്പൂരം വരെ എന്നു പറയുന്നതുപോലെ സകലതും എന്നു പറഞ്ഞാൽ സകലതും എന്റെ സ്വന്തം ചെലവായിരുന്നു. അങ്ങനെ മാറനാഥാ എന്ന പെന്തക്കോസ്തു വിഭാഗത്തിൽ 2011-ൽ ഞങ്ങളുടെ വിവാഹം നടന്നു. വിധിവൈപരീത്യം എന്നല്ലാതെ എന്തു പറയാനാണ്? അങ്ങനെ കല്യാണശേഷം കുട്ടപ്പനെയും കൂട്ടത്തിൽ കൊണ്ടുവരുന്നതിന് ശ്രമിച്ചപ്പോഴാണറിയുന്നത്, ഇയാളുടെ ഒന്നാം ഭാര്യയിൽ ഒരു മകനുണ്ടെന്നും, ചെവിക്ക് അർബുദം ബാധിച്ചതാണെന്നും, അവൻ ഇപ്പോൾ കത്തോലിക്കാ സിസ്റ്റേഴ്സിന്റെ കൂട്ടത്തിൽ ഏതോ ശിശുപാലന കേന്ദ്രത്തിലാണ് വളരുന്നതെന്നും. അവിടെ പോയി ഈ പയ്യനെ കണ്ടപ്പോൾ ചെവിക്ക്

ഒരു ദീനമുണ്ടെന്നും ഒരു ശരിയായ രീതിയിലല്ല വളരുന്നതെന്നും അറിഞ്ഞു. കൂടാതെ അവന്റെ ഫീസിനത്തിൽ ഒന്നൊന്നര ലക്ഷം രൂപാ യോളം കുടിശ്ശിഖ ആണെന്നും, ആരും അവനെ തിരക്കുന്നില്ലെന്നും അറിഞ്ഞു. അപ്പോൾ ഞാൻ വിചാരിച്ചു ഈ പയ്യനെ ഇവിടെ നിന്നും മാറ്റി വേറെ നല്ല ഒരു കേന്ദ്രത്തിലാക്കിയാൽ അവന്റെ ഭാവിക്ക് നല്ലതാ യിരിക്കുമെന്ന്. അപ്പോൾ ഓർത്തഡോക്സ് സഭ നടത്തുന്ന ഒരു നല്ല ആശ്രമം പിള്ളാർക്കുവേണ്ടി നടത്തുന്നു എന്നു ഞാൻ അറിഞ്ഞു.

അങ്ങനെ അവന് പ്രവേശനം അവിടെ കിട്ടുമോ എന്നറിയാൻ നിര ണത്തെ വലിയ തിരുമേനിയെ കാണാൻ പോയി (അഭിവന്ദ്യ ഒസ്താ ത്തിയോസ് തിരുമേനിയെ). ഞാൻ പറഞ്ഞു, "വല്യ തിരുമേനി എന്നെ ഒന്നു സഹായിക്കണം. എന്നെ എന്റെ കുടുംബത്തിൽ നിന്നും പിണ്ഡം വച്ച് പുറത്താക്കി പടി അടച്ചിരിക്കുകയാണ്." അപ്പോൾ തിരുമേനി പറഞ്ഞു, "എടീ മോളേ, ഓർത്തഡോക്സ് സഭ ഒരിക്കലും അതിന്റെ വാതിൽ അടയ്ക്കുകയില്ല. അതെപ്പോഴും തുറന്നിട്ടിരിക്കുകയാണ്. അതു കൊണ്ട് നിന്റെ കുടുംബത്തിന്റെ വാതിൽ കൊട്ടിയടച്ചെങ്കിൽ, ഓർത്ത ഡോക്സ് സഭയുടെ വാതിൽ നിനക്കായി തുറന്നിട്ടിട്ടുണ്ട്." അങ്ങനെ വല്യ തിരുമേനി കുട്ടപ്പന്റെ മകന്റെ പേർക്ക്, മല്ലപ്പള്ളി, പനയമ്പാല, കാരു ണ്യനിലയം എന്ന ആശ്രമത്തിലെ ബാലഗ്രാമിലേക്ക് ചേർക്കാനുള്ള കത്തെഴുതി എനിക്ക് തന്നു. അങ്ങനെ ഞാൻ അവനെ ശിശുപാലന കേന്ദ്രത്തിൽ നിന്ന് കൊണ്ടുവരാൻ എന്റെ സ്വർണ്ണം നീരേറ്റുപുറം സ്റ്റേറ്റ് ബാങ്കിൽ പണയം വച്ച് 2 ലക്ഷം രൂപാ കടം എടുത്തു. ഈ ഒരു ഇടപാ ടിന്റെ പേർക്കാണ് നമ്മളെല്ലാവരും കൂടി പോയി മൂന്നാലഞ്ച് മാസം മുമ്പ് ബാങ്കിലേക്ക് പണം അയച്ചത്. ഒരു നയാപൈസാ പോലും ചെലവില്ലാതെ അങ്ങനെ അവനെ ഈ ആശ്രമത്തിലാക്കി. ഇതു വല്ലോം ഈ കുട്ടപ്പനെ കൊണ്ട് സാധിക്കുമോ അച്ചാ? അങ്ങനെ കുട്ടപ്പനെ ഇവിടെ കൊണ്ടു വന്നു. എന്റെ വരുമാനമൊക്കെ കുറഞ്ഞപ്പോൾ ഞാൻ സഹായിച്ച പലരും എന്നെ സഹായിച്ചില്ല. അങ്ങനെ കുട്ടപ്പൻ ഇവിടെ നിൽക്കാൻ മേലാതെ മുഖല്ലാ എന്ന ഇവിടെ നിന്നും 300–400 മൈൽ ദൂരത്തുള്ള ഒരു തുറമുഖ നഗരത്തിലാണ്. അവിടെയും ഇതുവരെ റെസിഡൻസ് പെർമിറ്റ് അടിച്ചി ട്ടില്ല; നല്ല ജോലിയുമില്ല. ഏത് സമയവും പിടിക്കപ്പെടാം. അതാണെന്റെ സ്ഥിതി!"

"എന്റെ അച്ചാ, ഒരുത്തിയുടെ മകൻ ലണ്ടനിൽ പഠിക്കാൻ കുറച്ചു രൂപാ കൊടുത്തു. അത് എന്റെ കല്യാണത്തിന് മുമ്പാണ്. അവൾ അൽ ത്തോറ ഹോസ്പിറ്റലിലെ ഒരു നേഴ്സാണ്. നാട്ടിൽ കൊല്ലത്തി പണി ക്കത്തിയാണ്. രോഷ്ണി എന്നാണ് പേര്. ഇവളിപ്പോൾ പെന്തക്കോസ്തി ലാണ്. ഞാൻ പാസ്റ്ററോട് പറഞ്ഞിട്ട്, അവനൊന്നും ഒരു സഹായവും

ചെയ്തില്ല. അവനൊക്കെ, എന്റെ നല്ല സമയത്ത് നല്ലതുപോലെ ഞാൻ കൊടുത്തിട്ടുണ്ട്."

പാസ്റ്ററെ അസഭ്യമായ ഭാഷ ഉപയോഗിച്ച് ശപിച്ചിട്ട് അവൾ തുടർന്നു, "ആ കള്ളപാസ്റ്ററു പറഞ്ഞത്, ആശ ആന്റീ, ഞങ്ങളോടു പറഞ്ഞിട്ടല്ലല്ലോ രോഷ്ണിക്ക് ഡോളർ കൊടുത്തത്. അതുകൊണ്ട് ഞങ്ങൾക്ക് രോഷ്ണി യോട് ഇക്കാര്യം ഒന്നും സംസാരിക്കാൻ പറ്റുകയില്ല. അങ്ങനെ വേറെ പലരെയൊക്കെ കണ്ടു പറഞ്ഞിട്ട് അവരാരും സഹായിച്ചില്ല. അങ്ങനെ നിരണത്തെ വല്യതിരുമേനിയുടെ ആ വാചകമാണ് ഓർത്തഡോക്സ് പള്ളി കണ്ടുപിടിക്കണമെന്നുള്ള നിർബന്ധം എന്നിലുണ്ടാക്കിയതും അത് കണ്ടുപിടിച്ചതും ഇപ്പോൾ നമ്മുടെ ബന്ധത്തിനു കാരണമായതും. അച്ചൻ ഞങ്ങളെ പള്ളി അംഗമാക്കുന്ന കാര്യം പള്ളിക്കാരോട് പറഞ്ഞപ്പോൾ, അവരുടെ പ്രതികരണം ഞാൻ കണ്ടതാണല്ലോ. ശരിയാണ്. അച്ചൻ അവ രുടെ അധീനതയിലല്ലേ? അവർ പറയുന്നതല്ലേ അച്ചന് പ്രവർത്തിക്കാൻ പറ്റൂ. ഈ ഒരു കാര്യത്തിൽ അച്ചന് പ്രയാസമുണ്ടായിരുന്നുയെന്ന് ഞാൻ മനസ്സിലാക്കി."

"അങ്ങനെ രോഷ്ണിയുടെ മകന്റെ പേർക്ക്, പല പ്രാവശ്യമായിട്ട് 8–10 ലക്ഷം രൂപായുടെ ഡോളർ അവൾ കൊണ്ടുപോയിട്ടുണ്ട്. 12% പലി ശയ്ക്കാണ് കൊടുത്തിരിക്കുന്നത്. എന്നാൽ അവളിപ്പോൾ എന്നെ കളി പ്പിക്കയാണ്. പലിശയുമില്ല; മുതലുമില്ല. എന്റെ കൈയിൽ എന്റെ ഡയ റിയിൽ ഓരോ പ്രാവശ്യവും ഡോളർ തുക കൈപറ്റുന്ന സമയത്ത്, അവൾ ഇട്ടിരിക്കുന്ന ഒപ്പു മാത്രമേ ഉള്ളു തെളിവായിട്ട്."

അപ്പോൾ ഞാൻ പറഞ്ഞു, "നീ ആ ഡയറി ഇങ്ങു കൊണ്ടു വാ" എന്നു പറഞ്ഞു. അവൾ കൊണ്ടുവന്നു. ഒരു ദിവസം ഒരു യെമനി വക്കീൽ ഇംഗ്ലീഷ് സംസാരിക്കുന്ന ഒരാളുമായി, യാദൃച്ഛികമായി പരിചയപ്പെടാ നിടയായി. അയാളോട് ഈ പ്രശ്നം പറഞ്ഞപ്പോൾ, ഇവിടെ ഇതിന് നിയമപരമായ ഒരു നടപടിയും എടുക്കുവാൻ പറ്റുകയില്ല; അതായത് കേസൊന്നും കൊടുക്കാൻ പറ്റുകയില്ല. ഇവിടെ പണം പലിശയ്ക്ക് കൊടു ക്കുന്നത് നിയമവിരുദ്ധമാണ്. കൊടുക്കുന്നവരും വാങ്ങുന്നവരും ശിക്ഷി ക്കപ്പെടും. ഇത് ഇന്ത്യയിൽ കൊടുത്തതായിട്ടുള്ള രേഖകളും തെളിവു കളും ഉണ്ടാക്കണം. അതുകൊണ്ട് ഇന്ത്യയിലെ സ്റ്റാമ്പ് പേപ്പറിൽ, ഈ തുക കൊടുത്തതും, അതിന്റെ പലിശ നിരക്കും, അതിന്റെ ഉടമ്പടിയും ഒക്കെ കാണിച്ച്, പണം വാങ്ങിയ ആളിൽ നിന്നും ഒപ്പ് വാങ്ങണം. അങ്ങനെ ആശയ്ക്ക് അത് എഴുതിവാങ്ങിക്കുവാനും റോഷ്നിയുടെ ഒപ്പ് സ്റ്റാമ്പു പേപ്പറിൽ ഇട്ടു തരികയും ചെയ്തെടുക്കാൻ സാധിച്ചു. അതിന്റെ ഒന്നാം സാക്ഷി മോളിയായിരുന്നു. ഇപ്പോൾ ഈ സ്റ്റാമ്പു പേപ്പറും

അനുബന്ധ രേഖകളും, ആശ മരിച്ചുപോയതിനാൽ ഭർത്താവ് കുട്ടപ്പന്റെ കൈവശം ഇവിടെ നാട്ടിലുണ്ട്.

അങ്ങനെ മറ്റൊരു ദിവസം ആശ ഇസ്ലാം മതത്തിൽ നിന്നും ഒരു സിദ്ധി ലഭിക്കുന്ന കാര്യം പറഞ്ഞു. "ഞാൻ മുസ്ലീം ആയപ്പോൾ ഖുറാൻ നല്ലതുപോലെ വായിക്കാനും, അതിന്റെ കാര്യങ്ങൾ ഗ്രഹിക്കാനും സാധിച്ചു. അപ്പോൾ ഒരു ദിവസം ഒരു വല്യപ്പൻ യെമനി എന്നോട് പറഞ്ഞു, 'നിനക്ക് നല്ല കൈപുണ്യമുള്ളവളാണല്ലോ, ഇവിടുത്തെ ഡോക്ടറന്മാരൊക്കെ ഉപേക്ഷിച്ച പല ആൾക്കാരേയും നീ തിരുമ്മിയും നിന്റെ മരുന്നുമൊക്കെ കൊടുത്ത് രക്ഷിച്ചിട്ടുണ്ടല്ലോ. ഞങ്ങളുടെ വൈദ്യം കൂടെ നീ പഠിക്ക്' എന്നു പറഞ്ഞു. അങ്ങനെ എനിക്കറിയാവുന്ന ഒരു വലിയ മതപുരോഹിതനെ കണ്ടപ്പോൾ, അയാളെന്നോടു ചോദിച്ചു, 'ഐഷാ, നിനക്ക് 40 ദിവസം ഒരു മുറിയിൽ കതകടച്ച്, ഞാൻ പറയുന്ന സൂക്തം ചൊല്ലിക്കൊണ്ടിരിക്കാമോ' എന്ന്. ഞാനതിന് സമ്മതിച്ചു. ഹോസ്പിറ്റലിൽ നിന്ന് 2 മാസത്തെ അവധി എടുത്തു. ഈ പുരോഹിതൻ വന്ന് സൂക്തങ്ങളെല്ലാം എഴുതി തന്ന് പഠിപ്പിച്ച് ഒരു ദിവസം, പാതിരായ്ക്ക് ശേഷം അവരുടെ ബാങ്കുവിളി കഴിഞ്ഞതിനുശേഷം, എന്നെ പരിപൂർണ്ണ നഗ്നയാക്കിയിട്ട്, ഒരു പീഠത്തിന്മേൽ ഇരുത്തിയിട്ട്, ഏതാണ്ടൊക്കെ സുഗന്ധദ്രവ്യങ്ങളിട്ട് പുകച്ചിട്ട്, അയാൾ പുറത്തു പോയി കതക് പുറത്തു നിന്ന് പൂട്ടിയിട്ട് താക്കോൽ അയാളുടെ കൈയിൽ വച്ചു. എന്റെ അച്ചാ, കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോൾ പലവിധമായ പരീക്ഷണങ്ങളായിരുന്നു. ആ പുരോഹിതൻ നേരത്തെ ഇപ്രകാരമുള്ള വലിയ വലിയ പരീക്ഷണങ്ങൾ വരും, എന്നാൽ 39-ാം ദിവസത്തെ വളരെ വളരെ ഭയങ്കരമായിരിക്കും. പിശാചുക്കളുട വലിയ വലിയ കൂറ്റന്മാർ വന്ന് നിന്നെ നിരുത്സാഹപ്പെടുത്തും, ഭയപ്പെടുത്തും, കൊല്ലുമെന്നും പറയും. അതുകൊണ്ട് 39-ാം ദിവസം കടന്നിട്ടുള്ളവർ വളരെ ചുരുക്കമാണ്. അങ്ങനെ ഞാനതിനെയൊക്കെ അതിജീവിച്ച് 39-ാം ദിവസം പാതിരാ കഴിഞ്ഞപ്പോൾ, പുരോഹിതൻ വന്ന് കതക് തുറന്ന് ഏതാനും പൂജകളും സൂക്തങ്ങളും ചൊല്ലി സുഗന്ധദ്രവ്യങ്ങൾ പുകച്ച് എന്നെ വസ്ത്രങ്ങൾ അണിയിച്ചു. പുതിയ വസ്ത്രങ്ങൾ അദ്ദേഹം കൊണ്ടുവന്നു. പഴയത് അയാൾ ആദ്യത്തെ ദിവസം കൊണ്ടുപോയിരുന്നു. ഇത് ഞാൻ ചെയ്തത് എന്റെ മകന്റെ മരണ ശേഷം ഒരു വർഷം കഴിഞ്ഞാണ്. അങ്ങനെ എന്റെ അച്ചാ, അവരുടെ സിദ്ധിയൊക്കെ എനിക്കു ലഭിച്ചു."

2014 ജനുവരിയിൽ ആദ്യത്തെ വെള്ളിയാഴ്ച 3-ാം തീയതി ആശയും കുട്ടപ്പനും പള്ളിയിൽ വന്നപ്പോൾ അംഗത്വം എടുക്കുവാൻ അപേക്ഷ തന്നു. അവരുടെ അപേക്ഷയുടെ വെളിച്ചത്തിൽ ഏതാനും നടപടികൾ എടുക്കാനുള്ളതുകൊണ്ട് അതെല്ലാം ചെയ്യിപ്പിച്ച് മെമ്പർഷിപ്പ് കൊടുത്തു.

ഞാൻ അവരോടു പറഞ്ഞു, "നിങ്ങൾ പെന്തക്കോസ്തിൽ കല്യാണം കഴിച്ചതുകൊണ്ടും ആശ ഇപ്പോഴും ഹിന്ദുവിലും മുസ്ലീമിലുമുള്ള പേരു കളാൽ അറിയപ്പെടുന്നതുകൊണ്ടും മാമോദീസാ നടത്തണമെന്ന്." അതു കൊണ്ട് ആദ്യം ആശയുടെ മാമോദീസാ, അതിനു ശേഷം നിങ്ങളുടെ വിവാഹത്തിന്റെ റെഗുലറൈസേഷൻ അതായത് സഭയുടെ ക്രമമായി ട്ടുള്ള വിവാഹ കൂദാശ. കുട്ടപ്പന് മുഖല്ലായ്ക്ക് പോകേണ്ടിയതിനാൽ അവൻ പോയി.

ആശയെ ഞാൻ വിശ്വാസം ഒക്കെ പഠിപ്പിച്ചു. വിശ്വാസപ്രമാണം കാണാതെ ചൊല്ലാൻ പഠിപ്പിച്ചു. വേദപുസ്തകത്തെ കുറിച്ച് ഒരു ചെറു വിവരണം കൊടുത്ത് പഠിപ്പിച്ച് ഒരു വേദപുസ്തകം അവൾക്ക് കൊടു ത്തിട്ട്, ഇത് നീ ദിവസവും വായിക്കണമെന്നും പറഞ്ഞു. കുടുംബപ്രാർത്ഥ നയുടെ നമസ്കാരക്രമം കൊടുത്ത് രാവിലെയും വൈകിട്ടും ഇത് ചൊല്ല ണമെന്നും ഉപദേശിച്ചു. ഇവൾ ഇതൊക്കെ ഉപയോഗിക്കുവാനും പള്ളി യിൽ മുടങ്ങാതെ വരികയും ചെയ്തിരുന്നു. അപ്പോൾ ഞാൻ കമ്മിറ്റി യിൽ, "ഇപ്രകാരം ആശയുടെ മാമോദീസാ നടത്തുന്നുയെന്ന് നിങ്ങളെ അറിയിക്കുന്നു എന്ന് മാത്രമേ ഉള്ളു. കാരണം, മാമോദീസാ എന്ന കൂദാശ പുരോഹിതന്റെ പൂർണ്ണ ഉത്തരവാദിത്വവും, അധികാരവും, അവകാശ വുമാണ്. അതുകൊണ്ട് നിങ്ങൾ ഈ സംഗതി അറിഞ്ഞാൽ മാത്രം മതി" എന്നു പറഞ്ഞു.

അങ്ങനെ ഒരു വ്യാഴാഴ്ച ഉച്ചകഴിഞ്ഞ് 4 മണിക്ക് വി. മാമോദീസാ നടത്തുവാൻ തീരുമാനിച്ചു. അപ്രകാരം വി. മാമോദീസാ നടത്തി. മോളി തലതൊട്ടമ്മയായി. മേരി എന്ന് നാമകരണം ചെയ്ത് മാമോദീസാ രജി സ്റ്ററിൽ പേര് ചേർത്തു. മാമോദീസാ സർട്ടിഫിക്കറ്റ് എഴുതി അപ്പോൾ തന്നെ അവളുടെ കൈവശം ഏൽപ്പിച്ചു. ഇപ്പോൾ ഈ സർട്ടിഫിക്കറ്റും അവളുടെ രണ്ടാം ഭർത്താവ് കുട്ടപ്പൻ എന്ന ചാണ്ടി കുര്യന്റെ കൈയി ലുണ്ട്.

പിറ്റേ ദിവസം വെള്ളിയാഴ്ച വി. കുർബാനയിൽ സംബന്ധിച്ച്, മോളി യുടെ കൂട്ടത്തിൽ വി. കുർബാന അനുഭവിച്ചു.

അങ്ങനെ ആശാദേവി എന്ന ആശ, രത്നമ്മ, ഐഷാ എന്ന ഐസു, ഒരു ക്രിസ്ത്യാനി ആയി. ഒരു സത്യവിശ്വാസിയായി. ഒരു ഓർത്ത ഡോക്സ് സഭാംഗമായി.

ഇതാണെന്റെ ആദ്യവും അവസാനത്തേതുമായ യെമനിലെ വി. മാമോ ദീസാ. ഞാൻ ആദ്യമായി ചെയ്ത മുതിർന്ന സ്നാനത്തിന്റെ ശുശ്രൂഷ!

വളരെ നേരത്തെ തന്നെ ആശയ്ക്ക് ഞങ്ങളുടെ കൂട്ടത്തിൽ വന്ന്

പള്ളത്ത് താമസിക്കണമെന്നുള്ളത് ഒരു വലിയ ആഗ്രഹമായിരുന്നു. അതിന് അവരുടെ ആവശ്യത്തിന് ഒരു ചെറിയ വീട് ഞങ്ങളുടെ വീടിന്റെ പുറകിൽ കൊടുക്കാനായിട്ട് ഞങ്ങൾ സമ്മതിച്ചിരുന്നു. ഒരു ദിവസം പള്ളി മുറിയിലിരുന്ന്, ഈ വീടിന്റെ എല്ലാ വിവരണങ്ങളും അണുവിട തെറ്റു കൂടാതെ പറഞ്ഞു. വീടിന്റെ ദർശനം എങ്ങോട്ടാണെന്നും, എങ്ങനെയാണ് ഞങ്ങൾ ഇപ്പോൾ പുറത്തോട്ട് ഇറങ്ങുന്നതെന്നും, പടിഞ്ഞാറു വശത്ത് മുറ്റത്തിന് പുറത്ത് ഒരു മാവുണ്ടെന്നും, അതിന്റെ മാങ്ങാ ശരിക്ക് തിന്നു വാൻ സാധിക്കുകയില്ല, അതു മുഴുവൻ പുഴുവായിരിക്കും മൂക്കുന്ന സമ യത്തെന്നും പറഞ്ഞു. അതുപോലെ ഈ മാവിന്റെ പുറകിൽ ഒരു അമ്പഴം വളർന്നു വരുന്നുണ്ടെന്നും പറഞ്ഞത്, ഞങ്ങൾക്ക് വലിയ അത്ഭുതവും ആയിരുന്നു!

കൂടാതെ കാണാത്ത എന്റെ ജ്യേഷ്ഠന്മാരെ തമ്പിച്ചായൻ, അവറാൻ കുട്ടിച്ചായൻ, കൊച്ചായൻ അച്ചന്റെ മൂത്തതല്ലേ, മരിച്ചുപോയില്ലേ അച്ചാ എന്നൊക്കെയും ജോയി, ജോർജ് കുട്ടിക്ക് വയറിൽ ക്യാൻസറല്ലേ അച്ചാ ഞാൻ ഇതറിഞ്ഞപ്പോൾ മുതൽ ജോർജ്കുട്ടിക്ക് പ്രത്യേകം വഴിപാടും നേർച്ചയുമൊക്കെ നേർന്നിട്ടുണ്ട്. പേടിക്കേണ്ടിയ ആവശ്യമില്ലച്ചാ, അച്ചന്റെ ഒരു പെങ്ങളല്ലേ മറിയകുട്ടി, ചെറിയാച്ചൻ, അനിയച്ചൻ, കൊച്ചു മോൻ എന്നിവരെയെല്ലാം ഞാൻ കാണുന്നുണ്ട്. അത്രയ്ക്ക് ബന്ധമായി രുന്നു. ഞാനവളെ എന്റെ ഒരു മൂത്ത പെങ്ങളായിട്ടായിരുന്നു കണ്ടിരു ന്നത്. അതുകൊണ്ട് പള്ളിയുടെ മാസവരിയും, വേറെ വല്ല പിരിവുക ളൊക്കെ ഉണ്ടാകുമ്പോൾ അതൊക്കെയും ഞാൻ ഇങ്ങോട്ടു പോരുന്ന തുവരെ കൊടുത്തിരുന്നു. അതവളോടു പറഞ്ഞിട്ടില്ല. എന്നാൽ ഇതിന്റെ യൊക്കെ രസീത് അവളെ ഏൽപിക്കുമായിരുന്നു. എന്തോ, ഞങ്ങൾക്ക് വല്ല മുൻജന്മബന്ധം വല്ലതും ഉണ്ടായിരുന്നോ എന്ന് സംശയിക്കത്തക്ക തായ ബന്ധവും അടുപ്പവും സ്നേഹവും കരുതലുമായിരുന്നു.

2014 ഒക്ടോബർ 14-ാം തീയതി ഞങ്ങൾക്ക് സനാ യെമനിൽ നിന്നും നാട്ടിലേക്ക് പോരേണ്ടി വന്നു. ഇത് ആശയ്ക്ക് വലിയ മനോവിഷമവും മനപ്രയാസവുമായിരുന്നു. ഒന്നുരണ്ട് പ്രാവശ്യം അവൾ ഫോണിൽ വിളിച്ച് ഞങ്ങളുമായിട്ട് സംസാരിച്ചിരുന്നു. ഞാനും ഉടനെ നാട്ടിൽ വരു മെന്നും, ഇപ്പോൾ കുട്ടപ്പനെ നാട്ടിലേക്ക് കയറ്റിവിടുന്നതിനുള്ള കാര്യ ങ്ങൾ ചെയ്തുകൊണ്ടിരിക്കുകയാണെന്നും, അതെല്ലാം കഴിഞ്ഞ് എനി ക്കെന്റെ അച്ചനെയും ആന്റിയെയും കാണാൻ വളരെ തിടുക്കമാണെന്നും പറഞ്ഞു. അത്രയ്ക്ക് ഞങ്ങളുടെ ആൾക്കാരെ കാണുവാനും, ബന്ധ പ്പെടാനും വളരെ ആഗ്രഹിച്ചിരുന്നു ആശ!

വിധിവൈപരീത്യം എന്നു പറയട്ടെ, പിന്നീട് 2014 ഡിസംബറിൽ ഒരു

ദിവസം കോശി വിളിച്ച്, ആശ എന്ന മേരി കുര്യൻ ഡിസംബർ 19-ാം തീയതി മരിച്ചു പോയി എന്നറിയിച്ചു.

അങ്ങനെ ആശാദേവി എന്ന, ആശ, പി. റ്റി. രത്നമ്മ, ഐഷാ എന്ന ഐസു അവസാനമായി മേരി എന്ന ഉന്നതകുല ബ്രാഹ്മണസ്ത്രീ യെമനിലെ സനായിൽ മണ്ണോട് മണ്ണ് ചേർന്നു. ഞങ്ങളുടെ ആശ എന്ന എന്റെ ഒരു മൂത്ത പെങ്ങളുടെ കുഴിമാടത്തിൽ കണ്ണുനീരും പ്രാർത്ഥനയും സമർപ്പിക്കുന്നു. അവളുടെ ആത്മാവിന് നിത്യശാന്തി നേരുന്നു!

ആശ, എനിക്കും മോളിക്കും ഒരു ആശ! ആശ്വാസമായിരുന്നു! ദൈവവിധി!

## അദ്ധ്യായം 50

# ഫാദർ ടോം ഉഴുന്നാലിൽ

ഞങ്ങൾ യെമനിൽ നിന്ന് പോരുന്നതിന് ഒരു 3 മാസം മുമ്പ് ആശയുടെ ഭർത്താവ് കുട്ടപ്പന് പോലീസ് റെയ്ഡ് മൂലം മുഖല്ലായിൽ നിന്നും പ്രാണരക്ഷാർത്ഥം ഓടിപ്പോരേണ്ടതായിട്ടു വന്നു. കുട്ടപ്പന് റെസിഡൻസ് പെർമിറ്റോ, ജോലിയോ ഒന്നുമില്ലായിരുന്നു. അങ്ങനെ കുട്ടപ്പൻ ഓടി വന്നപ്പോൾ, കുട്ടപ്പന്റെ പ്രായം മൂലം സനായിൽ ജോലിയൊന്നും കിട്ടുകയില്ല. ഞാൻ ആശയോട് "നിന്റെ പിടിപാടുള്ളവരൊക്കെ മിക്കവാരും ലോകം വിട്ടെന്നല്ലേ നീ പറയുന്നത്. അതുകൊണ്ട് കുട്ടപ്പനെ നീ വീട്ടിലേക്ക് കയറ്റിവിടണം, പുറകെ നീയും നാട്ടിലേക്ക് പോകണ"മെന്ന് ഉപദേശിച്ചു. അപ്പോൾ അവൾ പറഞ്ഞു, "അതിനുതന്നെ ഇപ്പോൾ 700 യു.എസ്. ഡോളറിൽ കൂടുതൽ വേണം. എന്റെ കൈയിൽ 200–250 ഡോളറെയുള്ളു. കുട്ടപ്പൻ വന്ന അന്നു മുതൽ റെസിഡൻസ് പെർമിറ്റില്ലാത്തതിനാൽ, അതിന്റെ പെനാൽറ്റി തന്നെ 500 ഡോളറിൽ കൂടുതലാകും. പിന്നെ വിമാന ടിക്കറ്റിന്റെ വിലയും. ഇതെങ്ങനെ ഞാൻ വഹിക്കും? അച്ചാ, ആര് ഞങ്ങളെ സഹായിക്കും!"

അങ്ങനെ ഞാൻ പള്ളിയിൽ ചാണ്ടി കുര്യന്റെ പ്രശ്നത്തിന്റെ പേരിൽ ഒരു മാസത്തോളം ഒരു നോട്ടീസിട്ടു. തൽഫലമായി 200–225 ഡോളർ പള്ളിയിൽ നിന്നും കിട്ടി. ഒരാൾ അത് 25 ഡോളറും കൂടെ ഇട്ട് 250 ഡോളർ എന്നെ ഏൽപിച്ചു. ഞാൻ എന്റെ കൈയിൽ നിന്നും ഒരു 100 ഡോളറും ഇട്ട് 350 ഡോളർ ആശയെ ഏൽപിച്ചു.

അപ്പോൾ എനിക്കു തോന്നി, സനായിലെ കത്തോലിക്കാ പള്ളിയിലെ തോമസച്ചനെ കണ്ട് അപേക്ഷ കൊടുക്കാമെന്ന്. അത് കരുതി അവിടെ ചെന്നു. തോമസച്ചൻ അപ്പോൾ പറഞ്ഞു, "മാത്യു മാത്യു അച്ചാ പള്ളിയിൽ അനൗൺസ്മെന്റ് ഒന്നും പറ്റുകയില്ല. എന്റെ കൈയിൽ ഒരു 150 ഡോളറുണ്ട്. അത് ഞാൻ അച്ചന് തരുന്നു"യെന്ന് പറഞ്ഞ് എന്റെ കൈയിൽ തന്നു. ഞാനത് സന്തോഷത്തോടെ സ്വീകരിച്ച് അച്ചന് നന്ദി പറഞ്ഞു.

അപ്പോൾ മറ്റൊരു കൊച്ചച്ചൻ അകത്തു നിന്നും പുറത്തെ ഹോളിൽ വന്നു. "അച്ചാ, എന്റെ പേര് ടോം എന്നാണ്." അപ്പോൾ ഞാൻ "എന്റെ പേര്, മാത്യു മാത്യു എന്നാണ്. ഓർത്തഡോക്സ് പള്ളിയിലെ വികാരി ആണെ"ന്ന് പറഞ്ഞു. അങ്ങനെ ഞങ്ങൾ സ്വയം പരിചയപ്പെട്ടു. അപ്പോളച്ചൻ പറഞ്ഞു "എന്റെ ഫുൾനെയിം ടോം ഉഴുന്നാലിൽ" എന്നാണ്. "അപ്പോൾ നാട്ടിൽ അച്ചന്റെ വീട്?" പാലായിലാണെന്നു പറഞ്ഞു.



**ഫാദർ ടോം ഉഴുന്നാലിനൊപ്പം**

അപ്പോൾ ടോമച്ചൻ, “അച്ചനെന്തിനാ വന്നതെന്ന്” തിരക്കി. ഞാൻ പറഞ്ഞു, “തോമസച്ചനെ ഒന്നു കാണാനാണ് വന്നത്.” ഈ അപേക്ഷ യെക്കുറിച്ചും പറഞ്ഞു. അപ്പോൾ “അച്ചാ, അച്ചൻ ഒരു സഹായം ചോദിച്ചു വന്നതല്ലേ, എന്റെ കൈയിൽ എന്തെങ്കിലുമുണ്ടെങ്കിൽ തരാ മെന്ന്” പറഞ്ഞ് മുറിയിൽ പോയി ഒരു 50 ഡോളർ കൊണ്ട് തന്നിട്ട്, “അച്ചാ എനിക്കിപ്പോൾ ഇത്രയുമേ തരാൻ പറ്റുകയുള്ളു” എന്ന് പറഞ്ഞു. ഞാനെഴുന്നേറ്റ് അത് സന്തോഷത്തോടെ സ്വീകരിച്ച് അച്ചനോട് നന്ദി പറഞ്ഞു. അങ്ങനെ കിട്ടിയ 200 ഡോളർ അന്നേരം തന്നെ, അവിടെനിന്നും വന്നതിനുശേഷം ആശയെ വിളിച്ച് ഏൽപിച്ചു. ആശയ്ക്ക് അത് ഒരു വലിയ കാര്യമായിരുന്നു. “എന്റെ അച്ചൻ, പൊന്നച്ചൻ, ഞങ്ങളെ സഹാ യിക്കാൻ എവിടെയൊക്കെ ഓടി നടക്കുന്നു! ദൈവം അച്ചനെ അനുഗ്ര ഹിക്കട്ടെ” എന്നവൾ സന്തോഷത്തോടെ പറഞ്ഞു. അങ്ങനെയാണ് ടോം അച്ചനെ ഞാൻ ആദ്യം കാണുന്നത്.

നമ്മുടെ ടോമച്ചൻ ഒരു നല്ല മനുഷ്യസ്നേഹിയാണെന്ന് ഞാൻ പ്രത്യേകം പറയുന്നതിൽ തെറ്റില്ലല്ലോ. ഈ അച്ചൻ സമൂഹത്തെ പ്രത്യേകം കരുതിയിരുന്നു.

ഞാൻ ടോമച്ചന്റെ ആരാധനയിലും ധ്യാനത്തിലും സംബന്ധിച്ചിട്ടുണ്ട്. അച്ചന്റെ ധ്യാനപ്രബോധനങ്ങൾ മനുഷ്യർക്ക് വളരെ പ്രയോജനപ്രദമാ യിരുന്നു, ആശ്വാസദായകമായിരുന്നു.

ടോമച്ചൻ ഇവിടെ സനാ പള്ളിയിൽ താമസിച്ചുകൊണ്ട് യെമന്റെ വിവിധ ഭാഗങ്ങളിലുള്ള ഇടവകകളെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുകയാ യിരുന്നു. അങ്ങനെ അച്ചൻ, ഏഡനിൽ പോയപ്പോളാണ് ഭീകരന്മാരായ തീവ്രവാദികളുടെ കൈയിൽ അകപ്പെട്ടത്. അച്ചന്റെ തിരോധാനം നമുക്ക് ഏവർക്കും വലിയ സങ്കടം തരുന്നു. ചിലപ്പോൾ ബലഹീനനായ എനിക്കോ എന്റെ പിന്നാലെ വന്ന ബിനോയി അച്ചനോ ഇത് സംഭവി ക്കാൻ പാടില്ല, എന്നിപ്പോൾ പറയാൻ പറ്റുകയില്ല. സനാ മുഴുവൻ ഹൂത്തി കൾ എന്ന തീവ്രവാദ പാർട്ടികളുടെ കൈയിലാണ്. നമ്മുടെ പള്ളികളു ണ്ടോയെന്ന് സംശയിക്കുന്നതിൽ ഒരു തെറ്റും കാണുന്നില്ല. അല്ലേ?

12-09-2017-ൽ വത്തിക്കാന്റെ അഭ്യർത്ഥനപ്രകാരം ഒമാൻ ഭരണാധി കാരി ഇടപെട്ട് 557 ദിവസം ഭീകരരുടെ തടവിലായിരുന്ന ഫാദർ ടോം ഉഴുന്നാലിനെ മോചിപ്പിക്കുകയുണ്ടായി. ടോമച്ചൻ വിടുവിക്കപ്പെട്ടത് ദൈവ ത്തിന് വൻ പദ്ധതികൾ അച്ചനെകൊണ്ട് നിർവ്വഹിക്കുവാൻ ഉണ്ട് എന്ന താണ് കാണിക്കുന്നത്. ദൈവത്തിന് സ്തോത്രം. സ്തുതി!

## അദ്ധ്യായം 51

# എന്റെ അച്ചനുപ്പാപ്പൻ

എന്റെ അച്ചനുപ്പാപ്പൻ ആരാണെന്ന് നിങ്ങൾക്കറിയാമോ?

എന്റെ അച്ചനുപ്പാപ്പൻ "കല്ലൂപറമ്പിലച്ചൻ" എന്നറിയപ്പെട്ടിരുന്ന, എട ത്തുംപടിക്കൽ, വടക്കേക്കുറ്റ് , കല്ലൂപ്പറമ്പിൽ, ഹെലിബറിയാ മാത്തച്ചൻ എന്നറിയപ്പെട്ടിരുന്ന വി. ഐ. മാത്തന്റെ ഇളയ പുത്രനായ ഫാദർ വി. എം. ഗീവറുഗീസെന്ന അതിശ്രേഷ്ഠനായ വൈദികനാണ്.

എന്റെ ബാല്യകാലങ്ങളിൽ അച്ചനുപ്പാപ്പൻ വീട്ടിൽ വരുന്നതായിട്ട് ഓർക്കുന്നില്ല. തത്സമയം അച്ചനുപ്പാപ്പന്റെ ഔദ്യോഗിക കാലയളവായി രുന്നല്ലോ. എന്നാൽ കലാലയ ജീവിതസമയത്ത് പല പ്രാവശ്യം ഇങ്ങനെ ഒരച്ചൻ വീട്ടിൽ വരികയും, കൊച്ചുപ്പാപ്പനുമായിട്ട് കുറഞ്ഞത് അര മുക്കാൽ മണിക്കൂർ ചെലവഴിക്കുമായിരുന്നു. ഒരിക്കൽ ഒരു ദിവസം അച്ചൻ വന്നുപോയതിനുശേഷം ഞാൻ അമ്മയോടു ചോദിച്ചു, "ഇതാ രാണ് ഈ അച്ചൻ? കൊച്ചുപ്പാപ്പനുമായിട്ട് സംസാരിച്ചു പോകുന്നത്." അപ്പോൾ അമ്മ പറഞ്ഞു, "ഇതാണ് നമ്മുടെ കല്ലൂപറമ്പിലെ അച്ചൻ. നിന്റെ കൊച്ചുപ്പാപ്പന്റെ ഒരനിയനാണ്. നമ്മുടെ അപ്പച്ചന്റെ അനിയൻ, കല്ലൂപ്പറമ്പിലപ്പന്റെ ഇളയ മകനാണ്. ഏഴാമത്തെ വയസ്സിൽ, പാത്രിയർ ക്കീസ് ബാവാ പട്ടം കൊടുത്തതാണ്. കുട്ടികുപ്പായവും ഇട്ടുകൊണ്ട് മലേ പ്പറമ്പിൽ കൂടെ ഓടി നടക്കുന്നത്, നെടുംപറമ്പിലെ വീട്ടിൽ വച്ചു കണ്ടി ട്ടുണ്ട്."

അങ്ങനെ ഒരു ദിവസം വീട്ടിൽ വന്നപ്പോൾ ഞാനുമുണ്ടായിരുന്നു. എനിക്കച്ചനോട് എന്തോ ചോദിക്കുവാനോ, സംസാരിക്കാനോ ഉണ്ടായി രുന്നതിനാൽ, "അച്ചാ" എന്നു വിളിച്ചപ്പോൾ, കൊച്ചുപ്പാപ്പൻ "എടാ തങ്കാ, അങ്ങനെ അല്ലടാ അച്ചനെ വിളിക്കേണ്ടത്. പിള്ളേർ വിളിക്കേണ്ടത് അച്ച നുപ്പാപ്പൻ എന്നാണ്. എടാ, അച്ചൻ എന്റെ അനിയനാ, നിനക്കറിയാമോ? അതുകൊണ്ട് അച്ചനുപ്പാപ്പൻ എന്ന് വിളിക്കേണം."

അങ്ങനെ കാലങ്ങൾ കഴിഞ്ഞു. ഞാൻ സെമിനാരിയിൽ ചേരുന്നതിന് മുമ്പായി, കൊച്ചുപ്പാപ്പനെന്നെ അച്ചനുപ്പാപ്പന്റെ അടുക്കൽ കൊണ്ടു പോയ കാര്യം നേരത്തെ ഞാൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അന്ന് പ്രത്യേകം, എന്നെ മുറിയിൽ കൊണ്ടുപോയി ഇരുത്തി പല കാര്യങ്ങൾ എനിക്ക് പറഞ്ഞുതരികയും പഠിപ്പിക്കുകയും ഒക്കെ ചെയ്തിരുന്നു. തലേൽ കൈവെച്ച് പ്രാർത്ഥിച്ചതിനുശേഷം, "മോൻ ഒരു നല്ല പട്ടക്കാര നായി തീരട്ടെ" എന്നു പറഞ്ഞ് അനുഗ്രഹിച്ചു. പിന്നീട് സെമിനാരിയിലെ

പഠിത്തം എല്ലാം കഴിഞ്ഞ്, എന്റെ ശെമ്മാശ് പട്ടത്തിന്റെ കാര്യം പോയി പറയുകയും, വരണമെന്നു പറഞ്ഞപ്പോൾ വൈവിയെ പറഞ്ഞുവിടാം എന്നു പറഞ്ഞു. അങ്ങനെ വൈവി കൊച്ചമ്മ വന്നു സംബന്ധിച്ചു. പിന്നീ ടൊരുദിവസം ഞാൻ പോയി അച്ചനുപ്പാപ്പനെ കണ്ടു. അങ്ങനെ, പിന്നീട് അച്ചൻ പട്ടത്തിനു മുമ്പായി കാണുകയും, "വരണമെന്നാഗ്രഹമുണ്ടെ ങ്കിലും, ചില സാഹചര്യങ്ങൾ ഇപ്പോൾ അനുകൂലമല്ലെന്നും, അച്ചൻ ആയി കഴിഞ്ഞ് ഒരു ഞായറാഴ്ച നമ്മുടെ (കല്ലൂപറമ്പിൽ പള്ളിയിൽ) പള്ളി യിൽ കുർബാന ചൊല്ലണമെന്നും പറഞ്ഞു." ഇക്കാര്യം ഞാൻ കൊച്ചു പ്പാപ്പനോട് ചോദിച്ചപ്പോൾ എന്ത് സാഹചര്യമാണെന്ന് കൊച്ചുപ്പാപ്പൻ പറഞ്ഞു. "നമ്മളുമായിട്ടല്ല പ്രശ്നം; വേറെ ചില പ്രശ്നങ്ങൾ മൂലമാണ്. അത് തങ്കച്ചൻ അറിഞ്ഞിട്ടില്ലെങ്കിൽ അറിയേണ്ടാ, പിന്നീടറിഞ്ഞുകൊള്ളു മെന്ന്" പറഞ്ഞു.

അങ്ങനെ ബലഹീനനായ ഞാൻ ഒരു പട്ടക്കാരനായി. ശുശ്രൂഷയിൽ വൈവി കൊച്ചമ്മയും മറ്റു പലരും സംബന്ധിച്ചിരുന്നു. അച്ചനായതിന്റെ പിറ്റെ ദിവസം തന്നെ, അന്ന് പള്ളിയിലെ മുഖ്യശുശ്രൂഷകനായ, എന്റെ ഒരു ജ്യേഷ്ഠസഹോദരനായ എടുത്തുംപടിക്കൽ, പീടികയിൽ തങ്കച്ചാ യനെന്ന ജെയിംസിനെ വിട്ട് "അച്ചനു (എനിക്ക്) എപ്പോൾ വേണമെ ങ്കിലും പള്ളിയിൽ കുർബാന ചൊല്ലാമെന്ന്" അച്ചനുപ്പാപ്പൻ പറയിപ്പിച്ചു. ഞാനിക്കാര്യം കൊച്ചുപ്പാപ്പനോട് പറഞ്ഞപ്പോൾ, "അത് നല്ല കാര്യമാണ്. സന്തോഷമുള്ള സംഗതിയാണ്. എനിക്ക് വിരോധമൊന്നും ഇല്ല" എന്നു പറഞ്ഞു. അങ്ങനെ അപ്പോഴുള്ള കുടുംബപശ്ചാത്തലം മനസ്സിലാക്കി, അതിന് തുനിഞ്ഞില്ല. അങ്ങനെ ബാഹ്യകേരള പള്ളികളിൽ ശുശ്രൂഷ കളിൽ വ്യാപൃതനായതിനാൽ, നാട്ടിൽ വരുമ്പോൾ അച്ചനുപ്പാപ്പനെ പോയി കാണുകയും ഒക്കെ ചെയ്തിരുന്നു. അങ്ങനെ ഒരു പ്രാവശ്യം ചെന്നപ്പോൾ "ഞാൻ തങ്കച്ചനോട് (പ്രധാന ശുശ്രൂഷകനോട്) പറഞ്ഞി ട്ടുണ്ടായിരുന്നു, അച്ചന് എപ്പോൾ കുർബാന ചൊല്ലണമെന്ന് ആവശ്യ പ്പെടുമോ, അപ്പോൾ വേണ്ട ക്രമീകരണങ്ങൾ ചെയ്തു കൊടുക്കണമെന്ന്. തങ്കച്ചൻ പറഞ്ഞില്ലേ അച്ചാ?" അപ്പോൾ "അച്ചനുപ്പാപ്പാ, അതൊക്കെ ഞാനറിഞ്ഞിട്ടുണ്ട്. എന്നാൽ സമയം അതിന് അനുവദിക്കുന്നില്ല" എന്നുത്തരം പറഞ്ഞു.

എന്നാൽ 1990-ലെ ഞങ്ങടെ എടത്തുംപടിക്കൽ കുടുംബയോഗം മുത ലാണ്, അച്ചനുപ്പാപ്പനുമായി ഞാൻ കൂടുതൽ ബന്ധം പുലർത്തുന്നത്. അങ്ങനെ എന്നെ കാണുന്നതും സംസാരിക്കുന്നതുമൊക്കെ അച്ചനുപ്പാ പ്പന് വളരെ സന്തോഷപ്രദമായ ഒരു അനുഭവമായിരുന്നുവെന്ന് ഞാൻ മനസ്സിലാക്കുന്നു.

അങ്ങനെ ബലഹീനനായ ഞാനും പള്ളത്ത് വന്ന് താമസിക്കുവാൻ തുടങ്ങിയപ്പോൾ മാസത്തിലൊന്ന് അച്ചനുപ്പാപ്പനെ പോയി കാണുമായിരുന്നു. അങ്ങനെ 2016 ഓഗസ്റ്റ് 15-ാം തീയതി തിങ്കളാഴ്ച എന്നെ വിളിച്ച് വി. കുർബാന പള്ളിയിൽ ചൊല്ലിച്ചു. വി. കുർബാനയിൽ ആദിയോടന്തം സംബന്ധിച്ചതിൽ എനിക്കതിയായ സന്തോഷമുണ്ട്. അന്ന് അച്ചനുപ്പാപ്പന്റെ ജന്മദിനമായിരുന്നു.

പിന്നീട് രോഗാതുരനായി, ശയ്യാവലംബിയായി, 2017 സെപ്റ്റംബർ 9-ാം തീയതി ശനിയാഴ്ച ഒരു ശതാബ്ദ കാലത്തെ പുരോഹിത ശുശ്രൂഷയ്ക്ക് ശേഷം എന്റെ അച്ചനുപ്പാപ്പനെന്ന, ശ്രേഷ്ഠാചാര്യൻ ഇഹലോകവാസം വെടിഞ്ഞു. നിത്യശാന്തി നേരുന്നു. പ്രാർത്ഥിക്കുന്നു.

"ആചാര്യേശാ! മശിഹാ കൂദാശകളർപ്പിച്ചോ
രീ ആചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം."

